മുഫ്തി

താജുൽ ഉലമാ

ഖുദ്‌വത്തുൽമുഹഖ്ഖിഖീൻ

ശൈഖുനാ കെ.കെ.സദഖത്തുല്ല മൗലവി(റ)

# സമ്പൂർണ്ണ ഫതാവാ

M.A. Muhammed Ashraf Sa-adi
Assaigoli

മുഫ്തി താജുൽ ഉലമാ ഖുദ്‌വത്തുൽ മുഹഖ്ഖിഖീൻ

ശൈഖുനാ കെ.കെ. സദഖത്തുല്ല മൗലവി(റ)

M. A. Muhammed Ashraf Sa-Adi
Assaigoli House & P. O
MANAGALORE PIN : 574 199
(Karnataka)

# സമ്പൂർണ്ണ ഫതാവാ

M. A. Muhammed Ashraf Sa-Adi
Assaigoli House & P. O
MANAGALORE PIN : 574 199
(Karnataka)

# SAMPOORNA FATHAVA

**PART I**

Author:
**THAJUL ULAMA QUDVATHUL MAHAQUIQUEEN K.K.SADAQATHULLA MOULAVI**

Second Edition: August 2009
Price Rs: 250/-

Type setting and Lay-out
**image wandoor**
Mob:9995663650

Printed at
Pravasi Prints Pvt Ltd Malappuram
Ph: 0483 2735696, 9995 869051

## പ്രസാധകക്കുറിപ്പ്

സമ്പൂർണ്ണ ഫതാവായുടെ രണ്ടാം പതിപ്പാണിത്. ഒന്നാം പതിപ്പിന് അനുവാചകരിൽ നിന്നു ലഭിച്ച വമ്പിച്ച സ്വീകാര്യതയാണ് ഈ പതിപ്പു പുറത്തിറക്കാൻ കാരണം.

താജുൽ ഉലമാ ഖുദ്‌വത്തുൽ മുഹഖ്ഖിഖീൻ ശൈഖുനാ കെ.കെ.സദഖത്തുല്ല മൗലവി (ന.മ) വളർത്തിയ നുസ്രത്തുൽ അനാം മാസികയിൽ 1969 മുതൽ 1985 മെയ്മാസംവരെയുള്ള ഫത്‌വാകളാണ് ഇതിന്റെ ഉള്ളടക്കം. മാസികയിൽ അവിടുന്നു കൈകാര്യം ചെയ്തിരുന്ന ചോദ്യോത്തരങ്ങളിൽ നിന്നു ദീനീ വിഷയങ്ങൾ മാത്രം തിരഞ്ഞെടുത്തു സമാഹരിച്ചതാണിത്. അവിടുത്തെ ഫത്‌വാകൾ വേറിട്ടുതന്നെ ലഭിക്കുന്നതിനുവേണ്ടിയാണ് ഇങ്ങനെ പ്രസിദ്ധീകരിക്കുന്നത്.

ഒന്നാം പതിപ്പു തീർന്നിട്ട് വർഷങ്ങളായി. അനുവാചകരുടെ നിരന്തരാവശ്യം മൂലമാണ് ഈ രണ്ടാം പതിപ്പ് പ്രസിദ്ധീകരിക്കുന്നത്. ഒന്നാം പതിപ്പിൽ നിന്നും കാര്യമായ മാറ്റങ്ങളൊന്നും വരുത്തിയിട്ടില്ല. ഈ പതിപ്പിന്റെയും വിതരണാവകാശം ശൈഖുനായുടെ ഭാര്യക്കും കുട്ടികൾക്കും മാത്രമാണ്.

സർവ്വശക്തൻ ഇതൊരു സദ്കർമ്മമായി സ്വീകരിക്കട്ടെ. ആമീൻ എന്ന പ്രാർത്ഥനയോടെ.

*പ്രസാധകർ*

# വിഷയവിവരം

**1. ചോദ്യം:** ഫിത്വർസകാത്ത് കൊടുക്കുവാനും വാങ്ങുവാനും തരപ്പെട്ട വ്യക്തികളിൽ നിന്ന് കമ്മറ്റി പിരിച്ചെടുത്ത് വിതരണം ചെയ്യുമ്പോൾ തന്റെ സക്കാത്ത് താൻ തന്നെ ഉപയോഗിക്കലാകുമെന്ന് നുസ്രത്തിന്റെ പു: 2, ല: 12ലെ പ്രസ്താവനയിൽ നിന്ന് ഗ്രാഹ്യമാണ്. ഖലീഫ:സക്കാത്ത് പിരിച്ചെടുത്ത് വിതരണം ചെയ്യാമെന്ന് നുസ്രത്തും സമ്മതിച്ചതാണ്. തന്റെ സക്കാത്ത് താൻ തന്നെ ഉപയോഗിക്കുന്ന പന്തികേട് ഖലീഫ വിതരണം ചെയുമ്പോളും സംഭവിക്കുകയില്ലേ?

**ഉത്തരം:** സക്കാത്ത് വാങ്ങാൻ അർഹതയുള്ള വ്യക്തികളുടെ പ്രതിനിധിയായി ഖലീഫയെ അല്ലാഹു നിയമിച്ചതാണ്. അതുകൊണ്ടു ദായകൻ ഖലീഫയെ ഏല്പിച്ചാൽ തന്റെ ഉത്തരവാദിത്വത്തിൽ നിന്ന് താൻ പൂർണ്ണമായും ഒഴിവാകുന്നതാണ്. കൊടുത്ത വസ്തുക്കളിൽ ദായകർക്കുള്ള ഉടമാവകാശം നിശ്ശേഷം ഇല്ലാതാവുകയും ചെയ്യും. ഖലീഫ: അതെന്ത് ചെയ്തുവെന്നുപോലും ദായകർ നോക്കേണ്ടതില്ല. ഇത് തുഹ്ഫ മുതലായ ഫിഖ്ഹിന്റെ പ്രബല കിതാബുകളിൽ വ്യക്തമാക്കിയതാണ്. കമ്മറ്റിയെ സകാത്ത് വാങ്ങാൻ അർഹതയുള്ളവരുടെ പ്രതിനിധിയായി അല്ലാഹു നിയമിച്ചിട്ടില്ല. കമ്മറ്റി ദായകരുടെ പ്രതിനിധിയാണെന്ന് സമ്മതിച്ചാൽ തന്നെ (അല്ലെന്ന്: പു: 2-ലെ 11ൽ പ്രസ്താവിച്ചിട്ടുണ്ട്.) കമ്മറ്റിയുടെ കൈവശം പിരിച്ചെടുത്ത സകാത്ത് ഇരിക്കുന്ന കാലത്തോളം അതു ദായകരുടെ ഉടമയിൽ തന്നെയാണ്. അതിനാൽ കമ്മറ്റി വിതരണം ചെയ്യുമ്പോൾ ദായകരുടെ ഉടമയിലുള്ളത് അവർക്കു തന്നെ തിരിച്ചു കൊടുക്കലാണ്. നേരെമറിച്ച് ഖലീഫ വിതരണം ചെയ്യുമ്പോൾ ദായകരുടെ ഉടമാവകാശത്തിൽ നിന്നു നീങ്ങിപോയ സ്വത്തുക്കൾ-ബൈത്തുൽമാലിനോട് തുല്യമായ സ്വത്തുക്കൾ-അവർക്ക് നല്കലാണ്. രണ്ടും തമ്മിൽ അജഗജാന്തരമുണ്ട്.

**2. ചോദ്യം:** 'അന്നസീം' മാസികയുടെ പു: 15, ല:2-ലെ ഒരു ലേഖനം

സകാത്ത് കമ്മറ്റിയെ അനുകൂലിക്കുന്നുണ്ട്. ആ ലേഖനത്തിന്റെ ഏതാനും ഭാഗം 71 ജനുവരി 2-ലെ പ്രബോധനം വാരിക ഉദ്ധരിച്ചിട്ടുമുണ്ട്. അതിന്റെ പത്രാധിപസമിതിയും ഇമിറ്റേഷൻ സുന്നികളാണെന്നാണോ നിങ്ങളുടെ അഭിപ്രായം?

**ഉത്തരം:** അന്നസീമിൽ പി.കെ.കെ.ആലുവ എന്നൊരാൾ സകാത്തു കമ്മറ്റി രൂപീകരിക്കേണ്ടതാണെന്നു അഭിപ്രായപ്പെടുകയും അതിലേക്ക് ഉലമാക്കളുടെയും ഉമറാക്കളുടെയും സത്വരശ്രദ്ധ പതിഞ്ഞുകാണുവാൻ ആഗ്രഹം രേഖപ്പെടുത്തുകയും ചെയ്തിട്ടുണ്ട്. ഈ ലേഖനനം അന്നസീം പ്രസിദ്ധം ചെയ്തതുകൊണ്ട് പത്രാധിപസമിതി അതംഗീകരിക്കുന്നുവെന്ന് തീരുമാനിച്ചുകൊള്ളണമെന്നില്ല. പ്രസിദ്ധീകരിക്കുന്ന ലേഖനങ്ങളുടെ എല്ലാം ഉത്തരവാദിത്തം നുസ്രത്തിന്റെ പത്രാധിപസമിതിക്കുള്ളതുപോലെ മറ്റു പത്രങ്ങളുടെ പത്രാധിപസമിതിക്ക് ഉണ്ടായിക്കൊള്ളണമെന്നില്ല. ''തിരു നബി (സ)യുടെയും ഖുലഫാഉർറാശിദുകളുടെയും സുവർണ്ണകാലഘട്ടത്തിൽ സകാത്ത് പിരിവിന്നും സകാത്ത് വിതരണത്തിനും പ്രത്യേകം കമ്മറ്റികൾ ഉണ്ടായിരുന്നു;'' എന്ന വരികൾ ആ ലേഖനത്തിൽ സ്ഥലം പിടിച്ചതുതന്നെ പത്രാധിപസമിതി അതംഗീകരിച്ചിട്ടില്ല എന്നതിന് മതിയായ തെളിവാണ്. കാരണം അത്തരം കമ്മറ്റികൾ മുമ്പൊരുകാലത്തു ഉണ്ടായിട്ടില്ലെന്ന് ചരിത്രത്തിൽ അല്പമെങ്കിലും വിവരമുള്ളവർക്ക് അറിയാവുന്ന വാസ്തവമാണ്.

അന്നസീമിലെ പ്രസ്തുത ലേഖനം പ്രബോധനം ഉദ്ധരിച്ചതിൽ ഒരു ഗൂഢതന്ത്രമുണ്ട്. സമൂഹ്യാടിസ്ഥാനത്തിൽ സകാത്ത് പിരിച്ചെടുത്ത് വിതരണം ചെയ്യണമെന്ന ജമാഅത്തെ ഇസ്‌ലാമിയുടെയും മറ്റും പിഴച്ച നയത്തിൽ ദക്ഷിണ കേരള ജംഇയ്യത്തുൽ ഉലമായും ഭാഗഭാക്കാണെന്ന് ബഹുജനങ്ങളെ ധരിപ്പിക്കലാണത്. ആ ഉദ്ധരണിയുടെ മുമ്പായി കമ്മറ്റി അടിസ്ഥാനത്തിൽ സകാത്ത് വിതരണം ചെയ്യുന്നതിനെ നുസ്രത്തുൽ അനാം എതിർത്തതിന്റെ സാമ്പിൾ എന്ന പേരിൽ 12-ാം ലക്കം നുസ്രത്തിന്റെ പത്രാധിപക്കുറിപ്പിൽ നിന്ന് ഒരു ഭാഗം പ്രബോധനം വാരിക പ്രസിദ്ധീകരിച്ചിട്ടുമുണ്ട്. അതിന്ന് പ്രബോധനത്തിന് നന്ദി! പക്ഷേ, ലേബൽ മാത്രം പ്രദർശിപ്പിച്ചു സാമ്പിൾ കാണിക്കാതിരുന്നത് ഖേദകരമായി പോയി. പ്രസ്തുത സാമ്പിൾ പ്രബോധനം പ്രസിദ്ധീകരിച്ചതിന്റെ ബാക്കി പ്രധാന ഭാഗം താഴെ ചേർക്കുന്നു.

''ഇവരുടെ (സാമൂഹികമായി സകാത്ത് വിതരണം ചെയ്യുന്ന കമ്മറ്റി സമ്പ്രദായത്തെ ചിലർ എതിർക്കുവാൻ കാരണം വിവരമില്ലായ്മയാണ് എന്ന വീരവാദം മുഴക്കിയവരുടെ)വിവരത്തിന്റെ ആകെത്തുക അളന്ന് കണക്കാക്കൽ ഞങ്ങളീയവസരം വിനിയോഗിക്കുന്നില്ല. എങ്കിലും ഒന്ന് ചോദിക്കുവാൻ തോന്നുകയാണ്. താന്താങ്ങൾക്കനുയോജ്യമായ പുര മുതലായ മുഖ്യോപകരണങ്ങളുള്ളവർക്ക് കടവും പെരുന്നാൾ സുദിനത്തിലെ

ചെലവും കഴിച്ച് ബാക്കി വല്ലതുമുണ്ടെങ്കിൽ ഫിത്ർസകാത്ത് നിർബന്ധമാണ്. ദൈനംദിന ചെലവ് നിർവ്വഹിക്കുവാൻ മതിയായ വരുമാനമില്ലാത്തവർ (മിസ്കീൻമാർ) വാങ്ങുവാൻ അർഹരുമാണ്. ഇങ്ങനെയുള്ള വരുമാനമില്ലാത്ത മിസ്കീൻമാരുടെ ഉടമയിൽ മുമ്പു പറഞ്ഞ ചെലവ് കഴിച്ച് ബാക്കി വല്ലതും അവശേഷിക്കുന്നുവെങ്കിൽ അവർ ഫിത്ർ സകാത്ത് കൊടുക്കാൻ ബാദ്ധ്യസ്ഥരായതിന്റെ പുറമെ മിസ്കീന്മാരായതുകൊണ്ട് വാങ്ങാനും അർഹരാണ്. ഇത് എല്ലാ ഫിഖ്ഹിന്റെ കിതാബുകളും സ്പഷ്ടമാക്കിയ നിയമവുമാണ്. ഇത്തരം വ്യക്തികളിൽ നിന്ന് കമ്മറ്റി പിരിച്ചെടുത്ത് ശേഖരിച്ച ധാന്യങ്ങൾ അർഹന്മാർക്ക് വിതരണം ചെയ്യുമ്പോൾ വാങ്ങുന്നവരിൽ അത്തരക്കാരും ഉൾപ്പെടും. തീർച്ച. അപ്പോൾ തങ്ങൾ നല്കിയ ഫിത്വർസകാത്തിന്റെ ഒരു വിഹിതം തങ്ങൾക്ക് തന്നെ തിരിച്ചുകൊടുക്കുകയല്ലേ ചെയ്യുന്നത്? ഇത് ഫിത്ർ സകാത്ത് കൊടുക്കലാകുമോ? ഇവരുടെ ഫിത്ർസകാത്തിന്റെ കടമ നിറവേറുമോ? പ്രസ്ഷ്ടമായ ഇത്തരം നിയമങ്ങളൊന്നും പഠിക്കാത്തവരാണോ പൂർണ്ണജ്ഞന്മാരായി ഞെളിയുന്നത്? ഇതെല്ലാം ഒന്ന് ഗൗനിക്കുവാൻ വീമ്പ് പറയുന്ന പൂർണ്ണജ്ഞന്മാരോടു ഞങ്ങൾ ആഹ്വാനം ചെയ്യുന്നു.

**3. ചോദ്യം:** വഖ്ഫ് സ്വത്തുക്കളെയും ചെറുകിട ഭൂവുടമകളെയും ഭൂപരിഷ്കരണനിയത്തിൽ നിന്ന് ഒഴിവാക്കാൻ വീറോടെ നുസ്രത്ത് വാദിച്ചിട്ടുണ്ടെന്ന് പു:2, ല:12ൽ പ്രസ്താവിച്ചതായി കണ്ടു. പാട്ടഭൂമി വഖഫോ ചെറുകിടക്കാരന്റേതോ വൻകിടക്കാരന്റേതോ ഏതായാലും പാട്ടം നടക്കുന്നവർ പാട്ടക്കാർ എന്ന നിലയിൽ തുല്യന്മാരാണ്. തുല്യ നിലയിലുള്ളവരിൽ ചിലരെ വിവേചനം ചെയ്തു കൊണ്ടുള്ള നിയമനിർമ്മാണം ഒരു ഗവർമെന്റിനും ഉചിതമല്ല. നുസ്രത്ത് പറഞ്ഞ പ്രകാരം ഭൂനിയമം ഭേദഗതി ചെയ്യുകയാണെങ്കിൽ ഗവർമെന്റിന് ചിലരെ പക്ഷഭേദം കാണിക്കേണ്ടിവരില്ലേ?

**ഉത്തരം:** ചെറുകിടക്കാരിൽ പ്രത്യേകം ഒരു വിഭാഗത്തിന് അവരുടെ ഭൂമിയുടെ പകുതി പാട്ടക്കാരിൽ നിന്ന് ഒഴിപ്പിച്ചെടുക്കാമെന്ന് ബില്ലിന്റെ 17-ാം വകുപ്പ് വ്യവസ്ഥ ചെയ്തിട്ടുണ്ട്. അതുപോലെ 3-ാം വകുപ്പുപ്രകാരം ഗവൺമെന്റിന്റെയോ തദ്ദേശ ഭരണത്തിന്റെയോ ഉടമയിലുള്ള ഭൂമികളുടെ പാട്ടച്ചാർത്തുകൾ ബില്ലിൽ നിന്നൊഴിവാക്കിയിട്ടുണ്ട്. അപ്പോൾ എല്ലാ പാട്ടക്കാരെയം ഒരേ നിലയിൽ നിയമത്തിന്റെ ആനുകൂല്യത്തിൽ ഉൾപ്പെടുത്തണമെന്ന് കേരള ഗവൺമെന്റ് ഉദ്ദേശിക്കുന്നില്ലെന്ന് ഇതിൽ നിന്നെല്ലാം മനസ്സിലാക്കാം. അതുപോലെ വഖഫ് സ്വത്തുക്കളെയും ചെറുകിടക്കാരെയും ബില്ലിൽനിന്ന് ഒഴിവാക്കി വ്യവസ്ഥ ചെയ്യണമെന്നും, വഖഫ് സ്വത്തുക്കളുടെയും, ചെറുകിടക്കാരുടെയും പാട്ടക്കാരെ നിയമത്തിന്റെ ആനുകൂല്യത്തിൽ നിന്ന് ഒഴിച്ചുനിർത്തണമെന്നുമാണ് നുസ്രത്തിന്റെയും ഏതാണ്ട് ഭൂനിയമപീഢിത സംഘത്തിന്റെയും വാദം. ഇതിൽ അനൗചി

ത്യമുണ്ടെന്നു തോന്നുന്നില്ല.

**4. ചോദ്യം:** സകാത്തിന്റെ എട്ട് അവകാശികളിൽ ഒന്ന് ഉദ്യോഗസ്ഥന്മാരായതുകൊണ്ട് സകാത്ത് പിരിച്ചെടുത്ത് വിതരണം ചെയ്യുകയാണ്. വേണ്ടതെന്നും സ്പീക്കറിൽ ഖുതുബ ഓതാൻ പാടില്ലെന്ന് വാദിക്കുന്നവർ കമ്മറ്റി മുഖേന സകാത്തു വിതരണം ചെയ്യുന്നതിനെ രൂക്ഷമായി വിമർശിച്ചില്ലെങ്കിലേ അത്ഭുതമുള്ളൂവെന്നും ഒരു ജമാഅത്ത് അനുഭാവി പത്രം പ്രസിദ്ധീകരിച്ചുകണ്ടു. ആമിലീങ്ങൾക്ക് കൊടുക്കേണ്ടത് കമ്മറ്റി നിശ്ചയിക്കുന്ന ഉദ്യോഗസ്ഥന്മാർക്ക് കൊടുത്താൽ മതിയാകുമോ? കേരളത്തിലെ മിക്ക പണ്ഡിതന്മാരുടെയും ഗുരുവര്യൻ മർഹൂം ശൈഖ് ആദം ഹസ്രത്തും, ബി. എസ്സ്.എ.കോളേജിന്റെ ഇപ്പോഴത്തെ (1971-ൽ) പ്രിൻസിപ്പാൾ ശൈഖ് ഹസ്സൻ ഹസ്രത്തും, മൗലാനാ ഖുതുബി മുഹമ്മദ് മുസ്‌ലിയാരും, ഒരുകൂട്ടം ദയൂബന്തീ പണ്ഡിതൻമാരും സ്പീക്കറിൽ ഖുതുബ നിർവ്വഹിക്കൽ നിഷിദ്ധമാണെന്ന് പറഞ്ഞിരിക്കെ നുസ്രത്തുൽ അനാമിന്റെ പത്രാധിപരെ മാത്രം അവഹേളനസൂചകമായി പ്രസ്തുത പത്രം വിശേഷിപ്പിച്ചതിൽ വല്ല രഹസ്യവുമുണ്ടോ?

**ഉത്തരം:** സകാത്ത് വിതരണം ചെയ്യുന്നത് ഇമാം (ഇസ്‌ലാമിക ഭരണാധിപൻ) അല്ലാത്ത സന്ദർഭത്തിലും സകാത്തിന്റെ അവകാശികൾ എട്ടാണെന്ന് പറയുന്നത് അജ്ഞതയാണ്. "വിതരണം ചെയ്യുന്നത് ഇമാമല്ലെങ്കിൽ അവകാശികൾ ഏഴാണ്. എന്ന് ഇമാം നവവി(റ)മിൻഹാജിൽ പ്രസ്താവിച്ചിട്ടുണ്ട്. അതായത് ആമിലുകൾ ഒഴിവാണ്. എന്നിരിക്കെ സകാത്തിന്റെ അവകാശികൾ എട്ടാണെന്നും അതിൽ കമ്മറ്റി ഉദ്യോഗസ്ഥന്മാരും ഉൾപ്പെടുമെന്നും ആരെങ്കിലും തട്ടിമൂളിക്കുന്നുവെങ്കിൽ അത് തട്ടിപ്പും വെട്ടിപ്പുമാണ്.

സകാത്ത് കൊടുക്കാൻ വിസമ്മതിക്കുന്നവരിൽ നിന്ന് ബലം പ്രയോഗിച്ച് വാങ്ങാൻ അർഹതയുള്ള ഖലീഫമാരുടെ ഔദ്യോഗിക പ്രവർത്തനങ്ങൾ പൊക്കിപിടിച്ച് സകാത്ത് കമ്മറ്റികൾ രൂപീകരിച്ചു സകാത്ത് കൊടുക്കാൻ കടപ്പെട്ടവരുടെ ഉമ്മറത്ത് ചെന്ന് കെഞ്ചി 101ഓ 1001ഓ ഉറുപ്പിക സംഭവാനയും വാങ്ങി ഫിത്വ്ർ സകാത്ത് പിരിവിന്റെ പേരിൽ ചില്ലറ അരിയും പിരിച്ച് ആമിലുകൾക്കും (പ്രവർത്തകർക്കും) സകാത്തിന്റെ വിഹിതമുണ്ടെന്ന് പറഞ്ഞു പ്രസ്തുത സംഖ്യ ചാക്കിലാക്കാൻ വട്ടം കൂട്ടിയിരിക്കുമ്പോഴാണ് നുസ്രത്തുൽ അനാം അതിന്റെ നിയമവശങ്ങൾ പൊതുജന ദൃഷ്ടിയിൽ പെടുത്തിയത്. അതോടുകൂടി ആ പത്രാധിപരുടെ പ്രസ്ഥാനം തകർന്നു ഭഗ്നാശനാവുകയാണുണ്ടായത്. യാദൃശ്ചികമായ ദ്രവ്യനഷ്ടം ബുദ്ധിക്ക് സാരമായ തകരാറ് വരുത്തി വയ്ക്കുമെന്ന് വൈദ്യൻമാരുടെ ഏകോപിച്ച അഭിപ്രായമാണ്. അതായിരിക്കാം നുസ്രത്തിന്റെ പത്രാധിപരെ മാത്രം വിശേഷിപ്പിച്ചതിലുള്ള രഹസ്യം.

**5.ചോദ്യം:** അദൃശ്യജീവികളായ ജിന്നുകളും മനുഷ്യരും തമ്മിൽ അറിഞ്ഞോ അറിയാതെയോ ദാമ്പത്യബന്ധമോ മറ്റു സമ്പർക്കങ്ങളോ സ്ഥാപിക്കാൻ സാദ്ധ്യമാണോ?

**ഉത്തരം:** ജിന്നുകളും മനുഷ്യരും തമ്മിൽ ദാമ്പത്യബന്ധം സ്ഥാപിക്കാൻ സാദ്ധ്യതയുണ്ട്. പക്ഷേ, ജിന്നുകളെ വിവാഹം ചെയ്യൽ സാധുവാകയില്ലെന്നാണ് ശാഫിഈ മദ്ഹബിലെ പ്രബലമായ അഭിപ്രായം. ജിന്നുകൾ അപര വർഗ്ഗത്തെ സംയോഗം ചെയ്യൽ സംഭവ്യമാണെന്ന് സ്വർഗ്ഗകന്യകളെ ഖുർആൻ വർണ്ണിച്ചതിൽ അവരെ മനുഷ്യരും ജിന്നുകളും സംയോഗം ചെയ്തിട്ടില്ല എന്ന് പ്രസ്താവിച്ചതിൽ നിന്ന് സ്പഷ്ടമാണ്. അവരുടെ സന്താനങ്ങളിലും ധനത്തിലും നീ പങ്ക് ചേരുക എന്ന ഖുർആൻ വചനവും അത് സൂചിപ്പിക്കുന്നുണ്ട്. ബിസ്മി ഉച്ചരിക്കാതെ സംഭോഗത്തിലേർപ്പെടുന്നവരോടുകൂടി പിശാചും ഭോഗം ചെയ്യുമെന്ന് ഹദീസുകളിൽ വന്നിട്ടുണ്ട്. ഇതെല്ലാം ഇമാം ഇബ്നുഹജറിനിൽ ഹൈതമി(റ)യുടെ ഫതാവൽ ഹദീസിയ്യ:യിൽ നിന്നു വ്യക്തമാണ്.

**6.ചോദ്യം:** കേരള ഭൂപരിഷ്കരണനിയമം ഭേദഗതി ചെയ്യണമെന്ന് നുസ്രത്തുൽ അനാം ആഹ്വാനം ചെയ്തതായി കണ്ടു. നുസ്രത്ത് വിഭാവനം ചെയ്യുന്ന ഭേദഗതിയുടെ മാതൃക ഒന്ന് പ്രസിദ്ധം ചെയ്യാമോ?

**ഉത്തരം:** കേരള ഭൂപരിഷ്കണ നിയമം ഇസ്ലാമിക ദൃഷ്ട്യാ ഭേദഗതി ചെയ്യാനൊന്നുമില്ല; എടുത്തു കളഞ്ഞാൽമതി. പക്ഷേ, ഇവിടെ നടക്കുന്നത് ഇസ്ലാമിക ഭരണമല്ലാത്തതുകൊണ്ട് ഭൗതിക ചിന്താഗതിയുടെ തിരശ്ശീലക്കു പിന്നിൽ നിന്നുകൊണ്ട് ഭേദഗതി നിർദ്ദേശിക്കുകയാണെങ്കിൽ നുസ്രത്തിന് ന്യായമായി തോന്നുന്ന ഭേദഗതിയുടെ മാതൃക താഴെ വിവരിക്കുന്നു.

1. ഭൂനിയമത്തിലെ 3-ാംവകുപ്പിൽ ഗവൺമെന്റിന്റെയും തദ്ദേശാധികാര സ്ഥാപനത്തിന്റെയും ഭൂമികൾ കൂടിയായ്മ വ്യവസ്ഥയിൽ നിന്ന് ഒഴിവാക്കിയിട്ടുണ്ട്. ആ കൂട്ടത്തിൽ മതധർമ്മസ്ഥാപനങ്ങളേയും കൂട്ടിച്ചേർക്കുക.

2. നിയമത്തിലെ 82-ാം വകുപ്പിൽ ഭൂമി കൈവശം വയ്ക്കാനുള്ള പരമാവധി വിസ്തീർണ്ണം നിർണ്ണയിച്ചിട്ടുണ്ട്. അത്രയും വിസ്തീർണ്ണം ഭൂമി തങ്ങളുടെ കുടിയന്മാരിൽ നിന്ന് ഒഴിപ്പിച്ച് സ്വന്തം കൈവശം വയ്ക്കുകയോ മുൻകാല പാരമ്പര്യംപോലെ അവരെത്തന്നെ കുടിയാന്മാരായി സ്ഥിരപ്പെടുത്തുകയോ ചെയ്യാനുള്ള സ്വാതന്ത്ര്യം ഭൂവുടമകൾക്ക് നല്കണം.

ഉദാ: ഒരു ഭൂവുടമക്ക് അഞ്ചോ ആറോ ഏക്കർ ഭൂമിയുണ്ടെങ്കിൽ അതും കൂടുതൽ ഏക്കർ ഭൂമിയുണ്ടെങ്കിൽ അതിൽ നിന്ന് പരമാവധി വിസ്തീർണ്ണം ഭൂമിയും ഒഴിപ്പിച്ചെടുക്കണമെങ്കിൽ അതിനുള്ള സ്വാതന്ത്ര്യമുണ്ടാകുക. വല്ല കുടിയാന്മാർക്കും ഈ വ്യവസ്ഥയനുസരിച്ച് ഭൂമി നഷ്ട

പ്പെട്ടുപോകുന്നുവെങ്കിൽ മിച്ചഭൂമി ഗവൺമെന്റ് വിതരണം ചെയ്യുമ്പോൾ അത്തരക്കാർക്ക് മുൻഗണന നല്കേണ്ടതാണ്.

3. കുടികിടപ്പുകാർക്ക് സ്ഥിരാവകാശം നല്കുന്നതിൽ വൻകിടഭൂവുടമകളുടെയും ചെറുകിട ഭൂവുടമകളുടെയും ഇടയിൽ സന്ദർഭോചിതമായ വ്യത്യാസം കൊണ്ടുവരേണ്ടതാണ്. മത-ധർമ്മ സ്ഥാപനങ്ങളുടെ സ്വത്ത് നിയമത്തിൽ നിന്ന് ഒഴിവാക്കുന്നത് നിമിത്തം വല്ലബൂർഷ്വകളും കൂടുതൽ സ്വത്ത് കയ്യാളുന്ന സ്ഥിതിവിശേഷം സംജാതമാകുകയാണെങ്കിൽ അത് നിയന്ത്രിക്കുവാൻ വ്യവസ്ഥ ചെയ്യേണ്ടതാണ്. ഈ മാതൃകയനുസരിച്ച് ഭേദഗതി ചെയ്താൽ ഭൂനിയമം മൂലം ഉത്ഭവിച്ച മിക്ക പീഢനങ്ങളും ദൂരീകരിക്കാവുന്നതാണ്.

**7. ചോദ്യം:** പള്ളി അങ്കണത്തിലും മറ്റും മറവു ചെയ്യപ്പെട്ട 'ശുഹദാഉ' സ്വാലിഹീങ്ങളുടെ മഖാമുകളിൽ വരുന്ന നേർച്ച മുതലായവകൊണ്ട് എന്തു ചെയ്യണം?

**ഉത്തരം:** ആ മഖാമുകളിലേക്കുള്ള വരുമാനം കൊണ്ട് പതിവായി വല്ലതും നടന്നുവരുന്നുണ്ടെങ്കിൽ ആ കീഴ്‌വഴക്കനുസരിച്ച് പ്രവൃത്തിക്കേണ്ടതും ഒരു പതിവുമില്ലെങ്കിൽ മുസ്‌ലിംകളുടെ മസ്‌ലഹത്തുകളിൽ ചെലവ് ചെയ്യേണ്ടതും അവയിൽ മുഖ്യമായതിന് മുൻഗണന നല്കേണ്ടതുമാണ്. പള്ളി എടുപ്പിക്കുന്നതിനേക്കാൾ മുഖ്യമായ യാതൊന്നും ഇല്ലെങ്കിൽ പള്ളിപ്പണിക്കും ഉപയോഗിക്കാം.

റസൂൽ(സ)നോ ശൈഖന്മാരെപോലുള്ള മറ്റു വല്ലവർക്കുമോ വല്ല സാധനവും നേർച്ചയാക്കിയാൽ ആ നേർച്ച വസ്തുവിൽ നടന്നുവരുന്ന പതിവുപ്രകാരം അതു നിർവ്വഹിക്കേണ്ടതാണ്. നേർച്ചനേർന്ന ആളുടെ ഉദ്ദേശ്യം വ്യക്തമായി അറിയപ്പെട്ടിട്ടില്ലെങ്കിലാണ് ഈ പറഞ്ഞത്. നേർച്ചയാക്കപ്പെട്ട വ്യക്തിയുടെ ഖബ്‌റിന്റെ മസ്‌ലഹത്തിലേയ്ക്കോ അയാളുടെ പള്ളി ആവശ്യത്തിലേയ്ക്കോ ആ നാട്ടുകാരിലോ ചെലവഴിച്ചുകൊണ്ടുള്ള പതിവ് നടന്നുവരുന്നുണ്ടെങ്കിൽ അപ്രകാരം തന്നെ നേർച്ച സാധനം വിനിയോഗിക്കേണ്ടതാണ്. മക്കളും മക്കളുടെ മക്കളും നേർച്ചയാക്കപ്പെട്ട വ്യക്തിയുടെ അവകാശികളാണെന്ന നിലയിൽ അവർക്ക് പ്രത്യേക അവകാശം ആ നേർച്ചയിൽ ഇല്ലെന്ന് ഈ ദൃശസംഗതികൾ കൊണ്ടു വ്യക്തമായിക്കഴിഞ്ഞ്. പക്ഷേ, പിതാവിന് നേർച്ചയാക്കപ്പെട്ട വസ്തുക്കൾ സന്താനങ്ങൾക്ക് നല്കലാണ് ഒരു പ്രദേശത്ത് നടന്നുവരുന്ന പതിവെങ്കിൽ അങ്ങനെതന്നെ ചെയ്യണം. അവർ സന്തതികളെന്ന നിലയിലല്ല. ആ നല്കപ്പെടുന്നത്. പതിവ് അങ്ങനെ ആയതുകൊണ്ടാണ്. ബന്ധുക്കളല്ലാത്ത അന്യന്മാർക്ക് കൊടുക്കൽ പതിവാണെങ്കിൽ അങ്ങനെ നല്കണമെന്നാണല്ലോ നിയമം. (ഫതാവൽകുബ്റാ:4-268)

"നേർച്ചയാക്കിയ വ്യക്തികളുടെ ഉദ്ദേശ്യം അറിയപ്പെടാതിരിക്കു

കയും നടന്നുവരുന്ന യാതൊരു പതിവും ആ പ്രദേശത്തില്ലാതിരിക്കുകയുമാണെങ്കിൽ ന്യായം ഇങ്ങനെയാണ്. മുസ്‌ലിംകളുടെ മസ്‌ലഹത്തുകളിലേക്ക് നേർച്ച സാധനം തിരിക്കേണ്ടതും നീതിമാനായ ഭരണാധിപൻ ഉണ്ടെങ്കിൽ ആ വസ്തുക്കൾ അയാളെ ഏല്പിക്കേണ്ടതും, ഭരണാധിപനില്ലെങ്കിൽ ആരുടെ കൈക്കാണോ വരുന്നത് അദ്ദേഹം അത് പൊതു മസ്ഹലത്തിലേക്ക് തിരിക്കേണ്ടതും, കൂടുതൽ മുഖ്യമായതിന് മുൻഗണന നല്കേണ്ടതുമാണ്. പള്ളി എടുപ്പിക്കുന്നതിനേക്കാൾ മുഖ്യമായ യാതൊന്നും ഇല്ലെങ്കിൽ പള്ളി എടുപ്പിക്കുവാനും അത് ഉപയോഗിക്കാം. (ബിഗ്‌യ: പേ:262)

**8.ചോദ്യം:** പള്ളി പൊളിച്ച് നന്നാക്കുമ്പോൾ പള്ളി വഖഫാക്കുന്നതിൽപെട്ട കഴുക്കോൽ, പട്ടിക മുതലായവ ബാക്കിയായാൽ അതുകൊണ്ടെന്തു ചെയ്യണം? പള്ളിയിൽ നടക്കുന്ന മൗലിദ്, റാത്തീബ് മുതലായവയ്ക്ക് പാകം ചെയ്യുന്ന പലഹാരങ്ങൾക്ക് കത്തിക്കാൻ പറ്റുമോ?

**ഉത്തരം:** ചോദ്യത്തിൽ പറഞ്ഞ സാധനങ്ങൾ ആ പള്ളിക്ക് ഉപയോഗിക്കാൻ ഭാവിയിൽ തരപ്പെടുമെന്ന് കണ്ടാൽ അതു സൂക്ഷിച്ചുവയ്ക്കുകയും ഇല്ലെങ്കിൽ മറ്റു പള്ളിക്ക് കൊടുക്കുകയുമാണ് വേണ്ടത്. ചോദ്യത്തിൽ പറഞ്ഞ പ്രകാരം അത് കത്തിയ്ക്കാൻ പാടില്ല.

**9.ചോദ്യം:** ആരോഗ്യപരമായി എങ്ങനെയാണ് ഉറങ്ങാൻ കിടക്കേണ്ടത്?

**ഉത്തരം:** ഇടഭാഗത്തേക്ക് ചരിഞ്ഞു കിടന്നുറങ്ങിയാൽ കൂര് അടങ്ങി നില്ക്കുന്നതുകൊണ്ട് ഗാഢനിദ്ര ലഭിക്കുന്നതാണ്. അത്ര വേഗം ഉണരുന്നതല്ല. വലഭാഗത്തേക്ക് ചെരിഞ്ഞുകിടന്ന് ഉറങ്ങുന്നതായാൽ ഇടതുഭാഗത്തു സ്ഥിതിചെയ്യുന്ന കൂര് തൂങ്ങി നില്ക്കുന്നതും കൊണ്ട് നിദ്രയിൽ മതിമറക്കുന്നതല്ല. വേഗം ഉണരാൻ കഴിയും. മതിമറന്ന ഉറക്കം മുസ്‌ലിമിനെ സംബന്ധിച്ചിടത്തോളം അനാശാസ്യമാണ്. അതുകൊണ്ട് വലഭാഗത്തേക്ക് ചെരിഞ്ഞുകിടക്കണമെന്നാണ് മതശാസന. വൈദ്യന്മാരുടെ പരിഗണന ഗാഢനിദ്ര ലഭിക്കുന്ന മാർഗ്ഗമായതുകൊണ്ട്-മതശാസനകളല്ലാത്തതുകൊണ്ട്-ആയുർവ്വേദിക്ക് വിദഗ്ധന്മാർ ഇടഭാഗത്തേക്ക് ചെരിഞ്ഞു കിടക്കുകയാണ് വേണ്ടതെന്ന് തീരുമാനിച്ചിട്ടുണ്ട്.

**10.ചോദ്യം:** ലഹരി പദാർത്ഥങ്ങൾ ചേർക്കാത്ത ഇംഗ്ലീഷ് ടോണിക്കുകൾ ഇല്ലെന്ന് ഡോക്ടർമാർ അഭിപ്രായപ്പെടുന്നു. രോഗശമനത്തിനായി അത് കഴിക്കൽ അനുവദനീയമാണോ?

**ഉത്തരം:** ഡോക്ടർമാരുടെ അഭിപ്രായം ശരിയായിരിക്കാം. എന്നാൽ തന്നെ ആ ടോണിക്കുകൾ ചികിത്സാവശ്യാർത്ഥം ഉപയോഗിക്കുന്നതിന് വിരോധമില്ല. മദ്യം (ലഹരിപദാർത്ഥം)അല്ലാത്ത നജസുകൊണ്ട് തനിച്ചും മറ്റൊന്നോടുചേർത്തും ചികിത്സിക്കൽ അനുവദനീയമാണ്. തനി മദ്യം ചികിത്സാവശ്യാർത്ഥം ഉപയോഗിക്കൽ അനുവദനീയമല്ല. ലഹരി

പദാർത്ഥം മറ്റൊന്നോട് ചേർത്തുകൊണ്ട് ചികിത്സിക്കൽ അനുവദനീയമാണ്. (ഫതാവൽകുബ്റാ:1-28)

**11.ചോദ്യം:** എല്ലാ സമയത്തും മൂക്കട പോലെ യോനിയിൽകൂടി ഒരു ദ്രാവകം സ്രവിക്കുന്ന സ്ത്രീകളുടെ നമസ്കാരത്തിന്റെ വിധി എന്ത്?

**ഉത്തരം:** മറ്റുള്ളവരെപ്പോലെ അവർക്കും നമസ്കാരം നിർബന്ധമാണ്. നമസ്കാരത്തിന്റെ വഖത്ത് ആയതിന്റെ ശേഷം യോനി കഴുകി വച്ചുകെട്ടി വുസൂ എടുക്കുകയും താമസം കൂടാതെ നമസ്കരിക്കുകയും വേണം. ഇങ്ങനെ ഓരോ വഖത്തിലും ചെയ്യേണ്ടതാണ്.

**12.ചോദ്യം:** അമുസ്ലിം സ്ത്രീയെ വിവാഹം ചെയ്യണമെങ്കിൽ നിബന്ധന എന്ത്? അവൾ മുസ്ലിമായതിൽ ശേഷം അവളുടെ അച്ഛനെയോ, ആങ്ങളെയേയോ കാണുന്നതിന് വിരോധമുണ്ടോ?

**ഉത്തരം:** ജൂത-ക്രിസ്തീയ സ്ത്രീകളല്ലാത്ത അമുസ്ലിം സ്ത്രീകളെ വിവാഹം ചെയ്യാൻ പാടില്ല. ജൂത സ്ത്രീ ഇസ്രാഈലി സന്തതികളിൽ പെട്ടവളാണെങ്കിൽ അവളുടെ ആദ്യപിതാവ് ആ മതത്തിന്റെ ചേർന്നത് ഈസാ(അ) നബിയായതിന്റെ ശേഷമാണെന്ന് അറിയപ്പെടാതിരിക്കണം. ഇസ്രാഈലി സന്തതികളിൽ പെട്ടവളല്ലെങ്കിൽ അവളുടെ ആദ്യപിതാവ് ഈസാ(അ) പ്രവാചകനാകുന്നതിന്റെ മുമ്പ് ആ മതം സ്വീകരിച്ചുവെന്നറിയപ്പെടുകയും വേണം. ക്രിസ്തീയ സ്ത്രീ ഇസ്രാഈലിയാണെങ്കിൽ റസൂലി(സ)ന്റെ പ്രവാചകത്വത്തിന്റെ ശേഷം അവളുടെ പിതാവ് ക്രിസ്തുമതം സ്വീകരിച്ചതാണെന്ന് അറിയപ്പെടാതിരിക്കണം. ഇസ്രാഈലിയല്ലെങ്കിൽ റസൂലി(സ)ന്റെ പ്രവാചകത്വത്തിന്റെ മുമ്പ് അവളുടെ ആദ്യപിതാവ് ക്രിസ്തുമതം സ്വീകരിച്ചതായി അറിയപ്പെടണം. അച്ഛനെയും ആങ്ങളമാരേയും കാണുന്നതിന് വിരോധമില്ല.

**13.ചോദ്യം:** കോഴിക്കോട്ടുനിന്ന് ഇരുന്നൂറ്-ഇരുന്നൂറ്റി അമ്പത് നാഴിക പടിഞ്ഞാറ് സ്ഥിതിചെയ്യുന്ന ദ്വീപുകളിലെ ഖാസിമാർക്ക് കോഴിക്കോട് കണ്ടതോ, ഖാസി സ്ഥിരപ്പെടുത്തിയതോ ആയ മാസപ്പിറവി റേഡിയോയിൽ കൂടിയോ കമ്പിവഴിയോ അറിയുന്നപക്ഷം ആ അറിവുകൊണ്ട് വിധിക്കുവാൻ പറ്റുമോ? പറ്റുമെങ്കിൽ കമ്പി അടിച്ച് അറിയൽ നിർബന്ധമുണ്ടോ?

**ഉത്തരം:** കോഴിക്കോട്ട് കണ്ടതോ, ഉറപ്പിച്ചതോ ആയ മാസപ്പിറവിയുടെ കാര്യം ഇരുന്നൂറോ ഇരുന്നൂറ്റി അമ്പതോ നാഴിക പടിഞ്ഞാറ് സ്ഥിതി ചെയ്യുന്ന ദ്വീപുകളിൽ ചോദ്യത്തിൽ പറഞ്ഞപ്രകാരം വിവരം ലഭിച്ചാൽ ആ ദ്വീപുകളിലെ ഖാസിമാർക്ക് വിധിക്കുവാൻ പല കാരണങ്ങൾകൊണ്ടും പാടില്ല.

**14.ചോദ്യം:** ഒരു പെൺകുട്ടിയെ പ്രായം തികയുന്നതിന്റെ മുമ്പ് വിവാഹം ചെയ്തുകൊടുക്കുകയും ഒരു വർഷം കഴിഞ്ഞശേഷം വിവാഹമോചനം നടത്തുകയും ചെയ്തു. അപ്പോഴും അവൾ പ്രായം തികഞ്ഞവളല്ല.

എന്നാൽ, അവളെ മറ്റൊരാൾക്ക് വിവാഹം ചെയ്തു കൊടുക്കണമെങ്കിൽ ഇദ്ദ കഴിയേണ്ടതുണ്ടോ? ഗർഭമുണ്ടോ ഇല്ലയോ എന്ന് അറിയാനല്ലേ ഇദ്ദ കാത്തുനില്ക്കുന്നത്?

**ഉത്തരം:** സംയോഗം ഉണ്ടായിട്ടുണ്ടെങ്കിൽ ഇദ്ദ കഴിഞ്ഞേ മറ്റൊരാൾക്ക് വിവാഹം ചെയ്തുകൊടുക്കാൻ പാടുള്ളൂ. ഇദ്ദകാത്ത് നില്ക്കുന്നത് ഗർഭമുണ്ടോ ഇല്ലയോ എന്നറിയാൻ മാത്രമല്ല.

**15.ചോദ്യം:** ജുമുഅ: ഖുതുബ പരിഭാഷ ചെയ്തുകൂടെന്ന് ബഹു.സമസ്ത തീരുമാനിച്ചിട്ടുണ്ട്. നബാതിയ്യ: ഖുതുബയുടെ പരിഭാഷയായ യാഖൂതുൻ അതിയ്യയുടെ അവതാരികയിൽ പ്രഗത്ഭരായ 40 പണ്ഡിതൻമാർ ഖുതുബ പരിഭാഷ ചെയ്യേണ്ടതാണെന്ന് പ്രസ്താവിച്ച് ഒപ്പിട്ടിട്ടുണ്ടല്ലോ. അതിനെ സംബന്ധിച്ച് പത്രാധിപർ എന്തുപറയുന്നു?

**ഉത്തരം:** പ്രസ്തുത തർജ്ജമ ശരിയാണെന്ന് പറഞ്ഞു ഒപ്പിട്ട ചിലരുടെ പേരും ഒപ്പിടാത്ത മറ്റു ചിലരുടെ പേരും കൂട്ടിച്ചേർത്ത് അതിന്റെ കർത്താവ് അതച്ചടിച്ച് പുറത്തിറക്കി. തിരൂരിന്നടുത്ത വങ്ങാലൂർ പള്ളിയിൽ വച്ചാണ് ആദ്യമായി ഖുതുബ പരിഭാഷ തുടങ്ങിയത്. അതിനെ അന്നുണ്ടായിരുന്ന പ്രഗത്ഭരായ ഉലമാക്കൾ ശക്തിയായി എതിർത്തു. ഒപ്പിട്ടുവെന്ന് രേഖപ്പെടുത്തപ്പെട്ടവരിൽ പ്രഗത്ഭനായ ഒരാളായിരുന്നു മഖ്ദൂം പുതിയകത്ത് കുഞ്ഞൻബാവ മുസ്ലിയാർ. അദ്ദേഹത്തെ പൊന്നാനി മഖ്ദൂം വിളിച്ചുവരുത്തി വിവരം അന്വേഷിച്ചതിൽ അതിൽ ഒപ്പിട്ടിട്ടില്ലെന്ന് അദ്ദേഹം മറുപടി പറഞ്ഞു. അനന്തരം തർജ്ജമ കർത്താവിനെ പൊന്നാനിയിലേക്ക് മഖ്ദൂം വിളിപ്പിക്കുകയും കുഞ്ഞൻബാവ മുസ്ലിയാരുടെ പേരിൽ കള്ള ഒപ്പ് ഇട്ട അടിസ്ഥാനത്തിൽ പൊന്നാനി ജുമുഅത്ത് പള്ളിയിൽനിന്ന് കൈകൊട്ടി പുറത്താക്കുകയയും ചെയ്തു.യഥാർത്ഥത്തിൽ ഒപ്പിട്ട പണ്ഡിതന്മാരുടെ ഒപ്പിൽതന്നെ പരിഭാഷ രചിച്ചത് ശരിയാണന്നല്ലാതെ ഖുതുബ പരിഭാഷ ചെയ്യണമെന്ന് പറയാത്തതിനാൽ പ്രസ്തുത കൃതി ചിലവാകാൻ പ്രയാസമായി കണ്ടപ്പോൾ കൃത്രിമമായി അവരുടെ പേരിൽ ഒരു അവതാരിക എഴുതിയുണ്ടാക്കുകയും അതും അച്ചടിപ്പിച്ച് യാഖൂതുൻ അതിയ്യ തർജ്ജുമയോട് കൂട്ടിച്ചേർക്കുകയും ചെയ്യുകയാണുണ്ടായത്. പരിഭാഷ അച്ചടിപ്പിച്ചത് 1915ലും അവതാരിക അച്ചടിച്ചത് 1916ലും ആണ്. ഈ വസ്തുത അക്കാലത്തെ തർജ്ജമ പരിശോധിച്ചാൽ ആർക്കും മനസ്സിലാക്കാം. ചുരുക്കത്തിൽ ബഹു.സമസ്തയും യാഖൂതുൻ അതിയ്യയുടെ അവതാരികയിൽ ഒപ്പിട്ടു എന്ന് പറയപ്പെടുന്ന പണ്ഡിതന്മാരും തമ്മിൽ എതിരില്ല. ഈ വസ്തുത പല പ്രസിദ്ധീകരണങ്ങളിലും മുമ്പു രേഖപ്പെടുത്തിയ കാര്യം സ്മരണീയമാണ്.

**16.ചോദ്യം:** സകാത്ത് അയൽനാട്ടിലേക്ക് കുടുംബത്തിൽ നീക്കം ചെയ്യാമോ?

**ഉത്തരം:** കുടുംബത്തിലും അല്ലാതെയും സകാത്ത് ഇതരനാടുക ളിലേക്ക് നീക്കം ചെയ്യുവാൻ ശാഫിഈ മദ്ഹബ് പ്രകാരം പാടില്ല..

**17.ചോദ്യം:** ഭാര്യയുടെ ഉമ്മാന്റെ ജ്യേഷ്ഠാനുജത്തിമാരെയും ഭാര്യയുടെ പിതാവിന്റെ രണ്ടാം ഭാര്യയേയും തൊട്ടാൽ വുസൂ മുറിയുമോ?

**ഉത്തരം:** രണ്ടുകൂട്ടരെ തൊട്ടാലും വുസൂ മുറിയുന്നതാണ്.

**18.ചോദ്യം:** ജുമുഅ നമസ്കാരത്തിൽ ഇമാം ആദ്യത്തെ റക്അത്തിൽ ഒന്നാം സുജൂദ് ചെയ്തു നിറുത്തത്തിലേക്ക് പോകുകയും മഉമൂമീങ്ങൾ ഉണർത്തീട്ടും മടങ്ങി വരാതിരിക്കുകയും ചെയ്താൽ മഅ്മീങ്ങൾ എന്തു ചെയ്യണം?

**ഉത്തരം:** മറന്നുകൊണ്ടാണ് ഇമാം അങ്ങനെ ചെയ്തതെങ്കിൽ സുജൂദിൽ ഇമാമിനെയും കാത്തു മഅ്മീങ്ങൾ താമസിക്കണം.

**19.ചോദ്യം:** നമസ്കാരത്തിൽ ജഹ്റും സിർറും ആക്കി ഓതുന്നതിന്റെ കാരണമെന്താണ്?

**ഉത്തരം:** റസൂൽ(സ)അങ്ങനെ ചെയ്തത് തന്നെ.

**20.ചോദ്യം:** ഒരു നാട്ടിലെ ഖാസി മാസപ്പിറവി സ്ഥിരപ്പെടുത്തുകയും ആ വിവരം റേഡിയോ വഴിയോ, ഫോൺ വഴിയോ മറ്റു പ്രദേശങ്ങളിൽ അറിയുകയും ചെയ്താൽ ആ അറിവിന്റെ അടിസ്ഥാനത്തിൽ മറ്റു ഖാസിമാർ മാസപ്പിറവി സ്ഥിരപ്പെടുത്താമോ?

**ഉത്തരം:** ഖാസിമാർ രണ്ടുവിഭാഗമാണ്. ഖാസിയാകുവാൻ ഇസ്ലാം നിർദ്ദേശിച്ച എല്ലാ നിബന്ധനകളും ഒത്തുചേർന്നവരാണ് ഒരു വിഭാഗം. ഇത്തരം ഖാസിമാർ ഇന്നു നിലവിലില്ലതന്നെ. ഖാസിക്കു പറഞ്ഞ എല്ലാ നിബന്ധനകളും പൂർത്തിയാവാത്തവരാണ് മറ്റൊരു വിഭാഗം. ഇത്തരം ഖാസിമാർക്ക് സറൂറത്തിന്റെ ഖാസി എന്ന് പറയപ്പെടും. ഈ ഖാസിമാർ ഇന്ന് പലേടങ്ങളിലുമുണ്ട്. ഈ രണ്ടു വിഭാഗങ്ങളും തെളിവിന്റെ അടിസ്ഥാനത്തിൽ വിധി പ്രഖ്യാപിക്കേണ്ടവരാണ്. വിധി പ്രഖ്യാപിക്കപ്പെടുന്ന മാസപ്പിറവി റംസാന്റേതാണെങ്കിൽ അതിന്റെ തെളിവ്, സാക്ഷി പറയാൻ കൊള്ളുന്ന ഒരു പുരുഷൻ സാക്ഷിനില്ക്കലാണ്. മറ്റു മാസപ്പിറവികളാണെങ്കിൽ സാക്ഷിക്ക് പറ്റുന്ന രണ്ടു പുരഷൻമാർ സാക്ഷി നില്ക്കലുമാണ്. ഞാൻ-അല്ലെങ്കിൽ ഞങ്ങൾ മാസപ്പിറവി കണ്ടു എന്നാണ് സാക്ഷികൾ മൊഴി കൊടുക്കേണ്ടത്. മേൽപറഞ്ഞ പുരുഷന്മാരല്ലാത്തവർ സാക്ഷി നില്ക്കുകയാണെങ്കിൽ ആ അടിസ്ഥാനത്തിൽ ഖാസിക്ക് വിധി പ്രഖ്യാപിക്കുവാൻ പാടില്ല.

മാസപ്പിറവി സ്ഥിരപ്പെടുത്തുവാൻ ഖാസിക്ക് മറ്റൊരു മാർഗ്ഗവും കൂടിയുണ്ട്. മേൽപറഞ്ഞ തെളിവിന്റെ അടിസ്ഥാനത്തിൽ ഒരു പ്രദേശത്തെ ഖാസി മാസപ്പിറവി സ്ഥിരപ്പെടുത്തിയ വിവരം ഇതരപ്രദേങ്ങളിലെ ഖാസിമാർക്ക് ലഭിക്കലാണ് ആ മാർഗ്ഗം. ഈ മാർഗ്ഗമനുസരിച്ച് ഇതര പ്രദേശങ്ങ

ളിലെ ഖാസിമാർ വിധിക്കണമെങ്കിൽ മാസപ്പിറവി കണ്ട പ്രദേശവും ഇപ്പോൾ വിധിക്കപ്പെടുന്ന പ്രദേശവും തമ്മിൽ ഉദിപ്പ് വ്യത്യാസപ്പെടരുത്. കൂടാതെ 'ഇന്ന പ്രദേശത്തെ ഖാസി വിധിച്ചു'വെന്ന് വിശ്വാസയോഗ്യരായ രണ്ടു പുരുഷൻമാർ ഇതരപ്രദേശങ്ങളിലെ ഖാസിമാരുടെ അടുത്ത് സാക്ഷി നില്ക്കുകയും വേണം. അല്ലെങ്കിൽ എഴുത്തുമൂലം ഒരു ഖാസി മറ്റു ഖാസിമാർക്ക് വിവരം നല്കണം. എഴുത്ത് മുഖേന വിവരം അറിയിക്കുമ്പോൾ ആ എഴുത്ത് വിധി പ്രഖ്യാപിച്ച ഖാസിയുടേതാണെന്നതിന് രണ്ടു സാക്ഷികൾ ഉണ്ടായിരിക്കണം. ഫിഖ്ഹിന്റെ മിക്ക കിതാബുകളും വ്യക്തമാക്കിയതാണിതെല്ലാം.

എനി ഒരു ഖാസി സ്ഥിരപ്പെടുത്തിയ വിവരം ഇതരപ്രദേശങ്ങളിലെ ഖാസിമാർക്ക് റേഡിയോ മുഖേനയോ ഫോൺ മുഖേനയോ ലഭിച്ചാൽ അവർ വിധി പ്രഖ്യാപിക്കാമോ എന്നതിനെ സംബന്ധിച്ച് പരിശോധിക്കാം.

ഇത്തരത്തിൽ വിവരം ലഭിക്കാൻ രണ്ടു വിധത്തിലായിരിക്കും. ഒന്ന്, ഒരു പ്രദേശത്തെ ഖാസി മാസപ്പിറവി സ്ഥിരപ്പെടുത്തിയ വിവരം ആ ഖാസി തന്നെയോ മറ്റാരെങ്കിലുമോ റേഡിയോ വഴിയോ ഫോൺ വഴിയോ പ്രഖ്യാപിച്ചത് കേട്ടവർ അതനുസരിച്ച് മറ്റു പ്രദേശത്തെ ഖാസിയാരുടെ അടുത്തു സാക്ഷി നില്ക്കുക. രണ്ട്, ഖാസിമാർ തന്നെ അത് നേരിട്ട് കേൾക്കുക.

റേഡിയോവിലോ ഫോണിലോ കേട്ടതിനെ അടിസ്ഥാനമാക്കി ഒരു ഖാസിയുടെ അടുത്ത് സാക്ഷി നില്ക്കുവാൻ പറ്റുകയില്ല. കാരണം, വെറും ശബ്ദം മാത്രം അടിസ്ഥാനമാക്കി സാക്ഷി നില്ക്കുവാൻ പറ്റുകയില്ലെന്ന് തുഹ്ഫ:10-261ലും, ശബ്ദിക്കുന്ന വ്യക്തിയെ ശബ്ദിക്കുന്ന അവസരത്തിൽ നേരിൽ കാണുക തന്നെ വേണം എന്ന് 10-258ലും പ്രസ്താവിച്ചിട്ടുണ്ട്. ഫോണിൽ സംസാരിച്ചതോ റേഡിയോവിൽ പ്രക്ഷേപണം ചെയ്തതോ ഖാസിയാണെന്നും ശബ്ദം അയാളുടേതാണെന്നും കേട്ടവർക്ക് അറിയാമെങ്കിലും സാക്ഷി നില്ക്കുവാൻ പറ്റുകയില്ല. അവിടെ കേൾവി മാത്രമല്ലാതെ പറയുന്ന ആളെ കാണുന്നില്ലല്ലോ.

ഇനി ഖാസി തന്നെ റേഡിയോവിലോ ഫോണിലോ കേട്ടാൽ അതിന്റെ അടിസ്ഥാനത്തിലും ഖാസി വിധിക്കുവാൻ പാടില്ല. കാരണം ഇത് ഖാസിയുടെ അറിവുപ്രകാരം വിധിക്കുന്നതിൽ പെട്ടതാണ്. അറിവുപ്രകാരം ഖാസി വിധിക്കണമെങ്കിൽ ആ അറിവ് ഒരു സാക്ഷിക്ക് സാക്ഷി നില്ക്കുവാൻ പറ്റുന്ന അറിവായിരിക്കണം എന്ന് തുഹ്ഫ:10-148ൽ പ്രസ്താവിച്ചിട്ടുണ്ട്. ശബ്ദിക്കുന്ന വ്യക്തിയെ കാണാതെ അയാളുടെ ശബ്ദത്തിന്റെ അടിസ്ഥാനത്തിൽ സാക്ഷി നില്ക്കുവാൻ പറ്റുകയില്ലെന്ന് തുഹ്ഫയിൽ പ്രസ്താവിച്ചത് മുകളിലുദ്ധരിച്ചുവല്ലോ. അറിവുപ്രകാരം ഖാസി വിധിക്കുകയാണെങ്കിൽ ആ അറിവ് ശറഇൽ പരിഗണിക്കപ്പെടുന്ന കാരണംകൊണ്ടു ലഭിച്ചതാവണം. അല്ലാത്ത അറിവ് വിധിക്കുവാൻ മതിയാകുന്നതല്ല, എന്ന് ശർവാനി:10-148ൽ പ്രസ്താവിച്ചിട്ടുണ്ട്.

വിശ്വാസ യോഗ്യകളായ സ്ത്രീകൾ മാസപ്പിറവി കണ്ടുവെന്ന് സാക്ഷി നില്ക്കുകയും അവർ പറയുന്നത് യഥാർത്ഥമാണെന്ന് ഖാസിക്ക് ബോദ്ധ്യപ്പെടുകയും ചെയ്താലും ആ അടിസ്ഥാനത്തിൽ വിധിക്കാൻ പാടില്ല. മാസപ്പിറവി ഖാസി തന്നെ കാണുകയാണെങ്കിൽ വിധിക്കുകയും ചെയ്യാം. ഒന്നാമത്തേത് ശറഇൽ പരിഗണിക്കപ്പെടാത്ത മാർഗേണയും രണ്ടാമത്തേതു ശറഇൽ പരിഗണിക്കപ്പെടുന്ന മാർഗ്ഗേണയും ലഭിച്ച അറിവായതാണതിന്റെ കാരണം. അതുപോലെ തന്നെ ഖാസി വിധിച്ചുവെന്ന് വിശ്വാസയോഗ്യനായ ഒരു പുരുഷൻ മറ്റൊരു ഖാസിയോട് പറയുകയും അത് യാഥാർത്ഥമായിരിക്കുമെന്ന് അയാൾക്ക് ബോദ്ധ്യപ്പെടുകയും ചെയ്താലും ആ അടിസ്ഥാനത്തിൽ വിധിക്കുവാൻ പാടില്ല. വിശ്വാസയോഗ്യരായ രണ്ടു പുരുഷൻമാർ സാക്ഷി നില്ക്കുകയോ അല്ലെങ്കിൽ രണ്ട് സാക്ഷി സഹിതം ഖാസിയുടെ എഴുത്തുണ്ടാവുകയോ അതുമല്ലെങ്കിൽ ഞാൻ വിധിച്ചുവെന്ന് തന്റെ മഹല്ലത്തിന്റെ പരിധിയിൽ നില്ക്കുന്ന ഖാസി മറ്റൊരു ഖാസിയോട് നേരിൽ വിളിച്ച് പറയുകയോ ചെയ്താൽ ഈ അടിസ്ഥാനത്തിലെല്ലാം വിധിക്കാവുന്നതുമാണ്.

ഇവിടെയും ഒന്നാമത്തേത് ശറഇൽ പരിഗണിക്കപ്പെടാത്ത മാർഗേണയും രണ്ടാമത്തേത് പരിഗണിക്കപ്പെടുന്ന മാർഗേണയും ലഭിച്ച അറിയാവതുകൊണ്ടാണ്.

തന്റെ അറിവ് പ്രകാരം വിധിക്കാമെന്ന വിഷയത്തിൽ നിബന്ധനകളെല്ലാം ഒത്ത ഖാസിയെപോലെ തന്നെയാണ് അതൊക്കാത്ത സറൂറത്തിന്റെ ഖാസിയും. പക്ഷേ, സറൂറത്തിന്റെ ഖാസിമാർ തങ്ങളുടെ അറിവ് എങ്ങനെ ലഭിച്ചുവെന്ന് വ്യക്തമാക്കണം. അല്ലാതിരുന്നാൽ അദ്ദേഹത്തിന്റെ വിധി സ്വീകാര്യമല്ല. മുസ്തനദ് (തെളിവ്) വിവരിക്കാതെ ഞാൻ വിധിച്ചുവെന്ന് സറൂറത്തിന്റെ ഖാസി പറഞ്ഞാൽ അതു സ്വീകാര്യമല്ല. (തുഹ്ഫ:10-145). തെളിവ് വിവരിക്കണമെന്ന് പറയാനുള്ള കാരണം ഇബ്നുഹജർ(റ) പ്രസ്താവിച്ചതിപ്രകാരമാണ്. ''മുസ്തനദ് (തെളിവ്) അല്ലാത്ത ഒന്ന് മുസ്തനദാണെന്ന് അദ്ദേഹം ധരിക്കാൻ സാദ്ധ്യതയുണ്ട്. (തുഹ്ഫ:10-126) അറിവ് പ്രകാരം വിധിച്ച സറൂറത്തിന്റെ ഖാസി തന്റെ അറിവ് കരസ്ഥമാക്കിയത് ശറഇൽ പരിഗണിക്കപ്പെടാത്ത മാർഗ്ഗമായ സ്ത്രീകളുടെ വാക്കോ പറയുന്ന വ്യക്തിയെ നേരിൽ കാണാത്ത ഫോണോ റേഡിയോവോ ആയിരിക്കാൻ സാദ്ധ്യതയുണ്ടെന്ന് സാരം.

**21.ചോദ്യം:** ''മരിച്ചവരുടെ ചാവടിയന്തരം കഴിക്കുന്നതിന് ഇസ്ലാമിൽ വല്ല തെളിവുമുണ്ടോ?'' എന്ന ചോദ്യത്തിന് ''ഇസ്ലാമിൽ ഒരാൾ ചത്താൽ ഒരു സദ്യയുണ്ടാക്കാനുള്ള കല്പനയില്ല. നബിയോ സ്വഹാബിമാരോ അങ്ങനെ ചെയ്തതായി അത് നിലനിർത്താൻ വാശിയുള്ളവർ പോലും വാദിക്കുന്നില്ല'' എന്ന് പ്രബോധനം മാസിക പു:22, ല:11ൽ ഉത്തരം എഴുതിക്കണ്ടു. ഇതിനെ സംബന്ധിച്ച് നുസ്രത്തിന്റെ പത്രാധിപർ എന്തുപറ

യുന്നു?

**ഉത്തരം:** "നബിയോ സ്വഹാബിമാരോ അങ്ങനെ ചെയ്തതായി അതു നിലനിർത്താൻ വാശിയുള്ളവർപോലും വാദിക്കുന്നില്ല" എന്ന് പ്രബോധനം എഴുതിയത് അജ്ഞതയോ കണ്ണടച്ചിരുട്ടാക്കലോ ആണ്. കാരണം, മരണദിവസം മുതൽ ഏഴ്ദിവസം വരെ മയ്യിത്തിന്റെ പേരിൽ ഭക്ഷണം പാകം ചെയ്ത് കൊടുക്കൽ സ്വഹാബിമാർ പുണ്യകർമ്മമായി ആചരിച്ചിരുന്നു. ഇത് താവൂസി (റ)ൽ നിന്ന് സ്വഹീഹായി ലഭിച്ചതാണെന്ന് ഇബ്നുഹജർ(റ) ഫതാവായിൽ ഉദ്ധരിച്ചിട്ടുണ്ട്. ഫതാവായിൽ തുടരുകയാണ്: അവർ പ്രവർത്തിച്ചിരുന്നു എന്ന പദം താബിഅ് (സ്വഹാബിയുടെ ശിഷ്യൻ)ഉപയോഗിച്ചാൽ ഹദീസിന്റെയോ ഉസൂലിന്റെയോ പണ്ഡിതൻമാരുടെ പക്കൽ അതിനു രണ്ടർത്ഥമാണുള്ളത്. റസൂൽ(സ)ന്റെ കാലത്ത് അങ്ങനെ പതിവുണ്ടായിരുന്നുവെന്നും റസൂൽ(സ) അത് അറിയുകയും അനുവദിക്കുകയും ചെയ്തിരുന്നുവെന്നാണ് ഒരർത്ഥം. സഹാബിമാർ അങ്ങനെ ചെയ്തിരുന്നുവെന്നാണ് രണ്ടാമത്തെ അർത്ഥം. ഈ രണ്ടാം അർത്ഥത്തിന്റെ വെളിച്ചത്തിൽ അത് സഹാബിമാരുടെ ഇജ്മാഅ് (സർവ്വസമ്മതമായ അഭിപ്രായം) ഉദ്ധരിക്കലാകുന്നതാണ്. (ഫതാവാ:2-30).

ഒന്നുകൂടി കാണുക. അബൂദർറുൽ ഗിഫാരി(റ) എന്ന സ്വഹാബി മരണാസന്നമായ സന്ദർഭത്തിൽ വസിയ്യത്ത് ചെയ്യുകയാണ്. എന്റെ മയ്യിത്ത് പരിപാലനത്തിന് വരുന്നവർക്ക് ഈ ആട്ടിനെ അറുത്തു ഭക്ഷണം പാകം ചെയ്തു കൊടുക്കണമെന്ന്. അതുപ്രകാരം മരണാനന്തരം ആട്ടിനെ അറുത്ത് പാകം ചെയ്യുകയും അബ്ദുല്ലാഹിബ്നു മസ്ഊദ്(റ) എന്ന സ്വഹാബിയുടെ നേതൃത്വത്തിൽ 14 പേർ ആ സദ്യയിൽ പങ്കെടുക്കുകയും ചെയ്തു. ഈ സംഭവം ഇബ്നുജരീറിനിത്തിബ്രിയുടെ "താരീഖുൽ ഉമമി വൽ മുലൂക്ക്" എന്ന ഗ്രന്ഥം:3-154ൽ സനദുസഹിതം ഉദ്ധരിച്ചിട്ടുണ്ട്.

മരിച്ചവരുടെ പേരിൽ ഭക്ഷണം പാകം ചെയ്തു കൊടുക്കൽ സ്വഹാബിമാരുടെ കാലത്തു നടപ്പുണ്ടായിരുന്നുവെന്ന് ഇതുകൊണ്ടെല്ലാം സ്പഷ്ടമായിക്കഴിഞ്ഞു. എന്നിരിക്കെ ഈ ഏർപ്പാട് ഇതര സമുദായങ്ങളിൽ നിന്നു കടന്ന് കൂടിയതാണെന്ന് പ്രബോധനം ജല്പിച്ചത് അടിസ്ഥാനരഹിതമാണെന്ന് തീർച്ച.

**22.ചോദ്യം:** പെരുന്നാൾ നമസ്കാരത്തിന്റെ സമയം നഷ്ടപ്പെട്ടാൽ പിറ്റേ ദിവസം ജമാഅത്തായി 'ഖളാ' വീട്ടൽ സുന്നത്തുണ്ടോ?

**ഉത്തരം:** സുന്നത്തുണ്ട്.

**23.ചോദ്യം:** ശരീഅത്ത് നിയമം ഭേദഗതി ചെയ്യണം. മുസ്ലിം സ്ത്രീകളുടെ തലയും മറ്റു സൗന്ദര്യ ഭാഗങ്ങളും മറയ്ക്കാതെ തന്നെ പൊതുവേദികളിൽ പ്രദർശിപ്പിക്കാം. അഞ്ചുനമസ്കാരം മൂന്ന് വഖ്ത്തിൽ നമസ്കരിച്ചാൽ മതി. ഇന്നത്തെ പലിശ ഇടപാടുകൾക്ക് തെറ്റില്ല. എന്നു തുട

ങ്ങിയ നവീന വാദങ്ങൾ പാടി നടക്കുകയും ഒരു ജൂദാസി പത്രം നടത്തുകയും ചെയ്തിരുന്ന മൗലവിയെ സംബന്ധിച്ച് ഇപ്പോൽ വല്ല അറിവുമുണ്ടോ?

**ഉത്തരം:** ആ മൗലവിയുടെ പ്രധാനവാദങ്ങളിൽ പെട്ട ശരീഅത്ത് നിയമം (മുസ്‌ലിം വ്യക്തിനിയമം)ഭേദഗതിയ്ക്കുവേണ്ടി ആഹ്വാനം ചെയ്യുവാൻ ജമാഅത്തെ ഇസ്‌ലാമിയെയും കേശാലങ്കാരം, സൗന്ദര്യപ്രദർശനം തുടങ്ങിയ പാശ്ചാത്യൻ പരിഷ്കാരങ്ങോടുകൂടി മുസ്‌ലിം സ്ത്രീകളെ പൊതുസദസ്സിൽ എഴുന്നള്ളിക്കുന്ന പദ്ധതി നടപ്പിൽ വരുത്തുവാൻ എം. ഇ.എസ്സിനെയും ഭാരമേല്പിച്ചുകൊണ്ടു ദൗത്യം നിർവ്വഹണത്തിന്റെ റിപ്പോർട്ട് സമർപ്പിക്കുവാൻ അദ്ദേഹം ഇസ്രാഈൽ സ്റ്റേറ്റിലേക്ക് പോയിരിക്കുകയാണ് എന്ന് കേൾക്കുന്നുണ്ട്. അത് മുഴുവൻ വാസ്തവമായിരിക്കുമെന്ന് തെളിഞ്ഞിട്ടില്ല. പക്ഷേ, ശരീഅത്ത് നിയമം ഭേദഗതി ചെയ്യണമെന്ന് പ്രബോധനം വാരികയിൽ കാണാൻ കഴിഞ്ഞു.

"വിവിധ മദ്ഹബുകളെ അടിസ്ഥാനപ്പെടുത്തി ക്രോഡീകരിച്ചതാണ് നിലവിലുള്ള 'മുസ്‌ലിം പേഴ്സണൽ ലോ.' മദ്ഹബുകൾ മുജ്തഹിദുകളായ പണ്ഡിതൻമാരുടെ നിഗമനങ്ങളാണ്.അവയിൽ പലതും ഖുർആനും സുന്നത്തിനും നിരക്കുന്നതാണെങ്കിൽ ചിലത് ഇസ്‌ലാമിന്റെ മൂല പ്രമാണങ്ങളുടെ വെളിച്ചത്തിൽ അപാകത ഉള്ളതായി തെളിഞ്ഞവയാണ്. സ്വാഭാവികമായും ഈ ന്യൂനത മുസ്‌ലിം വ്യക്തിനിയമത്തിലുണ്ട്. എല്ലാ മദ്ഹബുകളിലെയും എല്ലാ വിശദാംശങ്ങളും ഇസ്‌ലാമിക ദൃഷ്ട്യാ അന്യൂനമാണെന്ന ധാരണ ശരിയല്ല. അതുകൊണ്ട് നിലവിലുള്ള മുസ്‌ലിം വ്യക്തിനിയമം ഖുർആന്റെയും സുന്നത്തിന്റെയും വെളിച്ചത്തിൽ പുന:പരിശോധിക്കണമെന്ന് പറയുന്നത് സന്ദർഭോചിതവും ന്യായയുക്തവുമാകുന്നു." (പ്രബോധനം വാരിക:1972, ഫെബ്രുവരി 19)

മുസ്‌ലിം സ്ത്രീകളുടെ കേശാലങ്കാരവും സൗന്ദര്യവും എം.ഇ.എസ്സുകാരും പ്രദർശിപ്പിക്കുന്നുണ്ട്. ആലപ്പുഴയിൽ ചേർന്ന എം.ഇ.എസ് വനിതാ സമ്മേളനത്തിൽ തലശ്ശേരി (നിരവധി മുസ്‌ലിം പള്ളികൾ നശിപ്പിക്കപ്പെട്ട സ്ഥലം) മുസ്‌ലിം വനിതാസമാജം അവതരിപ്പിച്ച മാപ്പിളപ്പാട്ടിന്റെ ദൃശ്യം "മുസ്‌ലിം വനിതകളും കലാവേദിയിൽ" എന്ന ശീർഷകത്തിൽ എം.ഇ.എസ്. ജേർണൽ പു:3, ല: 14, പേ:19ലും എം.ഇ.എസ് വനിതാ വിഭാഗം അഡ്ഹോക്ക് കമ്മിറ്റിയുടെ ഫോട്ടോ 24-ാം പേജിലും പ്രസിദ്ധപ്പെടുത്തിയത് നോക്കിയവരാരും ആ മൗലവി വെളിക്കിറക്കിയ സൗന്ദര്യ പ്രദർശനം എം.ഇ.എസ് ഏറ്റെടുത്ത് വളർത്തുന്നുണ്ടെന്നതിൽ സംശയിക്കുകയില്ല. ചിലർ തലമുടി ഒരിഴയും മറക്കാതെയും മറ്റുചിലർ സാരിയുടെ തുമ്പുകൊണ്ട് അല്പഭാഗം മറച്ചുകൊണ്ടുമാണ് ആ ദൃശ്യങ്ങൾ.

**24. ചോദ്യം:** പള്ളിവക പണംകൊണ്ട് പള്ളിയുടെയും പള്ളിയുടെ കീഴിൽ പെട്ടതോ അല്ലാത്തതോ ആയ മദ്രസയുടെയും പേരിൽ സ്വത്ത് വാങ്ങാ

മോ? മദ്രസയുടെ പണംകൊണ്ടു പള്ളിക്ക് വാങ്ങാൻ പാടുണ്ടോ? നാട്ടുകാരുടെ തൃപ്തി ഉണ്ടായിരിക്കുന്നതും ഇല്ലാതിരിക്കുന്നതും തമ്മിൽ വല്ല വ്യത്യാസവുമുണ്ടോ. പാടില്ലെങ്കിൽ രണ്ടിനും കൂടി വാങ്ങിയ സ്വത്തിന്റെ വിധി എന്ത്?

**ഉത്തരം:** പള്ളി സ്വത്തിന്റെ വരുമാനമോ പള്ളിക്ക് സംഭാവനയായി ലഭിച്ചതോ ആയ പണം കൊണ്ടു പള്ളിക്ക് മാത്രമേ സ്വത്തുവാങ്ങാൻ പാടുള്ളൂ. നാട്ടുകാരുടെ തൃപ്തിക്കോ അതൃപ്തിക്കോ മദ്രസ പള്ളിയുടെ കീഴിലാകുന്നതിനോ അല്ലാതിരിക്കുന്നതിനോ ഈ വിഷയത്തിൽ സ്ഥാനമില്ല. ഇതുതന്നെയാണ് മദ്രസയുടെ പണത്തിന്റെ കാര്യവും. രണ്ടിനും കൂടി സ്വത്തു വാങ്ങുകയും അതിന് ഒന്നിന്റെ പണം എടുത്തു കൊടുക്കുകയും ചെയ്താൽ ആ സ്വത്ത് രണ്ടിന്റെയും കൂടി ആകുന്നതാണ്. പണത്തിന്റെ ഉടമസ്ഥയുള്ള സ്ഥാപനത്തിനു മറ്റേ സ്ഥാപനത്തിന്റെ വിഹിത സംഖ്യ അത് മടക്കിക്കൊടുക്കേണ്ടതാണ്.

**25.ചോദ്യം:** 4-ാം പുസ്തകം രണ്ടാം ലക്കം ഫിഖ്ഹ് പംക്തിയിൽ ഔറത്ത് മറക്കൽ എന്ന എൻ.കെ.യുടെ ലേഖനത്തിൽ സ്ത്രീകൾക്ക് നമസ്കാരത്തിൽ തലമുടി ഒരിഴപോലും കാണരുത് എന്നുകണ്ടു. എന്റെ ഭാര്യ നമസ്കാരത്തിന് മക്കനയിട്ടാൽ നെറ്റിയിൽ രണ്ടു ഭാഗത്തും തലമുടി കാണുന്നു. അതു മറക്കുകയാണെങ്കിൽ സുജൂദിന്റെ സ്ഥാനം മറയുകയും ചെയ്യും. ഞാൻ അവൾക്ക് എന്തു നിർദ്ദേശമാണ് കൊടുക്കേണ്ടത്?

**ഉത്തരം:** നെറ്റിയുടെ രണ്ടുഭാഗത്തും തലമുടി കാണുന്നുവെന്നതിന്റെ വിവക്ഷ നെറ്റിയിൽ മുളച്ച മുടിയാണെങ്കിൽ അത് മറക്കേണ്ടതില്ല. തലമുടിയേ മറക്കേണ്ടതുള്ളൂ. അതേ എൻ.കെ.പറഞ്ഞിട്ടുള്ളൂ. തലയിൽ മുളച്ച മുടി നെറ്റിയിലേക്ക് ഇറങ്ങി വന്നതാണെങ്കിൽ മുഖമക്കനയിട്ടാൽ അത് തടസ്സം ചെയ്യാവുന്നതാണ്. ഈ നിയമം മനസ്സിലാക്കി അതനുസരിച്ചു താങ്കളുടെ ഭാര്യക്ക് നിർദ്ദേശം നല്കുക.

**26.ചോദ്യം:** നമസ്കാരശേഷം പ്രാർത്ഥന നടത്തുന്നതിന് വല്ല തെളിവുമുണ്ടോ? നബി(സ)സ്വഹാബികളുമായി നമസ്കരിച്ചതിന് ശേഷം അവിടെയിരുന്ന് ദുആ ഇരക്കുകയും മഅ്മൂമീങ്ങൾ ആമീൻ പറഞ്ഞതായും വല്ലഹദീസിലുമുണ്ടോ? സൈനുദ്ദീൻ മഖ്ദൂമിന്റെ ഫത്ഹുൽ മുഈനിൽ "ഇമാമിന് അവന്റെ നമസ്കാരസ്ഥലത്തു നിന്നും എഴുന്നേറ്റ് പോകലാണ് ഏറ്റവും ശ്രേഷ്ടത. അങ്ങനെ ചെയ്യാത്ത പക്ഷം വലഭാഗം മഅ്മൂമീങ്ങളെ കൊള്ളെയും ഇടതുഭാഗം ഖിബ്ല കൊള്ളെയും നേരിടീച്ച് അവിടെയിരുന്ന് ദുആ ചെയ്യണം." എന്ന് പറഞ്ഞിട്ടുണ്ട്. എഴുന്നേറ്റ് പോകലാണ് ഏറ്റവും ശ്രേഷ്ടതയെന്നു പറയുമ്പോൾ ഇന്ന് അധിക പേരും അതിന് വിപരീതം പ്രവർത്തിക്കുകയല്ലേ?

**ഉത്തരം:** ചോദ്യത്തിൽ പറഞ്ഞപ്രകാരം പ്രാർത്ഥന നടത്തുന്നതിന്

തെളിവുണ്ട്. റസൂൽ(സ)ബഹുവചനത്തിന്റെ പദങ്ങൾ പ്രയോഗിച്ചു കൊണ്ടു നമസ്കാരാനന്തരം സാധാരണയിൽ ദുആ ചെയ്തിരുന്നുവെന്ന് അബൂസഈദി(റ)ൽ നിന്നു നിവേദനം ചെയ്ത ഹദീസ് ഇമാം സുയൂഥി(റ) ദുർറുൽ മൻസൂർ 2-36ൽ ഉദ്ധരിച്ചിട്ടുണ്ട്. നമസ്കാരാനന്തരം ഇമാം മഅ്മൂമീങ്ങളുടെ ഭാഗത്തേക്ക് വലഭാഗം തിരിച്ചുകൊണ്ട് ഇരുന്നിരുന്നു. റസൂൽ(സ)ന്റെ ശേഷം ഖുലഫാഉർറാശിദുകൾ അതിന് വിപരീതം പ്രവർത്തിച്ചതായി അറിയപ്പെട്ടിട്ടില്ല. ഈ ചര്യ (ഹദീസ്) ഇമാം ഇബ്നു ഹജർ (റ) തുഹ്ഫ:2-105ൽ പ്രസ്താവിച്ചിട്ടുണ്ട്. "ഒരുകൂട്ടം ആളുകൾ ഒരുമിച്ചു കൂടുകയും അവരിൽ ചിലർ ദുആ ചെയ്യുകയും മറ്റുള്ളവർ ആമീൻ പറയുകയുമാണെങ്കിൽ അല്ലാഹു അത് സ്വീകരിക്കുക തന്നെ ചെയ്യും." എന്നു ഹബീബുബ്നിൻ മസ്‌ലമത്തിൽ നിന്നു നിവേദനം ചെയ്ത ഹദീസ് ഇമാം ഇബ്നുഹജറിൽ അസ്ഖലാനി(റ) ഫത്ഹുൽബാരി:11-167ൽ ഉദ്ധരിച്ചിട്ടുണ്ട്. ഇത്തരം തെളിവുകളുടെ അടിസ്ഥാനത്തിലാണ് ഇമാം അവിടെയിരുന്നു ദുആ ചെയ്യുന്നതും മഅ്മൂമീങ്ങൾ ആമീൻ പറയുന്നതും.

എന്നാൽ ഇമാം നമസ്കാരത്തിൽ നിന്നു വിരമിച്ചിരിക്കുന്നുവെന്ന് പുറത്തുനിന്നു വരുന്നവർ ഗ്രഹിക്കാൻ വേണ്ടി നമസ്കരിച്ച ഉടനെ 'ഖിയാം'ഇമാമിന് ശ്രേഷ്ടമാണെന്ന് ശാഫിഈ ഫുഖഹാക്കൾ പ്രസ്താവിച്ചിട്ടുണ്ട്. ഈ പറഞ്ഞ ഖിയാമിന്റെ വിവക്ഷയിൽ അഭിപ്രായ വ്യത്യാസമുണ്ട്. ഇമാം അർദബീലി(റ) അൻവാർ 1-165ൽ പറയുന്നു: "ഇമാം, നമസ്കാരാനന്തരം മഅ്മൂമീങ്ങളെ അഭിമുഖമായി എഴുന്നേറ്റു നില്ക്കൽ സുന്നത്താണ്." ഖൽയൂബി:1-175ൽ പറയുന്നു. "ഇമാം ഖിബ്‌ലയിൽ നിന്നു തെറ്റലാണ് 'ഖിയാം' എന്നു പ്രയോഗിച്ചവരുടെ ഉദ്ദേശ്യം. ആകയാൽ നമസ്കരിച്ച ഉടനെ ഇമാം സ്ഥലം വിടുകയാണ് വേണ്ടതെന്ന് ചില ഇബാറത്തുകളിൽ നിന്നു ഊഹിക്കാമെങ്കിലും ഇബ്നുഹജറിനിൽ ഹൈതമി(റ) ശറഹുബാഫസൽ:1-178ൽ പറഞ്ഞത്, "ദിക്റും ദുആയും കഴിഞ്ഞ് ഉടനെ സ്ഥലം വിടലാണ് സുന്നത്ത്" എന്നതാണ്. അതിനാൽ സുന്നികളുടെ പ്രവൃത്തി ഫത്ഹുൽ മുഈനിനോടെതിരില്ല. കാരണം, ഫത്ഹുൽ മുഈനിൽ പറഞ്ഞ 'ഖിയാം' അൻവാറിൽ പറഞ്ഞത് (എഴുന്നേറ്റു നില്ക്കൽ) ആകാൻ സാദ്ധ്യതയുണ്ട്. എങ്കിലും ഖിബ്‌ലയിൽ നിന്നു തെറ്റലാണ് ഖിയാമിന്റെ വിവക്ഷയെന്ന് ഖൽയൂബി പറഞ്ഞതിന്റെ അടിസ്ഥാനത്തിലും ദിക്റും ദുആയും കഴിഞ്ഞതിൽ ശേഷമേ സ്ഥലം വിടാവൂ എന്ന് ഇബ്നു ഹജർ(റ)പറഞ്ഞതിന്റെ അടിസ്ഥാനത്തിലുമാണ് ഇന്നു സുന്നികൾ പ്രവർത്തിച്ചുവരുന്നത്. ചോദ്യകർത്താവുദ്ധരിച്ചപോലെ ഫത്ഹുൽ മുഈനിൽ പറഞ്ഞ 'ഖിയാമിന് സ്ഥലം വിടുക' എന്നർത്ഥമേ നല്കാവൂ എന്നില്ല. അതിന്റെ ഭാഷാർത്ഥവും അതല്ലല്ലോ.

**27.ചോദ്യം:** സദ്കർമ്മവും ഗുണകരവുമായ ജുമുഅ നമസ്കാരത്തിനു പോകുന്നതിൽ നിന്നു സ്ത്രീകളെ വിരോധിക്കുകയും അതേസമയം, സമ

സ്തക്കാരുടെ മിക്ക മദ്രസകളിലും വലിയ പെൺകുട്ടികളെ വച്ചു പഠിപ്പിക്കുകയും ചെയ്യുന്നതായി കാണുന്നു. ജുമുഅക്ക് പോകുന്നതിനെ വിരോധിക്കുന്നവർ ഇതെന്തുകൊണ്ട് വിരോധിക്കുന്നില്ല?

**ഉത്തരം:** കണ്ടാൽ ആശിക്കപ്പെടുന്ന പ്രായമെത്തിയ പെൺകുട്ടികൾക്ക് ഇതരപുരുഷൻമാർ അറിവു പഠിപ്പിക്കുകയാണെങ്കിൽ അതു മറയുടെ പിന്നിൽ വച്ച് കൊണ്ടായിരിക്കണമെന്നാണ് മതവിധി. ഇതു ഇബ്നു ഹജർ(റ)മുതലായവർ പ്രസ്താവിച്ചിട്ടുണ്ട്. ചോദ്യത്തിൽ പറഞ്ഞ വലിയ പെൺകുട്ടികൾ ഈ പ്രായത്തിലെത്തിയവരാണെങ്കിൽ സമസ്തക്കാരുടെ മിക്ക മദ്രസകളിലും അവരെ വച്ചു പഠിപ്പിക്കുന്നുണ്ടെന്ന് പറഞ്ഞത് വിശ്വസിക്കാൻ കുറച്ചു പ്രയാസമുണ്ട്. സമസ്ത അംഗീകരിച്ച ഏതെങ്കിലും വല്ല മദ്രസകളിലും നിയമവിരുദ്ധമായ നിലയിൽ അദ്ധ്യാപനം നടത്തുന്നുണ്ടെങ്കിൽ അഥും സ്ത്രീകളെ ജുമുഅ:യിൽ സംബന്ധിപ്പിക്കലും തെറ്റാണ്. (സ്ത്രീകൾ ജുമുഅക്കും മറ്റും പള്ളിയിൽ പ്രവേശിക്കുന്നതിന്റെ നിയമം വിശദമായി വിവരിച്ചുകൊണ്ട് എൻ.കെ.മുഹമ്മദ് മൗലവി എഴുതിയ ലേഖനം 1975 നവംബർ ലക്കം നുസ്രത്തിൽ പ്രസിദ്ധം ചെയ്തിട്ടുണ്ട്.)അതുകൊണ്ട് ആ മദ്രസ്സയും പാഠ്യസ്വഭാവവും സമസ്തയുടെ ദൃഷ്ടിയിൽ പെടുത്തുക. സമസ്ത അതു തടയുമെന്നു വിശ്വസിക്കാം.

**28.ചോദ്യം:** മുസ്ലിം പേഴ്സണൽ ലോ എന്നാലെന്ത്? അതുകൊണ്ടു മുസ്ലിംകൾക്കെന്ത് ഗുണം സിദ്ദിക്കുന്നു?

**ഉത്തരം:** എല്ലാവർക്കും താന്താങ്ങളുടെ മതമനുസരിച്ചു നടക്കാമെന്ന് ഇന്ത്യഭരിച്ചിരുന്ന വിക്ടോറിയാ രാജ്ഞിയുടെ വിളംബരം അനുസരിച്ചു അന്നത്തെ മുസ്ലിം പണ്ഡിതൻമാർ, ഇസ്ലാമിന്റെ മൂലപ്രമാണങ്ങളുടെ അടിസ്ഥാനത്തിൽ രചിക്കപ്പെട്ട കൃതികളിൽ നിന്നു ക്രോഢീകരിച്ച് ബ്രിട്ടീഷ് ഗവൺമെന്റിനെകൊണ്ടു അംഗീകരിപ്പിച്ച മുസ്ലിം വ്യക്തി നിയമാണ് മുസ്ലിം പേഴ്സണൽ ലോ എന്നു പരക്കെ പറയപ്പെടുന്നത്. അതിന് 'മുഹമ്മദൻ ലോ' എന്നും പറയപ്പെടാറുണ്ട്. ഇതു മുസ്ലിംകൾക്ക് ചെയ്യുന്ന ഗുണമെന്താണെന്ന് വിവരിക്കാതെ തന്നെ അറിയാവുന്നതാണല്ലോ.

**29. ചോദ്യം:** ഇസ്ലാമിലെ ആദ്യത്തെ യതീമായിരുന്നു നബി(സ)എന്നു വെണ്ടക്ക നിരത്തിക്കൊണ്ടു സുന്നീടൈംസ് പു:8,ല:41ൽ എഴുതിക്കണ്ടു. അതു ശരിയാണോ? പത്രാധിപരേ?

**ഉത്തരം:** ഇസ്ലാം എന്ന പദത്തെ രണ്ടർത്ഥത്തിൽ ഉപയോഗിക്കാറുണ്ട്. ഒന്ന്, ആദം നബി(അ)മുതൽ റസൂൽ കരീം(സ)ഉൾപ്പെടെയുള്ള അഖില പ്രവാചന്മാരും കൊണ്ടുവന്ന മതങ്ങൾക്കും മറ്റൊന്ന് റസൂൽകരീം(സ)കൊണ്ടുവന്ന മതത്തിനും മാത്രവും. ഇതിൽ ആദ്യത്തെ അർത്ഥത്തിലാണ് ഇസ്ലാം എന്ന പദം ടൈംസ് ഉപയോഗിച്ചതെങ്കിൽ ഇസ്ലാമിലെ ആദ്യത്തെ യതീമാണ് നബികരീം(സ) എന്നു പറഞ്ഞത് ശരിയല്ല.

കാരണം, റസൂലി(സ)ന്റെ മുമ്പും ധാരാളം യതീമുകൾ കഴിഞ്ഞുപോയി ട്ടുണ്ട്. ഇനി രണ്ടാം അർത്ഥത്തിലാണ് ഉപയോഗിച്ചതെങ്കിൽ അതും ശരി യല്ല. കാരണം. ആ അർത്ഥത്തിൽ നബിയുടെ 40 വയസ്സോടു കൂടിയാണ് ഇസ്‌ലാമിന്റെ ആഭിർഭാവം തന്നെ.

**30.ചോദ്യം:** നുസ്രത്തുൽ അനാം പു:4, ല:6 ചോദ്യോത്തര പംക്തിയിൽ (26-ാം ചോദ്യം) ഫത്ഹുൽ മുഈനിൽ പറഞ്ഞ ഖിയാമിന് ഖൽയൂബി യിൽ പറഞ്ഞു ഖിബ്‌ലാനെയും വിട്ട് തെറ്റുക എന്ന്. ആ അർത്ഥം അവിടെ ഉദ്ദേശിച്ചാൽ ഇമാം ഖിബ്‌ലനെയും വിട്ട് തെറ്റലിനെ ഒഴിച്ചാൽ (ഇമാം ഖിബ്‌ലക്ക് നേരെ മുഖം തിരിച്ച് ഇരിക്കുകയാണെങ്കിൽ) എന്നാണല്ലോ സാരം. എന്നിരിക്കെ താഴെ പറയുന്ന 'ഫൽ അഫ്ളലു ജഅ്‌ലു യമീനി ഹീ.....' എന്ന ഇബാറത്ത് തമ്മിൽ വൈരുദ്ധ്യമാണല്ലോ കാണുന്നത്. മാത്ര മല്ല, 'ഫൻസിറാഫുഹു ലായുനാഫീ' എന്ന ഇബാറത്തിൽ നിന്നും ഇമാം മുസല്ല വിടുക എന്നല്ലേ വ്യക്തമാകുന്നത്? ഖിയാമിന് ഭാഷാർത്ഥപ്രകാരം 'നില്ക്കുക' എന്നർത്ഥമാണെങ്കിലും കൂടി ഇവിടെ ഖിയാമിന്നും ഇൻസ്വി റാഫിനും 'സ്ഥലംവിടുക' എന്നർത്ഥമാണല്ലോ. ഉമ്മുസലമയിൽ നിന്നു നിവേദനം ചെയ്ത ഒരു ഹദീസിൽ നിന്നും (കാനറസുലുള്ളാഹി (സ)ഇ ദാസല്ലമ ഖാമന്നിസാഉ ഹീന യഖ്തിമുതസ്‌ലീ മഹു വമകസ യസീറൻ കൈയൻസ്വരിഫ്ന) വ്യക്തമാക്കുന്നത്. ആകയാൽ ഫത്ഹുൽ മുഈനിന്റെ ഇബാറത്ത് കൊണ്ട് ഇമാമിന് മുസല്ല വിടുകയാണ് ഏറ്റവും ഉത്തമം എന്നല്ലേ വരുന്നത്? വീണ്ടും തുഹ്ഫയുടെ വൽ അഫ്ളലു ലിൻ ഇമാമി ഇദാസല്ലമ അൽ യഖൂമ മിൻ മുസല്ലാഹു ഇദാലംയകുൻ ഖൽഫഹു നിസാ ഉൻ ഫഇൻലം യുരിദ്ദാലിക...എന്ന ഇബാറത്തുകൊണ്ടും ഇമാമിന് മുസല്ല വിടലാണ് ഏറ്റവും നല്ലത്. എന്നു വ്യക്തമാകുന്നുണ്ടല്ലോ. ഇനി ഖിയാ മിന് അൻവാറിൽ പറഞ്ഞ ക്രമത്തിൽ നിന്നു പ്രാർത്ഥിക്കുക എന്ന അർത്ഥം ഉദ്ദേശിച്ചാൽ തന്നെ തുഹ്ഫയിലും ഫത്ഹുൽ മുഈനിലും പറഞ്ഞ മേലുദ്ധരിച്ച ഇബാറത്തിന്റെ ശേഷമുള്ള ഇബാറത്തിന് വിരുദ്ധ മാണല്ലോ കാണുന്നത്. (വൻസ്വിറാഫുഹു ലാ യുനാഫീ നദ്ബദ്ദിക്‌രിലഹു അഖിഹബാ ലിഅന്നഹു യഅ്ത്തീബിഹീ ഫീമഹല്ലിഹില്ല ദീയൻ സ്വരിഫു ഇലൈഹി)ഇതിൽ നിന്ന് ഇമാം ഏതു സ്ഥലത്തേക്കാണോ നീങ്ങിയത് അവി ടെനിന്ന് ദുആ ദിക്റിനെ കൊണ്ടുരണമെന്നല്ലേ അറിയിക്കുന്നത്? അപ്പോൾ ഖിയാ മിനു നിന്ന് ദുആ ഇരക്കുക എന്ന അർത്ഥം എങ്ങനെ കൊടുക്കും?

**ഉത്തരം:** ഫത്ഹുൽ മുഈനിൽ പറഞ്ഞ ഖിയാമിനു ഖൽയുബി യിൽ ഉദ്ധരിച്ച അർത്ഥം (ഖിബ്‌ലാനെയും വിട്ടു തെറ്റുക)ഉദ്ദേശിക്കാമെന്നു നുസ്രത്തിൽ പറഞ്ഞിട്ടില്ല. പറഞ്ഞതിതാണ്: ഫത്ഹുൽമുഈനിൽ പറഞ്ഞ ഖിയാം അൻവാറിൽ പറഞ്ഞത് (എഴുന്നേറ്റ് നില്ക്കൽ) ആകാൻ സാദ്ധ്യ തയുണ്ട്. ഈ അർത്ഥം ഉദ്ദേശിക്കുമ്പോൾ ഫത്ഹുൽ മുഈനിൽ ശേഷം പറഞ്ഞതുമായി യാതൊരു വൈരുദ്ധ്യവുമുണ്ടാവുകയില്ല.

ഫൻസ്വിറാഫഹു ലാ യുനാഫീ..(ഇമാമിന്റെ തിരിയൽ നമസ്കാരാന്തരം ദിക്റ് സുന്നത്താണ് എന്നതിനോട് എതിരാവുകയില്ല)എന്ന ഇബാറത്തിൽ നിന്നു ഇമാം മുസല്ല വിടണമെന്ന് വരുന്നില്ല. 'ഇൻസിറാഫ്' എന്നത് സർഫ് (തിരിക്കൽ) എന്നതിന്റെ അനുകൂല ക്രിയയാണ്. 'തിരിയൽ' എന്നുസാരം.

ഖിയാമും ഇൻസിറാഫും സ്ഥലംവിടുക എന്ന അർത്ഥത്തിൽ ഉപയോഗിക്കാറുണ്ടെങ്കിലും ഫത്ഹുൽ മുഈനിൽ പറഞ്ഞ ഖിയാമിനും ഇൻസിറാഫിനും ഫുഖഹാഅ് പറഞ്ഞ അർത്ഥമല്ലാതെ ഉമ്മുസലാമ(റ)യുടെ ഹദീസിൽ നിന്ന് ചോദ്യകർത്താവിന് വ്യക്തമാകുന്ന അർത്ഥം നല്കാൻ നിർവ്വാഹമില്ല. ചോദ്യത്തിലുന്നയിച്ച ഹദീസ് കാണാത്തവരാണ് മേൽപറഞ്ഞ ഫുഖഹാഅ് എന്ന് വയ്ക്കാൻ തരമില്ലല്ലോ. ഫുഖഹാഅ് അർത്ഥം നല്കിയ ഖിയാം ഇമാമിന്റേതും ഉമ്മുസലാമ(റ)യുടെ ഹദീസിലെ ഖിയാം തുടർന്ന സ്ത്രീകളുടേതുമാണ്. ഇമാമിന്റെ ഖിയാം താൻ നമസ്കാരത്തിലാണോ എന്ന ധാരണ നീക്കാനും സ്ത്രീകളുടേത് ആളറിയുന്നതിന്റെ മുമ്പ് വീട്ടിലെത്താനുമാണ്. ആകയാൽ ഫത്ഹുൽ മുഈനിന്റെ ഇബാറത്ത് കൊണ്ട് ഇമാം മുസല്ല വിടലാണ് ഏറ്റവും ഉത്തമമെന്ന് വരുന്നില്ല.

തുഹ്ഫയിലെ ഖിയാമിനും അൻവാർ പറഞ്ഞ നില്ക്കുക എന്ന അർത്ഥം നല്കുന്നതിന് തടസ്സമില്ല. പിന്നെ എങ്ങനെയാണ് സ്ഥലം വിടലാണ് ഇമാമിന് ഏറ്റവും നല്ലതെന്ന് വ്യക്തമാകുക?

ഖിയാമിന് അൻവാറിൽ പറഞ്ഞ ക്രമത്തിൽ എഴുന്നേറ്റുനില്ക്കുക എന്ന അർത്ഥം ഉദ്ദേശിച്ചാൽ തുഹ്ഫയിലും ഫത്ഹുൽ മുഈനിലും ശേഷം വിവരിച്ചതിന് വിരുദ്ധമാവുകയില്ല. ശേഷം വിവരിച്ച ഇബാറത്തിൽ മുൻസറഫ് ഇലൈഹിയായ സ്ഥലത്ത് വച്ച് (തിരിഞ്ഞിരുന്ന സ്ഥാനത്ത് വച്ച്) ദിക്റ് ദുആ കൊണ്ടുവരാമെന്നാണ് പറഞ്ഞിട്ടുള്ളത്. മറ്റൊരു സ്ഥലത്ത് പോയി ഇരിക്കുന്ന പ്രശ്നമേ ഉത്ഭവിക്കുന്നില്ല. മാത്രവുമല്ല, ഖിയാമിനെ ഉപേക്ഷിച്ച ഇമാമിന്റെ വിവരണത്തിലാണ് ഫത്ഹുൽ മുഈനിൽ ഇൻസിറാഫിന്റെ വിഷയം സ്പർശിച്ചത്. തുഹ്ഫയിലാണെങ്കിൽ ഖിയാം ഉദ്ദേശിക്കാത്ത ഇമാമിന്റെ വിവരണത്തിലും. അപ്പോൾ ഫത്ഹുൽ മുഈനിലും തുഹ്ഫയിലും പറഞ്ഞ ഖിയാമിനും ഇൻസാറാഫിനും സ്ഥലം വിടുക എന്നു അർത്ഥം നല്കിയാൽ ആ ഇബാറത്തിന്റെ അർത്ഥം ഇപ്രകാരമാകുന്നതാണ്. "സ്ഥലം വിടലിനെ ഉപേക്ഷിച്ച ഇമാമിന്റെ ഇൻസിറാഫ് (സ്ഥലം വിടൽ) സ്ഥലം വിടാൻ ഉദ്ദേശ്യമില്ലാത്ത ഇമാമിന്റെ ഇൻസിറാഫ് (സ്ഥലം വിടൽ) നമസ്കാരാനന്തരം ഇമാമിനു ദിക്റു സുന്നത്തുണ്ടെന്നു പറഞ്ഞതിനോട് എതിരല്ല. കാരണം, അവന് (സ്ഥലം വിടൽ ഉപേക്ഷിച്ച-അവിടെ തന്നെ ഇരിക്കുന്ന-ഇമാമിന് വിട്ടുപോയ സ്ഥലത്ത് വച്ച് അതുകൊണ്ടുവരാം. ഇതെത്രകണ്ട് ശരിയാണെന്ന് ബുദ്ധിയുള്ളവർ

ചിന്തിക്കുക!

കാര്യം ഇപ്രകാരമെല്ലാം ആയിരുന്നാലും ഖിയാമും ഇൻസിറാഫും സ്ഥലം വിടുന്നതിനും ഉപയോഗിക്കാറുള്ളതുകൊണ്ടും ചിലരുടെ വാക്യങ്ങൾ ആ അർത്ഥം ഊഹിക്കാൻ പര്യാപ്തമായതുകൊണ്ടുമാണ് 6-ാംലക്കത്തിലെ മറുപടിയിൽ ഫത്ഹുൽ മുഈനിലെ ഖിയാമിന് സ്ഥലം വിടുക എന്ന അർത്ഥമേ നല്കാവൂ എന്നില്ല എന്നു പ്രസ്താവിച്ചത്.

കോയ മുസ്‌ലിയാർ (ന.മ)യുടെ

**31.ചോദ്യം:** ശിഹാബുദ്ദീൻ അഹമ്മദ് കോയ മുസ്‌ലിയാർ (ന.മ)യുടെ ഫത്‌വായിൽ 'പുതുതായി ജന്മംകൊണ്ട ഒരു മുഴക്കമാണ് ഇതരഭാഷയിൽ ഖുർആൻ പരിഭാഷ ചെയ്തുവിതരണം ചെയ്യൽ' എന്ന് പറഞ്ഞിട്ടുണ്ടെന്ന് നുസ്രത്ത് പു:4, 7ലെ 'തിരിച്ചടിക്കൊരു മറിച്ചടി' എന്ന ലേഖനത്തിൽ പ്രസ്താവിച്ചുകണ്ടു. ആ മുഴക്കം ജന്മംകൊണ്ടിട്ട് എത്രകാലമായി എന്നു പറയാമോ?

**ഉത്തരം:** റോബർട്ട് എന്ന ക്രിസ്ത്യാനിയാണ് ഒന്നാമതായി ലത്തീൻ ഭാഷയിലേക്ക് ഖുർആൻ വിവർത്തനം ചെയ്തത്. ക്രി:1543ലാണ് ഈ പരിഭാഷ പ്രസിദ്ധീകരിക്കപ്പെട്ടത്. അലക്സാണ്ടർ റോസ് എന്ന മറ്റൊരു ക്രിസ്ത്യാനി 1649ലാണ് ഖുർആന്റെ ഇംഗ്ലീഷ് പരിഭാഷ ഒന്നാമതായി തയ്യാറാക്കിയത്.

മുസ്‌ലിംകളിൽ നിന്നു ഇംഗ്ലീഷിൽ ഖുർആൻ പരിഭാഷ ചെയ്യാൻ ഒന്നാമതായി രംഗത്തു വന്നത് പാട്ടിയാലയിലെ ഡോ.അബ്ദുൽ ഹക്കീം ഖാനാണ്. 1905ലാണ് ഇതു പ്രസിദ്ധപ്പെടുത്തിയത്. ലാഹുറിലെ ഖാദിയാനികളുടെ അഹമ്മദീയ അഞ്ചുമൻ വകയായി മൗലവി മുഹമ്മദലി 1917ലും, മീർസാ ഹൈറാത്തു എന്ന ആൾ 1919ലും, മുഹമ്മദ് മാർമെഡ്യൂക്ക് പിക്താൾ 1930ലും ഓരോ ഇംഗ്ലീഷ് പരിഭാഷകൾ രചിച്ചിട്ടുണ്ട്.

ഒന്നാമത്തെ ഉറുദുപരിഭാഷ ഡൽഹിയിലെ ഷാഅബ്ദുൽ ഖാദിറാണ് 1826ൽ രചിച്ചത്. ഒന്നാമത്തെ തമിഴ് പരിഭാഷ (30 ഭാഗങ്ങളുടേത്) മൗലവി അബ്ദുൽ ഹമീദ് 1943ൽ പ്രസിദ്ധീകരിച്ചു.

മലയാള ഭാഷയിൽ ഒന്നാമതായി ഖുർആൻ പരിഭാഷപ്പെടുത്തിയത് കണ്ണൂരിലെ മായൻകുട്ടി എളയയാണ്. അറബി മലയാള ലിപിയിൽ തയ്യാറാക്കിയ ഈ പരിഭാഷ 19-ാം നൂറ്റാണ്ടിന്റെ അവസാനത്തിലാണ് പ്രസിദ്ധീകരിക്കപ്പെട്ടത്. അന്നത്തെ പണ്ഡിതൻമാരുടെ എതിർപ്പുകൊണ്ടും ഖുർആൻ പരിഭാഷപ്പെടുത്തൽ ഹറാമാണെന്ന് അവർ വിധിച്ചത് കൊണ്ടും ഈ പരിഭാഷ കടലിൽ കെട്ടിത്താഴ്ത്തേണ്ടിവന്നു. പിന്നീട് മലയാള ലിപിയിൽ തലശ്ശേരി മുസ്‌ലിം ലിറ്ററേച്ചർ സൊസൈറ്റി രണ്ടു ജുസുവിന്റെ പരിഭാഷ 1935ൽ പ്രസിദ്ധീകരിച്ചു. പണ്ഡിതൻമാരുടെ എതിർപ്പുമൂലം അതും പരാജയപ്പെട്ടു. ഇദിന്റെ ശേഷമാണ് ഇന്നു നിലവിലുള്ള മലയാള പരിഭാഷകൾ പ്രസിദ്ധീകരിക്കപ്പെട്ടത്. (കേരള പബ്ളിക്കേഷൻസ് കൊച്ചി, 1960ൽ

പ്രസിദ്ധീകരിച്ച "കേരള മുസ്‌ലിം ഡയറക്ടറി"യിൽ അബ്ദുൽ മജീദ് മരക്കാർ പെരുമ്പാവൂർ എഴുതിയ ലേഖനത്തിൽ നിന്ന്.)

ചുരുക്കത്തിൽ ഇതരഭാഷയിലേക്ക് ഖുർആൻ വിവർത്തനം ചെയ്യുന്ന ജോലി ക്രിസ്ത്യാനികളാണ് തുടങ്ങി വച്ചത്. അത് ഏകദേശം 400 വർഷമായി. അവരുടെ പിന്നിൽ മുസ്‌ലിംകൾ പരിഭാഷപ്പെടുത്താൻ തുടങ്ങിയിട്ട് 200 വർഷത്തിൽ താഴെയായി. കേരളക്കരയിൽ ഈ പരിഭാഷ ഭ്രമം പിടികൂടിട്ട് 100 വർഷത്തിൽ താഴെയുള്ള കാലമേ ആയിട്ടുള്ളൂ.

**32.ചോദ്യം:** അന്ത്യനാളിൽ ഇസ്റാഫീലിന്റെ ആദ്യത്തെ ഊത്തിൽ അല്ലാഹു അല്ലാത്ത എല്ലാ മഖ്ലൂഖുകളും നശിക്കുമെന്നു പറയുന്നത് ശരിയാണോ? ശരിയാണെങ്കിൽ എല്ലാവരെയും ജീവിപ്പിക്കുന്ന രണ്ടാമത്തെ ഊത്ത് ഇസ്റാഫീൽ എങ്ങനെയാണ് ഊതുക?

**ഉത്തരം:** ഒന്നാമത്തെ ഊത്ത് കൊണ്ട് അല്ലാഹു അല്ലാത്ത എല്ലാം നശിക്കുമെന്ന് പറയുന്നതു ശരിയല്ല. അല്ലാഹു ഉദ്ദേശിച്ച ചിലർ അതിൽ നിന്ന് ഒഴിവാണ്. ഇതിൽ ഇസ്റാഫീലും പെടുന്നതാണ്.

**33.ചോദ്യം:** കമ്പനി തൊഴിലാളികൾക്ക് കിട്ടാനുള്ള ബോണസിന് സകാത്ത് വേണ്ടതുണ്ടോ?

**ഉത്തരം:** ബോണസ് കയ്യിൽ കിട്ടിയതിന്റെ ശേഷമേ അവന്റെ ഉടമയിൽ വരുകയുള്ളൂ. സകാത്ത് നിർബന്ധമാകുന്ന സംഖ്യ ബോണസ്സ് കിട്ടുകയും അത് ഒരു വർഷം അവൻ കൈവശം വച്ചിരിക്കുകയുമാണെങ്കിൽ സകാത്ത് നിർബന്ധമാകുന്നതാണ്.

**34.ചോദ്യം:** ബഅ്സിന്റെ ഈമാൻ ജനങ്ങൾ കേൾക്കുകയില്ലെന്നും കേൾക്കത്തക്ക നിലയിലുള്ളത് ബഅ്സിന്റെ ഈമാനല്ലെന്നും പത്ത് കിതാബിലെ ചെറിയ ബാബു മഅ്രിഫത്തിൽ പറഞ്ഞത് ശരിയാണോ? ശരിയാണെങ്കിൽ കടലിൽ മുങ്ങി നശിച്ചപ്പോൾ 'ബനീഇസ്രാഈൽ വിശ്വസിച്ച ഒരുവനല്ലാതെ ഇലാഹില്ലെന്ന് ഞാൻ വിശ്വസിക്കുന്നു. ഞാൻ മുസ്‌ലിമീങ്ങളിൽ പെട്ടവനാണ്' എന്ന് ഫിർഔൻ വിളിച്ചു പറഞ്ഞത് ബഅ്സിന്റെ ഈമാനാകുമോ? ആകുന്നില്ലെങ്കിൽ ഫിർഔൻ മുഅ്മിനാണെന്ന് വിശ്വസിക്കാമോ? വിശ്വസിച്ച് കൂടെങ്കിൽ എന്തുകൊണ്ട്?

**ഉത്തരം:** മുഅ്മിനാകുമ്പോൾ ഉച്ചരിക്കുന്ന വാക്യം റൂഹ് തൊണ്ടയിലെത്തിയ സന്ദർഭത്തിൽ ഉച്ചരിക്കുന്നതാണല്ലോ ബഅ്സിന്റെ ഈമാൻ. ഈ സന്ദർഭത്തിൽ വിശ്വസിക്കുകയാണെങ്കിൽ അത് അല്ലാഹുവിങ്കൽ സ്വീകാര്യമല്ല. അത് ജനങ്ങൾ കേൾക്കത്തക്കവിധത്തിൽ ആവുകയില്ല. പത്ത് കിതാബിൽ പറഞ്ഞത് ശരിയും യാഥാർത്ഥ്യവുമാണ്. ഫിർഔൻ വിളിച്ചു പറഞ്ഞതിനെ സംബന്ധിച്ച് ബഅ്സിന്റെ ഈമാൻ എന്നു പറയാവതുമല്ല. ബഅ്സിന്റെ ഈമാൻ എന്ന് പറഞ്ഞുകൂടാത്ത ഈമാനെല്ലാം അല്ലാഹുവിങ്കൽ സ്വീകാര്യമാവണമെന്ന് വ്യവസ്ഥയുമില്ല. ഒരു ജനതയെ

ഉന്മൂലനം ചെയ്യാനുള്ള ശിക്ഷയിൽ അകപ്പെട്ട ശേഷമുണ്ടാകുന്ന ഈമാനും സ്വീകാര്യമല്ല. ഫിർഔനും തന്റെ ജനതയും മുങ്ങി നശിച്ചുകൊണ്ടിരിക്കുന്ന സന്ദർഭത്തിൽ അവൻ വിളിച്ചു പറഞ്ഞ വാക്കുകളാണല്ലോ ചോദ്യകർത്താവുദ്ധരിച്ചത്. അതിനാൽ ഫിർഔന്റെ ഈമാൻ സ്വീകാര്യമല്ല. പല തെളിവുകളെ കൊണ്ടും കാഫിറാണെന്ന് അസന്ദിഗ്ധമായി തെളിഞ്ഞ ഫിർഔൻ മുഅ്മീനാണെന്നു വിശ്വസിച്ചുകൂടാ. അതിനു വേറെയും കാരണങ്ങളുണ്ട്. അല്ലാഹുവിനെ നിഷേധിച്ചുകൊണ്ട് താൻ ഇലാഹാണെന്ന് വാദിച്ചിരുന്ന നാസ്തികനായിരുന്നല്ലോ മി:ഫിർഔൻ. ബനൂ ഇസ്രാഈൽ വിശ്വസിച്ച ഒരുവൻ എന്നു വിളിച്ചു പറഞ്ഞതുകൊണ്ട് അല്ലാഹിവിൽ ദൃഢമായ വിശ്വാസം ഫിർഔനിനുണ്ടായിട്ടുണ്ടെന്നു തീരുമാനിച്ചുകൂടാ. 'ബനൂ ഇസ്രാഈൽ പറഞ്ഞു കേൾക്കാമായിരുന്ന ഏതോ ഒരുത്തൻ' എന്ന കേവലമായ ഒരനുകരണവും അല്ലാഹുവിലുള്ള അനുമാനവുമായിരുന്നു അവനുണ്ടായിരുന്നതെന്നും അല്ലാഹുവിൽ ദൃഢമായ വിശ്വാസം അവനുണ്ടായിട്ടില്ലെന്നും ധരിക്കാമല്ലോ. അല്ലാഹുവിൽ ദൃഢമായി വിശ്വസിക്കാത്തവർ മുഅ്മിനാണെന്നു വിശ്വസിച്ചുകൂടാ. ഇനി, ഫിർഔൻ വിളിച്ചു പറഞ്ഞതിന്റെ ഉദ്ദേശ്യം 'ബനൂ ഇസ്രാഈൽ വിശ്വസിച്ച യാ ഒരു ഇലാഹിൽ ഞാനും വിശ്വസിച്ചു'വെന്നാണ്; അതിനാൽ അല്ലാഹുവിൽ ദൃഢമായി വിശ്വസിച്ചുകൊണ്ടാണ് അവൻ അപ്രകാരം വിളിച്ചു പറഞ്ഞത് എന്നു തീരുമാനിച്ചാൽ തന്നെ ഫിർഔൻ മുഅ്മിനാണെന്ന് വിശ്വസിച്ചുകൂടാ. കാരണം, മുഅ്മിനാവണമെങ്കിൽ അല്ലാഹുവിൽ ദൃഢമായി വിശ്വസിക്കുന്നത് പോലെ പ്രവാചകരിലും ദൃഢമായി വിശ്വസിക്കേണ്ടതാണ്. 'മൂസാ പ്രവാചകനാണെന്നും ഞാൻ വിശ്വസിക്കുന്നു'വെന്ന് വിളിച്ചു പറയുകയോ അന്ത്യനിമിഷത്തിൽ മൂസ(അ)ന്റെ പേര് ഉച്ചരിക്കുകപോലുമോ അവൻ ചെയ്തില്ലല്ലോ. ഏത് നിലയിൽ വീക്ഷിച്ചാലും ഫിർഔൻ മുഅ്മിനാണെന്നു വിശ്വസിച്ചുകൂടാ.

**35. ചോദ്യം:** മയ്യിത്ത് നമസ്കാരത്തിന് മയ്യിത്തിന്റെ അവകാശികൾ തന്നെ ഇമാമത്ത് നില്ക്കൽ വുജുബുണ്ടോ? ശർത്തുണ്ടോ?

**ഉത്തരം:** മയ്യിത്തിന്റെ ഔലിയാഇന് ഇമാമത്ത് നില്ക്കുന്നതിലും മയ്യിത്ത് ഖബറടക്കുന്നതിലും മുൻഗണന നല്കൽ സുന്നത്താണ്. വുജൂബല്ല. ശർത്തുമല്ല.

**36. ചോദ്യം:** മയ്യിത്തിന്റെ അവകാശി മറ്റൊരാൾക്ക് അനുവാദം കൊടുത്താൽ അയാൾക്ക് ഇമാമത്ത് നില്ക്കാമോ?

**ഉത്തരം:** നില്ക്കാം.

**37.ചോദ്യം:** ജമാഅത്ത് നടത്താൻ ജമാഅത്ത് ഭാരവാഹികൾ അധികാരപ്പെടുത്തിയ ഖത്തീബോ മറ്റോ മയ്യിത്ത് നമസ്കാരത്തിൽ ഇമാമത്ത് നില്ക്കാൻ മയ്യിത്തിന്റെ അവകാശിയുടെ പ്രത്യേക അനുവാദം വേണമോ?

**ഉത്തരം:** പ്രത്യേക അനുവാദമില്ലെങ്കിലും നമസ്കാരം സ്വഹീഹാ

കുന്നതാണ്.

**38.ചോദ്യം:** 2-12-72-ാം ചന്ദ്രിക വാരാന്തപ്പതിപ്പിൽ ടി.പി.കുട്ടിയാമു സാഹി ബിന്റെ ലേഖനത്തിൽ റസൂൽ(സ)തങ്ങളുടെ പിതാവ് അബ്ദുല്ല എന്നവ രുടെ ഖബ്റും പണ്ഡിതനായ ഇബ്നുഹജറിനിൽ അസ്ഖലാനി എന്നവ രുടെ ഖബ്റും മക്കയിലെ ജന്നത്തുൽ മുഅല്ലായിലാണെന്നും മറ്റു ചില ഖബ്റും അവിടെയാണെന്നും ആ ഖബ്റുകളുടെ മുകളിലൊന്നും കെട്ടി ടങ്ങളില്ലെന്നും പറഞ്ഞതായി കണ്ടു. അതു ശരിയാണോ?

**ഉത്തരം:** റസൂൽ(സ) തങ്ങളുടെ പിതാവ് അബ്ദുല്ല എന്നവർ അന്ത്യ വിശ്രമം കൊള്ളുന്നത് മദീനയിലെ ബനീ അദിയ്യിബ്നി നജ്ജാറിൽ പെട്ട നാബിഗത്ത് എന്നാളുടെ വീട്ടിലാണെന്ന് സീറത്തുൽ ഹലബിയിലും ഇബ്നു ഹജറിനിൽ അസ്ഖലാനിയുടെ ഖബ്ർ കൈറോവിലെ ഖറാഫ ത്തിലാണെന്നു ഇമാം സഖാവി 'അത്തിബ്‌റുൽ മസ്ബൂക്ക്' എന്ന കിതാ ബിലും പറഞ്ഞിട്ടുണ്ട്. എന്നിരിക്കെ മക്കയിൽ സ്ഥിതിചെയ്യുന്ന ജന്നത്തുൽ മുഅല്ലയിൽ അവരുടെ മഖാം കാണാൻ തരമില്ല. മക്കയിലും മദീനയിലും ഇപ്പോൾ നടക്കുന്നത് ഏതു ഭരണമാണെന്നു ഏവർക്കും അറിയാമല്ലോ. ധാരാളം മഖാമുകൾ സഊദി ഗവൺമെന്റ് പൊളിച്ചു നീക്കിയത് ചരിത്ര പ്രസിദ്ധമാണ്.

**39.ചോദ്യം:** നുസ്രത്തുൽ അനാം പു:4, ലക്കം:11ലെ പത്രാധിപക്കുറിപ്പിൽ 'ഏതും സ്വീകരിക്കുവാനുള്ള പക്വതയിലാണ് ഓരോ ശിശുക്കളെയും പ്രസ വിക്കപ്പെടുന്നത്.' എന്ന് എഴുതി കണ്ടു. ഫിത്‌റത്തിനു ഈ അർത്ഥം എവിടെ നിന്നു കിട്ടിയതാണ്? ഇത് ശരിയാണെങ്കിൽ ഖുർആനിലെ 'ഫിത്‌റ ത്തുല്ല' എന്നതിന്റെ അർത്ഥമെന്താണ്?

**ഉത്തരം:** ഹദീസിലെ ഫിത്‌റത്തിന് പലരും പല അർത്ഥവും കൊടു ത്തിട്ടുണ്ട്. നുസ്രത്തിൽ പ്രസ്താവിച്ച അർത്ഥം ഇമാം ഇബ്നു അബ്ദി ൽബർറ്(റ) ബലപ്പെടുത്തിയ അഭിപ്രായത്തിന്റെ താല്പര്യമാണ്. ഈ വസ്തുത ഫത്ഹുൽബാരി നോക്കിയാൽ കാണാം. ഖുർആനിലെ ഫിത്‌റ തുല്ലാക്ക് ഇസ്‌ലാം മതം സ്വീകരിക്കുന്ന നില മില്ലത്ത് തുടങ്ങിയ അ ർത്ഥങ്ങളാണ് മുഫസ്സിറുകൾ കൊടുത്തിട്ടുള്ളത്. ഇബ്നു അബ്ദിൽ ബർറ് ബലപ്പെടുത്തിയ മേൽ പ്രസ്താവിച്ച അഭിപ്രായം ഒരു മുഫസ്സിറും അതിനു കൊടുത്തിട്ടില്ല. ഒന്ന് അൽഫിത്‌റത്തും മറ്റൊന്ന് ഫിത്‌റതുല്ലായുമാണല്ലോ.

**40.ചോദ്യം:** ഒരു മദ്ഹബും തഖ്‌ലീദ് ചെയ്യാതെ ഖുർആനും സുന്നത്തും മാത്രം അനുസരിച്ചു ജീവിച്ചുകൂടെ? എന്ന പി.മുഹമ്മദ് അബ്ദുർറഹ്മാൻ അൽഐൻ എന്ന ആളുടെ ചോദ്യത്തിന് 1972 ഡിസംബർ 23നുയിലെ പ്രബോധനം വാരികയിൽ ജീവിക്കാം എന്ന മറുപടി കണ്ടു. ഈ മറുപടി ഇക്കാലത്തേക്ക് യോജിച്ചതാണോ?

**ഉത്തരം:** ഒരു മദ്ഹബും സ്വീകരിക്കാതെ ജീവിക്കുന്നവരെ ആരും കൊല ചെയ്യാറില്ലല്ലോ! അതുകൊണ്ടവർ എങ്ങനെ ജീവിച്ചാലും ഭയപ്പെ

ടാനൊന്നുമില്ല. പക്ഷേ, ആ ജീവിതം ഇസ്‌ലാമിന്റെ വിധിവിലക്കുകളനു
സരിച്ച് ആവുകയില്ലെന്നേയുള്ളൂ. ആയത്ത് ഹദീസുകളുടെ ഉദ്ദേശ്യാർത്ഥം
ഗ്രഹിച്ച് മതവിധികൾ ഗവേഷണം ചെയ്യാൻ ഇന്നുള്ളവർക്ക് അവർ എത്ര
വലിയ മതപണ്ഡിതൻമാരായിരുന്നാലും സാധിക്കാത്ത സാഹചര്യമാണു
ള്ളത്. ഈ സന്ദർഭത്തിൽ അവർ ഗവേഷണം ചെയ്യുകയാണെങ്കിൽ അതൊ
ന്നും ഇസ്‌ലാമിന്റെ സാക്ഷാൽ നിയമങ്ങളായിരിക്കുകയുമില്ല. കവർച്ചക്കാർ
പ്രബലന്മാരും മോഷ്ടാക്കൾ സാധാരണയിൽ സാധുക്കളുമായതോടുകൂടി
കവർന്നവരുടെ കൈ മുറിക്കണമെന്ന് ഖുർആനോ സുന്നത്തോ വിവരി
ക്കാത്ത സ്ഥിതിക്ക് "കട്ടവന്റെയും കട്ടവളുടെയും കൈമുറിക്കുക" എന്ന
അർത്ഥം വരുന്ന ഖുർആൻ വാക്യത്തിനു 'കൈ മുറിക്കുക' എന്ന അർത്ഥം
ഉദ്ദേശിക്കാൻ തരമില്ലെന്നും മോഷ്ടിക്കേണ്ടിവരുന്ന പരിതസ്ഥിതിയിൽ
നിന്ന് അവരെ മോചിപ്പിക്കുക എന്നാണ് അതിന്റെ ഉദ്ദേശ്യമെന്നും അഥവാ
ധനികരുടെ സ്വത്ത് പിടിച്ചെടുത്ത് സാധുക്കൾക്ക് വിതരണം ചെയ്ത്
സോഷ്യലിസം നടപ്പാക്കണമെന്നാണെന്നും ഇന്നത്തെ സോഷ്യലിസ്റ്റാനു
കൂല പണ്ഡിതൻമാർക്കും മറ്റും ഗവേഷണം ചെയ്യാവുന്നതാണ്. ഇസ്‌ലാ
മിന്റെ ചില നിയമങ്ങളെ അതിന്റെ മൗലിക സിദ്ധാന്തങ്ങൾക്കു മാറ്റം
വരാത്ത നിലയിൽ ഭേദഗതികൾ വരുത്തുന്നതിന് വിരോധമില്ലെന്നും ഒരു
മോഷ്ടാവിന്റെ മോഷണത്തിന് കാരണം, ദാരിദ്ര്യമാണെന്നറിഞ്ഞപ്പോൾ
ഉമർ(റ) അവന്റെ കൈമുറിക്കാതിരുന്ന ഏതോ ഒരു ചരിത്രം അതിന് തെളി
വാണെന്നും പ്രബോധനം മാസിക പു:33, ല:8ൽ ഇവിടെ സ്മരണീയമാ
ണ്. ഇതുപോലെ പലതും.

ഇനി, സുന്നത്തിനെ (ഹദീസ്) സംബന്ധിച്ചുനോക്കാം. റസൂലി(
സ)ന്റെ പക്കൽ നിന്ന് കേട്ടവരാരും ഇന്നു ജീവിച്ചിരിപ്പില്ലാത്തതുകൊണ്ടും
നിവേദനം ചെയ്തവർ പിഴക്കാൻ സാദ്ധ്യതയുള്ളതുകൊണ്ടും ഹദീസു
കളൊന്നും സ്വീകാര്യമല്ലെന്നും ഖുർആൻ മാത്രമേ സ്വീകരിക്കാവൂ എന്നും
പറയുന്ന അഹ്‌ലുൽ ഖുർആനീ പണ്ഡിതൻമാർ ഖുർആനിൽ രണ്ടു
വഖത്ത് നമസ്കാരം മാത്രം പറഞ്ഞിട്ടുള്ളതുകൊണ്ടും രണ്ട് വഖത്ത് നമ
സ്കരിക്കേണ്ടതുള്ളൂവെന്നും ഗവേഷണം ചെയ്യുന്നു. രണ്ടു സാക്ഷികളുള്ള
ഹദീസുകൾ മാത്രമേ സ്വീകരിച്ചുകൂടുവെന്ന് പറയുന്ന തിരുത്തൽ വാദിയും
അനുയായികളും മൂന്ന് വഖത്തിൽ നമസ്കരിച്ചാൽ മതിയെന്നും ഗവേ
ഷണം ചെയ്യുന്നു. തന്റെ യുക്തിക്ക് നിരക്കാത്തതൊന്നും ഹദീസാവാൻ
തരമില്ലെന്ന് പറയുന്ന സി.എൻ.മൗലവി ബുഖാരിയിൽ പോലും കള്ള
ഹദീസുകളുണ്ടെന്ന് വാദിക്കുകയും അതനുസരിച്ച് നിരവധി നവീന അഭി
പ്രായങ്ങൾ പ്രകടിപ്പിക്കുകയും ചെയ്യുന്നു. ഇവരെല്ലാം കിതാബും സുന്ന
ത്തുമനുസരിച്ച് ജീവിക്കുന്നവരാണെന്ന് ഒരു നിലയിൽ പറയാമല്ലോ. ആക
യാൽ ഇന്ന് ഒരു മദ്ഹബും സ്വീകരിക്കാതെ ജീവിക്കുകയാണെങ്കിൽ ആ
ജീവിതം ഇസ്‌ലാമിന്റെ സാക്ഷാൽ വിധിവിലക്കുകളനുസരിച്ചായിരിക്കു
കയില്ല. താന്തോന്നിത്തിനനുസരിച്ചേ ആവുകയുള്ളൂ.

**41.ചോദ്യം:** യാഥാസ്ഥികന്മാരും, മുജാഹിദ്, മൗദൂദി തുടങ്ങിയ എല്ലാ പാർട്ടികളും തങ്ങളാണ് അഹ്‌ലു സുന്നത്ത് വൽ ജമാഅത്ത് എന്ന് വാദിക്കുന്നു. എന്നാൽ, അഹ്‌ലു സുന്നത്ത് വൽ ജമാഅത്ത് എന്ന് ആരെ സംബന്ധിച്ചാണ് യഥാർത്ഥത്തിൽ പറയുക?

**ഉത്തരം:** 'അഹ്‌ലു സുന്നത്ത് വൽജമാഅത്ത്' എന്ന പദത്തിന്റെ ഭാഷാർത്ഥം ഒരു പ്രത്യേക വഴിയുടെയും സംഘടനയുടെയും അഹ്‌ലുകാർ എന്നാണ്. ഈ പദം പുരാതന കാലം മുതൽക്കുതന്നെ ഒരു സാങ്കേതികാർത്ഥത്തിൽ മുസ്‌ലിംകൾ ഉപയോഗിക്കാൻ തുടങ്ങിയതാണ്. വിശ്വാസപരമായി അബുമൻസൂരിനിൽ മാതുരീതിയുടേയോ 'അബുൽ ഹസനിൽ അശ്അരി'യുടെയോ വിശ്വാസ പ്രമാണങ്ങൾ പിൻ പറ്റിയവർ എന്നാണ് സാങ്കേതികാർത്ഥം. ഇത് 'സവാജിർ' തുടങ്ങിയ കിതാബുകളിൽ വിവരിക്കപ്പെട്ടിട്ടുണ്ട്. ഈ സാങ്കേതികാർത്ഥത്തിന് ഈ പേര് ഉപയോഗിക്കുവാനുള്ള കാരണം, പ്രസ്തുത രണ്ടു ഇമാമുകളുടെ വഴികൾ റസൂൽ(സ)ന്റെ സുന്നത്തിനോടും സ്വഹാബത്തിന്റെ ജമാഅത്തിനോടും യോജിച്ചതുകൊണ്ടാണ്. മുൻകാലത്തുണ്ടായിരുന്ന ഖദ്‌രിയ്യത്ത്, റാഫിസിയത്ത്, മുഅ്തസിലത്ത് തുടങ്ങിയ സംഘക്കാരുമായി അശ്അരിയാക്കളേയും മാതുരീദിയാക്കളെയും വേർതിരിച്ചറിയാൻ വേണ്ടിയാണ് ഈ പേർ അവർക്ക് നല്കിയത്. ആകയാൽ ഈ സാങ്കേതികാർത്ഥപ്രകാരം അശ്അരിയേയും മാതുരീദിയേയും പിൻപറ്റി നടക്കുന്ന മുസ്‌ലിംകൾക്ക് മാത്രമേ-അതേ, യാഥാസ്ഥികന്മാർക്ക് മാത്രമേ-ഈ പേർ നല്കാൻ അവകാശമുള്ളൂ. അശ്അരിയേയും മാതുരീദിയേയും തിരസ്കരിക്കുന്ന മറ്റാർക്കും ഈ സാങ്കേതികാർത്ഥത്തിന് അർഹതയില്ല. പക്ഷേ, അവർക്ക് മറ്റു വല്ല അടിസ്ഥാനത്തിലും ഈ പേര് നല്കുകയാണെങ്കിൽ അതാർക്കും ചോദ്യം ചെയ്തുകൂടാ. 'അബുൽ അഅ്ലാമൗദൂദിയുടെ സുന്നത്തനുസരിച്ചും അദ്ദേഹത്തിന്റെ അനുയായികളെ പിൻപറ്റിയും നടക്കുന്നവർ' എന്ന അർത്ഥത്തിൽ ജമാഅത്തുകാർക്കും 'മുഹമ്മദുബ്നു അബ്ദിൽ വഹാബിന്റെ സുന്നത്തിനെയും അയാളുടെ ജമാഅത്തിനെയും അംഗീകരിക്കുന്നവർ' എന്ന അർത്ഥത്തിൽ മുജാഹിദുകൾക്കും പുതിയ ഒരു സാങ്കേതികാർത്ഥത്തിൽ ആ പേർ ഉപയോഗിക്കാമല്ലോ. എന്നുവേണ്ട റസൂലി(റ)ന്റെ സുന്നത്തും സ്വഹാബത്തിന്റെ ജമാഅത്തും അനുഗമിക്കുന്നവർ എന്ന നിലക്ക് തന്നെ അവർക്കും അഹ്‌ലുസ്സുന്നത്ത് വൽജമാഅത്ത് എന്ന സാങ്കേതിക നാമം ഉപയോഗിക്കാവുന്നതാണ്. വെള്ളിക്കോൽ എന്ന് നാമകരണം ചെയ്യുണമെങ്കിൽ വെള്ളി ഉണ്ടായിക്കൊള്ളണമെന്നില്ലല്ലോ. ആകയാൽ തങ്ങളാണ് സുന്നത്തു ജമാഅത്തുകാർ എന്ന് പറഞ്ഞു നടക്കുന്ന മുജാഹിദ്, ജമാഅത്തുകാർ അതിന്റെ നിലവിലുള്ള സാങ്കേതികാർത്ഥം മനസ്സിലാക്കിയിട്ടില്ലെന്നു വേണം പറയാൻ.

**42.ചോദ്യം:** പള്ളി ആവശ്യാർത്ഥം എന്നു പറഞ്ഞുകൊണ്ട് വഖഫ് ചെയ്ത

തിന്റെ വരുമാനങ്ങൾ പള്ളിയിൽ നടക്കുന്ന ദർസ് ആവശ്യത്തിലേക്ക് തിരിക്കാൻ പറ്റുമോ? പള്ളിപ്പണിക്കെന്ന് പറഞ്ഞുകൊണ്ട് സംഭാവന ചെയ്ത പണം ദർസിലേക്കു തിരിക്കാൻ പറ്റുമോ? ദർസിന് സംഭാവന ചെയ്തത് പള്ളിപ്പണിക്കെടുക്കാനും പറ്റുമോ?

**ഉത്തരം:** പള്ളിയിൽ വച്ച് നടത്തുന്ന ദർസ് പള്ളിയുടെ ഇമാമത്തിൽ പെട്ടതായതുകൊണ്ട് പള്ളി ആവശ്യത്തിലേക്ക് വഖ്ഫ് ചെയ്ത സ്വത്തിന്റെ വരുമാനം ദർസിന് ഉപയോഗിക്കാവുന്നതാണ്. പള്ളിപ്പണിക്ക് സംഭാവന ചെയ്ത പണം ദർസിന് ഉപയോഗിക്കാൻ പാടുള്ളതല്ല. അത് പള്ളിപ്പണികൾക്ക് മാത്രമേ ഉപയോഗിക്കാവൂ. അതുപോലെ ദർസിന് സംഭാവന ചെയ്തതു പള്ളിപ്പണിക്കും എടുക്കാവുന്നതല്ല.

**43.ചോദ്യം:** കാണഭൂമി മദ്രസക്കോ, പള്ളിക്കോ മറ്റു വല്ലതിനോ വഖ്ഫു ചെയ്യാൻ പറ്റുമോ? ഒരു മദ്രസക്കുവേണ്ടി വഖ്ഫ് ചെയ്ത സാധനം അതേ മദ്രസ നടന്നുകൊണ്ടിരിക്കുമ്പോൾ മറ്റൊരു മദ്രസയിലേക്ക് തിരിക്കാൻ പാടുണ്ടോ?

**ഉത്തരം:** വഖ്ഫു ചെയ്യപ്പെടുന്ന സ്വത്ത് വഖഫ്ദായകന്റെ ഉടമയിലായിരിക്കേണ്ടതാണ്. കാണഭൂമിയുടെ ഉടമസ്ഥൻ ജന്മിയാണ്. വല്ല നിയമം മുഖേനയോ മറ്റോ ജന്മിയുടെ ഉടമാവകാശം പിടിച്ചെടുക്കുന്നതു കൊണ്ടു മതദൃഷ്ട്യാ ജന്മിയുടെ അവകാശം പോകുന്നതല്ല. അപ്പോൾ കാണവസ്തു കാണക്കാരൻ പള്ളിക്കോ, മദ്രസക്കോ വഖ്ഫു ചെയ്താൽ അത് ശരിയാകുന്നതല്ല. ഒരു മദ്രസക്കുവേണ്ടി വഖ്ഫു ചെയ്ത സാധനം ആ മദ്രസക്ക് ആവശ്യമുള്ളപ്പോൾ അതു മറ്റു മദ്രസക്ക് തിരിക്കാൻ പാടില്ലാത്തതാണ്.

**44.ചോദ്യം:** പ്രായപൂർത്തി വന്ന സ്ത്രീ വലിയ്യില്ലാതെ വിവാഹിതയായാൽ അത് സാധുവാകുകയില്ലെന്ന് കോഴിക്കോട് വലിയ ഖാസി ശിഹാബുദ്ദീൻ ഇമ്പിച്ചിക്കോയ തങ്ങൾ മാതൃഭൂമിയിൽ പ്രസ്താവിച്ചതിനെതിരായി "മുസ്ലിം സ്ത്രീക്ക് വിവാഹത്തിന് രക്ഷാധികാരി വേണ്ട" എന്ന ശീർഷകത്തിൽ ഈയിടെ മാതൃഭൂമിയിൽ ഇങ്ങനെ കാണുകയുണ്ടായി. പ്രായപൂർത്തിവന്ന ബുദ്ധിസ്ഥിരതയുള്ള സ്ത്രീകൾ സ്വാഭിപ്രായപ്രകാരം ഭർത്താക്കന്മാരെ തിരഞ്ഞെടുത്ത് കല്യാണം കഴിക്കുക എന്ന സമ്പ്രദായം നബിയുടെ കാലത്ത് കൂഫയിൽ നിലവിലുണ്ടായിരുന്നു. താരതമ്യേന സാമൂഹ്യമായി പുരോഗതി പ്രാപിച്ച കൂഫയിലെ സ്ത്രീകളുടെ ഈ അവകാശത്തെ മുഹമ്മദ് നബി അംഗീകരിക്കുകയും ചെയ്തിരുന്നു. ഇതിനെ സംബന്ധിച്ചു പത്രാധിപർ എന്തുപറയുന്നു?

**ഉത്തരം:** റസൂസി(സ)ന്റെ ശേഷം ഉമർ(റ)ആണ് ഇറാഖ് ജയിച്ചടക്കിയത്. അറബി സൈന്യങ്ങൾക്ക് അവിടുത്തെ പ്രകൃതി പിടിക്കാത്തതുകൊണ്ട് അവരുടെ ആരോഗ്യത്തിന് ഹാനി സംഭവിക്കുകയാൽ ഉമർ(റ)ന്റെ നിർദ്ദേശപ്രകാരം കെട്ടിയുണ്ടാക്കിയ ഒരു രാജ്യമാണ് കൂഫ. മുഹമ്മദ് നബി(സ)യുടെ മരണശേഷം 7-ാംവർഷവും ഉമർ(റ) ഭരണാധിപനായ

തുമുതൽ 4-ാംവർഷവുമായ ഹിജ്റായുടെ 17-ാംവർഷത്തിലാണ്. അതു നിർമ്മിതമായത്. ആദ്യത്തിൽ മുളകൊണ്ട് കുടിലുകൾ കെട്ടിയാണ് അവിടെ അറബിസൈന്യങ്ങൾ താമസിച്ചിരുന്നത്. പിന്നീട് കൂഫ അഗ്നി ബാധക്കിരയാവുകയും അതിനെ തുടർന്ന് ഇഷ്ടികകൾകൊണ്ട് ചെറിയ കെട്ടിടങ്ങൾ നിർമ്മിക്കപ്പെടുകയും ചെയ്തു. ഇത് താരീഖുൽ കാമിൽ തുടങ്ങിയ ചരിത്ര ഗ്രന്ഥങ്ങൾ രേഖപ്പെടുത്തിയതാണ്. എന്നിരിക്കെ സ്ത്രീകൾ സ്വാഭിപ്രായപ്രകാരം ഭർത്താവിനെ തിരഞ്ഞെടുക്കുന്ന സമ്പ്ര ദായം മുഹമ്മദ് നബിയുടെ കാലത്ത് കൂഫയിലുണ്ടായിരുന്നുവെന്ന് പറ ഞ്ഞതും നബി അത് അംഗീകരിച്ചിരുന്നുവെന്ന് പറഞ്ഞതും വാസ്തവവി രുദ്ധമാണ്. ആ പറഞ്ഞവർ മോഡേണിസ്റ്റുകളാണോ എന്നു സംശയിക്കേ ണ്ടിയിരിക്കുന്നു.

**45.ചോദ്യം:** പേർഷ്യൻ ചക്രവർത്തിക്കൊരു കത്ത് എന്ന ലേഖനത്തിൽ (1972 നവംബർ ലക്കം നുസ്രത്തുൽ ചേർത്തത്) റസൂൽ(സ)അബ്രവീ സിന്റെ നാശത്തിന് വേണ്ടി പ്രാർത്ഥിച്ചതായി (എന്റെ കത്ത് തുണ്ടംതു ണ്ടമായി പിച്ചിച്ചീന്തിയ...)കാണുന്നു. ഇതു ശരിയാണോ? ത്വാഇഫിലും മറ്റും വച്ച് ശത്രുക്കൾ ശാരീരികമായും മറ്റും ഉപദ്രവിച്ച സന്ദർഭങ്ങളിൽ പോലും അവരുടെ ഗുണത്തിന് വേണ്ടി പ്രാർത്ഥിച്ച റസൂൽ(സ)ഇങ്ങനെ ചെയ്തിട്ടുണ്ടെന്ന് വിശ്വസിക്കാൻ പ്രയാസമുണ്ട്. വിശദീകരണം തരാമോ?

**ഉത്തരം:** റസൂലി(സ)ന്റെ ഈ പ്രാർത്ഥന 'മവാഹിബുൽലദുന്നിയ്യ'' തുടങ്ങിയ ചരിത്ര ഗ്രന്ഥങ്ങളിൽ രേഖപ്പെടുത്തിയതാണ്. റസൂൽ കരീമി(സ)നെ ത്വാഇഫുകാർ ഉപദ്രവിച്ചപ്പോൾ രണ്ട് മല അവരുടെ മേലെ മറി ച്ചിട്ട് അവരെ ഉന്മൂലനം ചെയ്യാൻ റസൂലി(സ)നോട് അന്വേഷിച്ചപ്പോളാണ് റസൂൽ(സ) അതിന് വിസമ്മതിച്ച് അവർക്ക് ഗുണത്തിനുവേണ്ടി പ്രാർത്ഥി ച്ചത്. ഇവിടെ ഒരു ജനതയെ നിശ്ശേഷം നശിപ്പിക്കലാണ്. അവിടെ കിസ്ര യുടെ ഭരണകൂടം നശിപ്പിക്കലാണ്. ഇവ തമ്മിൽ അജഗജാന്തരമുണ്ട്. ഒരു സമൂഹത്തെ ആകമാനം നശിപ്പിക്കുന്നതുപോലെയല്ല ഒരു ഭരണകൂടത്തെ നശിപ്പിക്കൽ എന്ന് ഈ ആധുനിക യുഗത്തിലുള്ളവർക്ക് പറഞ്ഞു കൊടു ക്കേണ്ടതില്ല. റഷ്യയിലെ സ്റ്റാർ ഭരണകൂടത്തെയും ചൈനയിലെ ചിയാങ് കൈഷേക്ക് ഭരണകൂടത്തെയും ബ്രിട്ടീഷ് ഭരണകൂടമല്ലാത്ത മറ്റെല്ലാം യൂറോപ്യൻ ഭരണകൂടങ്ങളെയും നശിപ്പിച്ച ഒരു കാലമാണിത്. ഇന്ത്യയിൽ തന്നെ കോൺഗ്രസിന്റെ ഭരണകൂടത്തെ തകർക്കാൻ എത്രപേർ വെമ്പൽകൊള്ളുന്നുണ്ട്. അതിലൊന്നും ഒരു അപാകതയും ആരും കാ ണാത്ത സ്ഥിതിക്ക് കിസ്ര ഭരണകൂടം നശിപ്പിക്കാൻ റസൂൽകരീം(സ) പ്രാർത്ഥിച്ചതിലെന്താണ് പന്തികേട്? അബൂജഹ്ൽ തുടങ്ങിയ പ്രത്യേകം ചില വ്യക്തികളുടെ പേരിൽ റസൂൽ(സ)കേടുകൊണ്ട് പ്രാർത്ഥിച്ചത് ബുഖാരി മുതലായ ഹദീസ് ഗ്രന്ഥങ്ങളിൽ വേറെയുമുണ്ട്.

**46.ചോദ്യം:** പുരാതന കാലം മുതൽക്കുതന്നെ ചില പ്രദേശങ്ങളിൽ ആലി

മീങ്ങളിലും സാധാരണക്കാരിലും ഇങ്ങനെ ഒരു സമ്പ്രദായം നടപ്പുണ്ടായിരുന്നു. ജ്യേഷ്ഠാനുജൻ പോലത്ത ഉത്തരവാദപ്പെട്ട ഒന്നിലധികം കുടുംബങ്ങൾ ഉൾക്കൊള്ളുന്ന ഒരു വീട്ടിലെ ഫിത്ർ സകാത്ത് ആ ഉത്തരവാദപ്പെട്ടവർ ഓരോരുത്തരും വെവ്വേറെ എടുത്ത് നിയ്യത്ത് ചെയ്ത ശേഷം അവ ഒന്നിച്ചുകൂട്ടി ഗൃഹനായകനോ വീട്ടിലെ മറ്റാരെങ്കിലുമോ അവകാശികൾക്ക് വിതരണം ചെയ്യുക എന്നതാണ് ആ സമ്പ്രദായം. ശാഫിഈ മദ്ഹബിലുള്ള വല്ല കിതാബിലും ഇതിന് വല്ല അടിസ്ഥാനവുമുണ്ടോ?

**ഉത്തരം:** ഉണ്ട്, അടിസ്ഥാനവുമുണ്ട്. ശാഫിഈ മദ്ഹബിൽ പ്രചാരമുള്ള ഒരു കിതാബായ 'ഉംദ'യിൽ ഇങ്ങനെ പറഞ്ഞിട്ടുണ്ട്. "ഒരുകൂട്ടം ആളുകൾ താന്താങ്ങൾ കൊടുക്കുവാൻ കടപ്പെട്ട ഫിത്ർ സകാത്ത് വെവ്വേറെ ശേഖരിക്കുകയും എന്നിട്ട് അവർ അത് ഒന്നിച്ചുകൂട്ടുകയും ചെയ്തുകൊണ്ട് ഉടമകളായ അവർ ഓരോരുത്തരും തന്നെ അവകാശികൾക്ക് വിതരണം ചെയ്യുകയോ അവരിൽ ഒരാൾ മറ്റുള്ളവരുടെ സമ്മതപ്രകാരം വിതരണം ചെയ്യുകയോ ചെയ്താൽ അതിനു വിരോധമില്ല." കമ്മിറ്റി മുഖേന ഫിത്ർ സകാത്ത് വിതരണം ചെയ്യാൻ ഉംദയുടെ ഈ പ്രസ്താവന തെളിവാകുമെന്ന് ചിലർ തെറ്റിദ്ധരിച്ചിട്ടുണ്ട്. കമ്മറ്റി എന്ന സാങ്കേതിക നാമം ഏതിനെ സംബന്ധിച്ചാണ് പറയാറുള്ളതെന്നോ അല്ലെങ്കിൽ ഉംദയിൽ പ്രസ്താവിച്ചതിന്റെ ഉദ്ദേശ്യം എന്താണെന്നോ അവർക്ക് തിരിഞ്ഞിട്ടില്ലെന്ന് വ്യക്തമാണ്.

**47. ചോദ്യം:** നുസ്രത്തുൽ അനാം പു: 5, ല:1ലെ ചോദ്യോത്തരത്തിൽ (43-ാം ചോദ്യത്തിന്റെ ഉത്തരത്തിൽ) "കാണാവസ്തു കാണക്കാരൻ പള്ളിക്കോ", മദ്രസക്കോ വഖ്ഫു ചെയ്താൽ അത് ശരിയാകുന്നതല്ല എന്ന് എഴുതിക്കണ്ടു. ഇവിടങ്ങളിൽ പാട്ടാവകാശവും കാണവസ്തുക്കളും വഖ്ഫ് ചെയ്യപ്പെട്ട പലതുമുണ്ട്. അവയുടെ ആദായങ്ങൾ പള്ളി മുതലായ സ്ഥാപനങ്ങൾ അനുഭവിക്കുന്നുമുണ്ട്. ഇതിന്റെ വിധി എന്താണ്?

**ഉത്തരം:** ചോദ്യത്തിൽ പറഞ്ഞ വസ്തുക്കളുടെ വഖ്ഫ് സാധുവാകാത്തതുകൊണ്ട് വഖ്ഫിന്റെ പ്രത്യേകത അവക്കില്ലെങ്കിലും പാട്ടാവകാശം, കാണവകാശം, കുഴിക്കൂർ ചമയങ്ങൾ ആദിയായ വഹകൾ അവകാശക്കാരൻ പള്ളിമുതലായ സ്ഥാപനങ്ങൾക്ക് നല്കിയതിനാൽ അത് ദാനത്തിന്റെ വ്യാപ്തിയിൽ പെടുന്നതും ആദായങ്ങൾ സ്ഥാപനങ്ങൾക്ക് ഉടമയാകുന്നതും സ്ഥാപനങ്ങൾക്ക് അവ ഉപയോഗിക്കാവുന്നതുമാണ്.

**48.ചോദ്യം:** നുസ്രത്തുൽ അനാം പു:4, ല:12ൽ താങ്കളെഴുതിയ 'പശ്ചാത്താപം' എന്ന ലേഖനത്തിൽ ദോഷങ്ങളുടെ ഉദാഹരണം വിവരിച്ച കൂട്ടത്തിൽ "ലാന്റ് ട്രിബ്യുണൽ വഴി അന്യന്റെ ഉടമയിലുള്ള സ്വത്തുക്കൾ കയ്യടക്കുക" എന്നു പറഞ്ഞുകണ്ടു. കുടികിടപ്പുകാർ പത്ത് സെന്റ് ഭൂമി ട്രിബ്യുണൽ വഴി വാങ്ങുന്നത് ദോഷമാണെന്ന് ഇതിൽ നിന്നു വ്യക്തമാണ്. ഭൂവുടമകളിൽ നിന്ന് ഗവർമെന്റുനിയമപ്രകാരം വാങ്ങിയ വസ്തു കയ്യടക്കലും

ഉപയോഗിക്കലും ദോഷമാണെങ്കിൽ കൃഷിക്കാരിൽ നിന്നും നിർബന്ധ പൂർവ്വം ലവി അളന്നുവാങ്ങി റേഷൻ ഷാപ്പുമുഖേന വിതരണം ചെയ്യപ്പെടുന്ന റേഷൻ വാങ്ങി ഉപയോഗിക്കലും ദോഷകരമല്ലേ? മറുപടി പറയാമോ?

**ഉത്തരം:** മറുപടി പറയാം. രണ്ടും തമ്മിൽ അജഗജാന്തരമുണ്ട്. സ്വത്തുടമയുടെ സമ്മതവും വാങ്ങുവാനുള്ള അവകാശവും ഇല്ലാതെ വെറും സോഷ്യലിസ്റ്റു നിയമത്തിന്റെ തണലിൽ നിന്നുകൊണ്ടാണ് കുടികിടപ്പവകാശം വാങ്ങുന്നത്. അതുകൊണ്ടാണല്ലോ ഭൂവുടമകൾ വക്കീലിനെ നിയമിച്ചും മറ്റും കുടിയന്മാർക്കും കുടികിടപ്പുകാർക്കുമെതിരിൽ വാദിച്ചുനോക്കുന്നത്. മേൽപറഞ്ഞ രൂപത്തിൽ വാങ്ങിയ വസ്തുക്കളൊന്നും വാങ്ങിയവർക്ക് ഉടമയാകാത്തതും അനുഭവിച്ചുകൂടാത്തതും ഉപയോഗിക്കൽ മതദൃഷ്ട്യാം നിഷിദ്ധവുമാണ്. ഈ വസ്തുത കാര്യകാരണസഹിതം നുസ്രത്തിൽ പലവരും പ്രസ്താവിച്ചതുമാണ്. അല്ലാഹു പറഞ്ഞതു കാണുക. "നിങ്ങളിൽ ചിലർ മറ്റു ചിലരുടെ ധനം മതം വിരോധിച്ച നിലക്ക് ഭക്ഷിക്കരുത്. ജനങ്ങളുടെ ധനത്തിൽ നിന്ന് ഒരു വിഹിതം ദോഷകരമായ വിധത്തിൽ വാങ്ങി ഭക്ഷിക്കാൻവേണ്ടി ധനത്തിന്റെ കേസുമായി നിങ്ങൾ ജഡ്ജിമാരെ സമീപിക്കരുത്. അത് തെറ്റാണെന്ന് നിങ്ങളറിഞ്ഞുകൊണ്ട്."

ലെവിയും റേഷനും അങ്ങനെയല്ല. രണ്ട് ഏക്കർ ഭൂമിയോ അതിലധികമോ കൃഷിചെയ്യുന്ന കർഷകരിൽനിന്നാണു തുച്ഛം ധാന്യങ്ങൾ ലെവി അളപ്പിക്കുന്നത്. അതാണെങ്കിൽ മിക്കവാറും കൃഷിക്കാരുടെ ഒരു വർഷത്തെ അത്യാവശ്യമായ ഭക്ഷണചെലവ് കഴിച്ച് ബാക്കി വരുന്നതുമായിരിക്കും. ബാക്കിവരുന്ന ധാന്യങ്ങൾ ഭക്ഷ്യക്ഷാമം അനുഭവപ്പെടുന്ന സന്ദർഭങ്ങളിൽ വില്ക്കൽ ഉടമകൾക്ക് നിർബന്ധമാണ്. വിൽക്കുന്നില്ലെങ്കിൽ ബലം പ്രയോഗിച്ച് വിലപിക്കണമെന്നാണ് ഇസ്‌ലാമിന്റെ വിധി. ഇത് ശാഫിഈ മദ്ഹബിലെ പ്രധാന കിതാബായ ഉബാബിൽ പ്രസ്താവിച്ചിട്ടുണ്ട്. ഈ അടിസ്ഥാനത്തിൽ ഭക്ഷ്യക്ഷാമമുള്ള ഇന്ത്യയിൽ അത്യാവശ്യം കഴിച്ചു ബാക്കി വരുന്ന കൃഷിക്കാരിൽ നിന്ന് ലെവി എന്ന പേരിലോ മറ്റോ ഭക്ഷ്യസാധനം ബലം പ്രയോഗിച്ച് വില്പിക്കാവുന്നതാണ്. അങ്ങനെ വില്പിച്ച് സംഭരിക്കപ്പെട്ട ഭക്ഷ്യധാന്യങ്ങൾ ഉൾപ്പെട്ടതാണ് റേഷൻ ഷാപ്പുകളിൽ കൂടി വിതരണം ചെയ്യപ്പെടുന്ന റേഷൻ. ഇതുവാങ്ങി ഉപയോഗിക്കുന്നതിൽ മതദൃഷ്ട്യാം ദോഷമെന്നും കാണുന്നില്ല.

**49. ചോദ്യം:** സകാത്തിന്റെ അവകാശികളിൽപെട്ട 'ഫീസബിലി'ൽ മുതഅല്ലിമീങ്ങളും ആലിമീങ്ങളും മതവിദ്യാഭ്യാസ സ്ഥാപനങ്ങളും ഉൾപ്പെടുമോ?

**ഉത്തരം:** ഫീസബീലിൽ യോദ്ധാക്കൾ മാത്രമേ പെടുകയുള്ളൂ. മുതഅല്ലിമീങ്ങളും ആലിമീങ്ങളും ഫഖീർമാരോ മിസ്കാൻമാരോ ആണെങ്കിൽ ആ നിലക്ക് അവർക്ക് സകാത്ത് കൊടുത്താൽ വീടുന്നതാണ്. മതസ്ഥാപനങ്ങൾക്ക് ഒരു നിലയിലും സകാത്ത് കൊടുത്താൽ വീടുകയില്ല.

**50.ചോദ്യം:** 12-2-1973ലെ ചന്ദ്രിക വാരാന്തപ്പതിപ്പിൽ 'ബദ്ർ ചരിത്രം തിരുത്തി എഴുതിയ ഒരു സംഭവം' എന്ന ശീർഷകത്തിൽ ടി.പി.കുട്ടിയാമു സാഹിബ് എഴുതിയ ലേഖനത്തിൽ ഇങ്ങനെ കാണുന്നു. "മദീനയിൽ ഒരു കെട്ടുറപ്പുള്ള സമുദായത്തെ വാർത്തെടുക്കുകയാണെന്നും മുസ്‌ലിംകൾ ശക്തിയാർജ്ജിച്ച് മക്കയിലേക്ക് തിരിച്ചുവരുമെന്നും അവർ സ്വാഭാവികമായും ഭയന്നു. അതിന് സാവകാശം നല്കാതെ സർവ്വവിധമായ കഴിവുകളും ഒരുക്കുകൂട്ടി ഒരു ഘോര യുദ്ധം നടത്തി മുസ്‌ലിംകളെ നാമാവശേഷമാക്കണമെന്ന് തീരുമാനിച്ചു. അതനുസരിച്ച് പ്ലാനിടുകയുമുണ്ടായി. അബൂജഹ്‌ലും അബൂസുഫ്‌യാനും അതിന്റെ എല്ലാ വശങ്ങളും സൂക്ഷ്മമായി ആസൂത്രണം ചെയ്തു. മക്കയിൽ നിന്ന് ഒരു വലിയ പട്ടാളത്തെയും സിറിയയിൽ നിന്ന് വിഭവസമൃദ്ധമായ ഒരു വാണിജ്യ സംഘത്തെയും ബദ്‌റിലേക്ക് നയിച്ചു." ഇതിനെ സംബന്ധിച്ച് പത്രാധിപർ എന്തു പറയുന്നു?

**ഉത്തരം:** ബദ്ർചരിത്രം മാറ്റി എഴുതിയ ഒരു സംഭവമാണ് ആ ലേഖനം. കാരണം, അബൂസുഫ്‌യാന്റെ നേതൃത്വത്തിൽ സിറിയയിൽ നിന്ന് മക്കയിലേക്ക് പോകുന്ന വാണിജ്യസംഘത്തെ പിടിക്കുവാനാണ് റസൂൽ(സ)300പരം സ്വഹാബക്കളെയും കൂട്ടി ബദ്‌റിലേക്ക് പുറപ്പെട്ടത്. കഅ്ബുബിൻ മാലിക്(റ)വിൽ നിന്ന് ബുഖാരി റിപ്പോർട്ട് ചെയ്ത ഒരു ഹദീസ് കാണുക. "ഖുറൈശികളുടെ വാണിജ്യസംഘത്തെ ലക്ഷ്യം വച്ച് കൊണ്ടുമാത്രമാണ് റസൂൽ(സ)ബദ്‌റിലേക്ക് പുറപ്പെട്ടത്." അബൂസുഫ്‌യാന്റെ വാണിജ്യ സംഘത്തെ രക്ഷിക്കുവാനാണ് അബൂജഹ്‌ലും പാർട്ടിയും മക്കയിൽ നിന്നു പുറപ്പെട്ടത്. ഇതും ബുഖാരിയിൽ ഉദ്ധരിച്ചിട്ടുണ്ട്. ബദ്‌റിൽ വച്ചുതന്നെ പിടിക്കുവാൻ മുസ്‌ലിംകൾക്ക് ഒരുക്കമുണ്ടെന്ന് മണത്തറിഞ്ഞ അബൂസുഫ്‌യാൻ ബദ്‌റിൽകൂടി മടങ്ങാതെ മറ്റുവഴിക്ക് രക്ഷപ്പെടുകയാണുണ്ടായത്. അവസാനം അബൂസുഫ്‌യാനെ പിടിക്കാൻ വന്ന മുസ്‌ലിംകളും രക്ഷിക്കാൻ വന്ന മുശ്‌രിക്കുകളും തമ്മിൽ ബദ്‌റിൽ വച്ച് ഏറ്റുമുട്ടുകയുമുണ്ടായി. ത്വബ്‌റാനി റിപ്പോർട്ട് ചെയ്ത ഒരു ഹദീസ് കാണുക. "മക്കക്കാരുടെ ഒരു വാണിജ്യ സംഘം സിറിയയിൽ നിന്നു പുറപ്പെട്ടു. വിവരം അറിഞ്ഞ മക്കക്കാർ വാണിജ്യസംഘത്തെ രക്ഷിക്കാൻ ഓടിയെത്തി. വാണിജ്യസംഘം മറ്റു വഴിക്ക് രക്ഷപ്പെട്ടു. പിടിക്കാൻ വന്നവരും രക്ഷിക്കാൻ വന്നവരും തമ്മിൽ ബദ്‌റിൽ വച്ചു യുദ്ധം ചെയ്തു." ഇതാണ് ബദ്‌റിന്റെ യഥാർത്ഥ സംഭവം. എന്നല്ലാതെ മുസ്‌ലിംകളെ നാമാവശേഷമാക്കുവാൻ അബൂജഹ്‌ലും അബൂസുഫ്‌യാനും ആസൂത്രണം ചെയ്ത പരിപാടി നടപ്പാക്കുവാനല്ല അബൂജഹ്‌ലും പാർട്ടിയും ബദ്‌റിൽ വന്നത്. വാണിജ്യസംഘത്തെ അവർ ബദ്‌റിലേക്ക് നയിച്ചിട്ടുമില്ല. അത് ബദ്‌റിൽ വന്നിട്ടുമില്ല. യഥാർത്ഥ സംഭവങ്ങൾ ഹദീസ് ഗ്രന്ഥങ്ങളിൽ നിന്നും ചരിത്രഗ്രന്ഥങ്ങളിൽ നിന്നും ശേഖരിച്ച് ബഹുജനങ്ങളുടെ മുന്നിൽ അവതരി

പ്പിക്കുന്ന ഉലമാഇന്റെ നേരെ അവജ്ഞയും അവിശ്വാസവും ബഹുജന ങ്ങളിൽ കുത്തിവയ്ക്കുവാനാണ് ചരിത്രങ്ങളിൽ ഇത്തരം അട്ടിമറികൾ നടത്തി പരസ്യം ചെയ്തുകൊണ്ടിരിക്കുന്നത്. എന്നു വിചാരിക്കേണ്ടിയി രിക്കുന്നു.

**51.ചോദ്യം:** മുസ്‌ലിം ഭാര്യഭർത്താക്കളിൽ ഭർത്താവ് മുർതദ്ദാവുകയും ആ ഭാര്യയിൽ നിന്ന ഒരു പെൺകുട്ടി ജനിക്കുകയും ചെയ്തു. പിന്നീട് ഭർത്താവ് മുസ്‌ലിമായാൽ ആ പെൺകുട്ടിയെ കെട്ടിക്കുവാൻ അയാൾക്ക് വിലായത്തുണ്ടാകുമോ? അവൾ ശുബ്ഹത്തിൽ ജനിച്ച കുട്ടിയായി കണ ക്കാക്കപ്പെടാമോ? ഒരു മുസ്‌ലിം സ്ത്രീയെ മുർത്തദ്ദിന് വിവാഹം ചെയ്തു കൊടുത്തതിൽ ജനിച്ച പെൺകുട്ടിയെ കെട്ടിക്കുവാൻ മുസ്‌ലിമായ ശേഷം അയാൾക്ക് വിലായത്തുണ്ടാവുമോ? ഈ വിവാഹത്തിൽ ഒരു ആൺകു ട്ടിയും പെൺകുട്ടിയും ജനിച്ചാൽ തന്റെ സഹോദരിയെ കെട്ടിക്കുവാൻ അവന് വിലായത്തുണ്ടാവുമോ?

**ഉത്തരം:** ഭർത്താവ് മുർത്തദ്ദാവുകയും ഭാര്യയുടെ 'ഇദ്ദ' തീരുകയും ചെയ്തതിന്റെ ശേഷം ധരിച്ച ഗർഭത്താൽ ജനിച്ച പെൺകുട്ടിയുടെ വിലാ യത്ത് അവൻ വീണ്ടും ഇസ്‌ലാമിലേക്ക് മടങ്ങിവന്നാലും അവന്ന് ലഭിക്കു ന്നതല്ല. കാരണം, ഭർത്താവ് മുർത്തദ്ദായി ഇദ്ദ കഴിയുന്നതിനുമുമ്പ് ഇസ്‌ലാ മിലേക്ക് മടങ്ങിയിട്ടില്ലെങ്കിൽ നിക്കാഹ് ബാത്വിലാകുമെന്നും ഇദ്ദയിൽ ഇരി ക്കുമ്പോൾ നിക്കാഹ് അവശേഷിച്ചിട്ടുണ്ടോ എന്ന ശുബ്ഹ: നിലവിലു ണ്ടായിരിക്കുമെന്നും തുഹ്ഫ:7-328ൽ പ്രസ്താവിച്ചിട്ടുണ്ട്. അതിനാൽ നിക്കാഹിൽ ജനിച്ച മകളാണ് അവളെന്ന് ആ പെൺകുട്ടിയെ സംബന്ധിച്ച് പറഞ്ഞുകൂടാ.

ആ കുട്ടി ശുബ്ഹത്തിൽ ജനച്ചതാണെന്നു വയ്ക്കാനും നിവൃത്തി യില്ല. കാരണം, ശുബ്ഹത്തിൽ ജനിച്ച കുട്ടിയാവണമെങ്കിൽ വകവയ്ക്ക പ്പെടാവുന്ന ഒരു ആലിം അനുവദനീയമാണെന്ന് പ്രസ്താവിച്ച മാർഗേ ണയുള്ള സംയോഗത്തിൽ ജനിച്ച കുട്ടിയായിക്കണമെന്ന് തുഹ്ഫ:7-303ൽ പ്രസ്താവിച്ചിട്ടുണ്ട്. ശുബ്ഹത്തിന്റെ ഇനത്തിൽ ഇവിടെ സംശയിക്കാവുന്ന ശുബ്ഹ: അത്രമാത്രമാണ്. ഈ സംയോഗം അനുവദനീയമായ മാർഗേണ യാണെന്ന് വകവയ്ക്കപ്പെടാവുന്ന ഒരു ആലിമും പറഞ്ഞിട്ടുമില്ല.

ഒരു മുസ്‌ലിം സ്ത്രീയെ മുർത്തദ്ദ് വിവാഹം ചെയ്താൽ ആ നിക്കാ ഹ് സ്വഹീഹാവാത്തതും ആ നിക്കാഹിലെ സംയോഗം അനുവദനീയമാ ണെന്ന് ഒരു ആലിമും പറയാത്തതുമാണ്. അതിനാൽ അതിൽ ജനിക്കുന്ന കുട്ടിയുടെ വിലായത്തും ഭർത്താവിന് ഉണ്ടായിരിക്കുന്നതല്ല. മേൽപറഞ്ഞ അടിസ്ഥാനത്തിൽ രിദ്ദത്തിന്റെ കാലത്ത് ജനിച്ച സഹോദരൻമാർക്കും വില ായത്ത് ഉണ്ടാവുന്നതല്ല.

**52.ചോദ്യം:** മുഹ്‌യിദ്ദീൻ റാത്തീബ്, റിഫാഇൗ റാത്തീബ്, ഖുതുബിയ്യത്ത് മുതലായവ ഇബാദത്താണെന്ന് ഞാൻ വിശ്വസിക്കുന്നു. ഇതു ശരിയാ

ണോ?

**ഉത്തരം:** ശരിയാണ്. ത്വാഅത്ത് എന്ന അർത്ഥത്തിലുള്ള ഇബാദത്തിൽ പെട്ടതാണ് അവയെല്ലാം.

**53.ചോദ്യം:** മകന്റെ മകൾക്ക് പിതാമഹന്റെ സ്വത്തിന് അവകാശമുണ്ടോ? റസൂലി(സ)ന് അനന്തിരം കിട്ടിയെന്ന് പറയുന്നത് ഏതടിസ്ഥാനത്തിലാണ്?

**ഉത്തരം:** മരിച്ച പിതാമഹന് ആൺമക്കളുണ്ടെങ്കിൽ മകന്റെ മക്കൾക്ക് പിതാമഹന്റെ സ്വത്തിനവകാശമില്ല. പിതാമഹന് ഒന്നോ അതിലധികമോ പെൺമക്കളാണെങ്കിലും മരിച്ച മകന്റെ മക്കളിൽ ആണുണ്ടെങ്കിലും മകന്റെ മക്കൾക്ക് അവകാശമുണ്ടാകുന്നതാണ്. ഒരു മകൾ മാത്രമാണ് പിതാമഹനുള്ളതെങ്കിലും മകന്റെ എല്ലാ മക്കൾക്കും അവകാശമുണ്ടാവുന്നതാണ്. റസൂൽ(സ) ന് അനന്തിരം ലഭിച്ചുവെന്ന് പറയുന്നത് പിതാവ് അബ്ദുല്ല എന്നവരുടെ സ്വത്താണെന്നാണ് ചരിത്രത്തിൽ നിന്നു മനസ്സിലാവുന്നത്.

**54.ചോദ്യം:** മുസ്‌ലിംകളുടെ ആരാധനാസദസ്സിലും മൗലിദ് യോഗം തുടങ്ങിയ മുസ്‌ലിംകളുടെ പ്രത്യേക യോഗങ്ങളിലും അമുസ്‌ലിംകളെ ആദരപൂർവ്വം പങ്കെടുപ്പിക്കുന്നതായി ചില സ്ഥലങ്ങളിൽ കണ്ടുവരുന്നു. ഇത് മുസ്‌ലിംകൾക്കനുയോജ്യമാണോ?

**ഉത്തരം:** അനുയോജ്യമല്ല. ബഹുമാനാദരവുകളും നേതൃത്വവും മുസ്‌ലിംകളുടെ പ്രത്യേക സദസ്സിൽ അമുസ്‌ലിംകൾക്കു നല്കിക്കൂടാ എന്ന് തുഹ്ഫ:9-299ൽ പ്രസ്താവിച്ചിട്ടുണ്ട്. സുന്നികളുടെ യോഗങ്ങളിൽ വഹാബികൾ തുടങ്ങിയ മുബ്തദിഈങ്ങളെ പങ്കെടുപ്പിക്കുന്നതിനും ഇത് ബാധകമാണെന്ന് 300-ാംപേജിൽ നിന്ന് ഗ്രഹിക്കാവുന്നതാണ്. ആദരവോടുകൂടിയല്ലെങ്കിലും മുസ്‌ലിംകളുടെ ആരാധനാസദസ്സിൽ അമുസ്‌ലിംകളെ പങ്കെടുപ്പിച്ചുകൂടെന്ന് തുഹ്ഫ:3-75ൽ വ്യക്തമാക്കിയിട്ടുണ്ട്.

**55.ചോദ്യം:** ജുമുഅ: നമസ്കാരത്തിൽ ഇമാമിന്റെ കൂടെ ഒരു റക്അത്ത് കിട്ടിയ ആളുടെ രണ്ടാം റക്അത്തിൽ മറ്റൊരാൾ തുടർന്നാൽ ഈ തുടർന്ന ആൾ എത്ര റക്അത്ത് നമസ്കരിക്കണം. ഇനി ഇയാളെ മൂന്നാമതൊരാളും അയാളെ നാലാമതൊരാളും തുടരുകയാണെങ്കിൽ ഇവരും എത്ര റക്അത്ത് നമസ്കരിക്കണം? രണ്ട് റക്അത്ത് മതിയാകുമെങ്കിൽ ഏതു വരെ ഇങ്ങനെ തുടർന്നു പോകാം?

**ഉത്തരം:** 'ജുമുഅ' ലഭിക്കാൻ വേണ്ടി രണ്ടു റക്അത്ത് നമസ്കരിച്ചാൽ ചോദ്യത്തിൽ പറഞ്ഞ എല്ലാവർക്കും തുടർന്ന് പോകാവുന്നതാണ്.

**56.ചോദ്യം:** പള്ളിക്ക് വേണ്ടി വഖ്ഫു ചെയ്യപ്പെട്ട സ്ഥലത്ത് മദ്രസ എടുക്കാമോ? എടുക്കാമെന്നോ എടുത്തുകൂടെന്നോ വഖ്ഫു ദായകൻ ശർത്താക്കീട്ടില്ലെങ്കിൽ പള്ളിയുടെ മസ്‌ലഹത്തിൽപെടുത്തി മദ്രസ എടുക്കാമോ?

എടുക്കാൻ പാടില്ലെന്ന് ശർത്താക്കിയാൽ അതു ശറഇന് വിരുദ്ധമാകുമോ?

**ഉത്തരം:** പള്ളിക്ക് വഖ്ഫു ചെയ്യപ്പെട്ട സ്ഥലത്ത് മദ്രസ എടുക്കാൻ പാടില്ല.

ഒന്നും ശർത്താക്കീട്ടില്ലെങ്കിലും മദ്രസ എടുക്കൽ പള്ളിയുടെ മസ്‌ല ഹത്തിൽപെടുന്നതുമല്ല. പാടില്ലെന്ന് ശർത്താക്കിയാൽ ആ ശർത്ത് ശറ ഇനു വിരുദ്ധമാകുന്നതല്ല.

**57.ചോദ്യം:** ഇസ്‌ലാമിൽ ജനാധിപത്യമുണ്ടോ? ഉണ്ടെന്നു ചിലരും ഇല്ലെന്നു ചിലരും വാദിക്കുന്നു. ഇതിൽ ഏതാണ് ശരി? 'ഹുകുമത്തെ ഇലാഹി' സ്ഥാപിക്കുവാൻ വോറൊരു കൂട്ടർ മുറവിളി കൂട്ടുന്നു. അത് ജനാധിപത്യം ഇസ്‌ലാമിൽ പ്രായോഗികമല്ലാത്തതുകൊണ്ടോ അതോ ഇന്നത്തെ ഗവർമെന്റിന്റെ ജനാധിപത്യത്തെ അവർ എതിർക്കുന്നതുകൊണ്ടോ?

**ഉത്തരം:** ജനങ്ങൾ നിർമ്മിച്ച നിയമമനുസരിച്ച് ജനങ്ങളാൽ തിരഞ്ഞെടുക്കപ്പെട്ട വ്യക്തികൾ നടത്തുന്ന ഭരണമാണ് ഇന്നു ജനാധിപത്യ ഭരണമെന്നതുകൊണ്ട് വിവക്ഷിക്കപ്പെടുന്നത്. ഇത്തരം ഒരു ജനാധിപത്യം ഇസ്‌ലാമിലില്ല. ഇസ്‌ലാമിലുള്ളത് അല്ലാഹുവിന്റെ നിയമമനുസരിച്ച് ജനങ്ങൾ (ഹല്ല് അഖ്ദ്കാർ) തിരഞ്ഞെടുക്കുന്ന വ്യക്തി ഭരണം നടത്തുക എന്നാണ്. 'ജനങ്ങൾ തിരഞ്ഞെടുക്കുന്ന വ്യക്തിയുടെ ഭരണം' എന്ന് ജനാധിപത്യത്തിന് നിർവ്വചനം നല്കുകയാണെങ്കിൽ ആ ജനാധിപത്യം ഇസ്‌ലാമിലുണ്ടെന്ന് പറയാം. ജനാധിപത്യ ഭരണത്തിന്റെ നിർവ്വചനമാണ് രണ്ട് വാദത്തിന്റെയും ശരിയും തെറ്റും തിരിച്ചറിയാനുള്ള മാനദണ്ഡം.

'ഹുകൂമത്തെ ഇലാഹിക്ക്' വേണ്ടി ഒരു കൂട്ടർ മുറവിളി കൂട്ടുന്നത്, അല്ലാഹുവിന്റെ നിയമനുസരിച്ചു ഭരണം നടത്തുന്ന ഇമാമിനെ തിരഞ്ഞെടുക്കൽ നിർബന്ധമാണ് എന്ന അടിസ്ഥാനത്തിൽ ഒരു ഇമാമിനെ നിയമിച്ച് ഭരണം നടത്തുവാനാണ്. പക്ഷേ, അങ്ങനെ ഒരു ഇമാമിനെ നിയമിക്കൽ ഇതര ഭരണത്തിൽ കീഴിൽ താമസിക്കുന്ന മുസ്‌ലിംകൾക്കു നിർബന്ധമില്ല. ഇന്നു പറഞ്ഞുവരുന്ന ജനാധിപത്യം പ്രായോഗികമാണെന്ന വിശ്വാസം അവർക്കില്ലാതിരിക്കലും ഇന്നത്തെ ഗവർമെന്റിന്റെ ജനാധിപത്യത്തിൽ അവർക്കെതിർപ്പുണ്ടായിരിക്കലും രണ്ടും ഹുകുമത്തെ ഇലാഹിക്ക് മുറവിളി കൂട്ടുവാൻ കാരണമായിരിക്കാം.

**58.ചോദ്യം:** വഖ്ഫു സ്വത്തുക്കൾ ക്രയവിക്രയം ചെയ്യാമെന്ന് മുജാഹിദ്, ജമാഅത്തെ ഇസ്‌ലാമി മുതുലായ പാർട്ടികൾക്ക് സിദ്ധാന്തമുണ്ടോ? ഇല്ലെങ്കിൽ ഭൂപരിഷ്കരണബില്ലിൽ നിന്ന് വഖ്ഫു സ്വത്തുക്കൾ ഒഴിവായി കിട്ടാൻ സുന്നികൾ ആവശ്യപ്പെടുമ്പോൾ ഇതര പാർട്ടികൾ ആവശ്യപ്പെടാതിരിക്കുവാൻ കാരണമെന്താണ്?

**ഉത്തരം:** വഖ്ഫു സ്വത്തുക്കൾ ക്രയവിക്രയം ചെയ്യാമെന്ന് മുജാഹിദ് പാർട്ടിയോ ജമാഅത്തെ ഇസ്‌ലാമിയോ സിദ്ധാന്തിക്കുന്നതായി അറിയപ്പെട്ടിട്ടില്ല. കേരളത്തിലെ മിക്ക വഖ്ഫുകളും പള്ളി ദർസുകൾക്കും

സുന്നികളുടെ മറ്റു സ്ഥാപനങ്ങൾക്കും ഉള്ളതാണ്. പള്ളി ദർസും സുന്നികളുടെ സ്ഥാപനങ്ങളും അധ:പതിച്ചു കാണാനാണ് അവരുടെ ആഗ്രഹം. അത്തരം പാർട്ടികൾ അങ്ങനെ ആവശ്യപ്പെടുന്നില്ലെങ്കിൽ അത് സ്വാഭാവികമാണ്. സംഭാവന മുതലായ അസ്ഥിരവരുമാനങ്ങൾക്കും വഖ്ഫ് ബോർഡ് വിഹിതം വസൂലാക്കാൻ തുടങ്ങിയപ്പോൾ അവരും അതിന്നെതിരിൽ ശക്തിയായി ശബ്ദമുയർത്തിയിരുന്നല്ലോ. അവരുടെ സ്ഥാപനങ്ങളുടെയും കൂടി താല്പര്യമായതുകൊണ്ടായിരുന്നു അതെല്ലാം. മതസ്ഥാപനങ്ങളുടെ നിലനില്പിനേക്കാൾ പ്രാധാന്യം തങ്ങളുടെ രാഷ്ട്രീയ പാർട്ടികളുടെ കാര്യമാണെന്ന് വിശ്വസിക്കുന്ന മുസ്‌ലിംകളും ബില്ലിൽ വഖ്ഫ് സ്വത്തുക്കൾ ഒഴിവായി കിട്ടുവാൻ പരിശ്രമിക്കാത്തവരാണ്. ഈ വിഭാഗത്തിൽ മുജാഹിദെന്നോ സുന്നിയെന്നോ വ്യത്യാസമില്ല.

**59.ചോദ്യം:** മാർഗപുംഗം ചെയ്യപ്പെടാത്ത കുട്ടികളെ നമസ്കാരത്തിൽ തൊടുന്നതുകൊണ്ട് നമസ്കാരം ബാത്വിലാകുമോ? സാധാരണക്കാർ അത്തരം കുട്ടികളെ 'സ്വഫ്ഫിൽ' നില്ക്കാൻ അനുവദിക്കുകയില്ല. അതെന്തുകൊണ്ട്?

**ഉത്തരം:** ഖിതാൻ (മാർഗപുംഗം) ചെയ്യപ്പെടാത്ത കുട്ടികളെ നമസ്കാരത്തിൽ തൊടുന്നതുകൊണ്ടു നമസ്കാരം ബാത്വിലാകുകയില്ല. പക്ഷേ, ആ കുട്ടിയുടെ ദേഹമോ വസ്ത്രമോ പിടിക്കുന്നതുകൊണ്ടും കുട്ടി നമസ്കരിക്കുന്നവന്റെ ദേഹമോ വസ്ത്രമോ പിടിക്കുന്നതുകൊണ്ടും നമസ്കാരം ബാത്വിലാകുമെന്ന് ശർവാനി:2-129ൽ പ്രസ്താവിച്ചിട്ടുണ്ട്. പ്രസ്തുത കുട്ടികൾ സ്വഫ്ഫിൽ നില്ക്കുമ്പോൾ ഇവയിൽ ഏതെങ്കിലുമൊന്നു സംഭവിക്കാൻ സാദ്ധ്യതയുള്ളതുകൊണ്ടാണ് സാധാരണക്കാർ അത്തരം കുട്ടികളെ സ്വഫ്ഫിൽ നില്ക്കുവാൻ അനുവദിക്കാത്തത്.

**60.ചോദ്യം:** ഈയിടെ ചില പത്രപംക്തികളിലെല്ലാം പ്രത്യക്ഷപ്പെട്ട സ്ത്രീധനനിരോധനത്തെ സംബന്ധിച്ച് നുസ്രത്തിന്റെ നിലപാടെന്താണ്?

ഉത്തരം: സ്ത്രീധനം ഇസ്‌ലാമിൽ അനുവദനീയമാണെന്ന് കാര്യകാരണസഹിതം തെളിയിച്ചുകൊണ്ട് എൻ.കെ.മുഹമ്മദ് മൗലവി എഴുതിയ ലേഖനം മുമ്പ് നുസ്രത്ത് പ്രസിദ്ധം ചെയ്തിട്ടുണ്ട്. (1969 ആഗസ്റ്റ് ലക്കത്തിൽ) അത് തന്നെയാണ് നുസ്രത്തിന്റെ നിലപാട്. അഴകിന്റെയും കുലീനതയുടെയും സ്ഥാനമാണ് സ്ത്രീയുടെ ധനത്തിൽ റസൂൽ(സ) നല്കിയിട്ടുള്ളത്. സ്ത്രീധനസമ്പ്രദായം കൊണ്ട് ചില രക്ഷിതാക്കൾക്കു അവർ ഉദ്ദേശിച്ച വരനെ തിരഞ്ഞെടുക്കാൻ സാധിക്കാത്ത ഒരു വിഷമമുണ്ട്. അതുപോലെ സ്ത്രീധനം ഇല്ലാതിരിക്കുകയാണെങ്കിൽ യാതൊരു ബുദ്ധിമുട്ടും കൂടാതെ വിവാഹമോചനം ചെയ്യുന്നതുകൊണ്ട് വേറെചില രക്ഷിതാക്കൾക്കും വിഷമമുണ്ട്. വിവാഹ മോചനം നടത്തുമ്പോൾ ധനമൊന്നും മടക്കിക്കൊടുക്കേണ്ടിവരുകയില്ലല്ലോ. ഇത്തരം വീക്ഷണഗതി കൊണ്ടായിരിക്കാം മി:ഖാലിദിനെ പോലുള്ളവർ ശരീഅത്ത് നിയമത്തിലെ

വിവാഹമോചനനിയമം ഭേദഗതി ചെയ്യണമെന്ന് പറയുന്നത്. നുസ്രത്തിന്റെ അഭിപ്രായം തന്നെയാണ് സുന്നി ഉലമാക്കൾക്കുമുള്ളത്. സുന്നി ഉലമാക്കളുടെ സദസ്സിൽവച്ചു ചില പുരോഗമനവാദികൾ സ്ത്രീധനത്തെ നിഷിതമായി വിമർശിക്കുന്നതിൽ അവർ മൗനം ദീക്ഷിക്കുന്നത് കണ്ട് ആരും വഞ്ചിതരാവരുത്. 'താൻ ഇരിക്കേണ്ടിടത്ത് താൻ ഇരിക്കാത്തതിന്റെ' പ്രത്യാഘാതമാണ് അതെല്ലാം.

**61.ചോദ്യം:** പ്രായം തികയാത്ത മകളുടെ മഹർ വല്ല പരിതസ്ഥിതിയിലും പിതാവിന് വ്യത്യസ്ഥപ്പെടുത്താൻ പറ്റുമോ? പ്രായം തികഞ്ഞ ഒരു സ്ത്രീ 'മഹർമിസ്ല്' നേക്കാൾ കുറഞ്ഞതിന് വിവാഹം ചെയ്യപ്പെട്ടാൽ അവളുടെ മഹ്റിനെ പരിഗണിക്കപ്പെടുന്ന സ്ത്രീകൾക്ക് ഈ ഭേദഗതി ബാധകമാണോ? നമ്മുടെ നാട്ടിൽ ഉപയോഗമില്ലാത്ത 'മിസ്ഖാൽ' തന്നെ മഹ്ർ പറയണമെന്ന് വ്യവസ്ഥയുണ്ടോ? മിസ്ഖാൽ പറയുന്നതിന്റെ ഉൽഭവവും ഒരു മിസ്ഖാലിന് എത്രരൂപവില വരുമെന്നും പറയാനൊക്കുമോ?

**ഉത്തരം:** പ്രായം തികയാത്ത മകളുടെ മഹർ അവളുടെ 'മഹർമിസ്ല്' നെക്കാൾ കൂടുതലാക്കുന്നതിന് വിരോധമില്ല. മഹർ കടം പറയൽ പതിവുള്ള സ്ഥലങ്ങളിൽ റൊക്കം കൊടുക്കുകയാണെങ്കിൽ റൊക്കമാക്കുന്നതിനോടനുയോജ്യമായ സംഖ്യയിൽ കൂടുതൽ കുറക്കുവാൻ പിതാവിന് പാടില്ല. അങ്ങനെ കുറച്ചുകൊണ്ട് വിവാഹം ചെയ്താൽ വിവാഹം സാധുവാകുന്നതും മഹ്ർ മിസ്ല് കൊടുക്കേണ്ടതുമാണ്.

പ്രായം തികഞ്ഞ ഒരു സ്ത്രീ മഹർ മിസ്ലിനേക്കാൾ കുറഞ്ഞതിന് വിവാഹം ചെയ്യപ്പെട്ടാൽ അവൾ ഇഷ്ടപ്പെട്ട കുറഞ്ഞ സംഖ്യ ഇവളുടെ മഹ്ർ പരിഗണിച്ചുകൊണ്ട് മഹ്ർമിസ്ലു കണക്കാക്കപ്പെടുന്ന മറ്റു സ്ത്രീകൾക്കു ബാധകമല്ല. ഇതെല്ലാം തുഹ്ഫയിൽ വ്യക്തമാക്കപ്പെട്ടിട്ടുണ്ട്.

മിസ്ഖാൽ തന്നെ മഹ്റ് പറയണമെന്നൊന്നും വ്യവസ്ഥയില്ല. മഹ്ർമിസ്ല് എന്താണെങ്കിൽ അതു പറഞ്ഞാൽ മതി. മുൻകാലങ്ങളിൽ കേരളത്തിൽ മഹ്ർ പറഞ്ഞിരുന്നത് മിസ്രി പൊന്നായിരുന്നു. മുസ്ലിംകൾ കേരളത്തിൽ വന്ന അത്ര തന്നെ പഴക്കം ആ സമ്പ്രദായത്തിനുമുണ്ടായിരിക്കും. മുമ്പുണ്ടായിരുന്ന 'ആമാട'യുടെ സ്വർണ്ണത്തിലും താഴ്ന്ന സ്വർണ്ണമായിരുന്നു മിസ്രിപൊന്ന്. അത് ഒരു മിസ്ഖാലിന് മൂന്നര ഉറുപ്പികയായിരുന്നു അക്കാലത്ത് വില നിശ്ചയിക്കപ്പെട്ടിരുന്നത്. ആ സാധനം കിട്ടാതായപ്പോൾ അതിനെ സൂചിപ്പിച്ച് കൊണ്ട് 'ബിമഹ്റിൻ മബ്ലഗുഹു കദാ' എന്നുപയോഗിച്ച് അതിന്റെ വില 101/2 ക, 21ക, 31 1/2ക, 52 1/2ക, 105 ക അതിന്റെ എന്നിങ്ങനെ) പറയലാണ് മിക്ക സ്ഥലങ്ങളിലും ഇന്നു നിലവിലുള്ള സമ്പ്രദായം. (മഹ്റ് മിസ്ലിന് മാത്രം നികാഹ് സാധുവാകുന്ന ഘട്ടങ്ങളിൽ അതിൽ താഴെയുള്ളത് അഖ്ദിൽ പറഞ്ഞാലും നികാഹ് സാധുവാകുമെങ്കിലും മഹ്ർ മിസ്ല് തന്നെ കൊടുക്കൽ നിർബന്ധമാകു

മെന്ന് മുകളിൽ പറഞ്ഞുവല്ലോ.)

**62.ചോദ്യം:** 1973 ഏപ്രിൽ 28നു പുറത്തിറങ്ങിയ പ്രബോധനം വാരികയിലെ 'മുസ്‌ലിംകൾക്കൊരു പൊതുസിവിൽകോഡ്' എന്ന ലേഖനത്തിൽ ലഹരിയിലും തമാശയിലും വിവാഹമോചനം ചെയ്താൽ ഹനഫീമദ്ഹബ് പ്രകാരം വിവാഹബന്ധം മുറിയുമെന്നും ശാഫിഈ മദ്ഹബ് പ്രകാരം മുറിയുകയില്ലെന്നും പറഞ്ഞുകണ്ടു. അതുപോലെ രോഗശയ്യയിൽ (മറസുൽ മൗത്ത്) ഒരാൾ ഭാര്യയെ മൊഴിചൊല്ലുകയും ഇദ്ദകാലത്ത് അയാൾ മരിക്കുകയും ചെയ്താൽ ഹനഫീമദ്ഹബ് പ്രകാരം ഭാര്യക്ക് അനന്തരാവകാശം കിട്ടുമെന്നും ശാഫിഈ മദ്ഹബ് പ്രകാരം അവൾ അവകാശിയാകുന്നില്ലെന്നും പറഞ്ഞുകണ്ടു. അതിനെ സംബന്ധിച്ച് എന്തുപറയുന്നു?

**ഉത്തരം:** ലഹരിയിലും തമാശയിലും വിവാഹമോചനം ചെയ്താൽ ഹനഫീ മദ്ഹബിലുള്ള വിധി തന്നെയാണ് ശാഫിഈ മദ്ഹബിലും. ശാഫിഈ മദ്ഹബിനെ സംബന്ധിച്ച് ലേഖകന്റെ അജ്ഞതകൊണ്ടാണോ പറഞ്ഞത്. തുഹ്ഫയിൽ പ്രസ്താവിച്ചതു കാണുക. "കുറ്റകരമായ നിലയിൽ ലഹരി സാധനങ്ങൾ ഉപയോഗിച്ച് മത്ത് പിടിച്ച ആളുടെ വിവാഹമോചനം സാധുവാകുന്നതാണ്." തുഹ്ഫ:8-3. ഹനഫീ മദ്ഹബിലെ പ്രധാന ഗ്രന്ഥമായ ഹിദായ:1-167ൽ നിന്നും ഇത് വ്യക്തമാണ്. "തമാശയിലോ കളിയിലോ വിവാഹമോചനത്തിന്റെ വാക്യം ഉപയോഗിച്ചാൽ വിവാഹമോചനം സംഭവിക്കുമെന്നത് ഇജ്മാആണ്." തുഹ്ഫ:8-29.

മറസ്മൗത്തിൽ മൊഴിചൊല്ലപ്പെട്ട ഭാര്യക്ക് ഹനഫി മദ്ഹബ് പ്രകാരം അവകാശം കിട്ടുമെന്നും ശാഫിഈ മദ്ഹബ് പ്രകാരമവകാശിയാകുന്നതല്ലെന്നും നിരുപാധികം പറഞ്ഞതും ശരിയല്ല. മടക്കിയെടുക്കാവുന്ന ത്വലാഖ് ചൊല്ലപ്പെട്ട പെണ്ണിന് ഹനഫി മദ്ഹബിലെ പോലെ ശാഫിഈ മദ്ഹബിലും അവകാശം കിട്ടുന്നതാണ്. തുഹ്ഫ:8-154. മടക്കിഎടുക്കപ്പെടാത്ത പെണ്ണിന് ഹനഫി നിയമപ്രകാരം അവകാശം കിട്ടുന്നതാണ്. പക്ഷേ, അതും നിരുപാധികമല്ല. അവൾക്ക് അവകാശം തടയണമെന്ന ഉദ്ദേശ്യം ഉണ്ടെന്നും തീരുമാനിക്കപ്പെടാവുന്ന നിലയിലുള്ള മൊഴിചൊല്ലലാണത്. ഹിദായ:2-2,4.

**63.ചോദ്യം:** പല സ്ഥലങ്ങളിലും പൊതു സ്ഥാപനങ്ങൾക്കും മറ്റും പണം പിരിക്കുവാൻ ചില മുസ്‌ലിം തരുണീമണികളെ പൊതുസ്റ്റേജിൽ പ്രദർശിപ്പിച്ചുകൊണ്ട് കഥാപ്രസംഗങ്ങൾ നടത്തിവരുന്നു. പണ്ഡിതന്മാരെന്ന് പറയപ്പെടുന്ന ചിലരുടെ സാന്നിദ്ധ്യത്തിലാണ് അവയിൽ ചിലതെല്ലാം നടത്തുന്നത്. പത്രാധിപരുടെ അഭിപ്രായമെന്ത്?

**ഉത്തരം:** അത് ഹറാം എന്നാണ് ഇസ്‌ലാമിന്റെ നിയമം. ഹോർമോണിയം മുതലായ ആയുധങ്ങളോടുകൂടി പാട്ടുകൾ പുരുഷന്മാരോ സ്ത്രീകളോ ആരുതന്നെ നടത്തിയാലും അത് ഹറാമാണ്. തുഹ്ഫ:10-219. അത്തരം ആയുധങ്ങളൊന്നുമില്ലെങ്കിലും സ്ത്രീകളാണ് അത് നടത്തുന്ന

തെങ്കിൽ അവളെ നോക്കൽ പോലത്ത തെറ്റുകൾ ഉണ്ടാവുന്ന സന്ദർഭങ്ങളിൽ അത് ഹറാമാണ്. തുഹ്ഫ:10-219. ആകയാൽ ഇത്തരം ഹറാമുകളിൽ നിന്നു വിമുക്തമായ കഥാപ്രസംഗങ്ങൾ ഇന്ന് വിരളമാണ്. അതിനാൽ അത്തരം മാർഗ്ഗങ്ങളിൽ കൂടി പണം പിരിപ്പിക്കലും തെറ്റാണ്. ശറഅ് അനുവദിക്കാത്ത നിലയിൽ കളി മുതലായവകൊണ്ട് സമ്പാദിക്കുന്ന ധനം ബാത്വിലും അങ്ങനെ സമ്പാദിക്കൽ ദോഷവുമാണെന്ന് ഇബ്നുഹജർ(റ) 'സവാജിറിൽ' പ്രസ്താവിച്ചിട്ടുണ്ട്. പണ്ഡിതൻമാരുടെ സാന്നിദ്ധ്യത്തിലും ഉപദേശപ്രകാരവും നടത്തുന്ന തെറ്റ് തെറ്റാവാതിരിക്കുന്നതല്ല.

**64. ചോദ്യം:** ''ഭക്ഷ്യക്ഷാമമുള്ള ഇന്ത്യയിൽ അത്യാവശ്യം കഴിച്ച് ബാക്കി വരുന്ന കൃഷിക്കാരിൽ നിന്ന് ലെവി എന്ന പേരിലോ മറ്റോ ഭക്ഷ്യധാന്യം ബലം പ്രയോഗിച്ച് വില്പിക്കാവുന്നതാണ്.'' എന്ന് നുസ്രത്ത് പു:5, ല:2 ചോദ്യോത്തരത്തിൽ (48-ാംചോദ്യം) പ്രസ്താവിച്ചു കണ്ടു. എന്നാൽ, കേരള ഗവൺമെന്റ് ലെവി എടുക്കുമ്പോൾ പൊതുമാർക്കറ്റിൽ അക്കാലത്ത് ലഭിക്കുന്ന വില ധാന്യഉടമകൾക്ക് ലഭിക്കുന്നില്ല. ഗവൺമെന്റ് നിർണ്ണയിച്ച വില മാത്രമാണ് നല്കുന്നത്. ഈ നിലയിൽ ലെവി എടുക്കൽ അനുവദനീയമാണോ? അനുവദനീയമല്ലെങ്കിൽ ആ ലെവി എടുത്ത് റേഷനായി വാങ്ങുന്നതിന്റെ വിധി എന്ത്?

**ഉത്തരം:** ഭക്ഷണസാധനങ്ങൾക്ക് വില നിർണ്ണയിക്കൽ മതദൃഷ്ട്യാം ഗവർമെന്റിന്നനുവദനീയമല്ലെങ്കിലും ഭരണീയർ അതു സ്വീകരിക്കേണ്ടതും പരസ്യമായി അതിനെ നിരാകരിച്ചു കൂടാത്തതതുമാണ്. (തുഹ്ഫ:) ഗവൺമെന്റിന്റെ ഈ നിയമം അംഗീകരിക്കേണ്ടതുള്ളത് കൊണ്ട് റേഷൻ വാങ്ങുന്നതിനു വിരോധമില്ല.

**65.ചോദ്യം:** കഴിഞ്ഞലക്കം നുസ്രത്തിൽ ചോദ്യോത്തര പംക്തിയിൽ (61-ാം ചോദ്യം) ''ഒരു മിസ്ഖാൽ മിസ്രിപൊന്നിന് 3 1/2 കയായിരുന്നു. അന്നു വില നിശ്ചയിക്കപ്പെട്ടിരുന്നത്.'' എന്ന് കാണുകയുണ്ടായി. എന്നാൽ, ഇവിടങ്ങളിൽ 'മിസ്രി' എന്നു പറയാതെ 'മബ്ലഗുഹുഅഹദ അശറ മിൾഖാലൻ മിനദ്ദഹബി' എന്നാണ് പറഞ്ഞുവരുന്നത്. ഇതിന് വിസമ്മതിക്കുന്ന വരനെകൊണ്ട് ഇതിന്റെ വിലയെന്നോണം ആറ് പവൻ പറയാൻ ഖാസിമാർ നിർബന്ധിക്കുന്നു. ഇതിന്നും സമ്മതിച്ചില്ലെങ്കിൽ നികാഹ് നടക്കാതെ ഇറങ്ങിപ്പോകലുമുണ്ട്. ഇതിന്റെ സത്യാവസ്ഥയൊന്നു വ്യക്തമാക്കിയെങ്കിൽ!

**ഉത്തരം:** മഹ്ർ കൂടുതൽ ലഭിക്കണമെന്ന് വ്യവസ്ഥ ചെയ്യുവാൻ പെണ്ണിന് സ്വാതന്ത്ര്യമുണ്ട്. പെണ്ണിന്റെ ആവശ്യപ്രകാരം 11 മിസ്കാൽ സ്വർണ്ണമെന്നോ 6 പവൻ എന്നോ നികാഹിൽ പറയണമെന്ന് നിർബന്ധിക്കുന്നതിൽ ഖാസിക്ക് യാതൊരു തെറ്റുമില്ല. പക്ഷേ, അതു സമ്മതമല്ലെങ്കിൽ ആ പെണ്ണിനെ കെട്ടാതിരിക്കുവാൻ വരനും സ്വാതന്ത്ര്യമുണ്ട്. അങ്ങനെയുള്ള വരൻമാർ ഇറങ്ങിപോകുകയും ചെയ്തേക്കും.

**66.ചോദ്യം:** ഇമാമിന്റെ ശബ്ദം കേൾപ്പിക്കാൻ 'മുബല്ലിഗ്' ആവശ്യമായി വരുമ്പോൾ അവൻ എവിടെയാണ് നിൽക്കേണ്ടത്?

**ഉത്തരം:** ഇമാമിന്റെ തക്ബീറും ഇൻതിഖാലാത്തുകളും അറിയൽ മഅ്മൂമിന് നിർബന്ധമാണ്. ഇമാമിന്റെ ശബ്ദംകൊണ്ട് അതുണ്ടാവുന്നില്ലെങ്കിൽ ആവശ്യാനുസൃതം മുക്രിയോ മറ്റോ ഇമാമിന്റെ ശബ്ദം 'തബ്ലീഗ്' ചെയ്യൽ സുന്നത്താണ്. അവൻ ഇന്ന സ്ഥാനത്തെ നിന്നുകൂടൂ എന്നില്ല. ശർഹുൽമുഹദ്ദബ്:3-398ൽ നിന്നും മറ്റും ഇതു ഗ്രഹിക്കാവുന്നതാണ്.

**67.ചോദ്യം:** ദഫ്ഫും ബാന്റും തമ്മിൽ ഇസ്ലാമിക ദൃഷ്ട്യാ വല്ല വ്യത്യാസവുമുണ്ടോ?

**ഉത്തരം:** ദഫ്ഫിൽ ചിലമ്പുണ്ടെങ്കിലും അത് ഉപയോഗിക്കൽ അനുവദനീയമാണെന്ന് തുഹ്ഫ: മുതലായ കിതാബുകളിൽ പ്രസ്താവിച്ചിട്ടുണ്ട്. ബാന്റിൽ നിരോധിക്കപ്പെട്ട കുഴലുകൾ ഉപയോഗിക്കുന്നതുകൊണ്ടും മറ്റും മതദൃഷ്ട്യാം അത് നിഷിദ്ധമാണ് എന്ന് ഫിഖ്ഹിന്റെ കിതാബുകളിൽ നിന്ന് വ്യക്തമാണ്.

**68.ചോദ്യം:** 1973 മെയ് ലക്കം നുസ്രത്തിൽ (63-ാംചോദ്യം) ഹാർമോണിയം മുതലായ സംഗീതോപകരണം ഉപയോഗിച്ചുള്ള പാട്ട് ഹറാമാണെന്ന് കാണുകയുണ്ടായി. പക്ഷേ, റസൂലി(സ)ന്റെ സാന്നിദ്ധ്യത്തിൽ ദഫ്ഫുമുട്ടികൊണ്ട് ചില പെൺകുട്ടികൾ പാടിയിരുന്നതായും അതിനെ വിരോധിക്കാതിരുന്നതായും അറിയപ്പെടുന്നു. ആ നിലക്ക് അന്നുള്ളൊരു ഉപകരണം ദഫ്ഫാണെന്നും അതിന് ബദലായി ഹാർമോണിയം മുതലായ ഉപകരണങ്ങൾ ഉപയോഗിക്കുന്നത് സാധൂകരിക്കുമെന്നും പറയുന്നതിൽ വല്ല ന്യായവുമുണ്ടോ?

**ഉത്തരം:** ഇല്ല. ഒരു ന്യായീകരണവുമില്ല. ചോദ്യത്തിൽ സൂചിപ്പിച്ച ഹദീസുകൊണ്ടും മറ്റും ദഫ്ഫു അനുവദനീയമാണെന്ന് ശാഫീ ഫുഖഹാക്കൾ പ്രഖ്യാപിച്ചിട്ടുണ്ട്. റസൂലി(സ)ന്റെ കാലത്തുള്ള ഉപകരണം ദഫ്ഫുമാത്രമല്ല. വിവിധ നിലയിലുള്ള വീണകളും കുഴലുകളും അന്നുണ്ടായിരുന്നു. അവ റസൂലി(സ) വിരോധിച്ചതായി അബൂദാവൂത്തയാലസി, ഇമാം അഹ്മദ്(റ) മുതലായവർ റിപ്പോർട്ടു ചെയ്ത ഹദീസിന്റെയും മറ്റും അടിസ്ഥാനത്തിൽ വീണകളും കുഴലുകളും ഹറാമാണെന്ന് ശാഫിഈ പണ്ഡിതൻമാർ പ്രസ്താവിച്ചിട്ടുണ്ട്. തുഹ്ഫ, കുഫ്ഫുർറാആഅ് മുതലായ കിതാബുകൾ അതിനു തെളിവാണ്. ഇന്ന് നടപ്പുള്ള ഹാർമോണിയം മുതലായ സംഗീതോപകരണങ്ങൾ അന്നത്തെ ചില വീണകളുടെയും കുഴലുകളുടെയും പരിസ്കരിച്ച രൂപഭേദമാണ്.

**69.ചോദ്യം:** ഹാർമോണിയം മുതലായ ഉപകരണങ്ങളോടുകൂടി അജ്മീർ മുതലായ ദർഖാശരീഫുകളിൽ 'ഖവാലി' ആലപിക്കുന്നതിനെ കുറിച്ചെ

ന്താണഭിപ്രായം?

**ഉത്തരം:** അജ്മീർ മുതലായ ദർഗാ ശരീഫുകളിൽ അതുപയോഗിക്കുന്നവർ ശാഫിഇകളാണെങ്കിൽ അതു തെറ്റാണെന്ന് തീർത്തുപറയാം.

**70.ചോദ്യം:** ചതുരംഗം, പണം വയ്ക്കാതെ ശീട്ടുകളി, കാരംബോർഡ് മുതലായ കളികളുടെ വിധി എന്താണ്?

**ഉത്തരം:** ചതുരംഗം കളിക്കൽ കറാഹത്തോടുകൂടി അനുവദനീയമാണ്. പണം വയ്ക്കാത്ത ശീട്ടുകളി, കാരംബോർഡ് ഇവ ഹറാമുമാണ്. ആലോചനയേയും ബുദ്ധിസാമർത്ഥ്യത്തെയും ലാക്കാക്കിയുള്ള കളികൾ അനുവദനീയമാണെന്നും ആലോചനയും ബുദ്ധിസാമർത്ഥ്യവും ലാക്കാക്കേണ്ടതില്ലാത്തതും വെറും കുത്തി മതിപ്പിനെ ആധാരമാക്കിയും ഉള്ള കളികൾ നിശിദ്ധമാണെന്നും തുഹ്ഫ: മുതലായ കിതാബുകൾ വിവരിച്ചിട്ടുണ്ട്. ചതുരംഗത്തിലെ കുതിര, ആന, തേര് മുതലായ ഉപകരണങ്ങളെ ഉപയോഗിക്കുന്നത് ബുദ്ധി വൈഭവത്തിന് വളരെയധികം സ്ഥാനമുണ്ട്. കുതിരയുടെ പത്താം കാലുപോലും കാലേക്കൂട്ടി കണ്ടുപിടിക്കാൻ ചില കുശാഗ്രബുദ്ധികൾക്ക് സാധ്യമാണ്. അതിനാൽ ചതുരംഗം ബുദ്ധിയെ ലാക്കാക്കിയുള്ള കളിയാണ്. ക്ലാവർ, ഡൈമൻ, ആഡ്യൻ, ഇസ്പീഡ് എന്നീ നാലിനം ശീട്ടുകളാണല്ലോ, ചിട്ടുകളിയിൽ ഉപയോഗിക്കാറുള്ളത്. അതിൽ ഓരോത്തരം ശീട്ടുകൾക്കും വിവിധ എണ്ണങ്ങളാണ് നിശ്ചയിക്കപ്പെട്ടിട്ടുള്ളത്. ചിലതിന് എണ്ണം നിശ്ചയിക്കപ്പെട്ടിട്ടുമില്ല. ഒരു പാർട്ടി ശീട്ടു കശക്കി മറുപാർട്ടി വെട്ടിവീതിച്ചു കൊടുക്കുമ്പോൾ ഓരോ പാർട്ടിക്കും എത്ര എണ്ണമുള്ള ശീട്ടാണ് ലഭിക്കുക എന്ന് തിട്ടമായി കണക്കാക്കുവാൻ ഒരു നിലയിലും സാധ്യമല്ല. അതാത് പാർട്ടിക്ക് കിട്ടുന്ന എണ്ണം ശീട്ടു കൈയിൽ കിട്ടുമ്പോയല്ലാതെ അറിയാൻ സാധ്യമല്ല. ആ എണ്ണത്തിന്റെ അടിസ്ഥാനത്തിലായിരിക്കും വിജയവും പരാജയവും. അതിനാൽ ഇതൊരു മതിപ്പിനെ ലാക്കാക്കിയുള്ള കളിയാണ്. കാരബോർഡിന്റെ സ്ഥിതിയും ഏതാണ്ട് ഇപ്രകാരം തന്നെയാണ്. മുടിച്ച് ഓട്ടയിലേക്ക് ചാടുന്നതിൽ ബുദ്ധിക്ക് പ്രത്യേകം സ്ഥാനമില്ല.

**71.ചോദ്യം:** 4-6-73ലെ ചന്ദ്രികയിൽ സമസ്ത കേരള ജംഇയ്യത്തുൽ ഉലമാ ഖുർആൻ പരിഭാഷപ്പെടുത്തുന്നതിനെതിരല്ലെന്നും പരിഭാഷയെ എതിർക്കുന്നവർക്ക് ഖുർആനും ഹദീസും അറിയില്ലെന്നും സമസ്തയുടെ ജോ:സെക്രട്ടറി കെ.വി.മുഹമ്മദ് മുസ്ലിയാർ പറഞ്ഞു. മാതൃഭാഷയിലൂടെയായിരുന്നു പ്രവാചകൻമാർ പ്രബോധനം ചെയ്തിരുന്നതെന്നും കെ. വി. പറഞ്ഞു. എന്നൊരു റിപ്പോർട്ട് കണ്ടു. കെ.വിയുടെ പ്രസംഗത്തെ സംബന്ധിച്ച് പത്രാധിപർ എന്തുപറയുന്നു?

**ഉത്തരം:** സമസ്ത കേരള ജംഇയ്യത്തുൽ ഉലമാ ഖുർആൻ പരിഭാഷപ്പെടുത്തുന്നതിനെ നിരോധിച്ചിരിക്കുന്നുവെന്ന് നിഷേധിക്കാനാവാത്ത ഒരു പരമാർത്ഥമാണ്. ഈ സംഗതി കാര്യകാരണസഹിതം നുസ്രത്ത്

പലവുരു പ്രസ്താവിച്ചിട്ടുണ്ട്. ചോദ്യകർത്താവുദ്ധരിച്ച റിപ്പോർട്ട് ചന്ദ്രികയിൽ കണ്ടപ്പോൾ സാധാരണ പറഞ്ഞുകേൾക്കാറുള്ള ഒരു കഥയാണ് ഓർമ്മവന്നത്.

ദർസ് നടത്താനൊന്നും പ്രാപ്തനല്ലാത്ത ഒരു മൗലവി സാഹിബ് ജീവിതത്തിന് വകയില്ലാതെ കുഴങ്ങിയപ്പോൾ വഴുതനങ്ങ കച്ചവടം ചെയ്യാൻ തുടങ്ങി. വില്പന ചെരക്കുമായി അദ്ദേഹം ഒരു പ്രദേശത്ത് ചെന്നുപെട്ടു. തന്റെ ജോലിക്കാരനായ ഒരു സുഹൃത്തിനെയും അവിടെ കാണുവാൻ സാധിച്ചു. സുഹൃത്തിനോട് സ്ഥിതി അന്വേഷിച്ചു. നാട്ടുകാർക്ക് വഴുതനയെ സംബന്ധിച്ച് യാതൊരു പരിചയവുമില്ല. അതിനാൽ ഒരൊണ്ണവും ഒരാളും വാങ്ങുന്നില്ല. കാര്യം അവതാളത്തിലാണ്. ഇതാണ് സുഹൃത്തിൽ നിന്നു കിട്ടിയ മറുപടി. അന്നൊരു വെള്ളിയാഴ്ചയുമാണ്. മൗലവി സാഹിബിന്റെ കൊട്ടയും സുഹൃത്തിനെ ഏൽപിച്ചുകൊണ്ട് അയാൾ പറയുകയാണ്. ചരക്ക് വിറ്റഴിക്കുവാൻ ഞാനൊരു മാർഗ്ഗം കണ്ടിട്ടുണ്ട്. ആവശ്യക്കാർ വന്നാൽ എന്റേതും വിറ്റഴിക്കണമെന്നോയുള്ളൂ. സുഹൃത്തതിന് സമ്മതിച്ചു. മൗലവി സാഹിബ് പള്ളിയിൽ പോയി. ജുമുഅക്ക് ശേഷം ഒരു പ്രസംഗം ചെയ്തു. പൊടിപൊടിപ്പം പ്രസംഗം! സദസ്സ്യരെ ആകർഷിപ്പിക്കുന്ന പ്രസംഗം! പ്രസംഗത്തിൽ മിഅറാജിന്റെ ചരിത്രം പറഞ്ഞു. അതിന്റെ കൂടെ തന്റെ വക ഒരു കെട്ടുകഥയും. മിഅ്റാജ് കഴിഞ്ഞ് റസൂൽ(സ)മടങ്ങുമ്പോൾ അറശിൻമേൽ ഒരു സാധനം തൂങ്ങിനില്ക്കുന്നുണ്ട്. ഇതെന്താണെന്ന് റസൂൽ(സ)ചോദിച്ചപ്പോൾ അത് 'ബാദൻജാൻ' (വഴുതനങ്ങ)ആണ്. അതു കഴിച്ചാൽ മരണമല്ലാത്ത ഏത് രോഗത്തിനും ശിഫയാണ് എന്ന് ജിബ്രീൽ(അ) പറഞ്ഞു. ഈ ബാദൻജാൻ ശരീഫ് നിങ്ങൾക്ക് പരിചയമില്ലായിരിക്കാം. ഞാൻ ഇങ്ങോട്ടു വരുമ്പോൾ പള്ളി പടിക്കൽ അത് വില്പനക്ക് വച്ചു കണ്ടു. തലയിൽ കുറഞ്ഞ മുടിയും വെട്ടുതാടിയും വച്ച ഒരാളാണ് വില്ക്കുന്നത്. ഇന്നാട്ടുകാരനല്ല. അദ്ദേഹം വില്ക്കുന്ന ആ കാഴയാണു ബാദൻജാൻ. പ്രസംഗം കഴിഞ്ഞ് മാമൂൽ പ്രകാരം ഒരു സംഖ്യയും പിരിഞ്ഞുകിട്ടി. മൗലവി സാഹിബ് തിരിച്ചെത്തി. കൊട്ട രണ്ടും കാലിയായിട്ടുണ്ട്. സുഹൃത്തിന്റേതിന് പുറമെ കെട്ടികിടന്നിരുന്ന തന്റെ വഴുതനങ്ങയും ചിലവായിട്ടുണ്ട്. ഒരു പച്ച കള്ളം പടച്ചുവിട്ടതുകൊണ്ടാണ് ഇത് ചിലവായത്. വിവിധ രോഗങ്ങളുണ്ടാക്കുന്ന ഒരു സാധനമാണ് എന്ന് എല്ലാം വൈദ്യൻമാരും ഏകോപിച്ചു പറഞ്ഞ വഴുതനങ്ങ ചെലവഴിക്കുവാനാണല്ലോ റസൂലി(സ)ന്റെ പേരിൽ ഇയാൾ കള്ളം പറഞ്ഞത്! അതുപോലെ ആരെങ്കിലും തന്റെയും സുഹൃത്തിന്റെയും ഖുർആൻ പരിഭാഷ ചിലവാകുവാൻ സമസ്തയുടെ പേരിൽ കള്ളം പറഞ്ഞിട്ടുണ്ടെങ്കിൽ അതിലെന്താണത്ഭുതം?

ഏതായാലും കെ.വിയുടെ പ്രസംഗം സമസ്തയെ കുതിര കയറാനും പരിഹസിക്കാനും ഇതരർക്ക് ഒരുക്കൽകൂടി അവസരം നല്കിയിട്ടുണ്ട്. പ്രബോധനം വാരിക പറഞ്ഞതു കാണുക: "ചോദ്യം: ഖുർആനും ഹദീ

സും പരിഭാഷപ്പെടുത്തുന്നതിന് സമസ്ത എതിരല്ലെന്നും അതു പാടി ല്ലെന്നു പറയുന്നവർ ഖുർആനും ഹദീസും അറിയാത്തവരാണെന്നും പരി ഭാഷ ഹലാലാക്കൽ ചടങ്ങിന്റെ രണ്ടാംഘട്ടത്തിൽ സമസ്തയുടെ ജോ: സെക്രട്ടറി ചെയ്ത പ്രഖ്യാപനത്തെപ്പറ്റി മുജീബ് എന്തു പറയുന്നു?

**ഉത്തരം:** വിവേകം വൈകിയുദിച്ചാലും സ്വാഗതാർഹംതന്നെ.'' (1973 ജൂൺ 23) പ്രബോധനത്തിലെ ചോദ്യവും ഉത്തരവുമാണിത്. പരിഭാഷ ഹലാലാക്കുന്ന രണ്ടാംഘട്ടം എന്നു പ്രബോധനത്തിലെ ചോദ്യകർത്താവ് പറഞ്ഞതിന്റെ ഉദ്ദേശ്യം, സമസ്ത കേരള ജംഇയ്യത്തുൽ ഉലമാ ഹലാലാ ക്കുകയെന്നാണെങ്കിൽ അതു ശരിയല്ല. വിവേകം വൈകിയുദിച്ചാലും സ്വാഗതാർഹം എന്ന് മുജീബ് പറഞ്ഞത് അസ്താനത്താണ്. പ്രാസംഗി കൻ മുമ്പ് മുത്തുണ്ണി മൗലവിയായിരുന്നുവെന്നും പ്രസംഗത്തിന് കളമൊ രുക്കിയത് മി:ഇസ്സുദ്ദീൻ മൗലവിക്ക് മുമ്പ് പാദസേവ നടത്തിയിരുന്ന ആളാ ണെന്നും പ്രബോധനത്തിനറിയാമല്ലോ.

**72.ചോദ്യം:** ഖുർആൻ പരിഭാഷ ചെയ്ത് ഇതര ഭാഷയിൽ കൂടിയാണ് അനറബികൾക്ക് ഖുർആൻ നല്കേണ്ടത് എന്നതിന് തെളിവായിക്കൊണ്ട് 3-6-73 ന് സമസ്തയുടെ ജോ:സെക്രട്ടറി പരപ്പനങ്ങാടിയിൽ വച്ച് ഇങ്ങനെ പ്രസ്താവിച്ചു. ''മാതൃഭാഷയിലൂടെയായിരുന്നു പ്രവാചകന്മാർ പ്രബോ ധനം ചെയ്തിരുന്നത്.'' സമസ്ത ഖുതുബ പരിഭാഷയെ താത്വികമായി അംഗീകരിച്ചുവെന്നല്ലേ ഈ പ്രസ്താവനകൊണ്ട് മനസ്സിലാകുന്നത്?

**ഉത്തരം:** സമസ്ത ഖുതുബ പരിഭാഷക്കെതിരായിരുന്നതിൽ നിന്ന് വ്യതിചലിച്ചിരിക്കുന്നുവെന്ന് പൊതുജനങ്ങളെ തെറ്റിദ്ധരിപ്പിക്കാനായി രിക്കാം സമസ്തയുടെ താലൂക്ക് ഘടകങ്ങൾ പലയിടങ്ങളിലും ഖുതുബ പരിഭാഷയുടെ ചർച്ചായോഗങ്ങൾ സംഘടിപ്പിച്ചുവരുന്നത്! അല്ലാഹു കാക്ക ട്ടെ!

**73.ചോദ്യം:** മുസ്ഹഫിന്റെ വക്കിൽ ഒന്നും എഴുതീട്ടില്ലെങ്കിൽ ആ വക്ക് തൊടലും ആ മുസ്ഹഫ് ചുമക്കലും വുസൂ ഇല്ലാത്തവർക്ക് പാടുണ്ടോ? പാടില്ലെങ്കിൽ ആ വക്കിൽ 'ജലാലൈനി' യുടെയോ മറ്റോ പരിഭാഷ എഴുതി നിറച്ചാൽ അത് തൊടുവാനും ചുമക്കുവാനും വുസൂ വേണമോ? കൂടു തൽ അക്ഷരങ്ങളുള്ള തഫ്സീർ തൊടുവാനും ചുമക്കുവാനും വുസൂ വേണമോ?

**ഉത്തരം:** എഴുത്തില്ലാതിരിക്കുമ്പോഴും മുസ്ഹഫിന്റെ വക്ക് തൊ ടലും ആ മുസ്ഹഫ് ചുമക്കലും ശുദ്ധിയില്ലാത്തവർക്ക് ഹറാമാണ്. വക്കിൽ തഫ്സീർ എഴുതിയത്കൊണ്ട് ആ ഹറാം നീങ്ങുന്നതല്ല. ഇമാം ഇബ്നു ഹജറി(റ)ന്റെ ഫത്ഹുൽ ജവാദിന്റെ ഹാശിയായിൽ പറഞ്ഞതുകാണു ക. ''ഒരു തഫ്സീറോ പല തഫ്സീറുകളോ വക്കിൽ എഴുതപ്പെട്ട മുസ്ഹഫ് തഫ്സീറുകളുടെ കൂട്ടത്തിൽ പെട്ടതല്ല. മുസ്ഹഫിന്റെ വക്കുകളും വരി കളുടെ ഇടയും എഴുത്തുകൾകൊണ്ട് നിറക്കപ്പെട്ടാലും അതിന് ഒരു നില

യിലും തഫ്സീർ എന്നു പറയപ്പെടുന്നതല്ല. മുസ്ഹഫ് എന്ന പേർ അതിന് അപ്പോഴും അവശേഷിക്കുന്നുണ്ട്.'' കുർദി:1-77. തഫ്സീറിനെ സംബന്ധിച്ച് തന്നെ ഇബ്നുഹജർ(റ) ഈ നിലക്ക് പറഞ്ഞ സ്ഥിതിക്ക് തഫ്സീറിന്റെ പരിഭാഷയെ സംബന്ധിച്ച് എനി പറയേണ്ടതില്ലല്ലോ. തഫ്സീറിന്റെ അക്ഷരങ്ങൾ ഖുർആന്റെ അക്ഷരത്തേക്കാൾ കൂടുതലായാൽ അത് തൊടുവാനും ചുമക്കുവാനും വുസു വേണ്ടതില്ലെന്ന് ഫുഖഹാഅ് പ്രസ്താവിച്ചിട്ടുണ്ട്.

**74.ചോദ്യം:** സിഹ്റ് (ആഭിചാരം) അഹ്ലു സുന്നത്ത് വൽജമാഅത്തിന്റെ വിശ്വാസപ്രകാരം ഫലിക്കുമോ? ഫലിക്കുമെങ്കിൽ ഒരു രോഗം സിഹ്റാണെന്ന് ഗ്രഹിക്കുവാൻ വല്ല മാർഗ്ഗവുമുണ്ടോ?

**ഉത്തരം:** ഫലിക്കും. റസൂലി(സ)ന് തന്നെ സിഹ്റ് ഫലിച്ചതായി ബുഖാരി തുടങ്ങിയ ഹദീസ് കിതാബുകളിൽ വിവരിച്ചിട്ടുണ്ട്. വിഷക്കാറ്റ് ഏൽക്കുക, വ്യസനം, ഭയം, ആഭിചാരം മുതലായ 'ആഗന്തു' രോഗങ്ങളെ തിരിച്ചറിയാൻ വിദഗ്ധരായ ആയുർവേദ വൈദ്യൻമാർക്കും സാധിക്കുന്നതാണ്.

**75.ചോദ്യം:** ഇന്ന് ഉപയോഗിക്കാറുള്ള ടെർലിൽ, ടെട്രോൺ ഇവ പട്ടുവസ്ത്രത്തിൽ പെടുമോ? അവ ഉപയോഗിക്കുന്നതിന് ശറഇൽ വിരോധമുണ്ടോ?

**ഉത്തരം:** ടെർലിനും ടേട്രോണും പട്ടുവസ്ത്രത്തിൽ പെട്ടതല്ല. പ്രത്യേകം ഒരു തരം പുഴുവിൽ നിന്നുൽഭവിക്കുന്നതാണ് പട്ട്. അവ അങ്ങനെയല്ല. ഉപയോഗിക്കുന്നതിന് വിരോധവുമില്ല.

**76.ചോദ്യം:** ഇബ്രാഹീം നബി(അ)ന്റെ പിതാവിനെ സംബന്ധിച്ചുള്ള ചോദ്യത്തിന് സുന്നിടൈംസ് പു:9, ല:39ൽ 'ഇബ്രാഹീം നബിയുടെ പിതാവിനെ കുറിച്ച് സീറയുടെ ഉലമാക്കൾ പറയുന്നത് അദ്ദേഹം കാഫിറല്ലെന്നാകു'ന്നു. എന്ന് മറുപടി പറഞ്ഞു കണ്ടു. എന്നാൽ, ഖുർആനിൽ നിന്നും ബുഖാരിയുടെ ഹദീസിൽ നിന്നും മനസ്സിലാവുന്നത് ഇബ്രാഹീം നബിയുടെ പിതാവ് 'ആസർ' ആണെന്നും അദ്ദേഹം കാഫിറാണെന്നുമാണ്. അതുകൊണ്ട് ടൈംസിൽ പറഞ്ഞതിനെ സംബന്ധിച്ച് പത്രാധിപരെന്ത് പറയുന്നു?

**ഉത്തരം:** സുന്നീടൈംസിൽ നല്കിയ മറുപടി യഥാർത്ഥ മറുപടിയാണ്. വിവിധ തെളിവുകളുടെയും പ്രാബല്യം അതിനുണ്ട്. ആദം(അ)മുതൽ റസൂലി(സ)ന്റെ പിതാവ് അബ്ദുല്ല എന്നവർവരെയുള്ള പിതാക്കളുടെ പരമ്പര ഖൈറായ പരമ്പരയാണെന്ന് ബുഖാരി നിവേദനം ചെയ്ത ഒരു ഹദീസിൽ നിന്ന് വ്യക്തമാണ്. ആ പരമ്പരയിൽപെട്ട ഒരു വ്യക്തിയാണല്ലോ ഇബ്രാഹീം നബിയുടെ പിതാവും. അതിനാൽ ഇബ്രാഹീം നബിയുടെ പിതാവും ഖൈറായ ആളാണെന്ന് ആ ഹദീസ് കൊണ്ട് സ്ഥിരപ്പെട്ടുകഴിഞ്ഞു. ഖൈറായ വ്യക്തി കാഫിറല്ലാത്തത് കൊണ്ട് ഇബ്രാഹീം നബിയുടെ പിതാവ് കാഫിറല്ലെന്ന് സ്പഷ്ടമായി. എന്നാൽ, ആസർ

കാഫിർ തന്നെയാണ്. പക്ഷേ, അയാൾ ഇബ്രാഹീം നബിയുടെ പിതാവല്ല. പിതൃവ്യനാണ്. ആസറിനെ സംബന്ധിച്ച് ഖുർആനിലും ഹദീസിലും ഇബ്രാഹീം നബിയുടെ 'അബ്' എന്ന് പറഞ്ഞിട്ടുണ്ട്. അതിൽ നിന്നും മറ്റുമായിരിക്കാം ആസർ ഇബ്രാഹീം നബിയുടെ പിതാവാണെന്ന് ചോദ്യകർത്താവിന് മനസ്സിലായത്. എന്നാൽ, 'അബ്' എന്ന പദം പിതാവിന് ഉപയോഗിക്കുന്നതിന്റെ പുറമെ പിതൃവ്യനും ഉപയോഗിക്കാറുണ്ട്. ഖുർആനിലും ഹദീസിലും ആ ഉപയോഗം കാണാം. ആസറിനെ സംബന്ധിച്ച് പറഞ്ഞതും ആ ഉപയോഗത്തിൽ പെട്ടതാണ്. ബഹു: ഇമാമീങ്ങൾ വ്യക്തമാക്കിയതാണിതെല്ലാം. ഒന്നുരണ്ടുദാഹരണങ്ങൾ കാണുക!

ഇബ്നുഹജറിനിൽ ഹൈതമി(റ)പറയുന്നു: ''ആദം(അ)മുതൽ അബ്ദുല്ല എന്നവർവരെ റസൂലി(സ)നുള്ള പിതാക്കളെല്ലാം അല്ലാഹു തിരഞ്ഞെടുത്ത പരിശുദ്ധന്മാരാണ്.'' ആദം സന്തതികളിലെ ഓരോ തലമുറയിൽ നിന്നും ഖൈറായ തലമുറകളിലായി എന്നെ അയക്കപ്പെട്ടു. അങ്ങനെ ഞാൻ നിലകൊള്ളുന്ന ഈ തലമുറയിൽ ഞാൻ എത്തിച്ചേർന്നു.'' എന്ന നബിവചനം ബുഖാരിയിലുള്ളത് അതിന് തെളിവാണ്. 'ഹവ്വാ' വരെയുള്ള മാതാക്കൾ റസൂലി(സ)നുണ്ട്. ആദം വരെയുള്ള പിതാക്കളിൽ പ്രവാചകന്മാരല്ലാത്തവരുമുണ്ട്. കാഫിറായ ഒറ്റ വ്യക്തിയും ആ കൂട്ടത്തിലില്ല തന്നെ. കാരണം, കാഫിറിനെ സംബന്ധിച്ച് തിരഞ്ഞെടുക്കപ്പെട്ടവനെന്നോ, ഖൈറായവനെന്നോ, പരിശുദ്ധനെന്നോ പറയാവതല്ല. റസൂലി(സ)ന്റെ മാതാപിതാക്കളുടെ പരമ്പര അങ്ങനെയുള്ള മഹാന്മാരും മഹതികളുമാണെന്ന് മേൽഹദീസുകൾ വ്യക്തമാക്കിയിട്ടുണ്ട്...കാഫിറായ ആസറിനെ സംബന്ധിച്ച് ഖുർആനിൽ ഇബ്രാഹീം നബിയുടെ 'അബ്' (വാപ്പ)എന്ന് പറഞ്ഞിട്ടുണ്ടെങ്കിലും മുകളിൽ പറഞ്ഞതിനോട് അത് വിരുദ്ധമല്ല. കാരണം, ആസർ ഇബ്രാഹീം നബിയുടെ യഥാർത്ഥ വാപ്പയല്ല. പിതൃവ്യനാണ്. ഈ കാര്യത്തിൽ പൂർവ്വവേദക്കാർ ഏകോപിച്ചിട്ടുണ്ട്. കൂടാതെ അറബികൾ പിതൃവ്യനെ സംബന്ധിച്ചും അബ് (വാപ്പ)എന്ന് പറയാറുണ്ട്. ഖുർആനിലും അങ്ങനെയുണ്ട്. ''അങ്ങയുടെയും അങ്ങയുടെ വാപ്പന്മാരായ ഇബ്രാഹീം, ഇസ്മാഈൽ, ഇസ്ഹാഖ് എന്നിവരുടെയും ഇലാഹിന്'' എന്ന് യഅ്ഖൂബ് നബിയോട് സന്താനങ്ങൾ പറഞ്ഞതു ഖുർആനിലുണ്ട്. ഇസ്മാഈൽ നബിയെ യഅ്ഖൂബ് നബിയുടെ വാപ്പമാരിലാണല്ലോ ഇവിടെ എണ്ണിയത്. ഇസ്മാഈൽ നബിയാവട്ടെ യഅ്ഖൂബ് നബിയുടെ പിതൃവ്യനുമാണ്. പൂർവ്വവേദക്കാരൊന്നും അങ്ങനെ ഏകോപിച്ചിട്ടില്ലെങ്കിൽ തന്നെ ആസറിനെ സംബന്ധിച്ച് ഇബ്രാഹീം നബിയുടെ പിതൃവ്യൻ എന്ന് വ്യാഖ്യാനിക്കേണ്ടതാണ്. തെളിവുകളിൽ തോന്നുന്ന വൈരുദ്ധ്യം ഇല്ലാതാവണമെങ്കിൽ അത് അനിവാര്യമാണ്. ഇങ്ങനെയല്ലാതെ ബാഹ്യരൂപത്തിൽ ബൈസാവിയും മറ്റും വ്യാഖ്യാനിച്ചത് ആലോചനക്ക് വിശ്രമം കൊടുത്ത സന്ദർഭത്തിലാണ്. ശറഹുൽ ഹംസിയ്യ: പേജ്:20.

മുഹമ്മദുസ്സുർഖാനി ഉദ്ധരിക്കുന്നു; ''ആസർ ഇബ്രാഹീം നബിയുടെ

പിതൃവ്യനാണ്. പിതാവല്ല എന്നതാണ് പ്രബലമായ അഭിപ്രായം. അങ്ങനെ തന്നെയാണ് ഇമാം റാസിയും പറഞ്ഞത്. സലഫിൽ നിന്ന് ഒരു വിഭാഗം റാസിയുടെ മുമ്പുതന്നെ ഈ അഭിപ്രായത്തിലാണുള്ളത്. ഇബ്നുഅബ്ബാസ്, മുജാഹിദ്, ഇബ്നുറൈജ് സുദ്ദി(റ)എന്നിവർ പറഞ്ഞതായി പരമ്പര സഹിതം നിവേദനം ചെയ്യപ്പെടുകയാണ്. ആസർ ഇബ്രാഹീം നബിയുടെ പിതാവല്ല. താറഖിന്റെ പുത്രനാണ്. ഇബ്രാഹീം (അ)എന്ന്.'' ശറഹുൽ മവാഹിബ്:1-176.

**77.ചോദ്യം:** നുസ്രത്തുൽ അനാം പു:5, ല:7 ഫാതിഅയുടെ പരിഭാഷ നമസ്കാരത്തിൽ പറയാൻ പാടില്ലെന്നും ഖുർആനിന്റെ ആമാനുഷികത്വത്തിന് ഭംഗം വരുത്തുന്ന കാര്യമായതിനാൽ അത് നമസ്കാരത്തെ ബാത്വിലാക്കുമെന്നും പ്രസ്താവിച്ചിരുന്നല്ലോ. അതു പൊക്കിപ്പിടിച്ചുകൊണ്ട് റുകൂഅ് സുജൂദുകളിലെയും മറ്റും ദിക്റുകളുടെ പരിഭാഷ പറഞ്ഞാൽ മതിയാകുമോ എന്നും ഇല്ലെങ്കിൽ അവയ്ക്കും അമാനുഷികത്വമുണ്ടോ എന്നും ചിലർ ചോദിക്കുന്നു. പത്രാധിപരുടെ അഭിപ്രായം?

**ഉത്തരം:** ഫാതിഹ: വിവരമില്ലാത്തർ വേറെ ഏഴ് ആയത്ത് ഓതണം. അതും വിവരമില്ലാത്തവർ ഏഴ് തരം ദിക്റ് ചൊല്ലണം. അതും വിവരമില്ലാത്തവർ ദിക്റുകളുടെ പരിഭാഷ അറിയുമെങ്കിൽ അത് പറയണം. ഫാതിഹയുടെ പരിഭാഷ അറിയുമെങ്കിലും ഖുർആനിന്റെ അമാനുഷികത്വത്തിന് ഭംഗം വരുത്തുന്നതുകൊണ്ട് അത് പറഞ്ഞുകൂടാത്തതാണ്. ശാഫിഈ ഫുഖഹാക്കൾ വിവരിച്ച ഈ മസ്അല നുസ്രത്ത് തന്നെ മുമ്പ് വിവരിച്ചിട്ടുണ്ട്. റുകൂഇലും സുജൂദിലും മറ്റുമുള്ള ദിക്റുദുആകൾ അറബിയിൽ ഉച്ചരിക്കാൻ അറിയാത്തവർ 'വാരിദായ' ദിക്റു-ദുആകളുടെ പരിഭാഷ നമസ്കാരത്തിൽ പറയാമെന്ന് തുഹ്ഫയിലും മറ്റും പ്രസ്താവിച്ചിട്ടുണ്ട്. ചുരുക്കത്തിൽ ദിക്റ് ദുആകളുടെ പരിഭാഷ നമസ്കാരത്തിൽ ഉപയോഗിക്കുന്നതിന്റെ മാനദണ്ഡം അവ അറബിയിൽ ഉച്ചരിക്കാൻ അറിയുമോ ഇല്ലയോ എന്നാണ്. അമാനുഷികത്വമല്ല.

**78.ചോദ്യം:** സുന്നീടൈംസ് പു:10, ല:2ൽ പുസ്തകാഭിപ്രായം എന്ന പംക്തിയിൽ ''ആകയാൽ ഇന്ന് ഖുർആൻ പരിഭാഷപ്പെടുത്തുക എന്നാൽ മുൻഗാമികളും അംഗീകരിക്കപ്പെട്ടവരുമായ ഏതെങ്കിലും ഒരു മുഫസ്സിറിന്റെ വ്യാഖ്യാനം ഭാഷാന്തരപ്പെടുത്തുക എന്നതാണ് അനുവദിക്കപ്പെടാവുന്ന പരിഭാഷ'' എന്ന് എഴുതിക്കണ്ടു. എന്നാൽ ഈ പറഞ്ഞ പരിഭാഷയിൽ നിന്നും വിഭിന്നമാണല്ലോ കെ.വിയുടെ പരിഭാഷ. അതിനെ ന്യായീകരിച്ചുകൊണ്ടും ടൈംസിൽ പല ലേഖനങ്ങളും പ്രസിദ്ധീകരിച്ചിരുന്നു. അതിനെ സംബന്ധിച്ച് പത്രാധിപർ എന്ത് പറയുന്നു?

**ഉത്തരം:** സമസ്തയുടെ ഇപ്പോഴത്തെ ജോ:സെക്രട്ടറി കെ.വി.യുടെ ഖുർആൻ പരിഭാഷ ചിലവാകുവാനായിരുന്നു അന്ന് അതെല്ലാം സുന്നീ ടൈംസ് പ്രസിദ്ധീകരിച്ചിരുന്നത്. ഇപ്പോൾ ബയാനിയ്യ: ബുക്സ്റ്റാൾ ജലാ

ലൈനിയുടെ പരിഭാഷ എന്ന പേരിൽ വക്കിൽ മലയാള ഭാഷയിൽ എന്തൊക്കെയോ എഴുതി നിറച്ച ഒരു മുസ്ഹഫ് പുറത്തിറക്കിയിട്ടുണ്ട്. അത് ചെലവായി കിട്ടണമെന്നാണ് ഇപ്പോൾ ടൈംസിന്റെ ആവശ്യം. ''ഒരു മുഫസ്സിറിന്റെ വ്യാഖ്യാനം ഭാഷാന്തരപ്പെടുത്തലാണ് അനുവദിക്കപ്പെടാവുന്ന പരിഭാഷ'' എന്ന് അതായത് മുമ്പ് ടൈംസ് കെ.വിക്കുവേണ്ടി ന്യായീകരിച്ചിരുന്നതും ഒരു മുഫസ്സിറിന്റെ വ്യാഖ്യാനം ഭാഷാന്തരപ്പെടുത്തിയതല്ലാത്തതുമായ പരിഭാഷ അനുവദിക്കപ്പെടാവുന്ന പരിഭാഷയല്ലെന്ന്-ടൈംസ് ഇപ്പോൾ കണ്ടുപിടിച്ചതിന്റെ രഹസ്യം അതാണ്. സുന്നീടൈംസല്ലേ?!

**79.ചോദ്യം:** വെല്ലൂരിൽ നിന്നുവന്ന ഒരു ചോദ്യത്തിന് (71-ാം ചോദ്യം) താങ്കൾ കൊടുത്ത മറുപടിയിൽ ഒരു ബാദഞ്ചാന്റെ കഥ പറഞ്ഞിട്ടുണ്ടല്ലോ? എന്നാൽ, അവിടുത്തെ ബഹുമാനപ്പെട്ട കോളേജിലും കേരളത്തിലെ ദർസുകളിലും തഫ്സീറുൽ ജലാലൈനി പഠിപ്പിച്ചുവരുന്നത് മലയാളത്തിൽ അർത്ഥം പറഞ്ഞുകൊടുത്തിട്ടാണല്ലോ. പ്രസ്തുത പറഞ്ഞുകൊടുക്കുന്ന അർത്ഥം പേപ്പറിൽ പകർത്തൽ മാത്രമാണോ നിഷിദ്ധം? അങ്ങനെ വായകൊണ്ട് പറയാമെന്നും അതെഴുതാൻ മാത്രം പാടില്ലെന്നും വല്ല ഗ്രന്ഥത്തിലും ഇമാമുകൾ പ്രസ്താവിച്ചിട്ടുണ്ടോ? ഇല്ലെങ്കിൽ താങ്കളും മറ്റും ദർസുകളിലും പ്രസംഗങ്ങളിലും അങ്ങനെ പറഞ്ഞുവരുന്നത് കീശ വീർപ്പിക്കാനുള്ള ബാദഞ്ചാൻകാരന്റെ തന്ത്രമാണെന്ന് വല്ല ശുദ്ധാത്മാക്കളും പറഞ്ഞാൽ അവരെ കുറ്റപ്പെടുത്താമോ?

**ഉത്തരം:** തഫ്സീറുകളുടെ അർത്ഥം പറഞ്ഞുകൊടുക്കൽ നിഷിദ്ധമല്ലാത്തതുപോലെ പേപ്പറിൽ പകർത്തലും നിഷിദ്ധമല്ല. തഫ്സീർ വായിച്ച് അതിന്റെ അർത്ഥമാണ് ഞങ്ങൾ പറഞ്ഞുകൊടുക്കുന്നത്. അപ്പോലെ തഫ്സീറും അതിന്റെ അർത്ഥവും എഴുതുകയാണെങ്കിൽ വിരോധമില്ല. ശാഫിഈ ഫുഖഹാഅക്കൾ പറഞ്ഞതുകാണുക. ''പരിഭാഷ ചെയ്യുമ്പോൾ അറബിയിൽ തഫ്സീർ എഴുതുകയും അതിന്റെ ശേഷം ആ തഫ്സീറിന്റെ പരിഭാഷ എഴുതുകയും ചെയ്യേണ്ടതാണ്.'' (നിഹായത്തുസൈൻ പേ:32)

ബയാനിയാ ബുക്സ്റ്റാൾ പ്രസിദ്ധീകരിച്ച 'ജലാലൈനി പരിഭാഷ' എന്ന മുസ്ഹഫ് ഈ വിധത്തിലുള്ളതല്ല. അതുകൊണ്ടാണത് നിഷിദ്ധമായത്. ബാദഞ്ചാന്റെ (വഴുതനങ്ങയുടെ) കഥ എഴുതിയതിൽ നിന്ന് മേൽ ചോദ്യം ഉന്നയിച്ചുകണ്ടപ്പോൾ താങ്കളും ഒരു ബാദഞ്ചാൻകാരനോ അയാളുടെ ഏജന്റോ ആണെന്ന് സംശയിക്കാൻ വഴിയുണ്ട്. ''കുമ്പളങ്ങ കട്ടവന്റെ തല നോക്കിയാൽ......''

**80.ചോദ്യം:** താങ്കളുടെ മറുപടിയിൽ (71-ാം ചോദ്യത്തിന്) പ്രസംഗത്തിന് കളമൊരുക്കിയ ആൾ മുമ്പ് ഇസ്സുദ്ദീൻ മൗലവിക്ക് പാദസേവ നടത്തിയ ആളാണെന്ന് താങ്കളെഴുതിയത് വ്യക്തമായ ഗീബത്തല്ലേ? ഒരു മുദർരിസും ഖാസിയും സംസ്ഥാനയുടെ മഹാനായ പ്രസിഡണ്ടുമായ (പ്രസിഡണ്ട

ല്ല, സെക്രട്ടറിയാണ്. പത്രാധിപർ) താങ്കളെ പോലുള്ളവർക്ക് അത് ഭൂഷണമാണോ? നരകത്തിൽ രണ്ടു ഖാസിമാർ...(ഒരു ഖാസി സ്വർഗ്ഗത്തിലും, പത്രാധിപർ) സമസ്തയുടെ മീഞ്ചാന്ത യോഗത്തിൽ വച്ച് ആദ്യമായി ഇസ്സുദ്ദീൻ മൗലവിയുടെ തൊലിയുരിച്ച് കാട്ടിയതാരാണെന്നു താങ്കൾക്കറിവുള്ളതല്ലേ. ഇസ്സുദ്ദീൻ മൗലവിയുടെ പാദസേവ ചെയ്തതിന്റെ ഒരു ഉദാഹരണമെങ്കിലും അടുത്ത ലക്കത്തിൽ വ്യക്തമാക്കാനപേക്ഷ.

**ഉത്തരം:** മദ്രസത്തുൽ ആലിയയുടെ പണപ്പിരിവിനും മറ്റും ഇസ്സുദ്ദീൻ മൗലവി പോകുമ്പോൾ കൂടെ ഉണ്ടാവാറുള്ള ഖാദിമായിരുന്നു ആ 'കളമൊരുക്കിയ' മാന്യൻ. അക്കാലത്ത് സുന്നി പ്രാസംഗികൻമാരിൽ പ്രസിദ്ധനായിരുന്നു മർഹൂം റഷീദുദ്ദീൻ മൂസ മുസ്‌ലിയാർ. ഉല്പതിഷ്ണു മൗലവിമാരുടെ ഖാദിമീങ്ങളെക്കാൾ കൂടുതൽ കോഴിച്ചണ്ണ സുന്നീപ്രാസംഗന്മാരുടെ ഖാദിമീങ്ങൾക്കാണ് ലഭിക്കുക എന്ന് മനസ്സിലാക്കിയ ആ മാന്യൻ മൂസ മുസ്‌ലിയാരുടെ ഖാദിമായി രൂപാന്തരപ്പെടുകയുണ്ടായി. ഏതു മടയിലേക്കും വിടാൻ കൊള്ളുന്ന പ്രാപ്തനയാ ആ മാന്യനെ മൂസ മുസ്‌ലിയാർക്ക് നന്നേ പിടിച്ചു. ഉല്പതിഷ്ണുക്കളുടെ വേഷം കൈകൊണ്ട ഒരാൾ മൂസമുസ്‌ലിയാരുടെ കൂടെ ഖിദ്മതിന് നടക്കുന്നതുകണ്ട ചിലർ മൂസ മുസ്‌ലിയാരെ അന്നു വിമർശിക്കാതിരുന്നില്ല. ആ സന്ദർഭത്തിലാണ് സമസ്തയുടെ മീഞ്ചന്ത സമ്മേളനം നടന്നത്. ഈ വിമർശനത്തിൽ നിന്ന് ഒഴിവാകേണ്ട ആവശ്യാർത്ഥം മൂസ മുസ്‌ലിയാർ തന്റെ ഖാദിമിന് പ്രസംഗിക്കാൻവേണ്ടി പ്രത്യേകം അനുമതി വാങ്ങി. താൻ വേഷത്തിൽ ഒരു ഉല്പതിഷ്ണുവാണെങ്കിലും സുന്നിയാണെന്ന് വരുത്തിതീർക്കാൻ മുസ മുസ്‌ലിയാർ അയാളെക്കൊണ്ട് മീഞ്ചന്ത സമ്മേളനത്തിൽ പ്രസംഗിപ്പിച്ചു. ആ മാന്യൻ പ്രസംഗിച്ചു. മുമ്പ് ഇസ്സുദ്ദീൻ മൗലവിയുടെ കൂടെ ഖിദ്മത്തിന് നടപ്പോൾ തനിക്കുണ്ടായ പല അനുഭവങ്ങളും സരസമായ ശൈലിയിൽ വിവരിക്കുകയുണ്ടായി. ഇതിനെ സംബന്ധിച്ചാണ് മീഞ്ചന്ത യോഗത്തിൽ വച്ച് ഇസ്സുദ്ദീൻ മൗലവിയുടെ തൊലിയുരിച്ചു കാണിച്ചുവെന്ന് ചോദ്യകർത്താവ് പ്രസ്താവിച്ചത്. മേൽപറഞ്ഞ മാന്യൻ ഇസ്സുദ്ദീൻ മൗലവിയുടെ പാദസേവ നടത്തിയതിന്റെ ഉദാഹരണമാണ് മീഞ്ചന്ത പ്രസംഗത്തിൽ തൊലിയുരിക്കാൻ അദ്ദേഹം ഉദ്ധരിച്ച ഓരോ സംഭവങ്ങളും.

മീഞ്ചന്ത പ്രസംഗത്തിൽ ഇസ്സുദ്ദീൻ മൗലവിയുടെ തൊലിയുരിച്ചു കാണിച്ചത് വ്യക്തമായ ഗീബത്തായിരുന്നു. പക്ഷേ, സമസ്തയുടെ അകത്തും പുറത്തുമുള്ള പതിനായിരക്കണക്കായ ഉലമാ ശിരോമണികൾ അതൊന്നും തെറ്റായ ഗീബത്തായി ഗണിച്ചിട്ടില്ല. അത് ഏതടിസ്ഥാനത്തിലാണോ ആ അടിസ്ഥാനത്തിൽ തന്നെ ഖുർആൻ പരിഭാഷ ഉൽഘാടന യോഗത്തിലെ പ്രസംഗത്തിന് കളമൊരുക്കിയ ആളെ സംബന്ധിച്ച് 'ഇസ്സുദ്ദീൻ മൗലവിയുടെ പാദസേവ നടത്തിയ ആൾ' എന്ന് നുസ്രത്ത് പറഞ്ഞതും തെറ്റായ ഗീബത്തായി ഗണിക്കപ്പെടാവതല്ല. ഏതായാലും നുസ്രത്തിൽ നല്കിയ മറുപടി കണ്ടപ്പോൾ കലിതുള്ളിയ ചോദ്യകർത്താവ് ആ

പാദസേവ നടത്തിയ മാന്യൻ വി.മുഹമ്മദ് മൗലവിയായി രൂപാന്തരപ്പെട്ട താണോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു.

**81.ചോദ്യം:** അഖീഖ: അറുക്കുന്ന മൃഗത്തിന്റെ എല്ലുകൾ പൊട്ടിച്ചുകൂടാ എന്ന് പറയുന്നതിന്റെ രഹസ്യമെന്ത്?

**ഉത്തരം:** കുട്ടികളുടെ അവയവങ്ങൾ രക്ഷപ്പെടാനുള്ള ശുഭ ലക്ഷ ണത്തിന് വേണ്ടിയാണെന്ന് ഫുഖഹാഅ് പ്രസ്താവിച്ചിട്ടുണ്ട്.

**82.ചോദ്യം:** റസൂലി(സ)ന്റെ ശേഷമുണ്ടായ നാലിലൊരു മദ്ഹബ് സ്വീക രിക്കൽ നിർബന്ധമാണെന്ന് മതപണ്ഡിതൻമാർ പ്രഖ്യാപിക്കുന്നു. ഒരു കാര്യം നിർബന്ധമാവണമെങ്കിൽ ആയത്ത് ഹദീസുകൾ തുടങ്ങിയ ലക്ഷ്യ ങ്ങൾ വേണം. പ്രസ്തുത നാലിലൊരു മദ്ഹബ് സ്വീകരിക്കണമെന്നതിന് വല്ല ലക്ഷ്യവുമുണ്ടോ?

**ഉത്തരം:** റസൂൽ(സ) വഫാത്തായി കുറെകാലം കഴിഞ്ഞ ശേഷം മുഅ്മീനുകളുടെ വഴി നാലിൽ ഒരു മദ്ഹബ് സ്വീകരിക്കലായിരുന്നു. മുഅ്മിനീങ്ങളുടെ വഴിയല്ലാത്തതിനെ സ്വീകരിക്കാൻ പാടില്ലെന്ന് വിശുദ്ധ ഖുർആൻ പ്രഖ്യാപിച്ചിട്ടുണ്ട്.

**83.ചോദ്യം:** വഖ്ഫു സ്വത്തുക്കൾ ഏതെങ്കിലും ഘട്ടത്തിൽ വില്ക്കാൻ പാടുണ്ടോ?

**ഉത്തരം:** പാടില്ല. ഒരു നിശ്ചിത വസ്തുവിന്റെയോ ഒരു വിഭാഗത്തി ന്റെയോ പേരിൽ വഖ്ഫ് ചെയ്യപ്പെട്ട സാധനത്തിന്റെ ഉടമാവകാശം അ ല്ലാഹുവിലേക്ക് നീങ്ങുന്നതാണ്. (മിൻഹാജ്) വഖ്ഫ് ചെയ്യപ്പെട്ട വസ്തു വില്ക്കാൻ പാടില്ല. (ഫത്ഹുൽമുഈൻ)

**84.ചോദ്യം:** ഫിത്ർ സകാത്ത് ഖളാ വീട്ടേണ്ടതുണ്ടോ? ഉണ്ടെങ്കിൽ അതെ ങ്ങനെയാണ്?

**ഉത്തരം:** 'ഖളാ' വീട്ടണം. 'അദാ'യായിട്ട് കൊടുക്കേണ്ട അവകാ ശികൾക്ക് തന്നെ കൊടുത്താൽമതി.

**85.ചോദ്യം:**നേർച്ചയാക്കിയ പശു മുതലായവ പ്രസവിച്ചാൽ ആ കുട്ടിയും പാലും നേർച്ചയിൽ പെടുമോ?

**ഉത്തരം:** നേർച്ചയിൽപെടും.

**86.ചോദ്യം:** കൊല്ലംതോറും കഴിച്ച് വരാറുള്ള ബദ്രീങ്ങളുടെ ആണ്ടു നേർച്ചയെപ്പറ്റി ബദ്റിൽ രക്തസാക്ഷികളായവരുടെ സ്മരണാർത്ഥമാണ് അതെന്നും, റസൂലും സ്വഹാബത്തും അത്തരം ആണ്ടുനേർച്ച കൊണ്ടാ ടിയതായി തെളിഞ്ഞിട്ടില്ലെന്നും സ്വഹാബികളും താബിഉകളുമെല്ലാം ബദ്റിൽ രക്തസാക്ഷികളായവരുടെ സ്മരണ നിലനിർത്തിയത് ഇസ്ലാ മിന് വേണ്ടി ത്യാഗ പരിശ്രമങ്ങൾ ചെയ്തുകൊണ്ടാണെന്നും നാം അവരെ സ്മരിക്കുന്നത് മൂക്കറ്റം തിന്നുകൊണ്ടാണെന്നും പറഞ്ഞ് ഒക്ടോബർ 20 -ാംനു പുറത്തിറങ്ങിയ പ്രബോധനം വാരികയിൽ ബദ്രീങ്ങളുടെ ആണ്ടു

നേർച്ചയിൽ ആക്ഷേപിച്ചതായി കണ്ടു. നുസ്രത്തെന്തു പറയുന്നു?

**ഉത്തരം:** ബദ്റിൽ രക്തസാക്ഷികളായവരുടെ (14 പേര്) സ്മരണ നിലനിർത്താനാണ് ബദ്രീങ്ങളുടെ ആണ്ടുനേർച്ച കഴിക്കുന്നതെന്ന് പറയുന്നത് ശരിയല്ല. ഇസ്ലാം പരസ്യമായതും ശക്തിയാർജ്ജിച്ചതും ബദ്ർ യുദ്ധം കൊണ്ടാണ്. ബദ്റിൽ സംബന്ധിച്ചവരെ അല്ലാഹു നശിപ്പിക്കുകയാണെങ്കിൽ അല്ലാഹുവിന് ഇബാദത്തെടുക്കപ്പെടുകയില്ലെന്ന് റസൂൽ(സ)അല്ലാഹുവിനോട് പറഞ്ഞതും നിങ്ങൾ നിന്ദ്യരായതോടുകൂടി ബദ്റിൽവച്ചു അല്ലാഹു നിങ്ങളെ സഹായിച്ചു എന്ന് അല്ലാഹു പറഞ്ഞതും സ്മരണീയമാണ്. അതു അല്ലാഹു ചെയ്ത വലിയ ഒരനുഗ്രഹമാണ്. നിഅ്മത്തിന് നന്ദി ചെയ്യണമെന്ന അല്ലാഹുവിന്റെ കൽപനയനുസരിച്ച് പ്രസ്തുത നിഅ്മത്തിനു നന്ദിയായിട്ടാണ് ബദ്രീങ്ങളുടെ ആണ്ടുനേർച്ച എന്ന പേരിൽ ഭക്ഷ്യധാന്യങ്ങളും മറ്റും നാം ധർമ്മം ചെയ്യുന്നത്. നിങ്ങൾ നന്ദിയുള്ളവരായിരിക്കണമെന്ന അല്ലാഹുവിന്റെ കല്പനക്കു വഴിപ്പെടാൻ റസൂലും സ്വഹാബത്തും ചെയ്ത രൂപത്തിൽ തന്നെ നന്ദി പ്രകടിപ്പിക്കണമെന്നില്ല. മതപ്രബോധനം ചെയ്യാൻ അല്ലാഹു കല്പിച്ചതാണ്. റസൂലും സ്വഹാബത്തും താബിഉകളും മതപ്രബോധനം ചെയ്തിരുന്നതും അതിന് കൽപിച്ചിരുന്നതും മാസിക-വാരികകൾ മുഖേനയായിരുന്നില്ലല്ലോ. നിങ്ങൾ നന്ദി ചെയ്താൽ നിങ്ങൾക്ക് ഞാൻ കൂടുതലാക്കി തരുമെന്ന വിശുദ്ധവാക്യത്തിന്റെ വെളിച്ചത്തിൽ ബദ്രീങ്ങളുടെ ആണ്ടുനേർച്ച കഴിക്കുന്നവർക്ക് പല നേട്ടങ്ങളും കൈവരാൻ അവകാശമുണ്ട്. പലർക്കും അങ്ങനെ കൈവന്നതായി പറയപ്പെടാറുമുണ്ട്. നിങ്ങളിൽ നിന്ന് മരണപ്പെട്ടവരുടെ ഗുണങ്ങളെ നിങ്ങൾ പറയണമെന്ന് റസൂൽ(സ)ആജ്ഞാപിച്ചതിന്റെ അടിസ്ഥാനത്തിൽ ചിലയിടങ്ങളിൽ ബദ്രീങ്ങളുടെ മൗലിദ് പാരായണം ചെയ്യാറുമുണ്ട്.

**87.ചോദ്യം:** ആയിരം രൂപയും 15 പവന്റെ ആഭരണവും സ്ത്രീധനം പറഞ്ഞ് വിവാഹം ചെയ്യപ്പെട്ട പെണ്ണിന് സംഗതിവശാൽ 10 പവന്റെ ആഭരണം കൊടുക്കുവാൻ സാധിക്കാതിരിക്കുകയും ആ സ്ത്രീ മരണപ്പെടുകയും ചെയ്തു. ഇപ്പോൾ സ്വത്ത് ഭാഗിക്കുകയാണ് കരാർ പ്രകാരമുള്ള 15 പവന്റെ ആഭരണം ഭാഗിക്കണമെന്ന് വരന്റെ ബന്ധുക്കൾ ആവശ്യപ്പെടുന്നു. ശാഫിഈ മദ്ഹബ് പ്രകാരം ഈ ആവശ്യം വകവച്ചു കൊടുക്കണമോ?

**ഉത്തരം:** കൊടുക്കാമെന്ന് വാഗ്ദത്തം ചെയ്തതിൽ 10 പവന്റേത് കൊടുക്കാത്തതിനാൽ അത് സ്ത്രീയുടെ സ്വത്താവുകയില്ല. അവളുടെ സ്വത്ത് ഭാഗിക്കുമ്പോൾ അത് കൂട്ടി ഭാഗിക്കാവുന്നതല്ല. അതിനാൽ വരന്റെ ബന്ധുക്കളുടെ ആവശ്യമെന്ന് ചോദ്യത്തിൽ പറഞ്ഞത് വകവച്ചു കൊടുക്കേണ്ടതില്ല.

**88.ചോദ്യം:** നുസ്രത്തുൽ അനാം പു:5, ല:7, പേ:11ൽ ബഹുഭാര്യത്വം ഇസ്ലാമിന് മുമ്പ് ഒരടുക്കും ചിട്ടയുമില്ലാതെ പല സമുദായത്തിലും നില

വിലുണ്ടായിരുന്നു എന്ന് എഴുതി കാണുന്നു. ഭൂലോകത്ത് വന്ന ആദ്യമ നുഷ്യനും ഇസ്‌ലാമിന്റെ ആദ്യവ്യക്തിയുമാണ് ആദം(അ)എന്നാണല്ലോ ഇസ്‌ലാമിന്റെ വിശ്വാസം. ഇതിനോടെല്ലാം വിരുദ്ധവും തെറ്റുമായ ഒരു വിസ്വാസം മനുഷ്യഹൃദയത്തിൽ കുത്തിവച്ച് ആദമിന്റെ മുമ്പും ഈ ഭൂമു ഖത്ത് ബഹുഭാര്യത്വം സ്വീകരിക്കുന്ന പല മനുഷ്യസമുദായങ്ങളും ഉണ്ടാ യിരുന്നുവെന്ന് വിശ്വസിപ്പിക്കുവാനാണോ മേലുദ്ധരിച്ച വാക്യങ്ങൾ നുസ്ര ത്തുൽ അനാമിൽ പ്രസിദ്ധീകരിച്ചത്?

**ഉത്തരം:** ഇസ്‌ലാം എന്ന പദം ഒന്നിലധികം അർത്ഥത്തിൽ ഉപ യോഗിക്കാറുണ്ട്. റസൂൽ(സ)പ്രബോധനം ചെയ്ത മതം എന്ന അർത്ഥ ത്തിലാണ് സാധാരണ ആ പദം ഉപയോഗിക്കാറുള്ളത്.

ഇസ്‌ലാമിനെ ഒരു മതമായി നിങ്ങൾക്ക് ഞാൻ പൊരുത്തപ്പെട്ടു തന്നു എന്ന് ഹജ്ജത്തുൽ വദാഇൽ റസൂലി(സ)നോട് അല്ലാഹു പ്രഖ്യാ പിച്ചതും, ജിബ്രീൽ(അ)വന്ന് ഇസ്‌ലാം എന്താണെന്ന് റസൂൽ(സ)നോട് ചോദിച്ചപ്പോൾ അല്ലാഹു അല്ലാതെ ആരാധ്യനില്ലെന്നും മുഹമ്മദ്(സ)അ ല്ലാഹുവിന്റെ റസൂലാണെന്നും സാക്ഷ്യം വഹിക്കുകയും.......ആണെന്നു റസൂൽ(സ)മറുപടി പറഞ്ഞതും ഇസ്‌ലാം കാര്യങ്ങൾ അഞ്ചാണെന്ന് ചെറുപ്പം മുതൽക്കേ പഠിച്ചുപോന്നതും (അത് ബുഖാരിയുടെ ഹദീസുക ളിലുള്ളതുമാണ്) മറ്റും അതാണ് തെളിയിക്കുന്നത്. ഒരവസരത്തിൽ അബൂ ദർറ്(റ)തന്റെ അടിമയെ ചീത്ത പറഞ്ഞപ്പോൾ 'ജാഹിലിയ്യ: സ്വഭാവമുള്ള ഒരു മനുഷ്യനാണ് താങ്കൾ' എന്ന് റസൂൽ(സ)പറഞ്ഞത് ബുഖാരി ഉദ്ധരി ച്ചിട്ടുണ്ട്. ഇതിന്റെ വ്യാഖ്യാനത്തിൽ ജാഹിലിയ്യ: എന്നാൽ ഇസ്‌ലാമിന്റെ മുമ്പുള്ളതാണ്. എന്ന് ഫത്ഹുൽ ബാരി:1-70ൽ പ്രസ്താവിച്ചിട്ടുണ്ട്. അപ്പോൾ റസൂൽ(സ) പറഞ്ഞതിന്റെ അർത്ഥം ഇപ്രകാരമാണ്. ഇസ്‌ലാ മിന്റെ മുമ്പുള്ള സ്വഭാവം അവശേഷിച്ച ഒരു വ്യക്തിയാണ് താങ്കൾ. ചോദ്യ കർത്താവ് പറഞ്ഞ പ്രകാരമാണെങ്കിൽ അതിന്റെ അർത്ഥം ഇപ്രാരമാവേ ണ്ടിവരും. 'ആദമിന്റെ മുമ്പുള്ള സ്വഭാവം അവശേഷിച്ച ഒരു വ്യക്തിയാണ് താങ്കൾ' ആദ്യമനുഷ്യനായ ആദമിന്റെ അടിമകളെ ചീത്ത പറയുന്ന മനു ഷ്യനുണ്ടായിരുന്നുവെന്ന് വിശ്വസിപ്പിക്കുവാനാണോ റസൂൽ(സ)അങ്ങനെ പ്രസ്താവിച്ചതെന്ന് മറിച്ച് ചോദിക്കാൻ തോന്നുകയാണ്.

റസൂലി(സ)ന്റെ മുമ്പുണ്ടായിരുന്ന പ്രവാചകൻമാർ പ്രബോധനം ചെയ്ത മതങ്ങൾക്കും ഇസ്‌ലാം എന്ന് പറയാറുണ്ട്. ഇസ്‌ലാമിനെ ഇങ്ങനെ രണ്ടർത്ഥത്തിൽ ഉപയോഗിക്കാറുണ്ടെന്ന് നുസ്രത്തിന്റെ ചോദ്യോത്തര പംക്തിയിൽ മുമ്പൊരിക്കൽ പ്രസ്താവിച്ചിട്ടുണ്ട്. (29-ാം ചോദ്യത്തിന്റെ മറുപടി നോക്കുക.)അതൊന്നും കാണാത്തതുകൊണ്ടോ ഓർമ്മയില്ലാത്തു കൊണ്ടോ ആയിരിക്കും ഈ സംശയം ചോദ്യകർത്താവിനെ അലട്ടിയത്.

**89.ചോദ്യം:** ഞങ്ങളുടെ ജുമുഅത്ത് പള്ളിക്കൽ ബാങ്ക് ഖുതുബ നമസ്കാ രങ്ങൾക്ക് സ്പീക്കർ ഉപയോഗിക്കണമെന്നും വേണ്ടെന്നും രണ്ടു വിഭാ

ഗങ്ങൾ തമ്മിൽ തർക്കമുണ്ടായി. അതിനെ തുടർന്ന് പള്ളിഭാരവാഹികൾ പല പണ്ഡിതൻമാരോടും അന്വേഷിച്ചപ്പോൾ ഭൂരിപക്ഷവും അതുപയോഗിച്ചുകൂടെന്ന് പറഞ്ഞതിന്റെ അടിസ്ഥാനത്തിൽ അത് വേണ്ടെന്നുവച്ചു. ഇപ്പോൾ വേണമെന്ന പക്ഷക്കാര് ഈ പള്ളിയിൽ നിന്ന് ഏകദേശം 4 ഫർലോങ്ങ് അകലെയുള്ള ഈ മഹല്ലിൽപെട്ട ഒരു നമസ്കാരപള്ളിയിൽ സ്പീക്കർ സഹിതമുള്ള ഒരു ജുമുഅ: സ്ഥാപിച്ചിരിക്കുന്നു. ആ ജുമുഅ: തക്ബീറത്തുൽ ഇഹ്റാം കൊണ്ട് ഞങ്ങളെക്കാൾ മുൻകടന്ന് പോയാൽ ഞങ്ങളുടെ ജുമുഅ: സ്വഹീഹാകുന്നതിന് വല്ല തടസ്സവുമുണ്ടോ?

**ഉത്തരം:** സ്പീക്കർ ഉപയോഗിച്ച് ഖുതുബ നിർവ്വഹിക്കുന്ന കാര്യത്തിൽ കേരളത്തിലെ സുന്നീപണ്ഡിതൻമാർ എന്നറിയപ്പെടുന്നവർ മൂന്നഭിപ്രായത്തിലാണുള്ളത്. ജുമുഅ: ഖുതുബയ്ക്കതുപയോഗിക്കൽ ഹറാമും അങ്ങനെ ഓതുന്ന ഖുതുബ സ്വഹീഹാകാത്തതുമാണ്. ഇതാണ് ഒരഭിപ്രായം. മർഹൂം ഖുതുബി മുഹമ്മദ് മുസ്‌ലിയാർ (ന:മ)അവർകളുടെയും മറ്റും അഭിപ്രായമാണിത്. കോഴിക്കോട് പുഴവക്കത്തെ പള്ളിയിൽ ജുമുഅ: സ്ഥാപിക്കുന്നതിനോടനുബന്ധിച്ച് പ്രസിഡണ്ട് അബ്ദുൽബാരി മുസ്‌ലിയാരുടെ അദ്ധ്യക്ഷതയിൽ ചേർന്ന സമസ്തയുടെ മുശാവറ യോഗത്തിലെ തീരുമാനവും അതായിരുന്നു. അന്ന് ഉപയോഗിക്കാൻ കൊണ്ടുവന്ന സ്പീക്കർ പുറത്തുകൊണ്ടുപോകുകയാണ് ചെയ്തത്. രണ്ടാമത്തെ അഭിപ്രായം ഖുതുബയിൽ സ്പീക്കർ ഉപയോഗിക്കൽ ജാഇസാണെങ്കിലും അത് ബിദ്അത്തും നല്ലതിനെതിരുമാണ്. (ഖുതുബ പരിഭാഷയെ സംബന്ധിച്ച് സമസ്തയുടെ തീരുമാനം ഇതാണ്.)പ്രമുഖ പണ്ഡിതരെന്നറിയപ്പെടുന്ന ചിലരുടെ അഭിപ്രായമാണിത്. മൂന്നാമത്തെ അഭിപ്രായം ജുമുഅ: ഖുതുബയിൽ സ്പീക്കർ ഉപയോഗിക്കാവുന്നതാണെന്നും അതിൽ യാതൊരു പന്തികേടുമില്ലെന്നുമാണ്. ഇബാറത്തുകൾ സൗകര്യംപോലെ വെട്ടിമുറിച്ച് പാകമാക്കുന്ന ചില മഹാപണ്ഡിതൻമാരുടെ അഭിപ്രായമാണിത്.

ഈ മൂന്നഭിപ്രായത്തിൽ മൗലാനാ ഖുതുബി മുഹമ്മദ് മുസ്‌ലിയാരുടെ അഭിപ്രായമാണ് സത്യവും യാഥാർത്ഥ്യവും. എന്തുകൊണ്ടെന്നാൽ ഖത്തീബ് തന്റെ ശബ്ദം ഉയർത്തുക വഴി നാല്പത് ആളെ കേൾപ്പിക്കൽ ഖുതുബയുടെ ശർത്താണെന്ന് നിഹായ:2-306ലും മറ്റു ഫിഖ്ഹിന്റെ കിതാബുകളിലും വിവരിച്ചിട്ടുണ്ട്. സ്പീക്കറിന്റെ ശബ്ദം ഖത്തീബിന്റെ ശബ്ദമല്ല. ഒരുതരം 'സ്വദാ' (പ്രതിധ്വനി)യും ഖത്വീബിന്റെ ശബ്ദത്തോട് സാദൃശ്യമുള്ള മറ്റൊരു ശബ്ദവുമാണ്. ശബ്ദിച്ചവന്റെ ശബ്ദം പോലെ മലയിൽ നിന്നും മറ്റും മടങ്ങിക്കേൾക്കുന്ന മറ്റൊരു ശബ്ദത്തിന് സ്വദാ എന്ന് പറയപ്പെടുമെന്ന് സിഹാഹിൽ പ്രസ്താവിച്ചതായി താജുൽ ഉറൂസ്:10-208ൽ പറഞ്ഞിരിക്കുന്നു. സിഹാഹിൽ പറഞ്ഞ മറ്റും എന്നതിന്റെ വ്യാപ്തിയിൽ സ്പീക്കർ ഉൾപ്പെടുന്നതിനാൽ സ്പീക്കറിൽ നിന്ന് കേൾക്കുന്ന ശബ്ദം സംസാരിച്ചവന്റതിനോട് സാദൃശ്യമുള്ള മറ്റൊരു ശബ്ദമാണെന്ന് ഗ്രഹി

ക്കാവുന്നതാണ്. ഒരു വസ്തുവിനോട് സാദൃശ്യമുള്ള മറ്റൊന്നിന് ആ വസ്തുവിന്റെ വിധി കൊടുക്കുവാൻ ശാഫിഈ മദ്ഹബ് അനുവദിക്കുക യില്ലല്ലോ. മാസപ്പിറവി കണ്ടതായി സ്ഥിരപ്പെടണമെങ്കിൽ ബാലചന്ദ്രനെ തന്നെ കണ്ണുകൊണ്ട് കാണേണ്ടതുള്ളത് കൊണ്ട് കാഴ്ചയിൽ ചെറുതിനെ വലുതാക്കുന്ന ഉപകരണത്തിൽ കൂടിയോ വെള്ളം, പളുങ്ക്, കണ്ണാടി തുട ങ്ങിയവയിൽ കൂടിയോ കണ്ടാൽ മാസം സ്ഥിരപ്പെടുകയില്ലെന്ന് ശർവാനി തുഹ്ഫ: സഹിതം:3-372ൽ പ്രസ്താവിച്ചത് സ്മരണീയമാണ്. കണ്ണാടി യിലോ വെള്ളത്തിലോ ചെറുതിനെ കാഴ്ചയിൽ വലുതാകുന്ന ഉപകരണം മുഖേനയോ കാണുന്നത്, ബാലചന്ദ്രനോട് സാദൃശ്യമുള്ള മറ്റൊരു രൂപ മായതുകൊണ്ടും സാക്ഷാൽ രൂപമല്ലാത്തത് കൊണ്ടുമാണ് ആ കാഴ്ച കൊണ്ട് സ്ഥിരപ്പെടാതിരുന്നത്. ഇപ്പോലെ പല ഉദാഹരണങ്ങളും ഫിഖ് ഹിന്റെ കിതാബുകളിൽ കാണാൻ സാധിക്കും. ആകയാൽ ലൗഡ്സ്പീ ക്കറിന്റെ ശബ്ദം കേട്ടാൽ ഖതീബിന്റെ ശബ്ദം കേട്ടതായി വയ്ക്കുവാൻ നിർവ്വാഹമില്ല. അതിനോടു സാദൃശ്യമുള്ള ശബ്ദം കേട്ടുവെന്ന് വയ്ക്കു വാനേ നിർവ്വാഹമുള്ളൂ.

"സംസാരിക്കുന്ന ആളുടെ ശബ്ദം വലുതാക്കുന്നുവെന്നല്ലാതെ സ്പീക്കർ ശബ്ദം മാറ്റുന്നില്ല. എന്നാണ്, സ്പീക്കർ ജാഇസാക്കുന്നവ രുടെ വാദം. ഇത് പിഴവാണ്. കാരണം, സംസാരിക്കുന്ന ആളുടെ ശബ്ദ തരംഗങ്ങളെ വിദ്യുൽതരംഗങ്ങളാക്കി മാറ്റി വീണ്ടും ശബ്ദതരംഗങ്ങളെ സൃഷ്ടിച്ച് ഉച്ചത്തിൽ പുറത്ത് വിടലാണ് സ്പീക്കറിന്റെ പ്രവർത്തനമെന്ന് അതിനെ സംബന്ധിച്ച് അൽപമെങ്കിലും പരിചയമുള്ളവർക്കറിയാവുന്ന പരമാർത്ഥമാണ്. അതിനാൽ സ്പീക്കർ പുറത്തുവിടുന്ന ശബ്ദം സംസാ രിക്കുന്ന ആളുടെ ശബ്ദമല്ല. അതിനോട് സാദൃശ്യമുള്ള മൂന്നാമത്തെ രൂപ ഭേദമാണ്. 1969 ആഗസ്റ്റ് 9-ാംതിയ്യതി ചന്ദ്രിക ആഴ്ചപ്പതിപ്പ് നോക്കുക.

ഉപര്യുക്ത കാരണങ്ങൾ കൊണ്ട് സ്പീക്കറിൽ ഓതിയ ഖുതുബ കേട്ടവർ ഖതീബിന്റെ ഖുതുബയല്ലാത്ത അതിനോട് സാദൃശ്യമുള്ള മറ്റൊരു ശബ്ദം കേട്ടവരാണ്. ഖത്തീബ് തന്റെ ശബ്ദം ഉയർത്തിക്കൊണ്ട് നാല്പ തുപേരെ കേൾപ്പിക്കൽ എന്ന ഖുതുബയുടെ ശർത്ത് ഇതുകൊണ്ട് നിറ വേറുന്നില്ല. അതിനാൽ ഖുതുബ സ്വഹീഹാകുന്നില്ല. ഖുതുബ സ്വഹീ യാവാത്തതിനാൽ ജുമുഅയും ബാത്വിലാണ്. ബാത്വിലായ ജുമുഅ:യിലെ തക്ബീറത്തുൽ ഇഹ്റാം മുൻകടക്കൽ നിങ്ങളുടെ ജുമുഅ: സ്വഹീഹാ വുന്നതിന് തടസ്സമാവുകയില്ല.

ആകയാൽ സ്പീക്കറിൽ കൂടി ഖുതുബ നിർവ്വഹിച്ചാൽ അതു സ്വഹീഹാവണമെങ്കിൽ ഖതീബ് തന്റെ ശബ്ദം ശ്രോതാക്കൾക്ക് കേൾപ്പി ക്കൽ ശർത്തില്ലെന്നു വരണം. അല്ലെങ്കിൽ സ്പീക്കറിന്റെ ശബ്ദം ഖതീ ബിന്റെ ശബ്ദമാണെന്നുവരണം. മേൽ എഴുതിയ വാക്യങ്ങൾകൊണ്ടും മറ്റും അതുരണ്ടും ശരിയല്ലെന്ന് സ്പഷ്ടമാണ്. ഖുതുബയിൽ സ്പീക്കർ

ഉപയോഗിക്കൽ ജാഇസാക്കിയവർ അതിന് തെളിവായി ശാഫിഈ ഫുഖ ഹാക്കളുടെ ഒരു ഇബാറത്തും നാളിതുവരേക്കും നല്കിയിട്ടില്ല. അത് നല്കാൻ കഴിയുകയുമില്ല. ഈ വസ്തുത പണ്ഡിതന്മാരും പാമരൻമാരും മനസ്സിലാക്കിയിരിക്കേണ്ടതാണ്. ഹിദായത്ത് അല്ലാഹുവിങ്കൽ നിന്നുമാത്രം. അല്ലാഹുവിൽ വിശ്വസിക്കുകയും നാമിന്ന് പ്രവർത്തിക്കുന്ന എല്ലാ പ്രവർത്തനങ്ങൾക്കും നാളെ പരലോകത്തു വച്ച് അല്ലാഹുവിന്റെ തിരുസന്നിധിയിൽ നിന്ന് സമാധാനം പറയേണ്ടിവരുമെന്നും ഇവിടെയുള്ള വാശിയും പിടിവാശിയുമെല്ലാം മരണത്തോടെ അവസാനിക്കുമെന്നും ദൃഢമായി വിശ്വസിക്കുകയും ചെയ്യുന്നവർ സ്വഹീഹാവാത്ത ജുമുഅ: നിർവ്വഹിക്കുകയില്ലെന്നും അതിനെ പ്രോത്സാഹിപ്പിക്കുകയില്ലെന്നും തീർച്ചയാണ്. സത്യം അറിഞ്ഞ് അതിനോട് പിൻപറ്റുവാൻ അല്ലാഹു നമുക്ക് തൗഫീഖ് നല്കട്ടെ!

**90.ചോദ്യം:** ഗീബത്തിന്റെ വിവക്ഷ എന്താണ്? അത് മതം അനുവദിച്ചതോ അല്ലാത്തതോ? അനുവദിക്കാത്തതാണെങ്കിൽ നുസ്രത്തുൽ അനാം പോലെയുള്ള ദീനീപ്രസിദ്ധീകരണങ്ങൾ പലരേയും ഗീബത്ത് പറയുന്നതോ?

**ഉത്തരം:** എടുത്ത് പറയൽ ഇഷ്ടപ്പെടാത്ത കാര്യങ്ങൾ മുസ്‌ലിം സഹോദരൻമാരിലുള്ളത് എടുത്ത് പറയുകയെന്നതാണ് ഗീബത്തിന്റെ നിർവ്വചനവും വിവക്ഷയും. ഗീബത്ത് പറയൽ വൻദോഷമോ ചെറുദോഷമോ എന്ന കാര്യത്തിൽ ഇമാമീങ്ങൾക്കിടയിൽ അഭിപ്രായ വ്യത്യാസമുണ്ടെങ്കിലും പൊതുവിൽ അത് ഹറാമാണ്. മതം അനുവദിച്ചതല്ല. പക്ഷേ, ചില സന്ദർഭങ്ങളിൽ ഗീബത്ത് പറയൽ അനുവദനീയമാകുന്നതാണ്. അങ്ങനെയുള്ള സന്ദർഭങ്ങൾ ആറാണ്. 1) അക്രമത്തിരനിരയാവൽ, അഥവാ അക്രമം തടയാൻ കെൽപുള്ളവരോട് അക്രമി ചെയ്ത തെറ്റിനെ വിവരിച്ചുകൊണ്ട് പരാതി ബോധിപ്പിക്കൽ

2) നിഷിദ്ധമായ സംഗതികൾക്ക് എതിരിൽ സഹായമർത്ഥിക്കൽ. നിഷിദ്ധമായ കാര്യങ്ങൾ ചെയ്യപ്പെടുമ്പോൾ അത് തടയാൻ കെൽപുള്ളവരോട് സംഗതി വ്യക്തമാക്കിക്കൊണ്ട് അത് തടയാൻ ആവശ്യപ്പെടൽ അതിന്റെ ഉദാഹരണമാണ്. 3) ഒരാൾ ചെയ്ത വിഷയത്തെ സംബന്ധിച്ച് അതിന്റെ മതവിധി അന്വേഷിക്കുക. അവൻ എന്നെ അത് ചെയ്തു. അതിന്റെ വിധി എന്ത്? അവന്റെ നാശത്തിൽ നിന്ന് ഞാൻ ഒഴിവാകാൻ മാർഗ്ഗമെന്ത്? എന്നെല്ലാം ചോദിക്കൽ അതിന്റെ ഉദാഹരണമാണ്. 4). നാശകരമായ കാര്യങ്ങളിൽ നിന്ന് മുസ്‌ലിംകളെ വിമുക്തരാക്കൽ. ഹദീസിന്റെ റാവികളും വല്ല വിഷയത്തിലും സാക്ഷി നില്ക്കുന്ന സാക്ഷികളും ഗ്രന്ഥകർത്താക്കളും ലേഖകന്മാരും ആക്ഷേപാർഹരാണെങ്കിൽ അവർ അർഹിക്കുന്ന ആക്ഷേപങ്ങൾ വിവരിക്കുക. ഫത്‌വ നല്കുവാനും അദ്ധ്യാപനം നടത്തുവാനും അർഹതയില്ലാത്തവരും ഫാസിഖീങ്ങളും ഫത്‌വ നല്കുവാനോ

അദ്ധ്യാപനം നടത്തുവാനോ തയ്യാറായാൽ അവരുടെ അപര്യപ്തത വിവരിക്കുക. ബിദ്അത്തിലേക്ക് ആളെ ക്ഷണിക്കുന്ന വ്യക്തികൾ അദ്ധ്യാപനത്തിന് തയ്യാറായാൽ അവരെ സമീപിക്കുന്നവർക്ക് അവരുടെ ദൂഷ്യങ്ങൾ വിവരിച്ചുകൊടുക്കുക. വിവാഹത്തിന് ഉദ്ദേശിച്ചവർക്ക് വധൂവരൻമാരുടെ ദീനിയോ ദുൻയാവിയോ ആയ ദൂഷ്യങ്ങൾ മനസ്സിലാക്കിക്കൊടുക്കുക. മറ്റൊരാളോടു ദീനിയോ ദുൻയവിയോ ആയ കാര്യത്തിൽ സമ്പർക്കത്തിനൊരുങ്ങിയവർക്ക് മറ്റേ ആളിലുള്ള ദൂഷ്യങ്ങൾ വിവരിച്ചുകൊടുക്കുക മുതലായവയെല്ലാം അതിന്റെ ഉദാഹരണങ്ങളാണ്. ഈ നാലാം ഇനത്തിൽപെട്ട ഗീബത്ത് ജാഇസാണെന്ന് മാത്രമല്ല നിർബന്ധമാണെന്ന് ഇജ്മാ ഉണ്ട്. 5) ഫിസ്ഖ് കൊണ്ടും ബിദ്അത്ത് കൊണ്ടും പരസ്യമാക്കുന്നവരെ ഗീബത്ത് പറയൽ, 6) ആളുകളെ മനസ്സിലാക്കിക്കൊടുക്കൽ, കോങ്കണ്ണൻ, ചേനത്തലയൻ, പൊട്ടൻ പോലെയുള്ള നാമങ്ങളോടുകൂടി അറിയപ്പെടുന്നവരെ മറ്റുള്ളവർക്ക് ആളെ അറിയാൻ വേണ്ടി ആ പേരിൽ വിളിക്കൽ ഇതിന്റെ ഉദാഹരണമാണ്.

ഇങ്ങനെ ആറിനം ഗീബത്തുകൾ അനുവദനീയവും ഇതിൽ 4-ാം ഇനം നിർബന്ധവുമാണ്. ഇബ്നുഹജർ(റ)തന്റെ 'സവാജിർ' 2-12ൽ പ്രസ്താവിച്ചതാണ് മേൽ പറഞ്ഞതെല്ലാം. നുസ്രത്ത് പോലെയുള്ള ദീനീ പ്രസിദ്ധീകരണങ്ങളിൽ ചില സന്ദർഭങ്ങളിൽ ചിലരെ ഗീബത്ത് പറയുന്നുണ്ടെങ്കിൽ അതെല്ലാം അനുവദനീയമായ ഇനത്തിലോ നിർബന്ധമായ ഇനത്തിലോ പെട്ടതാണ്.

**91.ചോദ്യം:** വെള്ളിയാഴ്ച ജുമുഅ: ഖുതുബയുടെ മുമ്പ് 'മഅ്ശിറ്' വിളിക്കുന്നുണ്ട്. അത് നിർബന്ധമോ സുന്നത്തോ? അതിന്റെ അടിസ്ഥാനമെന്ത്? എന്തെല്ലാം കാര്യങ്ങൾ അതിൽ അടങ്ങിയിരിക്കണം? അബൂഹുറൈറ:യെ തൊട്ടു ബുഖാരിയും മുസ്ലിമും റിപ്പോർട്ടു ചെയ്തു എന്നു പറഞ്ഞുകൊണ്ട് 'ഇദാസഇദൽഖത്തീബു'.....(ഖത്തീബ് മിമ്പറിൽ കേറിയാൽ ആരും സംസാരിക്കരുത്. സംസാരിച്ചാൽ അവന് ഖുതുബ പാഴായി. ഖുതുബ പാഴായാൽ ജുമുഅയില്ല.) എന്ന ഹദീസ് മിക്ക സ്ഥലങ്ങളിലും മഅ്ശിറ് വിളിയിൽ ഓതാറുണ്ട്. ഇങ്ങനെ ഒരു ഹദീസ് സ്വഹീഹ് ബുഖാരിയിലും സ്വഹീഹ് മുസ്ലിമിലുമുണ്ടോ? ഇല്ലെങ്കിൽ അത് കേൾക്കുന്ന ആലിമിങ്ങൾ എല്ലാവരും മൗനം ദീക്ഷിക്കുന്നതെന്ത് കൊണ്ടാണ്?

**ഉത്തരം:** മഅ്ശിറ് വിളി നിർബന്ധമല്ല. സുന്നത്താണ്. ഹജ്ജത്തുൽ വദാഇൽ റസൂൽ(സ) മിനായിൽ വച്ച് ഖുതുബ ഓതിയപ്പോൾ നിശ്ശബ്ദമായിരിക്കാൻ നിർദ്ദേശിക്കുന്ന ഹദീസാണ് അതിൽ അടങ്ങിയ വിഷയം. തുഹ്ഫ:2-461ൽ പ്രസ്താവിച്ചതാണിതെല്ലാം.

'ഇദാസഇദ....' എന്ന ഹദീസ് സ്വഹീഹുൽ ബുഖാരിയിലും സ്വഹീഹു മുസ്ലിമിലുമില്ല. ബുഖാരിയുടെ 'അൽഅദബുൽ മുഫ്റദ്' താരീഖ്, മുതലായവയിലോ ഇമാം മുസ്ലിമിന്റെ സ്വഹീഹ് മുസ്ലിം അല്ലാത്ത

മറ്റു കിതാബുകളിലോ ഉണ്ടോ ഇല്ലയോ എന്നു പറയാൻ സാദ്ധ്യമല്ല. എങ്കിലും ഇമാം ബുഖാരിയെ തൊട്ടും ഇമാം മുസ്‌ലിമിനെ തൊട്ടും സ്വഹീഹൈനിയല്ലാത്ത കിതാബുകളിൽ നിന്നോ അല്ലെങ്കിൽ മആശിറ് വിളിക്കുന്നവർക്ക് ബുഖാരി മുസ്‌ലിമിൽ നിന്ന് പരമ്പരാഗതമായിട്ടോ ആ ഹദീസ് ലഭിച്ചതായിരിക്കാനും സാദ്ധ്യതയുണ്ട്. അബൂഹുറൈറ(റ)മുതൽ ബുഖാരി മുസ്‌ലിംവരെയുള്ള റാവികളെ വിട്ടതുപോലെ ബുഖാരി മുസ്‌ലിം മുതൽ 'മുഅദ്ദിൻ' വരെയുള്ള റാവികളേയും വിട്ടതാണെന്നുവയ്ക്കുന്നതിൽ യാതൊരു വിരോധവുമില്ല. അതുകൊണ്ടാണ് പൂർവ്വകാലം മുതൽക്കേ ഉലമാക്കളുടെ മുന്നിൽ വച്ച് ചെയ്യപ്പെടുന്ന അതിനെ അവർ ആക്ഷേപിക്കാതിരുന്നതും. പുരാതന കാലം മുതൽക്കേ ഖുതുബയുടെ മുമ്പ് അബൂഹുറൈറ(റ)യുടെ പേര് പറയലും തർളിയത്ത് ചൊല്ലലും പതിവുണ്ടെന്നും അത് അബൂഹുറൈറ(റ)യുടെ മനാഖിബിൽ പെട്ടതാണെന്നും ഇമാം താജുദ്ദീനുസുബ്കി(റ)തന്റെ തബഖാത്തിൽ പ്രസ്താവിച്ചത് സ്മരണീയമാണ്.

**92.ചോദ്യം:** വയർവരെ മനുഷ്യരൂപവും അവിടന്ന് മേൽപോട്ട് മത്സ്യരൂപവുമുള്ള ഒരു മനുഷ്യമത്സ്യത്തിന്റെ ഫോട്ടോ ഇയ്യിടെ പത്രത്തിൽ കാണുകയുണ്ടായി. അതിന്റെ മാംസം ഭക്ഷിക്കാൻ പറ്റുമോ?

**ഉത്തരം:** മനുഷ്യമത്സ്യത്തിന് നസ്നാസ് എന്ന അറബിയിൽ പറയപ്പെടും. അത് കടലിൽ മാത്രം ജീവിക്കുന്നതാണെങ്കിൽ കടലിൽ ജീവിക്കുന്ന ആമയുടെ വിധിയാണതിനുള്ളത്. മുഅ്തമദ് പ്രകാരം കടലാമയെ തിന്നുന്നതിന് വിരോധമില്ല. കടലിൽ മാത്രം ജീവിക്കുന്നതല്ലെങ്കിൽ അതിന് തവളയുടെ വിധിയാണുള്ളത്. തവളയെ തിന്നാൻ പാടില്ല. ഇതെല്ലാം തുഹ്ഫ:9-378ൽ വ്യക്തമാക്കിയതാണ്. മേൽപറഞ്ഞ മനുഷ്യമത്സ്യം കരയിൽ ഉല്ലസിച്ച് നടക്കുമ്പോൾ വെടിവച്ചു വീഴ്ത്തപ്പെട്ടു എന്ന റിപ്പോർട്ട് കൊണ്ട് മനസ്സിലാവുന്നത് അതിന് തവളയുടെ വിധിയാണെന്നാണ്.

**93.ചോദ്യം:** കരിങ്കുരങ്ങ് രസായനം മുസ്‌ലിംകൾക്ക് ഉപയോഗിക്കാൻ പറ്റുമോ?

**ഉത്തരം:** കരിങ്കുരങ്ങ് രസായനം എന്ന പേരിൽ അറിയപ്പെടുന്നമിക്കതിലും കരിങ്കുരങ്ങിന്റെ സ്ഥാനം വെള്ളിക്കോലിലെ വെള്ളിപോലെയാണെന്നാണറിവ്. കരിങ്കുരങ്ങ് ചേർത്തുണ്ടാക്കിയ രാസയനമാണെങ്കിൽ അത് നജസാണ്. ഇതുപോലെ ഇന്ന് പ്രചാരത്തിലുള്ള പല ഔഷധങ്ങളിലും നജസ് ചേർക്കുന്നുണ്ട്. മദ്യമല്ലാത്ത മറ്റ് നജസുകൾ കൊണ്ട് രോഗത്തിന് ചികിത്സിക്കാവുന്നതാണ്. ഉപയോഗിക്കുന്നവരുടെ ചികിത്സയിലുള്ള പരിചയം കൊണ്ടോ അല്ലെങ്കിൽ ചികിത്സയിൽ നീതിമാനായ വൈദ്യൻ പറഞ്ഞതുകൊണ്ടോ തന്റെ രോഗത്തിന് ഈ മരുന്നുകൊണ്ടു പ്രയോജനം സിദ്ധിക്കുമെന്ന് അറിയുകയും നജസല്ലാത്ത മറ്റു മരുന്നുകൾ ഈ രോഗത്തിന് ഫലപ്രദമല്ലാതിരിക്കുകയും ചെയ്യുമ്പോൾ മാത്രമേ നജസുകൊണ്ട് ചികിത്സിക്കാവൂ. തുഹ്ഫ:9-170.

**94.ചോദ്യം:** ഹംസ(റ), നബി(സ)യുടെ എളാപ്പയോ, മൂത്താപ്പയോ?

**ഉത്തരം:** എളാപ്പയാണ്. റസൂലി(സ)ന് ഹംസ(റ)യെക്കാൾ രണ്ടോ നാലോ വയസ്സ് കൂടുതലുണ്ട്. റസൂലി(സ)ന്റെ വന്ദ്യപിതാവ അബ്ദുല്ല എന്നവർ അബ്ദുൽ മുത്തലിബിന്റെ ചെറിയ മകനാണെന്ന് ചിലർ പറഞ്ഞത് അബ്ദുല്ല എന്നവരുടെ ഉമ്മ അംറുമകൾ ഫാത്തിമയുടെ മക്കളിൽ ഇളയ മകൻ എന്നു വയ്ക്കേണ്ടതത്രെ. ഹംസ(സ)യുടെയും മറ്റും ഉമ്മ വേറെയാണല്ലോ.

**95.ചോദ്യം:** ഖത്തീബു മിമ്പറിൽ കേറി ജനങ്ങളിലേക്ക് തിരിയേണ്ടത് വടക്ക് ഭാഗത്തൂടെ കിഴക്കോട്ടോ? തെക്ക് ഭാഗത്തുകൂടെ കിഴക്കോട്ടോ?

**ഉത്തരം:** നമസ്കാരം കഴിഞ്ഞു ദുആ ഇരക്കുമ്പോൾ തിരിയുന്ന ക്രമത്തിലാണ് തിരിയേണ്ടത് എന്ന് ഇബ്നുഹജർ(റ)ഫതാവ: 1-252ൽ പറഞ്ഞിട്ടുണ്ട്. ആ അടിസ്ഥാനത്തിൽ പടിഞ്ഞാറ് ഭാഗത്ത് ഖിബ്‌ല സ്ഥിതി ചെയ്യുന്ന പ്രദേശങ്ങളിൽ വടക്ക് ഭാഗത്തുകൂടെ കിഴക്കോട്ട് തിരിയുകയാണ് വേണ്ടത്.

**96.ചോദ്യം:** ജനാബത്ത് കുളി കഴിഞ്ഞതിന്റെ ശേഷം നിയ്യത്തിൽ സംശയിച്ചാൽ രണ്ടാമത് കുളിക്കേണ്ടതുണ്ടോ?

**ഉത്തരം:** വുസൂ, കുളി ഇവയിൽ നിന്ന് വിരമിച്ച ശേഷം ഏതെങ്കിലും ഒരു അംഗം കഴുകിയതിലോ നിയ്യത്തിൽ തന്നെയുമോ സംശയിച്ചാൽ ആ സംശയത്തിന് സ്ഥാനമില്ല. അതിനാൽ രണ്ടാമത് കുളിക്കേണ്ടതില്ല.

**97.ചോദ്യം:** നമസാകാരം കഴിഞ്ഞതിന് ശേഷം നെറ്റിത്തടം തടവുന്നതിനു വല്ല തെളിവുമുണ്ടോ?

**ഉത്തരം:** റസൂൽ(സ) നമസ്കാരം കഴിഞ്ഞാൽ വലതുകൈ കൊണ്ട് നെറ്റി തടവിയിരുന്നു എന്ന് അനസ്(റ)നിവേദനം ചെയ്തത് ഇമാം നവവി(റ)അദ്കാറിൽ ഉദ്ധരിച്ചിട്ടുണ്ട്. പേ:69.

**98.ചോദ്യം:** വരയും ചിത്രവുമുള്ള പടങ്ങളിൽ നമസ്കരിക്കൽ കറാഹത്താണെന്ന് പറയുന്നതിന്റെ രഹസ്യമെന്ത്?

**ഉത്തരം:** നമസ്കരിക്കുന്നവരുടെ ശ്രദ്ധ അതിലേക്ക് തിരിയാൻ സാദ്ധ്യതയുണ്ടാവൽ.

**99.ചോദ്യം:** ഉസ്മാനി(റ)ന്റെ ഉമ്മ ഹാശിമിയാണെന്ന് (അബ്ദുമനാഫിന്റെ മകൻ ഹാശിമിന്റെ പരമ്പയിൽ പെട്ടവരാണെന്ന്) തുഹ്ഫയിലും മറ്റും കാണുന്നുണ്ട്. അബ്ദുശംസിന്റെ പരമ്പയിൽ പെട്ട കുറൈസിന്റെ മകൾ അർവയാണല്ലോ ഉസ്മാനി(റ)ന്റെ വന്ദ്യമാതാവ്. അപ്പോൾ തുഹ്ഫയിലും മറ്റും പറഞ്ഞതിനെ എങ്ങനെ ന്യായീകരിക്കും.

**ഉത്തരം:** ചോദ്യകർത്താവ് പറഞ്ഞ അർവാ ഉമ്മുഹാകീം എന്ന മഹതിയുടെ പുത്രിയാണ്. ഉമ്മുഹക്കീമാണെങ്കിൽ അബ്ദുൽമുത്തലിബിന്റെ മകളാണ്. അബ്ദുൽ മുത്തലിബ് ഹാശിമിന്റെ മകനാണല്ലോ. ആക

യാൽ ഉമ്മാന്റെ ഉമ്മ ഹാശിമിയായതുകൊണ്ടാണ് ഉസ്മാനി(റ)ന്റെ ഉമ്മ ഹാശിമിയാണെന്ന് തുഹ്ഫയിലും മറ്റും പ്രസ്താവിച്ചത്.

**100.ചോദ്യം:** ഹാജിമാർ അറഫയിൽ സമ്മേളിക്കുന്നതും നമ്മുടെ നാട്ടുകളിൽ അറഫാദിനം ആചരിക്കുന്നതും വ്യത്യസ്തദിനങ്ങളിലാണല്ലോ. അതിനാൽ ഏത് ദിവസത്തിലാണ് അറഫാ നോമ്പ് അനുഷ്ടിക്കേണ്ടത്?

**ഉത്തരം:** ദുൽഹജ്ജ് ഒമ്പതിന്.

**101.ചോദ്യം:** നുസ്രത്തുൽ അനാം പു:5, ല:10, പേ:17ൽ "അവിടന്ന് (പ്രവാചകൻ) ഇറങ്ങി നടന്നു. മക്കയിലെ സൗർ കുന്നിൽപുറത്തുള്ള ഒരു ഗുഹയിൽ ചെന്ന് അന്തിയുറങ്ങി" എന്നും പു:6, ല:1 പേ:9ൽ "പ്രവാചകനും സിദ്ധീഖും ആ ഗുഹയിൽ ഒളിഞ്ഞിരുന്നു. ഇന്നലെ പ്രവാചകൻ ഏകനായി അന്തിയുറങ്ങിയ ഗുഹയിൽ" എന്നും സി.മുഹമ്മദ് എഴുതിക്കണ്ടു. ദാറുന്നദ്വത്തിലെ തീരുമാനം അറിഞ്ഞ മാത്രയിൽ പ്രവാചകൻ വീട്ടിൽ നിന്നിറങ്ങി ആ ഗുഹയിൽ ചെന്ന് ചേരുകയും പിറ്റേന്ന് അവിടെ നിന്നിറങ്ങി അബൂബക്ർ(റ)ന്റെ വസതിയിൽ വന്നു വൈകുന്നേരം രണ്ടുപേരും കൂടി ആ ഗുഹയിൽ വീണ്ടും ചെന്ന് ഒളിഞ്ഞിരിക്കുകയും ചെയ്തുവെന്നാണല്ലോ നുസ്രത്തിന്റെ മേൽവാക്യങ്ങളിൽ നിന്നും മനസ്സിലാകുന്നത്. റസൂൽ(സ)വസതിയിൽ നിന്നിറങ്ങി നേരെ അബൂബക്റി(റ)ന്റെ വീട്ടിലേക്ക് പോയി. എന്നാണല്ലോ സാധാരണ പറഞ്ഞുകേൾക്കാറുള്ളത്. റസൂൽ കരീമിന്റെ ഹിജ്റയിൽ രണ്ടുതവണ ഗുഹയിൽ പ്രവേശിച്ച സംഭവം വല്ല ചരിത്രഗ്രന്ഥത്തിലും രേഖപ്പെടുത്തിയിട്ടുണ്ടോ? ഉണ്ടെങ്കിൽ ഏത് ഗ്രന്ഥം?

**ഉത്തരം:** ഉണ്ട്. രേഖപ്പെടുത്തിയിട്ടുണ്ട്. 'മവാഹിബുല്ലദുന്നിയ്യ'യുടെ ശറഹ് 'സുർഖാനി' വാല്ല്യം 1, പേജ്:322ൽ അങ്ങനെ പ്രസ്താവിച്ചിട്ടുണ്ട്.

**102.ചോദ്യം:** വയലുകളിലും മറ്റും കീടനാശിനി തെളിക്കുന്ന കുറ്റിവാങ്ങി കൂലിക്ക് കൊടുക്കുകയും അതിൽ നിന്നുള്ള വരുമാനം പള്ളിമദ്രസ മുതലായ സ്ഥാപനങ്ങളിലേക്ക് തിരിക്കുകയും ചെയ്യുന്നതിന്ന് വിരോധമുണ്ടോ?

**ഉത്തരം:** കൃഷിക്കാർക്ക് ഉപദ്രവം ചെയ്യുന്ന ജീവികളെ നശിപ്പിക്കാൻ ശറഅ് അനുവദിച്ചതിനാൽ പ്രസ്തുത കുറ്റിവാങ്ങി കൂലി കൊടുക്കുന്നതിലും ആ കൂലി പള്ളി, മദ്രസ മുതലായ സ്ഥാപനങ്ങൾക്ക് ഉപയോഗിക്കുന്നതിനും വിരോധമില്ല.

**103.ചോദ്യം:** ഖുർആൻ ടെയ്പ് ചെയ്തു റിക്കാർഡ് ഉപയോഗിച്ചാൽ ഖുർആൻ ഓതുന്നതിന് പകരം മതിയാകുമോ?

**ഉത്തരം:** ഖുർആൻ ഓതുന്നതിനാണ് പുണ്യമുള്ളത്. അതിനോടു സാദൃശ്യമുള്ള ഒരു ശബ്ദം ഉണ്ടാക്കി വയ്ക്കുന്നതിനല്ല.

**104.ചോദ്യം:** ഹദ്ദാദ് റാത്തീബിൽ 'വബിമുഹമ്മദിൻ നബിയ്യ' എന്ന് പറയുമ്പോൾ അടുത്ത കാലത്തായി ചില സ്ഥലങ്ങളിൽ സ്വലാത്ത് ചൊല്ലു

ന്നതായി കാണുന്നു. ഇതുവരെ ചൊല്ലാത്തവർക്ക് അതിൽ വിഷമമുണ്ട്.

ഹദ്ദാദ് പോലെയുള്ള ഹൽഖകളിൽ ചമ്മണപ്പടി ഇരുത്തം ഇരിക്കുന്നതിന്റെ സ്ഥിതി എന്ത്?

**ഉത്തരം:** ഹദ്ദാദിലെ 'വബിമുഹമ്മദിൻനബിയ്യാ' എന്നത് ഹദീസിൽ വാരിദായത് (വന്നത്)ആണ്. അത് അതേനിലയിൽ തന്നെ ചൊല്ലുകയും വേണം. സ്വലാത്ത് അതോടുകൂടി ചേർക്കേണ്ടതില്ല. മുഹമ്മദ് നബി അല്ലാഹുവിന്റെ റസൂലാണെന്ന് അർത്ഥം വരുന്നതും റസൂൽ(സ)പുരുഷൻമാരിൽ ആരുടെയും പിതാവായിട്ടില്ല എന്ന അർത്ഥം വരുന്നതും ഖുർആൻ വാക്യങ്ങൾ ഓതുമ്പോൾ സ്വലാത്ത് ചൊല്ലാറില്ലല്ലോ.

ഹദ്ദാദ് ചൊല്ലാൻ ശൈഖന്മാർ 'ഇജാസത്ത്' കൊടുക്കുമ്പോൾ 'തവർറുകി'ന്റെ ഇരുത്തം ഇരിക്കണമെന്നും കൂടുതൽ ആളുണ്ടാകുമ്പോൾ 'ഹൽഖ'യായി ഇരുന്നുചൊല്ലണമെന്നുമുള്ള നിബന്ധനയോടു കൂടിയാണ് 'ഇജാസത്ത്' കൊടുക്കുന്നത് എന്നാണഅ അറിവ്. അങ്ങനെയുള്ള ഇജാസത്ത് പ്രകാരം ഹദ്ദാദ് ചൊല്ലുന്നവർ ചമ്മണപ്പടിയിട്ടു ഇരിക്കുന്നത് ശരിയല്ല.

**105.ചോദ്യം:** ഒരാൾ അവന്റെ ഭാര്യയെ ത്വലാഖ് ചൊല്ലിയപ്പോൾ "എന്റെ ഭാര്യയുടെ ഒന്നും രണ്ടും ത്വലാഖ് ചൊല്ലിപ്പിരിച്ചു" എന്ന് പറഞ്ഞാൽ മൂന്ന് ത്വലാഖും പോകുമെന്ന് ചില ആലിമീങ്ങളും (ഫത്ഹുൽമുഈനിൽ പറഞ്ഞപോലെ) രണ്ടു ത്വലാഖ് മാത്രമേ പോകുകയുള്ളൂവെന്ന് മറ്റു ചില ആലിമീങ്ങളും പറയുന്നുണ്ട്. അവർക്കതിനുള്ള ന്യായം ആധാരത്തിൽ ഒന്നും രണ്ടും നമ്പ്ര ഭൂമികൾ എന്ന് പറഞ്ഞാൽ രണ്ട് നമ്പറ് എന്നല്ലാതെ മൂന്ന് നമ്പറ് എന്നതിനർത്ഥമില്ല. അപ്രകാരം തന്നെ കോർട്ട് വിധിയിൽ ഒന്നും രണ്ടും പ്രതികൾ എന്നു പറഞ്ഞാലും മൂന്നു പ്രതികൾ എന്നർത്ഥമില്ല. ത്വലാഖ് ചൊല്ലുന്നതിൽ മാത്രം മൂന്ന് എന്നർത്ഥം വരണമെങ്കിൽ ആധാരത്തിലും വിധിയിലും ത്വലാഖിലും ഉപയോഗിക്കുന്ന വാചകങ്ങൾ തമ്മിൽ വ്യത്യാസം വേണം. അവ തമ്മിൽ യാതൊരു വ്യത്യാസവുമില്ലതാനും. എനി ആ വാചകങ്ങൾ തമ്മിൽ വ്യത്യാസമുണ്ടെന്ന് വല്ലവരും പറയുന്ന പക്ഷം അവരത് ലക്ഷ്യസഹിതം തെളിയിക്കണമെന്നാണ്. അപ്രകാരം തന്നെ ത്വലാഖ് ചൊല്ലുമ്പോൾ ഒന്നും രണ്ടും എന്ന് പറയുന്നതും രണ്ടും മൂന്നും എന്നു പറയുന്നതും തമ്മിൽ വല്ല വ്യത്യാസവുമുണ്ടോ? ഈ വിഷയത്തിൽ താങ്കളെന്തു പറയുന്നു?

**ഉത്തരം:** ഒന്നും രണ്ടും നമ്പറ് ഭൂമി എന്നും ഒന്നും രണ്ടും പ്രതികൾ എന്നും പറയണമെങ്കിൽ ആദ്യമായി ആ ഭൂമികളുടെ പേർ ആധാരപട്ടികയിൽ എഴുതി ഒന്ന്, രണ്ട് എന്ന് നമ്പ്റ് ഇടേണ്ടതാണ്.ഇതുപോലെ ഒന്നും രണ്ടും പ്രതികൾ എന്നും പറയണമെങ്കിലും അന്വായത്തിൽ രണ്ടു പ്രതികളുടെ പേരെഴുതി ഒന്നും രണ്ടും നമ്പർ ഇടേണ്ടതാണ്. ഇവയൊ

ന്നുമില്ലാതെ ഒന്നും രണ്ടും നമ്പറ് ഭൂമികളെന്നോ ഒന്നും രണ്ടും പ്രതികളെന്നോ പറയാറില്ല. പറഞ്ഞാൽ അത് നിരർത്ഥകവുമാണ്. ഭൂമികൾക്കോ പ്രതികൾക്കോ അത് ബാധകമാവുകയില്ല. ത്വലാഖിലാണെങ്കിൽ അങ്ങനെ നമ്പ്റ് ഇട്ടിട്ടുമില്ല. ഒന്നും രണ്ടും എന്ന് പറഞ്ഞാൽ അത് വെറും വാക്കാവുകയുമില്ല. അത് ത്വലാഖിന് ബാധകമാവുന്നതുമാണ്.

ഈ പ്രസ്താവിച്ചതിൽ നിന്ന് ഒന്നും രണ്ടും നമ്പർ ഭൂമികൾ, ഒന്നും രണ്ടും പ്രതികൾ എന്നിവയും ഒന്നും രണ്ടും ത്വലാഖ് എന്നതും തമ്മിലുള്ള ബന്ധം ചേരമാൻ പെരുമാളും പച്ചള്ളി പെരുമാളും (ചൊറിക്ക് എണ്ണ കാച്ചാൻ ഉപയോഗിക്കുന്ന ഒരു മരുന്ന്) തമ്മിലുള്ള ബന്ധമാണ് എന്നത് സ്പഷ്ടമാണ്. ഒന്നും രണ്ടും ത്വലാഖ് പിരിച്ചു എന്നു പറഞ്ഞാൽ മൂന്ന് ത്വലാഖ് വാഖിഅ് ആകും (സംഭവിക്കും) എന്ന് ഫത്തുഹുൽമുഈനിൽ പ്രസ്താവിച്ചതിന്ന് എതിരായി രണ്ട് ത്വലാഖ് മാത്രമേ പോവുകയുള്ളൂ എന്ന വാദത്തിന് മേൽപറഞ്ഞ ന്യായമല്ലാതെ ഒരു കിതാബിന്റെ വ്യക്തമായ ഇബാറത്തും തെളിയിക്കാൻ സാദ്ധ്യമല്ല.

ഒന്നും രണ്ടും ത്വലാഖ് എന്ന് പറഞ്ഞാൽ മൂന്ന് ത്വലാഖും സംഭവിക്കുന്നതുപോലെ രണ്ടും മൂന്നും ത്വലാഖു പിരിച്ചു എന്നു പറഞ്ഞാലും മൂന്ന് ത്വലാഖ് സംഭവിക്കുമെന്നതും നൂറ് ത്വലാഖ് പിരിച്ചു എന്നു പറഞ്ഞആൽ 97 ത്വലാഖ് വെറുതെ (ലഗവ്) ആവുന്നതുപോലെ രണ്ടു ത്വലാഖ് ലഗവ് ആവുമെന്നതും സ്പഷ്ടമാണ്.

**106.ചോദ്യം:** ഗാഇബായ മയ്യിത്തിന് നമസ്കരിക്കാൻ മതവിധിയുണ്ടോ? കടപ്പെട്ടവർക്ക് മയ്യിത്ത് നമസ്കരിക്കാൻ വിസമ്മതിച്ച നമ്മുടെ നബിയുടെ പ്രവർത്തനം നമ്മുടെ ജീവിതത്തിലും പകർത്തേണ്ടതല്ലേ?

**ഉത്തരം:** എത്യോപ്യൻ ചക്രവർത്തി നേഗസിന്റെ മരണവിവരം അറിഞ്ഞ ഉടൻ റസൂൽ കരീം(സ)മദീനയിൽ വച്ച് മയ്യിത്ത് നമസ്കരിച്ചതിനെ ആസ്പദമക്കി ഗാഇബിന്റെ പേരിൽ മയ്യിത്ത് നമസ്കരിക്കാമെന്ന് ഫുഖഹാഅ് തീരുമാനിച്ചിട്ടുണ്ട്. കടപ്പെട്ടവരുടെ കടം മറ്റാരെങ്കിലും ഏറ്റെടുക്കാൻ വേണ്ടി റസൂൽ കരീം(സ)മയ്യിത്ത് നമസ്കരിക്കാതിരുന്നതിനെ ആസ്പദമാക്കി കടപ്പെട്ടവരുടെ പേരിൽ മയ്യിത്ത് നമസ്കരിക്കാവതല്ലെന്നു പറഞ്ഞുകൂടാ.

**107.ചോദ്യം:** മുഹമ്മദ് നബി(സ)യുടെയും മറ്റു അമ്പിയാമലാഇകത്തുകളുടെയും മഹാത്മാക്കളുടെയും പേരുകൾ ടേപ്പ്റിക്കാർഡിൽ കൂടി കേട്ടാൽ സ്വലാത്തും തർളിയത്തും തസ്ലീമും ചൊല്ലൽ സുന്നത്തുണ്ടോ?

**ഉത്തരം:** ടേപ്പ്റിക്കാർഡ്, ഉച്ചഭാഷിണി, ടെലിഫോൺ, റേഡിയോ എന്നിവയിൽ കൂടിയോ തത്ത മുതലായ ജീവികളുടെ വായയിൽ കൂടിയെ കേൾക്കുന്ന ശബ്ദം തനി മനുഷ്യ ശബ്ദമല്ലാത്തതുകൊണ്ട് സ്വലാത്ത് മുതലായവ ചൊല്ലേണ്ട ആവശ്യമില്ല.

**108.ചോദ്യം:** മുൻകാലം മുതൽക്കേ അമുസ്‌ലിംകൾ ധരിച്ചുവരുന്ന സാരി ഇന്ന് മുസ്‌ലിം സ്ത്രീകളിൽ ചിലർ ധരിച്ചുവരുന്നു. അത് ശറഇൻെറ വീക്ഷണത്തിൽ ശരിയാണോ?

**ഉത്തരം:** മർഹൂം ടിപ്പുസുൽത്താൻ പാലക്കാട് മുതലായ പ്രദേശങ്ങൾ പിടിച്ചടക്കിടയപ്പോൾ ശൂദ്രസ്ത്രീകൾ മാറ് തുറന്നു നടക്കുന്നത് കണ്ടു. സുൽത്താൻ അവരോട് തമിഴ്‌നാട് മുതലായ രാജ്യങ്ങളിലെ മുസ്‌ലിം ഫേഷനായ സാരി ധരികാൻ അഥവാ ചേലചുറ്റുവാൻ കൽപിച്ചു. അതിനാൽ ടിപ്പുസുൽത്താൻ അമുസ്‌ലിംകളെ ബലമായി മതം മാറ്റി എന്ന് പ്രചരിപ്പിക്കുകയും അതിന് ചേലാകർമ്മം എന്നു പറയുകയും ചെയ്തു. അതുകൊണ്ട് സാരി അമുസ്‌ലിംകളുടേത് മാത്രമാണെന്ന് വയ്ക്കാൻ നിവൃത്തിയില്ല. രണ്ടു വിഭാഗത്തിന്റെയും സാരി ധരിക്കുന്ന സമ്പ്രദായത്തിൽ വ്യത്യാസമുണ്ട്.

**109.ചോദ്യം:** കേരളത്തിൽ എൽ.പി.സ്കൂൾ വിദ്യാർത്ഥികൾക്കായി യു.എസ്സ്, ഗവർമെന്റ് നല്കി വരുന്ന കെയർവിഭവങ്ങൾ (ഗോതമ്പ്, കമ്പപ്പൊടി, നെയ്യ് മുതലായവ) അദ്ധ്യാപകർക്കോ മാനേജർമാർക്കോ മറ്റുള്ളവർക്കോ ഉപയോഗിക്കാൻ പാടുണ്ടോ?

**ഉത്തരം:** പാടില്ല. ഒരു വിഭാഗത്തിന് ദാനമായി കൊടുത്ത സാധനം ആ വിഭാഗം മാത്രമേ ഉപയോഗിക്കാൻ പാടുള്ളൂ.

**110.ചോദ്യം:** പള്ളിക്ക് വഖ്ഫ് ചെയ്തു കിട്ടിയ കൃഷിസ്ഥലം അതേപോലെയുള്ള വെറെ നിലവുമായി മാറ്റം ചെയ്യാമോ?

**ഉത്തരം:** ഭൂമിക്ക് പകരം ഭൂമി മാറ്റം ചെയ്യൽ വില്പനയുടെ ഒരിനമാണ്. വഖ്ഫ് സ്വത്തുക്കളുടെ മില്ക് (ഉടമാവകാശം) അല്ലാഹുവിൽ നിക്ഷിപ്തമായതുകൊണ്ട് അത് വില്ക്കുവാൻ പാടില്ലാത്തതിനാൽ വഖ്ഫ് ചെയ്ത കൃഷിസ്ഥലം അതേപോലുള്ള വേറെ നിലവുമായി മാറ്റംചെയ്യാൻ പാടുള്ളതല്ല.

**111.ചോദ്യം:** മയ്യിത്ത് മറമാടുമ്പോൾ ഖബ്റിന് ചുറ്റുമുള്ളവർ "മണ്ണാൽ നിങ്ങളെ നാം സൃഷ്ടിക്കുകയും അതിലേക്ക് നിങ്ങളെ നാം മടക്കുകയും അതിൽ നിന്നു മറ്റൊരു അവസരം നിങ്ങളെ നാം പുറപ്പെടുവിക്കുകയും ചെയ്യും" എന്ന് അർത്ഥം വരുന്ന ഖുർആൻവാക്യം ഓതി ഇരുകരം കൊണ്ട് മൂന്ന് പിടി മണ്ണ് വാരി ഖബ്റിലേക്ക് ഇടുന്നു. ഇതിന്റെ അടിസ്ഥാനവും രഹസ്യവുമെന്താണ്?

**ഉത്തരം:** റസൂൽകരീം(സ)അങ്ങനെ പ്രവർത്തിച്ചിരുന്നുവെന്ന് നല്ല സനദ്സഹിതം തെളിഞ്ഞതാണ്. അതിന്റെ അടിസ്ഥാനം. തുഹ്ഫ:3-172. തന്റെ ഖബ്റിലെ ജീവിതം ശാശ്വതമല്ലെന്ന് പറഞ്ഞ് കൊണ്ട് ഏകാന്തജീവിതത്തിനായി ഇരുട്ടറയിലേക്ക് അയക്കുന്ന ബന്ധുമിത്രാധികൾ തന്നെ സമാധാനിപ്പിക്കലായിരിക്കും. അതിന്റെ രഹസ്യം.

**112.ചോദ്യം:** നുസ്രത്തുൽ അനാം പു:6, ല:4ൽ ഇങ്ങനെ പ്രതിപാദിച്ചുക ണ്ടു. കേരളത്തിലെ ഭൗതിക ഗവർമെന്റ് നടപ്പാക്കിയ നിയമമനുസരിച്ച് മുസ്‌ലിംകൾ പ്രവർത്തിക്കുന്നതുകൊണ്ട് ആ ഭൗതിക നിയമം ശറഅ് അനു വദിച്ചതാണെന്ന് വരുന്നില്ല. അതുപോലെ വഹാബിയോ ഗവർമെന്റിന്റെ കല്പന പ്രകാരം മക്കയിലെ ഇമാം ഖുതുബയിൽ സ്പീക്കർ ഉപയോ ഗിച്ചു ജുമുഅ നിർവ്വഹിക്കുന്നതുകൊണ്ടും അത് ശറഅ് അനുവദിച്ചതാ ണെന്ന് വരുന്നതല്ല.

ഖുതുബയിൽ സ്പീക്കർ ഉപയോഗിച്ച് ജുമുഅ നിർവ്വഹിക്കുന്ന ഇമാ മിനെ തുടർന്ന് നമസ്കരിച്ച ഹാജിമാരുടെ ജുമുഅ സ്വഹീഹായിട്ടുണ്ടോ? സ്വഹീഹായിട്ടില്ലെങ്കിൽ മക്കയിൽവച്ച് അവർ നമസ്കരിച്ച എല്ലാ ജുമു അയും സുഹ്റായി മടക്കി നമസ്കരിക്കേണ്ടതല്ലേ? ഖുതുബയിൽ സ്പീക്കർ ഉപയോഗിച്ച ജുമുഅ സ്വഹീഹല്ലെന്ന് വാദിക്കുന്ന പത്രാധി പർ ഈ ചോദ്യത്തിന് മറുപടി പറയുമോ?

**ഉത്തരം:** മറുപടി പറയാം. ആ ഹാജിമാരുടെ ജുമുഅ സ്വഹീഹാ ണ്. ''ഭരണാധികാരികൾ ഇമാമായി നില്ക്കുമ്പോൾ അവർ ജാഇസല്ലാത്ത കാര്യങ്ങൾ പ്രവർത്തിച്ചാലും തുടർന്നവരുടെ നമസ്കാരം സ്വഹീഹാകും'' എന്ന് തുഹ്ഫ:2-282ൽ പ്രസ്താവിച്ചിട്ടുണ്ട്. മക്കയിലെ ഇമാം ഭരണാധി കാരികളിൽപെട്ട ആളാണല്ലോ. ആകയാൽ മുസ്‌ലിം ഭരണമുള്ള മക്ക, മദീന തുടങ്ങിയ സ്ഥലങ്ങളിൽ സ്പീക്കർ ഉപയോഗിച്ച് ജുമുഅ നിർവ്വ ഹിക്കുന്നത് ലക്ഷ്യമാക്കിക്കൊണ്ട് മറ്റുള്ളവർ ജുമുഅ ഖുതുബയിൽ സ്പീക്കർ ഉപയോഗിക്കാൻ പാടുള്ളത് അല്ല.

**113.ചോദ്യം:** ലൗഡ് സ്പീക്കർ ഉപയോഗിച്ച് ഖുതുബ നിർവ്വഹിക്കുന്ന മഹല്ലിൽ ജുമുഅക്ക് പോകുകയാണോ അതല്ല ലൗഡ്സ്പീക്കറില്ലാത്ത വേറെ മഹല്ലിൽ ജുമുഅക്ക് പോകുകയാണോ വേണ്ടത്?

**ഉത്തരം:** ലൗഡ്സ്പീക്കറില്ലാത്ത മഹല്ലിൽ ജുമുഅക്ക് പോവുക യാണ് വേണ്ടത്. ഇതിന്റെ തെളിവു നുസ്രത്തിൽ നിന്നും മറ്റും വ്യക്തമാ ക്കുന്നതാണ്. (89-ാം ചോദ്യത്തിന്റെ ഉത്തരം നോക്കുക.)

**114.ചോദ്യം:** കഴിഞ്ഞ ഏപ്രിൽ നുസ്രത്തിൽ (104-ാം ചോദ്യത്തിന്റെ മറു പടിയിൽ) ഹദ്ദാദിലെ ''വബി മുഹമ്മദിൻ നബിയ്യാ എന്നത് ഹദീസിൽ വാരിദായതാണ്. അത് അതേ നിലയിൽ തന്നെ ചൊല്ലുകയും വേണം. സ്വലാത്ത് അതോടുകൂടി ചേർക്കേണ്ടതില്ല'' എന്നുണ്ടായിരുന്നു. ഹദീസ് സലാത്തോടു കൂടെയും വാരിദായി കാണുന്നുവല്ലോ?

**ഉത്തരം:** ഇമാം അബ്ദുല്ലാഹിബ്നു അലവിയ്യിൽ ഹദ്ദാദ് സ്വലാ ത്തില്ലാത്ത രിവായത്താണ് എടുത്തിരിക്കുന്നതെന്നാണ് ഹദ്ദാദിന്റെ ശൈഖ ന്മാരിൽ നിന്നറിയപ്പെടുന്നത്.

**115.ചോദ്യം:** ഉറക്കത്തിൽ ആരോ കഴുത്തിലോ മറ്റു അവയവങ്ങളിലോ

പിടിച്ചു അമർത്തുന്നതായി തോന്നും. അപ്പോൾ സംസാരിക്കുവാനോ കൈകാലുകൾ അനക്കുവാനോ കഴിയുകയില്ല. 'ആയത്തുൽ കുർസിയ്യ്' ആദ്യം മുതൽ മനസ്സിൽ രൂപപ്പെടുത്തുമ്പോൾ അതു ക്രമേണ വിട്ടുമാറാൻ തുടങ്ങുകയും സംസാരിക്കുവാനാകുമ്പോഴേക്ക് അത് തീരെ ഇല്ലാതാവുകയും ചെയ്യുന്നു. അതിനാൽ ഇത് പിശാചു രോഗമാണെന്ന് ചിലർ പറയുന്നു. പിശാച് മനുഷ്യനെ തന്റെ മാർഗ്ഗത്തിലേക്ക് ക്ഷണിക്കുക മാത്രമേ ചെയ്യുന്നുള്ളൂവെന്നും, അവന്റെ മേൽ പിശാചിന് യാതൊരു അധികാരശക്തിയുമില്ലെന്നും, അതുകൊണ്ട് അത് പിശാചു ബാധയല്ലെന്നും വേറെ ചിലർ പറയുന്നു. നിങ്ങളുടെ അഭിപ്രായമെന്ത്? പ്രതിവിധി എന്ത്?

**ഉത്തരം:** ചോദ്യത്തിൽ പറഞ്ഞ ആ രോഗത്തിന് 'കാബൂസ്' എന്ന് പറയപ്പെടും. ഇത് കൂടുതൽ പിടിപെടാറുള്ളത് അവിവാഹിതർക്കാണ്. 'മാലീഖുലിയാ': എന്ന ഒരുതരം മാനസിക രോഗത്തിന്റെ മുന്നോടിയാണിതെന്നും പറയപ്പെടുന്നു.ഏതായാലും ഇത് പിശാചിന്റെ ഉപദ്രവമല്ല. 'ആയത്തുൽ കുർസ്സിയ്യ്' കൊണ്ട് മേൽപ്രകാരം പ്രവൃത്തിക്കുമ്പോൾ അത് നീങ്ങിപ്പോകുമെന്നത് വാസ്തവമാണ്. പക്ഷേ, അത്തരം പ്രവൃത്തികൾ ആയത്തുൽ കുർസിയല്ലാത്ത മറ്റേന്തുകൊണ്ട് പ്രവൃത്തിച്ചാലും ഫലം കിട്ടും. അത് വല്ല ഗാനങ്ങളായാലും മതി. അതിനാൽ ആയത്തുൽ കുർസിയുടെ ഉപയോഗം മൂലം അത് ഭേദമാകുന്നതിനാൽ അത് പിശാച് ബാധയാണെന്നു വയ്ക്കാൻ നിവൃത്തിയില്ല.

ദുർമാർഗ്ഗത്തിലേക്ക് മനുഷ്യനെ ക്ഷണിക്കുകയല്ലാതെ ദേഹോപദ്രവം ചെയ്യാനുള്ള കഴിവ് പിശാചിനില്ലെന്നും അതിനാൽ അത് പിശാച് ബാധയല്ലെന്നും പറയുന്നത് ശരിയല്ല. മനുഷ്യനെ ഉപദ്രവിക്കാനുള്ള കഴിവ് പിശാചിനുണ്ടെന്ന് പല ഹദീസുകളിൽ നിന്നും വ്യക്തമാണ്. രാത്രിയുടെ ആരംഭത്തിൽ പിശാചുക്കൾ പരന്നു നടക്കുന്നതുകൊണ്ട് ആ സമയം കുട്ടികളെ പുറത്തേക്ക് വിടരുതെന്ന് പറയുന്നത് റസൂൽ(സ)പ്രസ്താവിച്ചതായി ബുഖാരി, മുസ്‌ലിം റിപ്പോർട്ട് ചെയ്തിട്ടുണ്ട്. സംഭോഗാവസരത്തിൽ പ്രത്യേകം ചില ദിക്റുകൾ ചൊല്ലിയാൽ അതിൽ ജനിക്കുന്ന കുട്ടിയെ പിശാച് ഉപദ്രവിക്കുകയില്ലെന്നും റസൂൽ(സ)പറഞ്ഞതായി ബുഖാരിയിലും മറ്റും ഉണ്ട്. അബ്ദുല്ലാഹിബ്നുമസ്ഊദ്(റ)ന്റെ ഭാര്യ ഒരവസരത്തിൽ അദ്ദേഹത്തോടു പറയുകയാണ്. എന്റെ കണ്ണ് രോഗം ഒരു ജൂതൻ മന്ത്രിച്ചൂതുമ്പോൾ സുഖപ്പെടുന്നതും മന്ത്രം നിർത്തിയാൽ വീണ്ടും തുടങ്ങുന്നതുമാണ്. അദ്ദേഹം പറഞ്ഞു: കണ്ണിൽ പിശാചു കുത്തുകയാണ്. മന്ത്രിക്കുമ്പോൾ അത് ഒഴിഞ്ഞു നില്ക്കും. മന്ത്രം നിർത്തിയാൽ വീണ്ടും കുത്തും. അബൂദാവൂദ് രിവായത്ത് ചെയ്തതാണിത്. ഇങ്ങനെ പല ഹദീസുകളുമുണ്ട്.

അവിവാഹിതർ വിവാഹം കഴിക്കുന്നത് ആ രോഗത്തിന് പ്രതിവിധിയാണ്. ഓരോ ഉറുപ്പിക തൂക്കം പച്ചകൊത്തമ്പാലരി കുറെ ദിവസം ചവച്ചു തിന്നാൽ എല്ലാവർക്കും അതു സുഖപ്പെടും.

**116.ചോദ്യം:** വ്യഭിചാരത്തിൽ ജനിച്ച പെൺകുട്ടിയെ ആ വ്യഭിചാരിക്ക് വിവാഹം ചെയ്യാൻ പാടുണ്ടോ? പാടുണ്ടെങ്കിൽ അത് മകളെ വിവാഹം ചെയ്യലാവുകയില്ലേ?

**ഉത്തരം:** വിവാഹം ചെയ്യുന്നതിന് വിരോധമില്ല. മതദൃഷ്ട്യാം അവൾ മകളല്ല. മകൾ, പെങ്ങൾ മുതലായവരെ വിവാഹം ചെയ്തു കൂടാത്തത് മതത്തിന്റെ അടിസ്ഥാനത്തിൽ മാത്രമാണ്. മജൂസികൾ മകളെയും പെങ്ങളെയും വിവാഹം ചെയ്യൽ സർവ്വസാധാരണമാണ്.

**117.ചോദ്യം:** ഭാര്യയുമായി യാതൊരു സമ്പർക്കവും ഇല്ലാതെ അന്യരാജ്യത്ത് താമസിക്കന്ന ഒരാൾ അവിടെ വച്ച് അവളുടെ ത്വലാഖ് പിരിക്കുകയും വിവരം അവളെ അറിയിക്കുകയും ചെയ്താൽ അവൾ ത്വലാഖ് ചൊല്ലപ്പെട്ടവാളാകുമോ? ആകുമെങ്കിൽ പുനർ വിവാഹത്തിന് അവളുടെ ഇദ്ദ കഴിയേണ്ടതുണ്ടോ? കഴിയണമെങ്കിൽ എന്താണ് ആ ഇദ്ദയുടെ ഉദ്ദേശ്യം?

**ഉത്തരം:** അവൾ ത്വലാഖ് ചൊല്ലപ്പെട്ടവളാകും. അവളുടെ ഭർത്താവ് സംഭോഗം ചെയ്തിട്ടുണ്ടെങ്കിൽ പുനർവിവാഹത്തിന് അവളുടെ ഇദ്ദ കഴിയേണ്ടതാണ്. ആ ഇദ്ദയുടെ ഉദ്ദേശ്യം ശറഇന്റെ വിധിക്ക് വഴിപ്പെടുകയെന്നതാണ്. ഭർത്താവിന്റെ കുട്ടി ഗർഭാശയത്തിലുണ്ടോ എന്നറിയാനാണ് ഇദ്ദയെന്നും ഇല്ലെന്നുറപ്പായാൽ ഇദ്ദ വേണ്ടതില്ലെന്നുമുള്ള ഊഹത്തിന് സ്ഥാനമില്ല. എന്തുകൊണ്ടെന്നാൽ 'തുഹ്റ്' കൊണ്ട് ഇദ്ദ കഴിയുന്ന സ്ത്രീയുടെ ഇദ്ദ കഴിയാൻ ഒരു ആർത്തവം മാത്രം പോരാ. ചിലപ്പോൾ രണ്ടും ചിലപ്പോൾ മൂന്നും വേണ്ടിവരും. ഭർത്താവിന്റെ ശിശു ഗർഭാശയത്തിലില്ലെന്ന് അറിയാൻ ഒരാർത്തവം മതിയാകുമല്ലോ.

**118.ചോദ്യം:** 'മഗ്രിബ്' മുതൽ 'ഇശാ' ആകുവാൻ എത്ര സമയം വേണം? അടുത്ത കാലം വരെ ഒരു മണിക്കൂറും ഇരുപതുമിനിട്ടും വേണമെന്ന് ഉലമാഅ് പറഞ്ഞതനുസരിച്ച് ചെയ്തുപോന്നിരുന്നു. ഇപ്പോൾ സ്റ്റാന്റേർഡ് സമയം അനുസരിച്ച് നമസ്കാരങ്ങളുടെ സമയങ്ങൾ കണക്കാക്കി കലണ്ടറുകളിലും പഞ്ചാംഗങ്ങളിലും പരസ്യം ചെയ്യുവാൻ തുടങ്ങിയതുമുതൽ അതനുസരിച്ച് മിക്ക സ്ഥലങ്ങളിലും ഇശാ ബാങ്ക് കൊടുക്കുവാൻ തുടങ്ങിയിരിക്കുന്നു. സ്റ്റാന്റേർഡ് സമയം കലണ്ടറുകളിലും പഞ്ചാംഗങ്ങളിലും കാണിച്ചതിൽ വ്യത്യാസമുണ്ട്. ശാഫിഈ മദ്ഹബ് പ്രകാരം ഏത് സ്വീകരിച്ചാണ് ഇശാബാങ്ക് കൊടുക്കേണ്ടത്?

**ഉത്തരം:** 'ശഫഖുൽ അഹ്മർ' (കടും ചുവപ്പ് ശോഭ)മറയലാണ് 'ഇശാന്റെ വഖത്ത്.' അതിന് പുരാതാനകാലത്ത് സമയം നിശ്ചയിക്കുന്ന പണ്ഡിതൻമാർ 20ദറജ: (ഒരു മണിക്കൂറും ഇരുപത് മിനുട്ടും) വേണ്ടി വരുമെന്ന് നിശ്ചയിച്ചിട്ടുണ്ടെന്നും അതിനെ സംബന്ധിച്ച് അത് ഏകോപിച്ച പ്രവർത്തിയാണെന്നും ശർവാനി:1-423ൽ പ്രസ്താവിച്ചതായി കാണാം. അല്ലാമ അലവിയ്യുൽഹദ്ദാദ് പ്രസ്താവിച്ചത് അതിന് ഒരു മണിക്കൂറും ഏഴ

രമിനുട്ടും വേണമെന്നാണ്. മൗലാനാ കുഞ്ഞമ്മദ് ഹാജി ന:മ രിസാല യുടെ അടിസ്ഥാനത്തിൽ ഗവേഷണം ചെയ്തെടുത്തതും ഇന്നും നടപ്പു ള്ളതുമായ കണക്ക് ഇവ രണ്ടിനും വിരുദ്ധമാണ്. മൗലാനാ മുഹമ്മദ് കുഞ്ഞമ്മദ് ഹാജി അവർകളുടെ കണക്ക് മുൻഗാമികൾ തീരുമാനിച്ച 1 മണിക്കൂറും 20 മിനുട്ടിലും കുറവാണെങ്കിലും അലവിയ്യുൽ ഹദ്ദാദ് തീരു മാനിച്ച 1 മണിക്കൂറും 7 1/2 മിനുട്ടിലും കുറവല്ല. പക്ഷേ, കർക്കിടകം ഒന്നുമുതൽ അഞ്ച് വരെ മഗ്‌രിബ് ഇശാന്റെ ഇടയിലുള്ള സമയം ഒരു മണിക്കൂറും 4 മിനുട്ടും 5 മുതൽ 10വരെ ഒരു മണിക്കൂറും 2 മിനുട്ടുമാ ണെന്ന് എഴുതിക്കാണുന്നുണ്ട്. ഹദ്ദാദ്(റ) പറഞ്ഞത് ശരിയാണെങ്കിൽ തന്നെ ഉലമാഅ് ഒരു മണിക്കൂറും 20 മിനുട്ടും വേണമെന്നു പറഞ്ഞതിൽ തെറ്റില്ല. എന്തുകൊണ്ടെന്നാൽ ഒരു മണിക്കൂറും 20 മിനുട്ടും ആകുന്ന തിന്റെ മുമ്പ് ഇശാ ആകുകയില്ലെന്നാണ് പുരാതനകാലത്ത് സമയം നിശ്ച യിച്ചിരുന്നവരുടെ അഭിപ്രായം. അതനുസരിച്ച് അതിന്റെ മുമ്പ് ബാങ്കുകൊ ടുക്കാവതല്ല. അപ്പോൾ നിരാക്ഷേപം ഇശാ ആവണമെങ്കിൽ 1 മണിക്കൂറും 20 മിനുട്ടും വേണമെന്നാണ് ഉലമാഅ് പറഞ്ഞതിന്റെ സാരം. ആകയാൽ പഴയ ഉലമാഇന്റെ നിർദ്ദേശമനുസരിച്ച് ബാങ്ക് കൊടുക്കലാണ് ഉത്തമം.

**119.ചോദ്യം:** പുരയെടുക്കുക, കച്ചവടം തുടങ്ങുക, വിവാഹം കഴിക്കുക, ചികിത്സ ആരംഭിക്കുക മുതലായ വിഷയങ്ങൾക്കു നഹ്സില്ലാത്ത ദിവസം മുസ്‌ലിംകൾ നോക്കാറുണ്ട് അതറിയാൻ പണ്ഡിതൻമാരോട് അന്വേഷി ക്കാറുമുണ്ട്. ഇത് എന്തിന്റെ അടിസ്ഥാനത്തിലാണ്? ദിവസങ്ങളിലും നഹ്സും അല്ലാത്തതുമുണ്ടോ?

**ഉത്തരം:** ''ചൊവ്വാഴ്ച രക്തദിനമാണ്. ആ ദിവസത്തിൽ ഒരു സമ യമുണ്ട്. ആ സമയത്ത് രക്തം നില്ക്കുകയില്ല.'' എന്ന് റസൂൽ(സ)പറ ഞ്ഞതനുസരിച്ച് അബൂബക്ക്റത്ത്(റ)ചൊവ്വാഴ്ച കൊമ്പുവക്കൽ നിരോ ധിച്ചിരുന്നുവെന്ന് അബൂദാവുദു രിവായത്തു ചെയ്തിട്ടുണ്ട്. ഇമാം അ ഹ്മദും അബൂദാവൂദും സുഹ്രിയെ തൊട്ടുനിവേദനം ചെയ്ത ഒരു ഹദീ സിൽ ഇപ്രകാരമുണ്ട്. ബുധനാഴ്ചയോ ശനിയാഴ്ചയോ ആരെങ്കിലും കൊമ്പ് വയ്പ്പിക്കുകയും തന്മൂലം അവനു വെള്ളപാണ്ഡു പിടിപെടുകയും ചെയ്താൽ അവൻ അവനെയല്ലാതെ ആക്ഷേപിക്കരുത്. മാസം 17, 19, 21 എന്നീ തിയ്യതികളിൽ കൊമ്പുവയ്ക്കൽ സർവ്വരോഗത്തിനും ശമനമാ ണെന്ന് റസൂൽ(സ)പറഞ്ഞായി അബൂഹുറൈറ പറഞ്ഞുവെന്ന് അബൂ ദാവൂദും റസൂൽ(സ)ആ തിയ്യതികളിൽ കൊമ്പ് വയ്ക്കൽ ഇഷ്ടപ്പെട്ടിരു ന്നുവെന്ന് അനസ്(റ) പറഞ്ഞതായി ഇമാം ബഗ്‌വിയും നിവേദനം ചെയ്തി ട്ടുണ്ട്.

കൊല്ലത്തിൽ പന്ത്രണ്ടുദിവസം നിങ്ങൾ സൂക്ഷിക്കുക. ആ ദിവസ ങ്ങൾ മാനം നശിപ്പിക്കുകയും സ്വത്തുക്കൾ നഷ്ടപ്പെടുത്തുകയും ചെയ്യും. ഞങ്ങൾ ചോദിച്ചു: നബിയേ! അവ ഏതാണ്? റസൂൽ(സ) പറഞ്ഞു.

മുഹർറം 12, സഫർ 10, റ:അവ്വൽ 4, റ:ആഖിർ 18, ജമാദുൽ ഊല:18, ജു:ആഖിർ:12, റജബ് 12, ശഅ്ബാൻ 16, റമസാൻ 14, ശവ്വാൽ 2, ദുൽഖഅ്ദ് 18, ദുൽഹജ്ജ് 8 ഇവയാണത്. ഈ ഹദീസ് ഇമാം ദമീരി ഹയാതുൽ ഹയവാനിൽ പ്രസ്താവിച്ചിട്ടുണ്ട്. ഈ പ്രസ്താവിച്ചതിൽ നിന്ന് ദിവസങ്ങളിൽ നഹ്സും (ബർക്കത്തില്ലാത്തതും) അല്ലാത്തതും ഉണ്ടെന്ന് വ്യക്തമായി. ഈ അടിസ്ഥാനത്തിലാണ് പുരാതനകാലം മുതലേ മുസ്‌ലിംകൾ നഹ്സ് അന്വേഷിക്കുന്നത്.

**120.ചോദ്യം:** മലബാറിലെ പല പള്ളികളിലും വച്ച് മാസം തോറും നടത്തിവരാറുള്ള ഖുതുബിയ്യത്ത് ഇബാദത്താണോ?

സ്വദഖത്തുല്ലാഹിൽ ഖാഹിരിയാൽ രചിക്കപ്പെട്ട ഗൗസുൽ അഅ്സമി(റ)ന്റെ മദ്ഹാകുന്ന പ്രസ്തുത ബൈത്ത് ചൊല്ലുകയും ഇടയിൽ വിളക്ക് കെടുത്തിയോ മാറ്റിവച്ചോ ചെയ്തുകൊണ്ട് ഗൗസിൽ അഅ്സിനെ ആയിരംവട്ടം എല്ലാവരും ഉച്ചത്തിൽ വിളിച്ചും പോരുന്നു. ഈ ബൈത്തു ചൊല്ലുന്നതും മേൽപ്രകാരമുള്ള വിളിയും ഒരു ഇബാദത്താണോ? അതിന് പരലോകപ്രതിഫലം ആശിക്കപ്പെടാമോ? ആണെങ്കിൽ തെളിവെന്ത്? മേൽപ്രകാരമുള്ള വിളി, ജാഇസ്സും നല്ലതുമാണെന്ന് നാം വിശ്വസിക്കുന്ന തവസ്സുൽ-ഇസ്തിഗാസയാണോ?

എന്റെ നാമം ആയിരം വട്ടം വിളിച്ചാൽ ഞാൻ ഉത്തരം ചെയ്യുമെന്ന് അർത്ഥം വരുന്ന ബൈത്തിൽ പറഞ്ഞപ്രകാരം വിളിച്ചിട്ട് യാതൊരു മറുപടിയും കിട്ടാത്തതെന്തുകൊണ്ട്? നമ്മുടെ മദ്ഹബിന്റെ ഇമാമുകളോ അഖീദ:യിലെ ഇമാമുകളോ ഇങ്ങനെയുള്ള വല്ല ഇസ്തിഗാസയും ചെയ്തിട്ടുണ്ടോ? ഇവരെക്കാളും ശ്രേഷ്ടരല്ലേ ഖുലഫാഉൽ അർബഅ: അവരുടെ പേരുകൾ മേൽപ്രകാരം വിളിച്ച് കാണാത്തതെന്തുകൊണ്ടായിരിക്കും?

**ഉത്തരം:** സാധരണ നടത്തപ്പെടാറുള്ള ഖുഥ്ബിയ്യത്ത് ഇബാദത്താണ്. അഥവാ ത്വാഅത്താണ്. ഖുഥ്ബിയ്യത്തിലുള്ളത് പണ്ഡിത ശ്രേസരനും ഖുതുബുമായ മുഹ്‌യിദ്ദീൻ ശൈഖി(റ)നെ സംബന്ധിച്ചുള്ള മദ്ഹുകളും കീർത്തനങ്ങളുമാണ്. സ്വാലിഹീങ്ങളെ പ്രകീർത്തനം ചെയ്യൽ ദോഷങ്ങളെ പൊറുപ്പിക്കുന്നതാണ് എന്ന് ജാമിഉസ്സഗീറിന്റെ വ്യാഖ്യാനമായ 'മുഗ്നി':2-299ൽ പ്രസ്താവിച്ചിട്ടുണ്ട്. തൗബയും ഇബാദത്തുമാണ് ദോഷം പൊറുപ്പിക്കുന്നത്. സ്വാലിഹീങ്ങളെ പ്രകീർത്തനം ചെയ്യൽ തൗബയല്ലാത്തതിനാൽ അത് ഇബാദത്താണെന്ന് തീർച്ച. ആലിം പോലത്തവരുടെ ഗുണങ്ങൾ പറയൽ താഅത്തിനോട് 'അശ്ബഹ്' ആണെന്ന് തുഹ്ഫ: 3-183ൽ പ്രസ്താവിച്ചത് സ്മരണീയമാണ്.

ഖുത്ബിയത്തിനിടയിൽ ആയിരം വട്ടം വിളിക്കൽ 'തന്നെ വിളിക്കുന്നവർക്കുത്തരം നല്കും' എന്ന് ഗൗസുൽ അഅ്സം(റ)പറഞ്ഞതനുസരിച്ചായതുകൊണ്ട് ഇസ്തിഗാസ (സഹായാഭ്യർത്ഥന)യാണത്. ഇസ്തിഗാസ തവസ്സുലിന്റെ അർത്ഥത്തിൽപ്പെടതാണെന്ന് ഇമാം ഇബ്നുഹജർ(

റ)ഹാശിയത്തുൽ ഈസാഹിൽ പ്രസ്താവിച്ചിട്ടുണ്ട്. (പേജ്:218) സുന്ന ത്തായ തവസ്സുലിന്റെ അർത്ഥത്തിൽ പെട്ട ഇസ്തിഗാസയും സുന്നത്തും ഇബാദത്തുമാണ്. അതിനാൽ മേൽപ്രകാരം ഖുഥ്ബിയത്ത് ചൊല്ലുന്ന തിനും വിളിക്കുന്നതിനും പരലോക പ്രതിഫലം ലഭിക്കുമെന്ന് ആശിക്കാ വുന്നതാണ്.

ബൈത്തിൽ പറഞ്ഞപ്രകാരം വിളിച്ചിട്ട് യാതൊരു മറുപടിയും കിട്ടു ന്നില്ല എന്നു പറയുന്ന് ശരിയല്ല. മറുപടി ലഭിച്ച പല സംഭവങ്ങളുമുണ്ട്. ഇനി ചിലപ്പോൾ കിട്ടാതിരിക്കുന്നുണ്ടെങ്കിൽ അതിന്റെ കാരണം ആ വിളി ബൈത്തിൽ പറഞ്ഞ ക്രമത്തിലാവാത്തതുകൊണ്ടും നിബന്ധനകളൊക്കാ ത്തതുകൊണ്ടുമാണ്. ഉത്തരം ലഭിക്കുമെന്ന ദൃഢവിശ്വാസത്തോടുകൂടിയും മറ്റും വിളിക്കണമെന്നാണ് ബൈത്തിൽ പറഞ്ഞത്. മരണമടഞ്ഞ മഹാ ത്മാക്കളോട് സഹായമർത്ഥിക്കുന്നതിന്റെ മര്യാദയെ സംബന്ധിച്ച് ഇമാം ഗസ്സാലി(റ)പറഞ്ഞതിപ്രകാരമാണ്. 'അമ്പിയാക്കൾ ഇമാമീങ്ങൾ മുതലാ യവരുടെ പരിശുദ്ധാത്മാക്കളിൽ നിന്ന് ആവശ്യനിർവ്വഹണം സിദ്ധിക്കു ന്നത് രണ്ടുമാർഗ്ഗങ്ങൾ ഒത്തുകൂടുമ്പോഴാണ്. ആവശ്യക്കാരന്റെ ഭാഗത്തു നിന്ന് സഹായമർത്ഥനയും മറുഭാഗത്തുനിന്ന് സഹായിക്കലുമാണ് ആ മാർഗ്ഗങ്ങൾ. സഹായമർത്ഥിക്കൽ ആവശ്യക്കാരന്റെ ഹൃദയം ആവശ്യം നിർവ്വഹിച്ചുകൊടുക്കുന്ന ശുപാർശകനെ ഓർക്കുന്നതിൽ അടങ്ങി ഒതു ങ്ങുകയും ആ സ്മരണയിൽ വ്യാപൃതമാകുകയും ചെയ്യൽകൊണ്ടാണ്. ആവശ്യക്കാരന്റെ ഈ നിലപാട് ആ ശുപാർശകന്റെ ആത്മാവിനെ ഉണ ർത്തുവാൻ സഹായമാകുന്നതും അപ്പോൾ ആ പരിശുദ്ധാത്മാവ് അവനെ സഹായിക്കുന്നതുമാണ്. അൽമസ്നുനുൽ കബീർ, പേ: 86. ആവശ്യക്കാ രന്റെ ഹൃദയം മുഹ്‌യുദ്ദീൻ ശൈഖി(റ)നെ ഓർക്കുന്നതിൽ വ്യാപൃതമാ കുവാൻ ആയിരം വട്ടം വിളിക്കുന്നതിനും അത് ഇരുട്ടത്തുവച്ചാവുന്നതിനും പ്രത്യേക സ്ഥാനമുണ്ട്. ദിക്റിന്റെ അവസരത്തിൽ വിളക്കു കെടുക്കണ മെന്ന് സലാലിമുൽഫുസലാ (പേജ്: 108) മുതലായ കിതാബുകളിൽ പ്രസ്താവിച്ചത് സ്മരണീയമാണ്.ആകയാൽ എന്നോടു പ്രാർത്ഥിച്ചാൽ ഞാൻ ഉത്തരം നല്കുമെന്ന് അല്ലാഹു പരിശുദ്ധ ഖുർആനിൽ പ്രസ്താ വിച്ചിരിക്കെ അല്ലാഹുവിനോട് പ്രാർത്ഥിച്ചിട്ട് പ്രാർത്ഥനയുടെ നിബന്ധന ശരിപ്പെടാത്തതുകൊണ്ട് പല അവസരത്തിലും മറുപടി ലഭിക്കാറില്ല. അതു പോലെ ഇമാം ഗസ്സാലി(റ) പറഞ്ഞപ്രകാരമുള്ള സഹായമർത്ഥനയാവാ ത്തതുകൊണ്ടാണ് ചിലപ്പോൾ ആവശ്യം നിറവേറാത്തെന്ന് സുവ്യക്തം.

ഇത്തരം ഇസ്തിഗാസ അനുവദനീയമോ സുന്നത്തോ ആകുന്ന കാര്യത്തിൽ മദ്ഹബിന്റെ ഇമാമീങ്ങളോ അഖീദിന്റെ ഇമാമീങ്ങളോ അങ്ങനെ പ്രവൃത്തിക്കുന്നതിനും പ്രവൃത്തിക്കാതിരിക്കുന്നതിനും സ്ഥാന മില്ല. അതിനാൽ ഇത് സംബന്ധിച്ച് ചോദ്യം അസ്ഥാനത്താണ്. മുഹ്‌യി ദ്ദീൻ ശൈഖി(റ)നേക്കാൾ ശ്രേഷ്ടമായ ഖുലഫാഉൽ അർബഅ: മുതലാ

യവർ തങ്ങളെ ആയിരം വട്ടം വിളിച്ചാൽ ഉത്തരം നല്കുമെന്ന് പറഞ്ഞിട്ടില്ല. അതുകൊണ്ടാണ് അവരെ അങ്ങനെ വിളിച്ചുകാണാത്ത്.

**121.ചോദ്യം:** സ്ത്രീകൾക്ക് കയ്യെഴുത്ത് പഠിക്കൽ ഹറാമാണോ എന്ന വിഷയത്തെക്കുറിച്ച് സുന്നികളും മുജാഹിദീങ്ങളും വാദപ്രതിവാദം നടത്താൻ പോകുന്നുവെന്നു പറഞ്ഞുകൊണ്ട് എഴുത്തും വായനയും പഠിപ്പിക്കൽ അല്ലാഹു മനുഷ്യന് ചെയ്ത വലിയ ഒരു ഔദാര്യമാണെന്ന് ഖുർആൻ പ്രസ്താവിച്ചിരിക്കെ സ്ത്രീകൾക്ക് അത് നിരോധിക്കുകവഴി അല്ലാഹുവിന്റെ ഔദാര്യം നിഷേധിക്കുകയല്ലെ സമസ്തക്കാർ ചെയ്യുന്നത്? എന്ന ചോദ്യത്തിന് സ്ത്രീകളെ സമസ്തക്കാർ മനുഷ്യരായി കാണുന്നുണ്ടാവില്ല എന്ന മറുപടി 1974 ആഗസ്റ്റ് 10-ാംനു പുറത്തിറങ്ങിയ പ്രബോധനം വാരികയിൽ കണ്ടു. പത്രാധിപരുടെ പ്രതികരണം?

**ഉത്തരം:** സ്ത്രീകൾക്ക് എഴുതാൻ പഠിപ്പിക്കുന്നതിനാൽ പല അനിഷ്ടസംഭവങ്ങളും വന്ന് ചേരാവുന്നത് കൊണ്ട് അത് നല്ലതല്ലെന്നാണ് സമസ്തയുടെവാദം. ആധുനിക സമസ്ത അത് ഹറാമാക്കീട്ടുണ്ടോ എന്ന് അറിഞ്ഞുകൂടാ. റസൂലി(റ)ന് എഴുതാൻ അറിയാത്തതിനാൽ അല്ലാഹുവിന്റെ ആ ഔദാര്യം റസൂലിന് തടയപ്പെട്ടത് കൊണ്ട് പ്രബോധനത്തിന്റെ വീക്ഷണത്തിൽ റസൂൽ(സ)മനുഷ്യനല്ലായിരിക്കാം. റസൂലി(സ)ന് അതു തടയപ്പെടാൻ വല്ല കാരണവും പറയാനുണ്ടായാൽ സ്ത്രീകൾക്ക് അത് തടയപ്പെടാനും കാരണങ്ങൾ പറയാനുണ്ട്.

ലുഖ്മാനുൽഹക്കീം സ്ത്രീകളുടെ പള്ളിക്കൂടത്തിന്നരികെ നടന്നു പോകുമ്പോൾ ഒരു കല്ലിന്മേൽവച്ച് തന്റെ വാൾ അണക്കുകയും ശർറിന് ശർറ് പഠിപ്പിക്കരുതെന്ന് പറയുകയും ചെയ്ത ചരിത്രം സ്മരണീയമാണ്.

**122.ചോദ്യം:** നൂരിഷാ തങ്ങളുടെ പേരിൽ സ്ഥാപിതമായ പട്ടിക്കാട്ട് കോളേജിൽവച്ച് ഉലമാട്രൈനിംഗ് എന്ന പേരിൽ 3-9-74 മുതൽ ഒരു ക്ലാസ്സ് നടത്തിവരുന്നു. അതിൽ സമസ്തയുടെ പ്രതിയോഗികളുടെ വാദങ്ങളേയും അതിന്റെ ഖണ്ഡനങ്ങലെയും ഖണ്ഡനത്തിന്റെ രീതിയേയും പഠിപ്പിച്ചിവരുന്നു. ഈ കാര്യത്തിൽ പത്രാധിപർ എന്തുപറയുന്നു?

**ഉത്തരം:** സാക്ഷാൽ സമസ്ത പരീക്ഷിച്ച് ഉപേക്ഷിച്ച ഒരു കാര്യമാണത്. താനൂരും ഇസ്‌ലാഹുൽ ഉലൂം മദ്രസയിൽ വച്ച് ഇങ്ങനെ ഒരു ക്ലാസ് പണ്ട് മർഹൂം എ.പി.അഹ്മദ്കുട്ടി മുസ്‌ലിയാരുടെ (പാങ്ങ്) നേതൃത്വത്തിൽ നടത്തിയിരുന്നു. കുറച്ച് ചർച്ചാ ക്ലാസ്സുകൾ കഴിഞ്ഞപ്പോഴേക്കും അധിക വിദ്യാർത്ഥികളും വഹാബികളായിത്തീരുകയും തദ്വാരാ അവരെ മദ്രസയിൽനിന്ന് പുറത്താക്കുകയുമാണ് ചെയ്തത്. അവരുടെ കൂട്ടത്തിൽ പ്രസിദ്ധനാണ് ഇന്ന് മുജാഹിദ് നേതാവായി അറിയപ്പെടുന്ന ഉമർ മൗലവി. മുബ്തദിഉകളുടെ ആശയങ്ങൾ ഖണ്ഡിക്കാൻ വേണ്ടിയാണെങ്കിലും വിദ്യാർത്ഥികളുടെ ഹൃദയങ്ങളിൽ അവ സ്ഥലം പിടിച്ചാൽ ഖണ്ഡനം കൊണ്ട് അവ നീങ്ങിക്കൊള്ളളണമെന്നില്ല. മാറ്റുമരുന്നുണ്ടെന്ന് വിചാരിച്ച്

വിഷം കഴിക്കാൻ പാടില്ലല്ലോ. മഹാനായ എ.പി.അഹമ്മദ്കുട്ടി മുസ്‌ലിയാർ പോലും നല്കിയ മാറ്റുമരുന്ന് ഉമർമൗലവി ഛർദ്ദിച്ചു. അതുപോലെ പട്ടിക്കാട്ടുനിന്ന് മുബിതദഉകളുടെ ആശയങ്ങൾ പഠിക്കുന്ന വിദ്യാർത്ഥികളും അവയുടെ മാറ്റുമരുന്നാകുന്ന ഖണ്ഡനങ്ങൾ ഛർദ്ദിച്ചു എന്ന് വരാം. ചുരുക്കത്തിൽ കുറച്ച് പ്രതിയോഗികളെ വാർത്തുവിടാൻ ഈ ട്രെനിംഗ് ക്ലാസ്സ് ഉപയോഗപ്രദമായേക്കുമെന്ന് പറയേണ്ടിയിരിക്കുന്നു. കഴിഞ്ഞകാല അനുഭവങ്ങളിൽ നിന്ന് പോലും പാഠം പഠിക്കാത്തവരെ അല്ലാഹു കാക്കട്ടെ.

**123.ചോദ്യം:** മുഹ്‌യിദ്ദീനിബ്നു അറബി അദ്വൈത സിദ്ധാന്തത്തിന്റെ പ്രചാരകനായിരുന്നോ? 'അനൽ ഹഖിന്റെ' വിവക്ഷ എന്താണ്? എന്ന ചോദ്യത്തിന്റെ ഉത്തരമായി ഒക്ടോബർ 12-ാംയിലെ പ്രബോധനം വാരികയിൽ 'അനൽഹഖ്' എന്ന അറബു ശബ്ദത്തിന് 'ഞാൻ തന്നെ ദൈവം' എന്ന സാരമാണെന്നും ഒരു വിവാദ പുരുഷനാണ് ഇബ്നു അറബി അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങൾ പരിശോധിച്ചാൽ അദ്വൈത സിദ്ധാന്തം അദ്ദേഹത്തിന്റെ ചിന്താഗതിയിൽ ഗണ്യമായി സ്വാധീനം ചെലുത്തിയിട്ടുണ്ടെന്ന് വ്യക്തമാവും എന്നും എഴുതിക്കണ്ടു. 'അനൽഹഖ്' എന്ന പദം മഹാനായ ഹല്ലാജ്(റ)ഉപയോഗിച്ചിരുന്നുവെന്നും സുന്നികൾ സാധാരണ പറയാറുണ്ട്. പത്രാധിപർ എന്തുപറയുന്നു?

**ഉത്തരം:** 'അനൽഹഖ്' എന്ന അറബു ശബ്ദത്തിന്റെ സാരം പ്രബോധനം നല്കിയത് തന്നെയാണ്. പക്ഷേ, മഹാനായ ഹല്ലാജി(റ)നെ പോലത്ത ഔലിയാക്കൾ അതുപയോഗിച്ചത് കൊണ്ട് അവർ ആക്ഷേപാർഹരല്ല. കാരണം, അതിന് പല ന്യായീകരണങ്ങളുമുണ്ട്. (1) അനൽഹഖ് എന്ന വാക്യം അല്ലാഹു പറഞ്ഞതിനെ അവർ ഉദ്ധരിച്ചതാണ്. അനൽഹഖ് എന്നു അല്ലാഹു പറഞ്ഞിരിക്കുന്നുവെന്ന് സാരം. ഇമാം ശുഹ്റവർദി(റ)നല്കിയ ന്യായീകരണമാണിത്. ഫതാവൽ ഹദീസിയ്യ പേ:224. (2) അല്ലാഹുവിനോടുള്ള പ്രേമത്തിൽ ലയിച്ചതിനാൽ സ്വബോധമില്ലാതെയാണ് അനൽഹഖ് എന്നവർ പറഞ്ഞത്. മതം അനുവദിച്ച വിഷയത്തിൽ ഏർപ്പെട്ടത് കൊണ്ട് സ്വബോധം നഷ്ടപ്പെട്ടരോട് തക്‌ലീഫ് ഉണ്ടായിരിക്കുകയില്ല. തക്‌ലീഫില്ലാത്ത സന്ദർഭത്തിൽ ഉപയോഗിച്ച വാക്കുകളെ അടിസ്ഥാനമാക്കി ഒരാളെയും ആക്ഷേപിച്ചു കൂടാത്തതാണ്. ഗൗസുൽ അഅ്സം മുഹിയിദ്ദീൻ ശൈഖ്(റ)നല്കിയ ന്യായീകരണമാണ് രണ്ടാമത്തേത്. (ഫതാവാ: 224-ാം പേജ് നോക്കുക.)

അദ്വൈത സിദ്ധാന്തം എന്നതും സൂഫിയാക്കൾ സിദ്ധാന്തിക്കുന്ന 'വഹ്ദത്തുൽ വുജൂദും' ഒന്നാണെന്ന തെറ്റിദ്ധാരണയിൽ നിന്നുളവായതാണ് പ്രബോധനത്തിന്റെ മറുപടി. വാസ്തവത്തിൽ അവ രണ്ടും ഒന്നല്ല. അദ്വൈത സിദ്ധാന്തത്തിന്റെ താല്പര്യം അല്ലാഹു സൃഷ്ടിയിൽ അവതരിച്ചിരിക്കുന്നുവെന്നും അല്ലാഹുവും സൃഷ്ടിയും ഒന്നാണെന്നുമാണ്.

'വഹ്ദത്തുൽ വുജൂദി'ന്റെ താല്പര്യമാണെങ്കിൽ സാക്ഷാൽ വുജൂദ് (അസ്തിക്യം) അല്ലാഹുവിന് മാത്രമാണെന്നും സൃഷ്ടികളുടെ വുജൂദ് അല്ലാഹുവിന്റെ വുജൂദിന്റെ നിഴലാണെന്നുമാണ്. ഒരു സാധനവും അതിന്റെ നിഴലും ഒന്നായിരിക്കുകയില്ലല്ലോ. ഈ സിദ്ധാന്തമാണ് ഇബ്നു അറബി(റ)യുടെ 'ഫുതൂഹാതുൽമക്കിയ്യ' 'ശജറതുൽ കൗൻ' മുതലായ ഗ്രന്ഥങ്ങൾ പരിശോദിച്ചാൽ വ്യക്തമാവുക. അദ്വൈത സിദ്ധാന്തം യഥാർത്ഥത്തിൽ അവരെ തീണ്ടുകപോലും ചെയ്തിട്ടില്ല. ചിന്താഗതിയിൽ ഗണ്യമായി സ്വാധീനം ചെലുത്തൽ പിന്നെയല്ലേ.

ഇബ്നു അറബി(റ)നെ സംബന്ധിച്ച് ഇബ്നുഹജർ(റ) പറഞ്ഞത് കാണുക:- ശൈഖ് മുഹ്യിദ്ദീൻ ഇബ്നുഅറബി(റ)അല്ലാഹുവിന്റെ ഔലിയാക്കളിലും പരമസാത്വികരായ ഉലമാക്കളിലും പെട്ട ഒരു മഹാനാണ്. തന്റെ സമകാലീനരിൽ ഏറ്റവും വറളം ദുഷ്കവുമുള്ള ഒരു പണ്ഡിതനും എല്ലാ കലകളിലും അനുകരിക്കാൻ കൊള്ളുന്ന ദേഹവും നബിചര്യയെ മുറുകെ പിടിച്ച പുണ്യാത്മാവുമാണെന്ന് വിഷയങ്ങൾക്ക് അവലംബമാക്കുവാൻ പ്രാപ്തരായ ഉലമാക്കൾ ഏകോപിച്ച് പറഞ്ഞിട്ടുണ്ട്. (ഫതാവാ: പേജ്:210)

**124.ചോദ്യം:** ഭരണാധികാരിയേയും ഇമാമിനേയും ആശ്രയിച്ചു നില്ക്കുന്ന ജുമുഅ: ഇസ്ലാമിക ഭരണകൂടത്തിന്റെ അഭാവത്തിൽ ഉപേക്ഷിക്കാൻ വയ്യെങ്കിൽ സകാത്ത് വ്യവസ്ഥ എങ്ങനെ ഉപേക്ഷിക്കാം എന്ന് ഒക്ടോബർ 5-ാംനുയിലെ പ്രബോധനം വാരികയിൽ പറഞ്ഞുകണ്ടു. ഇസ്ലാമിക ഭരണാധിപനാണ് ആമിലിനെ (സകാത്തിന്റെ പ്രവർത്തകനെ)നിയമിക്കേണ്ടതെന്നും ഇസ്ലാമിക ഭരണാധിപനില്ലാത്ത ഇക്കാലത്ത് ആമിൽ ഉണ്ടാവുകയില്ലെന്നും കമ്മറ്റികൾക്ക് ആമിലാകുവാനോ ആമിലിനെ നിയമിക്കുവാനോ അവകാശമില്ലെന്നും മറ്റും പറഞ്ഞ് സംഘടിതമായ സകാത്ത് വിതരണത്തെ നിരുത്സാഹപ്പെടുത്തുന്ന സുന്നികൾ അതിനെ സംബന്ധിച്ചെന്തു പറയും? ജുമുഅ: നടത്തുവാൻ തയ്യാറാവുന്നതുപോലെ വ്യവസ്ഥാപിതമായ സകാത്ത് വിതരണത്തിനും സുന്നികൾ തയ്യാറാവേണ്ടതല്ലേ?

**ഉത്തരം:** ജുമുഅ ഭരണാധികാരിയെ ആശ്രയിച്ചുനില്ക്കുന്ന ഒന്നാണെന്ന് ശാഫിഈ മദ്ഹബിലില്ല തന്നെ. ജുമുഅ ഇമാമിനെ ആശ്രയിച്ചു നില്ക്കുമെന്ന് പറഞ്ഞത് ശരിയാണ്. ജുമുഅക്ക് ജമാഅത്ത് നിർബന്ധമായതിനാൽ അതിന് ഒരു ഇമാം വേണമല്ലോ. ഒരു ഇമാമിന്റെ പിന്നിൽ വച്ച് നിർവ്വഹിക്കൽ നിർബന്ധമായ ജുമുഅ സുന്നികളും നടത്തുന്നതു കൊണ്ട് സകാത്ത് കമ്മറ്റികൾ രൂപീകരിക്കുവാനും ശാഫിഈ മദ്ഹബുകാരായ സുന്നികൾ തയ്യാറാവണമെന്ന വാദത്തിന്റെ ന്യായവശം പിടികിട്ടാത്തതാണ്.

**125.ചോദ്യം:** ഇക്കഴിഞ്ഞ ഒമ്പതാം ലക്കം നുസ്രത്തിൽ ഒരു ചോദ്യത്തിന്

(120-ാംചോദ്യം)ഉത്തരമായി പറഞ്ഞതിൽ നിന്ന് പള്ളിയിൽവച്ച് മുഹ്‌യിദ്ദീൻ ശൈഖ്(റ)നെ ആയിരം തവണ വിളിച്ച് സഹായം തേടുന്നത് ത്വാഅത്താണെന്നും അത് ഇബാദത്തിൽപ്പെടുമെന്നും മനസ്സിലാക്കി. എന്നാൽ, സൂറത്തുൽ ജിന്നിൽ പള്ളികൾ അല്ലാഹുവിന്റേതാണ്. അതിൽവച്ച് അല്ലാഹുവിന്റെ കൂടെ മറ്റാരേയും നിങ്ങൾ വിളിക്കരുത് എന്നു കാണുന്നു. ഇതും നുസ്രത്തിൽ വന്ന ഉത്തരവും തമ്മിൽ ഇടയുന്നുണ്ടോ? ഇല്ലെങ്കിൽ ഈ ആയത്തും ആ ഉത്തരവും തമ്മിൽ എങ്ങനെയാണ് പൊരുത്തപ്പെടേണ്ടത്?

മുഹ്‌യിദ്ദീൻ ശൈഖ്(റ)ന്റെ ഒരു പ്രതിമ സ്ഥാപിക്കുന്നതിന് ഇടയാകുന്ന ഒരു കാലം വന്നാൽ ഇതേ ക്രമത്തിൽ ശൈഖ്(റ)അവർകളെ വിളിച്ചു സഹായം തേടുമ്പോൾ മാത്രമേ അതു ശിർക്കാകുയുള്ളൂവെന്നാണോ? അതോ അപ്പോഴും ആ വിളി ഇബാദത്ത് തന്നെയായിരിക്കുമെന്ന് വിശ്വസിക്കുന്നതിൽ വല്ല തെറ്റുമുണ്ടോ?

**ഉത്തരം:** "പള്ളികൾ അല്ലാഹുവിന്റേതാണ്. അതിൽവച്ച് അല്ലാഹുവിനോടുകൂടി മറ്റൊരാളെയും നിങ്ങൾ ദുആ ചെയ്യരുത്" എന്നർത്ഥം വരുന്ന വിശുദ്ധ വാക്യത്തിലെ 'തദ്ഊ' എന്ന പദത്തിന് 'വിളിക്കുക' എന്ന അർത്ഥമല്ല; ആരാധിക്കുക എന്നാണർത്ഥമെന്ന് ഇമാം ബൈസാവ(റ)പോലത്ത ഖുർആൻ വ്യാഖ്യാതാക്കൾ പ്രസ്താവിച്ചിട്ടുണ്ട്. അപ്പോൾ ആ വാക്യത്തിന്റെ സാരം ഇപ്രകാരമാണ്. പള്ളികൾ അല്ലാഹുവിന്റേതാണ്. അതിൽവച്ച് നിങ്ങൾ മറ്റാർക്കും ആരാധന ചെയ്യരുത്. അല്ലാഹുവിന് മാത്രമേ ചെയ്തുകൂടൂ. ഖുത്‌ബിയത്ത് ഇബാദത്തും ത്വാഅത്തുമാണെന്ന് നുസ്രത്തിൽ പറഞ്ഞതിന്റെ വിവക്ഷ, അത് അല്ലാഹുവിന് ഇബാദത്ത് ചെയ്യലും ത്വാഅത്ത് ചെയ്യലുമെന്നാണ്. അല്ലാതെ മുഹ്‌യിദ്ദീൻ ശൈഖ്(റ)ന് ഇബാദത്ത് ചെയ്യലാണെന്നും ആരും ധരിക്കുകയില്ല. അതിനാൽ പ്രസ്തുത ആയത്തും നുസ്രത്തിൽ പറഞ്ഞതും തമ്മിൽ ഇടയുന്നില്ല. പൊരുത്തപ്പെട്ടത് തന്നെയാണ്.

മുഹ്‌യിദ്ദീൻ ശൈഖ്(റ)ന്റെ എന്നല്ല, ഏത് ജീവികളുടെയും പ്രതിമയുണ്ടാക്കുന്നതിനെ മതം കർശനമായി നിരോധിച്ചതാണ്. ആ നിരോധനത്തെ അവഗണിച്ചുകൊണ്ട് വല്ലവരും പ്രതിമയുണ്ടാക്കുകയാണെങ്കിൽ പള്ളിയിൽ വച്ചു നടത്തിവരാറുള്ള ഖുത്‌ബിയത്തിനും മുഹ്‌യിദ്ദീൻ ശൈഖ്(റ)നെ വിളിക്കുന്നതിനും അത് എതിരാവുകയില്ല. പ്രതിമ ഉണ്ടാക്കുന്ന കാലം വന്നാൽ ആ വിളി ശിർക്കാകുക, ഇല്ലെങ്കിൽ ശിർക്കാവാതിരിക്കുക എന്നൊന്നുമില്ല. അത് എന്നും ഇബാദത്തും ത്വാഅത്തുമാണെന്ന് വിശ്വസിക്കുന്നതിൽ തെറ്റില്ല.

**126.ചോദ്യം:** ബഹു.സമസ്ത കേരള ജംഇയ്യത്തുൽ ഉലമാ സ്ത്രീകൾക്ക് എഴുത്ത് പഠിപ്പിക്കൽ ഹറാമാണെന്ന് തീരുമാനിച്ചിരിക്കെ സമസ്തയുടെ കീഴ്ഘടകമായ വിദ്യാഭ്യാസബോർഡ് അംഗീകരിച്ച മദ്രസകളിൽ പെൺകുട്ടികൾക്ക് എഴുത്ത് പഠിപ്പിക്കുന്നു. അതുപോലെ ഖുതുബക്ക് സ്പീക്കർ

ഉപയോഗിക്കൽ ഹറാമാണെന്ന് തീരുമാനിച്ച കേരള സംസ്ഥാന ജംഇയ്യത്തുൽ ഉലമായുടെ വക്താക്കളിൽ ചിലർ ഖുതുബക്കു സ്പീക്കർ ഉപയോഗിക്കുകയും മറ്റുചിലർ സ്പീക്കർ ഉപയോഗിക്കുന്ന ജുമുഅയിൽ പങ്കുചേരുകയും ചെയ്യുന്നു. ഇത്തരം പ്രവൃത്തികളെ സംബന്ധിച്ച് പത്രാധിപർ എന്തുപറയുന്നു?

ഉത്തരം: സ്ത്രീകൾക്ക് എഴുത്ത് പഠിപ്പിക്കൽ ഹറാമാണെന്ന് സമസ്ത തീരുമാനിച്ചിട്ടില്ല. അത് നല്ലതല്ലാത്തതുകൊണ്ട് ചെയ്യരുതെന്നാണ് സമസ്തയുടെ തീരുമാനം. അതുപോലെ തന്നെ ഖുതുബയിൽ സ്പീക്കർ ഉപയോഗിക്കൽ ഹറാമാണെന്ന് കേരള സംസ്ഥാന ജംഇയ്യത്തുൽ ഉലമായും തീരുമാനിച്ചിട്ടില്ല. അതിന്റെ കൊളപ്പുറം യോഗത്തിൽപാസ്സാക്കിയ പ്രമേയം ഇപ്രകാരമാണ്. "ജുമുഅ ഖുതുബയിൽ ലൗഡ്സ്പീക്കർ ഉപയോഗിക്കുന്നതിനെ സംബന്ധിച്ച് സുന്നികൾക്കിടയിൽ അത് ബിദ്അത്ത് മുൻകറത്താണെന്നും, അതുപയോഗിച്ചാൽ ജുമുഅ സ്വഹീഹാവുകയില്ലെന്നും, അതുപയോഗിക്കൽ ജാഇസാണെന്നും അഭിപ്രായവ്യത്യാസമുണ്ട്. അത് സുന്നത്താണെന്നോ വാജിബാണെന്നോ നല്ലതാണെന്നുതന്നെയോ സുന്നികൾ ആരും അഭിപ്രായപ്പെടുന്നുമില്ല. അതിനാൽ ജുമുഅ നിരാക്ഷേപം സ്വഹീഹാകുവാൻവേണ്ടി ഖുതുബയിൽ ലൗഡ്സ്പീക്കർ ഉപയോഗിക്കരുതെന്ന് എല്ലാ സുന്നികളോടും ഈ യോഗം അഭ്യർത്ഥിക്കുന്നു." (1974 ഏപ്രിൽ ലക്കം നുസ്രത്തിൽ ഈ പ്രമേയം പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്.)

ഒരു സംഘടനയിലെ അംഗങ്ങൾ ചെയ്യുന്ന പാപകർമ്മങ്ങൾ ആ സംഘടനക്ക് ബാധകമല്ലാത്തതുപോലെ ആ സംഘടനയുടെ തീരുമാനങ്ങൾക്ക് വിരുദ്ധമായി അംഗങ്ങളോ കീഴ്ഘടങ്ങളോ പ്രവർത്തിക്കുന്നതും സംഘടനക്ക് ബാധകമല്ല. പക്ഷേ, സംഘടനയുടെ മൗലിക സിദ്ധാന്തത്തിനും സംഘടക്കും വിരുദ്ധമായി പ്രവർത്തിച്ചുവെന്ന് തെളിയിക്കപ്പെട്ട അംഗങ്ങളുടെ പേരിൽ അർഹമായ നടപടി എടുക്കുവാൻ സംഘടനക്കധികാരമുണ്ടായിരിക്കും.

**127.ചോദ്യം:** റസൂൽ(സ) മൂന്ന് രാത്രി മാത്രം ജമാഅത്തായി നമസ്കരിച്ചു എന്നു പറയുന്ന നമസ്കാരമാണല്ലോ തറാവീഹ് നമസ്കാരത്തിന്റെ അടിസ്ഥാനമായി പറയുന്നത്. ഈ നമസ്കാരത്തിന്റെ റക്അത്തുകൾ എത്രയാണെന്ന് എവിടെയും പറഞ്ഞിട്ടില്ല. ഉമർ(റ) നമസ്കരിക്കാൻ കല്പിച്ചത് ഇരുപത് റക്അത്താണ്. അതുകൊണ്ട് റസൂൽ(സ)ന്റെ നമസ്കാരത്തിന്റെ റക്അത്തുകൾ ഇരുപതായിരിക്കും. ഇതെല്ലാം തറാവീഹ് ഇരുപത് റക്അത്താണ് എന്നതിന് പറയുന്ന തെളിവ്. 'റമസാനിലും അല്ലാത്തപ്പോഴും നബി(സ) പതിനൊന്നിൽ ഏറ്റിയിട്ടില്ല.' എന്ന് ആയിശ(റ)യുടെ രിവായത്തും റസൂൽ(സ) നമസ്കരിച്ചു ഞങ്ങൾ തുടർന്നു എട്ടും മൂന്ന് വിത്റും നമസ്കരിച്ചു.പിറ്റേ ദിവസം ഞങ്ങൾ കാത്തിരുന്നു. നബി(

സ)വന്നില്ല. എന്ന് ഒടുവിലെ ദിവസം മാത്രം പങ്കെടുത്ത ജാബിർ(റ)വും പറയുന്നു. ഇമാം സുയൂഥി(റ)പറയുന്നു: 'ഉമർ(റ) ഉബൈ(റ)നോട് പതിനൊന്ന് നമസ്കരിക്കാൻ പറഞ്ഞത് ആയിശ(റ)യുടെ പതിനൊന്നിൽ ഏറ്റിയിട്ടില്ല.' എന്നതിനെ പ്രമാണമാക്കിയാണ് എന്ന്. അപ്പോൾ വളരെ വ്യക്തമായും തറാവീഹ് എട്ടു റക്അത്താണെന്ന് തെളിയുന്നില്ലേ.

**ഉത്തരം:** റസൂൽ(സ) മൂന്ന് രാത്രി നമസ്കരിച്ച് എന്ന് പറഞ്ഞ നമസ്കാരത്തിന്റെ റക്അത്തുകളുടെ എണ്ണം ഇരുപതാണെന്ന് ഇബ്നുഅബ്ബാസ്(റ)വിൽ നിന്ന് രിവായത്ത് ചെയ്യപ്പെട്ടിട്ടുണ്ട്. പക്ഷേ, അത് ളഹീഫാണ്. ഉമർ(റ)നമസ്കരിക്കാൻ കല്പിച്ച ഇരുപത് റക്അത്ത് അക്കാലത്ത് ഒരാളും നിഷേധിക്കാത്തതിനാൽ അത് 'സുകൂതിയായ ഇജ്മാഇ'ന്റെ സ്ഥാനത്തായതിന്റെ പുറമെ റക്അത്ത് മുതലായവയുടെ എണ്ണം നിർണയിക്കൽ യുക്തിക്ക് പ്രവേശനമില്ലാത്ത വിഷയവുമാണ്. അത്തരം സങ്കതികൾ സ്വഹാബാക്കൾ പ്രവർത്തിക്കുകയോ പറയുകയോ ചെയ്താൽ അത് 'ഹുകുമൻ മർഫൂഅ്' ആണ്. (റസൂൽ(സ) പ്രവർത്തിക്കുകയോ പറയുകയോ ചെയ്തതിന്റെ നിയമത്തിലുള്ളത്) അത് തെളിവിന്ന് മതിയായ പ്രമാണവുമാണ്. ഇത്തരം തെളിവുകളുടെ അടിസ്ഥാനത്തിലാണ് തറാവീഹ് ഇരുപത് റക്അത്താണെന്ന് ശാഫിഈ ഹനഫീ ഹമ്പലീ മുതലായ മദ്ഹബുകൾ വ്യക്തമാക്കിയത്.

റമസാനിലും റമസാൻ അല്ലാത്തതിലും റസൂൽ(സ)പതിനൊന്നിൽ ഏറ്റീയിട്ടില്ലെന്ന് ആയിശ(റ)പറഞ്ഞതായി ഇമാം ബുഖാരി(റ) നിവേദനം ചെയ്ത ഹദീസ് ഇമാം മുസ്‌ലി(റ) രിവായത്ത് ചെയ്തത്. റമസാനിലും റമസാനല്ലാത്ത കാലങ്ങളിലും റസൂൽ(സ) പതിനൊന്ന് റക്അത്ത് നമസ്കരിച്ചിരുന്നുവെന്നാണ് തറാവീഹ് റമസാനിൽ മാത്രമുള്ള നമസ്കാരമായതിനാൽ ആയിശ(റ)യുടെ ഹദീസ് തറാവീഹിനെ സംബന്ധിച്ചാണെന്ന് പറയാൻ നിർവ്വാഹമില്ല. വിത്റാണതെന്നേ പറഞ്ഞുകൂടൂ. റസൂൽ(സ)മൂന്നുദിവസം നമസ്കരിച്ചിട്ടും അവസാന ദിവസം മാത്രം പങ്കെടുത്ത ജാബിർ(റ) തറാവീഹ് നമസ്കാരത്തിലെ അവസാനത്തെ എട്ട് റക്അത്തിലും വിത്റിലുമാണ് പങ്കെടുത്തതെന്ന് തീരുമാനിക്കുന്നതിന് വിരോധമില്ല. ആയിശ(റ)യുടെ പതിനൊന്നിൽ ഏറ്റീയിട്ടില്ല. എന്ന ഹദീസിനെ അടിസ്ഥാനമാക്കിയാണ് ഉബൈറ(റ)നോട് ഉമർ(റ) പതിനൊന്ന് റക്അത്ത് നമസ്കരിക്കുവാൻ കല്പിച്ചതെന്ന് ഇമാം സുയൂഥി(റ)പറഞ്ഞിട്ടുണ്ടെങ്കിൽ അതും വിത്റിനെ സംബന്ധിച്ചാണ്. അതിനാൽ ഒരു നിലയിലും തറാവീഹ് എട്ട് റക്അത്താണെന്ന് തെളിയുന്നില്ല.

**128.ചോദ്യം:** റമസാൻ മാസപ്പിറവിയോ ശവ്വാൽ മാസപ്പിറവിയോ ഒരാൾ കണ്ടാൽ അവനെ വിശ്വസിച്ചവർ നോമ്പും പെരുന്നാളും സ്വീകരിക്കാമോ? ഈ വിഷയത്തിൽ നോമ്പും പെരുന്നാളും തമ്മിൽ വല്ല വ്യത്യാസവുമുണ്ടോ?

**ഉത്തരം:** റമസാൻ മാസം കണ്ടവരും അവർ പറഞ്ഞത് വിശ്വസിച്ച വരും നോമ്പുനോല്ക്കൽ നിർബന്ധമാണ്. ശവ്വാൽ മാസം കണ്ടവർ പെരുന്നാൾ കഴിക്കൽ നിർബന്ധമാണ്. പക്ഷേ, അത് രഹസ്യമാക്കൽ സുന്നത്താണ്. ശവ്വാൽ മാസം കണ്ടവർ പറഞ്ഞത് വിശ്വസിച്ചവർ പെരുന്നാൾ കഴിക്കൽ ഹറാമാണ്. ബഗ്‌യ: പേ:110. പക്ഷേ, ശവ്വാൽ മാസം കണ്ടുവന്ന് പറഞ്ഞ ആൾ 'അദ്‌ല്' ആവുകയും അവൻ പറഞ്ഞത് സത്യമാണെന്ന് വിശ്വസിക്കുകയും ചെയ്തവർ പെരുന്നാൾ കഴിക്കൽ നിർബന്ധമാണ്. (ഇബ്നുകാസിം:3-38) നോക്കുക. ഖാളിയുടെ സ്ഥിരീകരണമില്ലാത്ത സന്ദർഭത്തിലുള്ള നിയമങ്ങളാണ് ഈ പറഞ്ഞതെല്ലാം.

**129.ചോദ്യം:** മദ്രസക്ക് വേണ്ടി അകലെ ഒരു സ്വത്ത് വഖ്ഫു ചെയ്തിരുന്നു. അതു മദ്രസ കമ്മറ്റി വില്ക്കാൻ പാടുണ്ടോ? ഇല്ലയോ? അതു വിറ്റ് അടുത്ത സ്ഥലത്ത് സ്ഥലം വാങ്ങൽ അനുവദനീയമാണെന്ന് വല്ല കൗലുമുണ്ടോ? നമ്മുടെ നാടുകളിൽ ഫിത്‌റ് സകാത്തിന് ഗോതമ്പ് കൊടുത്താൽ മതിയാകുമോ?

**ഉത്തരം:** മദ്രസക്ക് വഖ്ഫു ചെയ്യപ്പെട്ട സ്ഥലം അകലെയായാലും അടുത്തായാലും വില്ക്കാൻ പാടില്ല. വഖ്ഫു സ്ഥലം വിറ്റ് മറ്റൊരു സ്ഥലം വാങ്ങാമെന്ന് ശാഫിഈ മദ്ഹബിൽ കൗലുള്ളതായി അറിയപ്പെട്ടിട്ടില്ല. ഗോതമ്പ് അറിയേക്കാൾ മുന്തിയതാണെന്ന് ഇമാമുകൾ തീർച്ചപ്പെടുത്തിയത് കൊണ്ട് അരിക്ക് പകരം ഗോതമ്പ് കൊടുത്താൽ മതിയാകുന്നതാണ്. പക്ഷേ, അതു വാങ്ങുന്നവർ തൃപ്തിപ്പെടണം.

**130.ചോദ്യം:** 10-6-ാം ലക്കം നുസ്രത്തിൽ കാസർകോടിനെതിരിൽ കോഴിക്കോട് എന്ന ശീർഷകത്തിൽ എഴുതിയ പത്രാധിപക്കുറിപ്പിൽ സ്ത്രീകൾക്ക് ജുമുഅ നിർബന്ധമില്ല. എന്ന ഭാഗത്ത് ''അറബി ഭാഷയിൽ പുരുഷൻമാരോട് സംബോദനം ചെയ്യാൻ നിശ്ചയിച്ച അല്ല ദീന എന്ന പദം'' എന്ന് പറഞ്ഞുകണ്ടു. പരിശുദ്ധ ഖുർആനിൽ പല സ്ഥലങ്ങളിലും അല്ല ദീന എന്ന പദംകൊണ്ട് സത്യവിശ്വാസികളെ സംബോധനം ചെയ്തതായി കാണാം. അതെല്ലാം പുരുഷൻമാർക്ക് മാത്രം ബാധകമാണെങ്കിൽ ഇസ്‌ലാമിക നിയമങ്ങൾ പുരുഷൻമാരെപ്പോലെ സ്ത്രീകൾക്കും ബാധകമാണല്ലോ അപ്പോൾ സ്ത്രീകൾക്കുകൂടി ബാധകമാകുന്ന വിഷയത്തിൽ ഏത് പദം കൊണ്ടാണ് സംബോധനം ചെയ്യുന്നത്.

**ഉത്തരം:** നുസ്രത്ത് 6-ാം പുസ്തകം: 10-ാംലക്കത്തിൽ ഇതും കൂടി പ്രസ്താവിച്ചിട്ടുണ്ട്. ''സ്ത്രീകൾ, കുട്ടികൾ, അടിമകൾ, രോഗികൾ എന്നീ നാലു വിഭാഗത്തിനു ജുമുഅ: നിർബന്ധമില്ലെന്ന് റസൂൽ(സ)പ്രസ്താവിച്ചത് സ്വഹീഹായ ഹദീസിലുണ്ട്. അതിനാൽ ജുമുഅ: സംബന്ധമായി പുരുഷൻമാരെ സംബോധനം ചെയ്ത അല്ലദീനയുടെ വ്യാപ്തിയിൽ സ്ത്രീകൾ പെടുന്നതല്ലെന്നും ആ നിർദ്ദേശം സ്ത്രീകൾക്ക് ബാധകമല്ലെന്നും റസൂൽ(സ)തീരുമാനിച്ചതാണെന്നും വ്യക്തമായി. ഇവർ (ഉൽപതി

ഷ്ണുക്കൾ) പറയുന്നു. സ്ത്രീകളും അതിൽ പെടും. സ്ത്രീകൾക്കതു ബാധകമാണെന്ന് റസൂൽ(സ)നെ ചോദ്യം ചെയ്യാൻ മാത്രമുള്ള പുരോഗതിയോ? ഒരു വിഷയത്തിൽ ഖുർആൻ 'അല്ലദീന' കൊണ്ട് സംബോധനംചെയ്താൽ അതിന്റെ വ്യാപ്തിയിൽ പുരുഷൻമാർ മാത്രം പെടുകയുള്ളുവെന്ന് നുസ്രത്ത് പ്രസ്താവിച്ചിട്ടില്ല. ജുമുഅ: സംബന്ധിച്ചുള്ള അല്ലദീന എന്ന പദത്തിന്റെ വ്യാപ്തിയിൽ സ്ത്രീകൾ പെട്ടിട്ടില്ലെന്ന് റസൂൽ തിരുമേനി(സ)യുടെ ഹദീസ് ഉദ്ധരിച്ച് പ്രസ്താവിക്കുകയാണ് നുസ്രത്ത് ചെയ്തത്. ഇതുപോലെ മറ്റു അല്ലദീന എന്ന പദം ഉപയോഗിച്ച വിഷയങ്ങളിലും സ്ത്രീകൾ പെട്ടിട്ടില്ലെന്ന് ഹദീസുകളെ കൊണ്ട് സ്ഥിരപ്പെട്ടാൽ അവയിൽ സ്ത്രീകൾ പെട്ടിട്ടില്ലെന്ന് നുസ്രത്ത് ധൈര്യസമേതം പറയും. റസൂൽ(സ)കൊണ്ടുവന്നത് സ്വീകരിക്കണമെന്ന് അല്ലാഹു നമ്മോട് ആജ്ഞാപിച്ചതാണല്ലോ.

**131. ചോദ്യം:** ശറഇൽ നിഷിദ്ധമായ ക്രോപ്പ് ഏതാണ്? തലയുടെ ചുറ്റുഭാഗത്തുനിന്ന് ഇറങ്ങിയ മുടി മുറിച്ചാൽ അത് ക്രോപ്പിൽ പെടുമോ? മുടി വളർത്തുന്നതിലേ ഇത്തിബാഅ് എങ്ങനെയാണ്?

**ഉത്തരം:** തലയുടെ ഏതാനും ഭാഗത്തെ മുടിനീക്കലാണ് ശറഇൽ നിരോധിക്കപ്പെട്ട ക്രോപ്പ്. തലയിൽ നിന്ന് ഇറങ്ങിയത് മുറിക്കൽ ആ ക്രോപ്പിൽ പെടുകയില്ല. തുഹ്ഫ:9-375 നോക്കുക. രണ്ടു ചെവിക്കുന്നിയുടെ അത്യത്തിയിൽ നിന്ന് താഴോട്ട് നീണ്ടിറങ്ങിയ തലമുടി മുറിച്ചു കൊണ്ട് മൂർദ്ദാവിൽകൂടി പിളർപ്പാക്കി രണ്ടുഭാഗത്തേക്കും ചീകി വച്ചുകൊണ്ടാണ് റസൂൽ(സ) മുടി വളർത്തിയിരുന്നത്. (ശമാഇലുൽത്തുർമുദി)

**132. ചോദ്യം:** ഒരു മുസ്ലിം വൈദ്യൻ കാഫിറിനെ ചികിത്സിക്കൽ അനുവദനീയമാണോ? അനുവദനീയമല്ലെങ്കിൽ മുസ്ലിമിന് കാഫിറിനെ ചികിത്സിപ്പിക്കൽ ന്യായമാണോ?

**ഉത്തരം:** കാഫിറിന് സ്വദഖ ചെയ്യൽ ജാഇസാകുന്നതുപോലെ അവനെ ചികിത്സിക്കലും അനുവദനീയമാണെന്നും ചികിത്സയിൽ കാഫിറിന്റെ സ്ഥാനത്ത് നില്ക്കുന്ന മുസ്ലിം വൈദ്യൻ ഇല്ലാതിരിക്കുമ്പോളെ കാഫിറിനെ കൊണ്ട് ചികിത്സിപ്പിക്കൽ ജാഇസാകുകയുള്ളൂവെന്നും ഇമാം ഇബ്നുഹജർ(റ)പ്രസ്താവിച്ചിട്ടുണ്ട്. (ഫതാവാ:4-104.)

**133. ചോദ്യം:** വഖ്ഫു സ്വത്തുക്കൾ കൊണ്ടും മറ്റും നടത്തിവരുന്ന ദർസ്, മദ്രസ മുതലായവകളിൽ പുരാതന കാലം മുതൽക്കേ ചില ദിവസങ്ങളിൽ പഠനം നടത്താറില്ല. മുദർരിസുമാർക്കും മുഅല്ലികൾക്കും മാസത്തിൽ നിശ്ചയിക്കുന്ന ശമ്പളത്തിൽ നിന്ന് ഈ ദിവസങ്ങളുടെ ശമ്പളം പിടിക്കാറുമില്ല. ഇപ്പോൾ നടത്തിപ്പുകാരിൽ ചിലർ ആ ദിവസങ്ങളുടെ ഒഴിവിന്ന് ശമ്പളം കട്ട് ചെയ്യുന്ന സമ്പ്രദായം നടപ്പാക്കുന്നുണ്ട്. അത് ശറഇൽ അനുവദനീയമാണോ?

**ഉത്തരം:** പതിവ് അനുസരിച്ച ഒഴിവ് ദിവസങ്ങളുടെ ശമ്പളം കട്ട്

ചെയ്യാൻ പാടില്ലാത്തതാണ്. (ഫതാവാ റംലി:3-54)

**134. ചോദ്യം:** എം.ഇ.എസ് പ്രസിഡണ്ട് ഡോ.പി.കെ.അബ്ദുൽ ഗഫൂർ മക്കാ ശരീഫിൽ പോയപ്പോൾ മസ്ജിദുൽ ഹറാമിലും മറ്റുപള്ളികളിലും മുസ്ലിം പുരുഷൻമാരും സ്ത്രീകളും ഒന്നിച്ച് നമസ്കരിക്കുന്നത് കണ്ടുവെന്നും അതിവിടെ പാടില്ലെന്ന് പറയുന്ന മുസ്ലിയാക്കൻമാരെ ഊളംപാറക്കയക്കണമെന്നും താൻ കക്കാട്ടുവച്ച് പ്രസ്താവിച്ചതായി ഈ ഫെബ്രുവരി 5-ാംനു യിലെ (1975) ചന്ദ്രികയിൽ കണ്ടു. പത്രാധിപർ എന്തുപറയുന്നു?

**ഉത്തരം:** നാടും വീടും വീട്ട് ലോകത്തിന്റെ നാനാഭാഗത്ത് നിന്നും സ്വന്തക്കാരായ സ്ത്രീകളെയും കൊണ്ട് എത്തിച്ചേർന്ന ഹാജിമാരെയായിരിക്കും ഗഫൂർ സാഹിബ് ദർശിച്ചത്. കൂടാതെ ആ പ്രദേശങ്ങളിൽ ഇന്ന് ഭരണം നടത്തുന്നത് വഹാബീ ആശയം സ്വീകരിച്ച നജ്ദുക്കാരാണ്. കേരളത്തിലെ വഹ്ഹാബികളുടെ കോഴിക്കോട്, എടവണ്ണ മുതലായ പ്രദേശങ്ങളിലെ പള്ളികളിലും മുസ്ലിം പുരുഷൻമാരും സ്ത്രീകളും പങ്കുചേരുന്നുണ്ട്. പക്ഷേ, മക്കയിൽ താൻ കണ്ടതുപോലെ ഒന്നിച്ചും ഇടകലർന്നുമല്ലെന്നുമാത്രം. അത് ഇവിടെ പാടില്ലാത്തതിനാലാണല്ലോ വഹ്ഹാബീ മൗലവിമാർ സ്ത്രീകളും പുരുഷൻമാരും ഒന്നിച്ച് പള്ളിയിൽ പങ്കുചേരാൻ അനുവദിക്കാതെ സ്ത്രീകളെ സ്വന്തം ഒരു ഭാഗത്ത് കൊണ്ടുപോയാക്കുന്നത്. മക്കയിലേതുപോലെ ഇവിടെ പാടില്ലെന്ന് പറഞ്ഞ തന്റെ അനുയായികളായ മൗലവിമാരെ തൊട്ടടുത്ത കുതിരവട്ടത്തിലേക്കയച്ചതിനാൽ അവിടെ സ്ഥലസൗകര്യമില്ലാതെ വന്നതുകൊണ്ടായിരിക്കാം മുസ്ലിയാക്കൻമാരെ ഊളപറക്കയക്കാൻ താൻ ശുപാർഷ ചെയ്തത്. തന്റെ അനുയായികൾക്കനുയോജ്യമായ ക്ലൈമിറ്റ് കുതിരവട്ടത്താണെന്ന് ഡോ.സാഹിബിനറിയാമല്ലോ.

**135.ചോദ്യം:** ഒരു മുസ്ലിം പാണ സമുദായത്തിൽ പെട്ട ഒരു വ്യക്തിയോട് ഒരു ഭൂമി വാങ്ങുകയും അതിലുണ്ടായിരുന്ന ഒരു തറ (അവർപൂജ കഴിക്കുന്നസ്ഥലം) കിളച്ച് മറിക്കുകയും ശേഷം ആ മുസ്ലിമിന്റെ കുടുംബങ്ങൾക്ക് പല രോഗങ്ങളും പിടിപെടുകയും ചെയ്തപ്പോൾ അവർ കണക്കുകാരെ സമീപിക്കുകയും ആ സ്ഥലം പാണസമുദായത്തിന് വിട്ട് കൊടുക്കണമെന്ന് കണക്കുകാർ അഭിപ്രായപ്പെടുകയും ചെയ്തു. ആ അടിസ്ഥാനത്തിൽ അത് വിട്ടുകൊടുക്കൽ അനുവദനീയമാണോ? കണക്കുകാരെ വിശ്വസിക്കാത്ത നിലയിൽ വിട്ടുകൊടുക്കുകയും പൂജയ്ക്ക് സൗകര്യം ചെയ്തുകൊടുക്കുകയും ചെയ്യുന്നതിന്റെ വിധി എന്ത്?

**ഉത്തരം:** ചോദ്യത്തിൽ പറഞ്ഞ സ്ഥലം വിട്ടുകൊടുക്കുന്നത് പൂജ ചെയ്യാനാണെന്ന് വ്യക്തമാണ്. അത് 'മഅ്സിയത്തി'ന് സഹായിക്കലായത് കൊണ്ട് തെറ്റാണ്. ഇത് മിക്ക ഫിഖ്ഹിന്റെ കിതാബുകളിലും വിവരിച്ചിട്ടുണ്ട്.

**136.ചോദ്യം:** ഒരു പള്ളിയിൽ ദർസ് ഉണ്ടായിരുന്ന കാലത്ത് ആ ദർസി ലേക്ക് ഒരു കൃഷിസ്ഥലം വഖ്ഫു ചെയ്യുകയും പിന്നീട് ആ ദർസു ഇല്ലാ താവുകയും ചെയ്താൽ ആ സ്ഥലം മറ്റു സ്ഥാപനത്തിലേക്ക് തിരിക്കാമോ?

**ഉത്തരം:** മറ്റു സ്ഥാപനങ്ങളിലേക്ക് തിരിക്കാൻ പാടില്ല.

**137.ചോദ്യം:** ഒരു സ്ത്രീ മരിക്കുമ്പോൾ ഒരു മകളും ഉമ്മയും ബാപ്പയും ഒത്ത രണ്ട് സഹോദരൻമാരുടെ ആൺമക്കളുമുണ്ട്. ഒരാൾക്ക് രണ്ട് മകനും ഒരാൾക്ക് ഒരു മകനുമാണുള്ളത്. ഈ സഹോദരൻമാരുടെ മക്കൾക്ക് സമാ വകാശമാണോ? അതോ വ്യത്യാസമുണ്ടോ?

**ഉത്തരം:** സമമാണ്.

**138.ചോദ്യം:** ഖബ്ർസ്ഥാൻ റോഡുവെട്ടുന്നതിനായി പള്ളിക്കമ്മറ്റിയോ കാരണവൻമാരോ മുതവല്ലിയോ (വേറെ സൗകര്യമുണ്ടെങ്കിലും ഇല്ലെ ങ്കിലും ഖബ്റിന്റെ മീതെയാണെങ്കിലും അല്ലെങ്കിലും) വിട്ടുകൊടുക്കുവാൻ പാടുണ്ടോ?

**ഉത്തരം:** മൗഖൂഫായ ഖബ്ർസ്ഥാനിൽ റോഡുണ്ടാക്കാൻ പാടില്ലാ ത്തതുകൊണ്ട് ഖബ്റിന്റെ മീതെയാണെങ്കിലും അല്ലെങ്കിലും അതിനു വേണ്ടി വിട്ടുകൊടുക്കാൻ പാടില്ലാത്തതാണ്.

**139.ചോദ്യം:** പള്ളിയിലേക്കോ താഴ്പുര പള്ളിയിലേക്കോ പഴയ ഖബ്ർ തുറന്ന് വീണ്ടും മറവുചെയ്യാത്ത ഖബ്റിന്മേൽ നിന്ന് മഴവെള്ളം തെറി ക്കൽ, പള്ളിക്കാട്ടിൽനിന്ന് പള്ളിയിലേക്ക് ഇഴജന്തുക്കൾ കടക്കൽ മുത ലായവ നിർത്താൻ കബ്ർ പൊളിച്ച് കല്ലുകൾ നീക്കി കിളച്ച് താഴ്ത്താൻ പാടുണ്ടോ?

**ഉത്തരം:** ചോദ്യത്തിൽ പറഞ്ഞ ആവശ്യത്തിന് വേണ്ടി ഖബ്ർ പൊളിക്കുവാൻ പാടില്ലാത്തതാണ്.

**140.ചോദ്യം:** ഖബ്ർ പൊളിച്ചുമാറ്റിയ കല്ലുകൾ എന്തുചെയ്യണം? പള്ളി യുടെ താഴ്പുര അതുകൊണ്ട് പടുക്കുവാൻപാടുണ്ടോ? പാടില്ലെങ്കിൽ പൊളിച്ചുമാറ്റണമോ?

**ഉത്തരം:** വല്ല നിലയിലും ഖബ്ർ പൊളിച്ച് കല്ലെടുത്തിട്ടുണ്ടെങ്കിൽ ആ കല്ല് ഉടമസ്ഥൻമാരെ അറിയപ്പെടുമെങ്കിൽ അവർക്ക് കൊടുക്കേണ്ടതും അറിയപ്പെടുകയില്ലെങ്കിൽ 'മാലുൻസായിഅ്' ആവുന്നതുകൊണ്ട് മുസ്‌ലിം കളുടെ പൊതുഗുണത്തിലേക്ക് (മസ്വാലിഹുൽ മുസ്‌ലിമീൻ)തിരിക്കപ്പെ ടേണ്ടതുമാണ്.

**141.ചോദ്യം:** പള്ളിയിലേക്ക് ആദായം കിട്ടുവാൻവേണ്ടി വാങ്ങിയ ഭൂമി യിൽ മയ്യിത്ത് മറവുചെയ്യാൻ പാടുണ്ടോ?

**ഉത്തരം:** പാടില്ല.

**142.ചോദ്യം:** കബ്റടക്കുവാൻ വേണ്ടി വാങ്ങിയ സ്ഥലത്ത് മദ്രസ്സ, പീടിക മുതലായവ ഉണ്ടാക്കാൻ പാടുണ്ടോ?

**ഉത്തരം:** പാടില്ല.

**143.ചോദ്യം:** "ഞാൻ ഭക്ഷണം കൊടുക്കുകയോ ഒരു പുരുഷന്റെ പക്കൽനിന്ന് ലഭിക്കുന്ന ഗുണങ്ങൾ എന്നിൽനിന്ന് ലഭിക്കുകയോ ഇല്ല", എന്ന കരാറിൽ ഒരാൾ വിവാഹം ചെയ്തു. നിക്കാഹിന്റെശേഷം കരാരനുസരിച്ച് തന്നെ പ്രവർത്തിക്കുകയും ചെയ്തു. എന്നാൽ, പുരുഷൻ കുറ്റക്കാരനാകുമോ?

**ഉത്തരം:** നിക്കാഹ് സ്വഹീഹാകുമെങ്കിലും ആ കരാർ ശരിപ്പെടുകയില്ല. സ്ത്രീയുടെ പക്കൽനിന്ന് 'തംകീൻ' ഉണ്ടെങ്കിൽ അവൻ ചെലവും മറ്റും കൊടുക്കേണ്ടതാണ്. കൊടുക്കാതിരുന്നാൽ അവൻ കുറ്റക്കാരനുമാണ്. (തുഹ്ഫ)

**144.ചോദ്യം:** സ്ത്രീകൾക്ക് പള്ളിയിൽ 'ഇഅ്തികാഫ്' ഇരിക്കൽ അനുവദനീയമാണോ?

**ഉത്തരം:** അനുവദനീയമാണ്. പക്ഷേ, യുവതികൾക്കും മോടിയിൽ വസ്ത്രധാരണ ചെയ്ത വൃദ്ധകൾക്കും കറാഹത്താണ്. നാശം ഭയപ്പെടുന്ന സമയത്ത് ഹറാമാണ്. ഹറാമുമോ കറാഹത്തോ ഉള്ളേടത്തും ഇഅ്തികാഫ് സ്വഹീഹാകുന്നതാണ്. (ശർവാനി:3-463)

**145. ചോദ്യം:** ഒരു സ്ത്രീ തന്റെ ഭർത്താവിന്റെ ഇഷ്ടമില്ലാതെ അവളുടെ കുടുംബത്തോടൊത്ത് താമസിക്കുന്ന അവസരത്തിൽ അവൾക്കു ചെലവ് കൊടുക്കൽ ഭർത്താവിന്ന് നിർബന്ധമുണ്ടോ? ചെലവ് കൊടുക്കാത്ത പക്ഷം അവൾക്ക് നികാഹ് ഫസ്ഖ് ചെയ്യാനധികാരമുണ്ടോ?

**ഉത്തരം:** ഭർത്താവിന്റെ ഇംഗിതത്തിനെതിരായി ഭാര്യ അവളുടെ കുടുംബത്തോടൊത്തു താമസിക്കുന്നതു നുഷൂസിൽ പെട്ടതാകയാൽ അവൾക്കു ഭർത്താവു ചെലവു കൊടുക്കേണ്ടതില്ല. ചെലവു കിട്ടാത്തതിന്റെ പേരിൽ അവൾ നികാഹു ഫസ്ഖു ചെയ്യാവുന്നതുമല്ല.

**146.ചോദ്യം:** ചില പ്രദേശങ്ങളിൽ ജുമുഅയുടെ ഒന്നാം ബാങ്ക് സമയമാകുന്നതിന്റെ മുമ്പ് കൊടുക്കാറുണ്ട്. അത് സാധുവാകുമോ? സാധുവാകുന്നില്ലെങ്കിൽ അത് തടയേണ്ടതുണ്ടോ?

**ഉത്തരം:**ജുമുഅക്ക് ഉച്ചതിരിയുന്നതിന്റെ മുമ്പായി ബാങ്കുകൊടുക്കൽ ജാഇസാകുമെന്ന് 'ബാഫസ്ല്' എന്ന കിതാബിൽ പ്രസ്താവിച്ചിട്ടുണ്ട്. പക്ഷേ, അതിന്റെ ശറഹിൽ ഇമാം ഇബ്നുഹജർ(റ)പറഞ്ഞതിപ്രകാരമാണ്. മറ്റുനമസ്കാരങ്ങളുടേതുപോലെ തന്നെ അതും വഖ്ത്ത് ആയതിന്റെ ശേഷമാവണമെന്നാണ് ഔജഹ്. (ശറഹ്ബാഫസ്ൽ:1-148)ബാഫസ്ലിൽ പറഞ്ഞത് ളഈഫാണെങ്കിലും അതനുസരിച്ചാണ് പ്രഭത്ഭപണ്ഡിതൻമാരുടെ അറിവോടുകൂടി ജുമുഅക്ക് അരമണിക്കൂർ മുമ്പ് ചില രാജ്യങ്ങളിൽ ബാങ്കുവിളിക്കുന്നത്. സ്വന്തം അമലിന് ളഈഫ് മതിയാകുമല്ലോ. ഈ തത്വം മനസ്സിലാക്കാതെ ചില രാജ്യങ്ങളിൽ അല്പജ്ഞാനികൾ കുഴപ്പമുണ്ടാക്കാറുണ്ട്. അല്ലാഹു കാക്കട്ടെ!

**147.ചോദ്യം:** പ്രായപൂർത്തിയാവാതെ മരിച്ച കുട്ടികളെ കഫൻ ചെയ്യുമ്പോൾ ഒരു തുണിമാത്രമേ ഉപയോഗിക്കാവൂ. മൂന്ന് തുണി ഉപയോഗിക്കൽ ഹറാമാണ് എന്ന് ഒരു ഉൽപതിഷ്ണു മൗലവി പ്രസംഗിക്കുന്നത് കേട്ടു. അത് ശരിയാണോ?

**ഉത്തരം:** പ്രായപൂർത്തിയാവാത്ത സ്വത്തില്ലാത്ത കുട്ടികളെ കഫൻ ചെയ്യുന്നത് പിതാവുപോലത്ത രക്ഷാധികാരികളുടെ സ്വത്തിൽനിന്നോ കഫൻചെയ്യാൻ വഖ്ഫ് ചെയ്ത സ്വത്തിൽനിന്നോ ബൈത്തുൽമാലിൽനിന്നോ ആണെങ്കിൽ ഒരു തുണി കൊണ്ടുമാത്രം കഫൻ ചെയ്യേണ്ടതാണ്. അതിൽ കൂടുതലാക്കൽ ഹറാമാണ്. പക്ഷേ, രക്ഷിതാക്കൾ സൗജന്യമായി കഫൻ ചെയ്യുകയാണെങ്കിൽ അത് ഹറാമല്ല. (തുഹ്ഫ:3-118)

**148.ചോദ്യം:** ഭക്ഷിക്കപ്പെടുന്ന ഒരു ജീവിയെ അറക്കുകയും അറക്കപ്പെട്ട സാധനം സാധരണയിൽ ജീവൻപോകുന്ന സമയം കൊണ്ട് അത് ജീവൻ പോകുകയും ചെയ്തു. പിന്നീട് എടുത്ത് നോക്കുമ്പോൾ ഹുൽഖൂം മരീഉ്ഇവയിൽ ഒന്ന് മുറിഞ്ഞിട്ടില്ല. എന്നാൽ, അതിനെ ഭക്ഷിക്കാമോ?

**ഉത്തരം:** ഭക്ഷിക്കാൻപാടില്ല. കാരണം, ഹുൽഖൂമും മരിഉം പൂർത്തിയായി മുറിഞ്ഞാൽ മാത്രമേ അറവാകുകയുള്ളൂ. (തുഹ്ഫ:9-323)

**149.ചോദ്യം:** ഒരു ഭർത്താവ് നാടുവിട്ടു പോയിട്ട് 4വർഷത്തിലധികമായി. അവന്റെ യാതൊരു വിവരവുമില്ല. പോയതിന്റെ ശേഷം അവൻ ഭാര്യക്ക് ചെലവിനുകൊടുത്തിട്ടുമില്ല. എന്നാൽ, അവൾക്കു നിക്കാഹ് ഫസ്ഖ് ചെയ്യാമോ? ഫസ്ഖിന്റെ ഇദ്ദയും ത്വലാഖിന്റെ ഇദ്ദയും ഭർത്താവ് മരണപ്പെട്ടാലുള്ള ഇദ്ദയും എത്ര ദിവസമാണ്.

**ഉത്തരം:** ചോദ്യത്തിൽ പറഞ്ഞ പെണ്ണ് ഫസ്ഖ് ചെയ്യാൻ പാടില്ല. ത്വലാഖിന്റെ ഇദ്ദയും. ഫസ്ഖിന്റെ ഇദ്ദയും തമ്മിൽ വ്യത്യാസമില്ല. ഋതുമതിയാണെങ്കിൽ മൂന്ന് ശുദ്ധിതീരലും ഗർഭിണിയാണെങ്കിൽ പ്രസവിക്കലും ഋതുമതിയല്ലെങ്കിൽ മൂന്നുമാസം പൂർത്തിയാവലുമാണ് ത്വലാഖിന്റെ ഇദ്ദ. അതുതന്നെയാണ് ഫസ്ഖിന്റെ ഇദ്ദയും. ഭർത്താവ് മരണപ്പെട്ട് 4മാസവും 10ദിവസവും പൂർത്തിയാകുന്നത് കൊണ്ട് ഗർഭിണിയല്ലെങ്കിൽ ഇദ്ദ അവസാനിക്കുന്നതും ഗർഭിണിയാണെങ്കിൽ പ്രസവിക്കുന്നതുകൊണ്ട് അവസാനിക്കുന്നതുമാണ്.

**150.ചോദ്യം:** മിഅ്റാജിന്റെ പകൽ നോമ്പ് നോൽക്കൽ സുന്നത്തുണ്ടോ?

**ഉത്തരം:** സുന്നത്തുണ്ട്. (ഇആനത്ത്:2-207)

**151.ചോദ്യം:** 1975 ആഗസ്റ്റ് 22-നു പുറത്തിറങ്ങിയ സുന്നീ ടൈംസിൽ കേരളത്തിൽ ഫിത്ർസകാത്ത് ഗോതമ്പ് കൊടുത്താൽ മതിയാകുമെന്ന് പ്രസ്താവിച്ചുകണ്ടു. നുസ്രത്തിന്റെ പ്രതികരണം?

**ഉത്തരം:** കേരളത്തിൽ ഇന്നു നടപ്പുള്ള ഗോതമ്പ് ബുർറ് ആണെങ്കിൽ തന്നെ സകാത്ത് വാങ്ങുന്നവർ പൊരുത്തപ്പെട്ടാൽ മാത്രമേ ആ

ഗോതമ്പ് സകാത്തിന് മതിയാവുകയുള്ളൂ. (തുഹ്ഫ:3-322 നോക്കുക.)ആ ഗോതമ്പ് ബുർറ് ആണെന്നതിൽ സമസ്തയുടെ സെക്രട്ടറി ബഹു.ഇ. കെ.അബൂബക്ർ മുസ്‌ലിയാർ സംശയം പ്രകടിപ്പിച്ചിട്ടുണ്ട്. അതു സകാത്തിന് പറ്റുകയില്ലെന്ന് മുമ്പ് പത്രങ്ങൾ മുഖേന തന്നെ അദ്ദേഹം പ്രസ്താവിച്ചതാണ്. ടൈംസിന്റെ ഇത്തരം നിലപാട് അടിസ്ഥാനമാക്കിയാണ് സുന്നീ ടൈംസിൽ കാണുന്ന ദീനീവിഷയവും പണ്ഡിതൻമാരോട് അന്വേഷിച്ചേ സ്വീകരിക്കാവൂ എന്ന് നുസ്രത്ത് മുമ്പ് പ്രസ്താവിച്ചത്.

**152.ചോദ്യം:** മുലകൊടുത്ത സ്ത്രീയുടെ ഭർത്താവിന് മറ്റുഭാര്യയിൽ നിന്ന് ജനിച്ച സന്താനങ്ങളും മുലകുടിച്ച കുട്ടിയും തമ്മിൽ മുലകുടിബന്ധം സ്ഥിരപ്പെടുമോ?

**ഉത്തരം:** സ്ഥിരപ്പെടും.

**153.ചോദ്യം:** ഒരാൾ തനിക്ക് വേണ്ടി സകാത്ത് വാങ്ങാൻ മറ്റൊരു നാട്ടിലേക്ക് ഒരാളെ വക്കീലായി അയച്ചാൽ ആ വക്കാലത്ത് പ്രകാരം സകാത്ത് വാങ്ങാൻ പാടുണ്ടോ?

**ഉത്തരം:** പാടില്ല. (ഫതാവൽകുബ്റാ:3-85)

**154.ചോദ്യം:** സ്വീകാര്യമായ തെളിവിന്റെ അടിസ്ഥാനത്തിൽ വിശ്വസ്തനായ ഖാസി മാസപ്പിറവിയുടെ കാര്യത്തിൽ ഒരുവിധി പ്രഖ്യാപിച്ചാൽ ഉദിപ്പ് വ്യത്യാസപ്പെടാത്ത എല്ലാ മഹല്ല് നിവാസികൾക്കും അതു ബാധകമാണെന്നും അതാത് മഹല്ലുകളിലെ ഖാസിമാരുടെ വിധിക്ക് ആവശ്യമില്ലെന്നും ശാഫിഈ മദ്ഹബിലെ പ്രാമാണികഗ്രന്ഥമായ തുഹ്ഫ മുതലായ കിതാബുകളുടെ പ്രസ്താവന അപ്രകാരമാണെന്നും വി.കെ.കുഞ്ഞിപ്പ സാഹിബ് 30-9-1975ലെ ചന്ദ്രിക ദിനപത്രത്തിൽ എഴുതികണ്ടു. നുസ്രത്തിന്റെ പ്രതികരണമെന്താണ്?

**ഉത്തരം:** കേരളത്തിൽ പുരാതകാലം മുതൽക്കേ വിവിധ മഹല്ലുകളുണ്ട്. വിവിധ ഖാസിമാരുമുണ്ട്. ഒരുഖാസി റമസാൻ മാസപ്പിറവി സ്ഥിരപ്പെടുത്തുമ്പോൾ തൊട്ടടുത്ത മഹല്ലിലെ ഖാസി അത് സ്ഥിരപ്പെടുത്താതിരിക്കുകയും അദ്ദേഹത്തിന്റെ മഹല്ലിൽ നോമ്പില്ലാതിരിക്കുകയും ചെയ്യും. ആ മഹല്ലുകാർ ടെലിഫോണോ റേഡിയോവോ ഒന്നും കൂടാതെ ആ വിവരം നേരിൽ അറിയുകയും ചെയ്യും. അതിനാൽ കുഞ്ഞിപ്പ സാഹിബിന്റെ അഭിപ്രായത്തിൽ ആ നാട്ടുകാരെല്ലാം കുറ്റക്കാരാകുമല്ലോ. അതുപോലെ ഒരു മഹല്ലിലെ ഖാസി പെരുന്നാൾ സ്ഥിരപ്പെടുത്തുമ്പോൾ അടുത്ത മഹല്ലിലെ ഖാസി അതു സ്ഥിരപ്പെടുത്താതിരുന്നേക്കും. ചന്ദ്രിക ലേഖകന്റെ വാദമനുസരിച്ച് ആ മഹല്ലുകാരും പെരുന്നാൾ ദിനം വ്രതമനുഷ്ഠിച്ചതിന് കുറ്റക്കാരാകുമല്ലോ. ഈ സംഗതികളെല്ലാം മുൻകഴിഞ്ഞ പ്രബല പണ്ഡിതൻമാരുടെ അറിവോടും അനുമതിയോടും കൂടി കഴിഞ്ഞതാണ്. കുഞ്ഞിപ്പസാഹിബ് ഉദ്ധരിച്ച തുഹ്ഫ, ബിഗ്‌യ, ഖൽയൂബി, ഇബ്നു ഖാസിം മുതലായ കിതാബുകളും മറ്റും കണ്ടവരുമാണവർ. അവർക്കൊന്നും മനസ്സിലാവാത്ത

ഒരു വിഷയം മേൽപ്പറഞ്ഞ കുഞ്ഞിപ്പ സാഹിബിന് മനസ്സിലായി എന്ന് പറഞ്ഞാൽ അതിന് തീരുമാനമെടുക്കേണ്ടവർ പണ്ഡിതൻമാരല്ല! ഇത്തരം അഭിനവ വാദങ്ങൾ എനിയും പലതും പൊന്തിവന്നേക്കും. അല്ലാഹു കാക്കട്ടെ!

155.ചോദ്യം: 'റാബിത്വത്തുൽ ആലമിൽ ഇസ്‌ലാമി' എന്ന സംഘടനയെ പ്പറ്റി ഒരു വിശദീകരണം തരാമോ? അവർ അംഗീകരിച്ചതായി അടുത്തദിവസം പത്രങ്ങളിൽ വന്ന (ജുമുഅഖുതുബ പ്രാദേശിക ഭാഷയിലായിരിക്കണമെന്ന)പ്രമേയത്തെ സംബന്ധിച്ച് നുസ്രത്ത് പത്രാധിപരുടെ അഭിപ്രായമെന്താണ്?

**ഉത്തരം:** സുന്നത്ത് ജമാഅത്തിന്റെ വിരുദ്ധ പാർട്ടികളായ നദ്‌വത്ത്, അഹ്‌ലുൽ ഹദീസ്, ജമാഅത്തെ ഇസ്‌ലാമി, മുസ്‌ലിം ബ്രദർഹുഡ്, മുസ്‌ലിഹ്സംഘം തുടങ്ങിയവ ഉൾകൊള്ളുന്നതും വഹാബികളുടെ ഭരണനേതാവ് 'ഫൈസൽ' സ്ഥാപിച്ചതും മക്കാ ആസ്ഥാനമായി പ്രവർത്തിക്കുന്നതുമായ ഒരു ആഗോള സംഘടനയാണ് റാബിത്വത്തുൽ ആലമിൽ ഇസ്‌ലാമി. സ്ത്രീകൾ ജുമുഅയിലും ജമാഅത്തിലും പങ്കെടുക്കുവാൻ അവർക്ക് പള്ളിയിൽ സൗകര്യം ചെയ്തുകൊടുക്കണം. മദ്ഹബുകൾ തമ്മിലുള്ള വൈരുദ്ധ്യങ്ങൾ നിർമ്മാർജ്ജനം ചെയ്യണം, ജുമുഅ ഖുതുബ ആമുഖവും റുകുനുകളും ഒഴിച്ച് ബാക്കിയുള്ളവ പ്രാദേശിക ഭാഷയിലായിരിക്കൽ നിർബന്ധമാണ് തുടങ്ങിയ പല നവീനാശയങ്ങളും വച്ചുപുലർത്തുന്ന ഒരു സംഘടനയാണത്. (21-10-1975ന് പുറത്തിറങ്ങിയ ചന്ദ്രിക നോക്കുക.)

സുന്നത്ത് ജമാഅത്തിന് വിരുദ്ധമായ പാർട്ടികൾ പലപ്പോഴും പല പ്രമേയങ്ങളും പലേടത്തുവച്ചും പാസാക്കാറുണ്ട്. അത് സുന്നികളാരും കണക്കിലെടുക്കാറുമില്ല. സമസ്ത കേരള ജംഇയ്യത്തുൽ ഉലമായുടെ കേന്ദ്ര മുശാവറയോഗം റാബിത്വയുടെ പ്രമേയത്തെക്കുറിച്ച് അവരോട് വിശദീകരണം തേടാൻ തീരുമാനിച്ചതായും അവർക്ക് കത്തെഴുതിയതായും 1975 ഒക്ടോബർ 24നു പുറത്തിറങ്ങിയ സുന്നീടൈംസിൽ കാൺമാൻ കഴിഞ്ഞു. സമസ്തയുടെ ഈ പ്രവർത്തി മറ്റൊരുതരം ആധുനീകരണം പ്രവണതയല്ലാതെ റാബിത്വയെ കുറിച്ച് അവരുടെ അജ്ഞതകൊണ്ടാണെന്ന് വയ്ക്കാൻ നിവൃത്തിയില്ല.

സമസ്തയുടെ അഞ്ചാം വാർഷികയോഗവും പതിനേഴാം വാർഷികയോഗവും ഖുതുബ പരിഭാഷ നല്ലതല്ലെന്നും മുൻകറത്തായി ബിദ്അത്താണെന്നും ഐക്യകണ്ഠേന തീരുമാനിച്ചിരിക്കെ റാബിത്വയോടു വിശദീകരണം തേടിയതിന്റെ ഉദ്ദേശ്യം അവരുടെ വിശദീകരണം സമസ്തക്ക് ബോദ്ധ്യപ്പെട്ടാൽ ഖുതുബ പരിഭാഷ ചെയ്യേണ്ടതാണെന്ന് തീരുമാനിച്ച് സമസ്തയെ ആധുനീകരിക്കല്ലല്ലേ "റാബിത്വയുടെ പ്രമേയം റിപ്പോർട്ട് ചെയ്യപ്പെട്ടപ്പോൾ അതിനെ കുറിച്ച് റാബിത്വയോട് നേരിട്ട് വിശദീകരണം

ചോദിക്കുവാനും വിശദീകരണം ലഭിച്ച് അതിനെ കുറിച്ച് സമഗ്രമായി പഠിച്ച് അനന്തരനടപടി സ്വീകരിക്കുവാനും സമസ്ത തീരുമാനിച്ചിരിക്കുന്നു" എന്ന 1975 ഒക്ടോബർ 31ന് പുറത്തിറങ്ങിയ സുന്നീ ടൈംസിന്റെ മുഖപ്രസംഗത്തിൽ പ്രസ്താവിച്ചത് ശ്രദ്ധേയമാണ്. സ്ത്രീകൾക്ക് പള്ളിയിൽ സൗകര്യം ചെയ്തുകൊടുക്കണമെന്നും മറ്റുമുള്ള റാബിത്വയുടെ പ്രമേയത്തെ സംബന്ധിച്ച് സമസ്ത വിശദീകരണം ആവശ്യപ്പെടാത്തതിന്റെ രഹസ്യം ദുരൂഹമാണ്.

**156.ചോദ്യം:** ഖുതുബ പ്രാദേശിക ഭാഷയിലായിരിക്കൽ നിർബന്ധമാണെന്ന് ഇയ്യിടെ മക്കത്ത് വച്ച് പാസാക്കിയിരിക്കെ എനിയെങ്കിലും കേരള മുസ്ലിംകൾ അത് സ്വീകരിക്കേണ്ടതല്ലേ? നുസ്രത്തെന്തു പറയുന്നു?

**ഉത്തരം:** മക്കയിൽ വഹാബിയാ ഭരണകൂടത്തിൽ കീഴിൽ നടക്കുന്നതും പാസാക്കുന്നതും എല്ലാ മതവിധിയായി നുസ്രത്ത് അംഗീകരിക്കാറില്ല. വഹാബിയ്യ ഭരണകൂടത്തിന്റെ കീഴുദ്ദേഗസ്ഥൻമാർ മക്കയിൽ സ്പീക്കർ ഉപയോഗിക്കുന്നത് കൊണ്ട് അത് അനുവദനീയമാണെന്ന് വാദിക്കുന്ന ആധുനിക സമസ്തക്കാർക്കേ മക്കയിലെ മേൽ തീരുമാനം തെളിവാകുകയുള്ളൂ. അതുകൊണ്ട് തന്നെയായിരിക്കണം ഖുതുബ പരിഭാഷ ചെയ്യൽ നല്ലതല്ലെന്ന് സമസ്ത തീരുമാനിച്ചിട്ടും ഇപ്പോൾ റാബിത്വയോട് അവർ ഖുതുബ പരിഭാഷ ചെയ്യേണ്ടതാണെന്നതിന്റെ വിശദീകരണം ആവശ്യപ്പെടുന്നത്.

**157.ചോദ്യം:** ദുബായിൽ നിന്ന് നോമ്പുപിടിച്ച ഒരാൾ കേരളത്തിൽ ഒരിടത്തുവന്നു. അദ്ദേഹത്തിന്റെ 30-ാം നോമ്പിന് ഇവിടെ ശവ്വാൽമാസം കണ്ടതുമില്ല. എന്നാൽ, അദ്ദേഹം നോമ്പ് മുറിച്ച് പെരുന്നാൾ കഴിക്കുകയോ അതോ ഇവിടത്തുകാരോടൊപ്പം നോമ്പ് പിടിക്കുക.യോ ഏതാണ് വേണ്ടത്.

**ഉത്തരം:** കേരളത്തിലെ ആ നാട്ടുകാരോടൊപ്പം നോമ്പു പിടിക്കുകയാണ് വേണ്ടത്. (തുഹ്ഫ:3-388)

**158.ചോദ്യം:** ചിലേടങ്ങളിൽ റമസാനിൽ മഗ്‌രിബിനു വെടിപൊട്ടിക്കൽ പതിവുണ്ട്. ആ വെടികേൾക്കുമ്പോൾ കേട്ടവർ നോമ്പു മുറിക്കലുമുണ്ട്. എന്നാൽ, ചിലപ്പോൾ അതിന്നടുത്ത അമ്പലത്തിൽ നിന്നും വെടിപൊട്ടിക്കാറുണ്ട്. അതിനാൽ പള്ളിയിൽ നിന്ന് പൊട്ടിച്ച വെടി ഏതാണെന്ന് ജനങ്ങൾ അറിയുന്നില്ല. എനി പള്ളിയുടെ അടുത്ത് നിന്ന് എപ്രകാരമാണ് വെടിപൊട്ടിക്കേണ്ടത്?

**ഉത്തരം:** അസ്മതിച്ചുവെന്ന് ഉറപ്പ് കിട്ടിയോ അടയാളങ്ങൾ കൊണ്ട് ഭാവനയുണ്ടാവുകയോ ചെയ്താൽ നോമ്പ് തുറക്കാവുന്നതാണ്. തുഹ്ഫ:മുതലായ കിതാബുകളിൽ നിന്നും അവയുടെ ഹാശിയകളിൽനിന്നും അത് വ്യക്തമാകുന്നതാണ്.

സൂര്യൻ അസ്തമിച്ചു എന്നതിന്റെ അടയാളമായി ജനങ്ങളെ അറി

യിക്കുവാനാണ് പള്ളിയിൽനിന്ന് വെടിപൊട്ടിക്കുന്നത്. അമ്പലത്തിൽ നിന്നോ മറ്റോ അതിന്നടുത്ത സമയം വെടിപൊട്ടിക്കുന്നുണ്ടെങ്കിൽ പള്ളിക്കൽ നിന്നുള്ള വെടി അസ്തമയത്തിന്റെ അടയാളമായി മനസ്സിലാക്കാൻ പ്രയാസകരമായിരിക്കും. അത് വേർതിരിച്ചറിയാൻവേണ്ടി പള്ളിയിൽനിന്ന് ഇരട്ട വെടിയോ മറ്റോ പൊട്ടിക്കാവുന്നതാണ്.

**159.ചോദ്യം:** ഒരു ഭർത്താവിന്റെ ബീജമെടുത്ത് അവന്റെ ഭാര്യക്ക് കുത്തിവയ്ക്കുകയും അതിൽ കുഞ്ഞ് ജനിക്കുകയും ചെയ്താൽ അതിന് അവർ തമ്മിൽ സംഭോഗം ചെയ്ത് ജനിച്ച കുട്ടിയുടെ ഹുക്മ് ഉണ്ടാകുമോ? കുഞ്ഞ് പെണ്ണാണെങ്കിൽ വിലായത്തുണ്ടാകുമോ?

**ഉത്തരം:** ഭാര്യാഭർത്താക്കന്മാരായി വർത്തിക്കുന്ന അവസരത്തിൽ ഭർത്താവിന്റെ ബീജമെടുത്ത് ഭാര്യക്ക് കുത്തിവയ്ക്കൽ കൊണ്ടോ വ്യഭിചാരം കൊണ്ട് തന്നെയോ ഭാര്യക്ക് കുട്ടി ജനിച്ചാൽ ആ കുട്ടി ഭർത്താവിന്റെതായി ഗണിക്കപ്പെടുന്നതും കുട്ടി പെണ്ണാണെങ്കിൽ അവളെ കെട്ടിക്കുവാൻ വിലായത്തുണ്ടാകുന്നതുമാണ്. പക്ഷേ, വ്യഭിചാരത്തിൽ ജനിച്ച കുട്ടിയാണതെന്ന് ഭർത്താവിന് ഉറപ്പുണ്ടെങ്കിൽ മതത്തിന്റെ നിബന്ധനയനുസരിച്ച് ആ കുട്ടിയെ അവന് നിഷേധിക്കാവുന്നതാണ്. നിയമാനുസൃതം നിഷേധിക്കപ്പെട്ട കുട്ടി അവന്റേതായി ഗണിക്കപ്പെടുന്നതല്ല.

**160.ചോദ്യം:** 'ലൈലത്തുൽ ഖദ്ർ' എല്ലാ സ്ഥലങ്ങളിലും ഒരേ രാത്രിയിൽ തന്നെയാണോ സംഭവിക്കാറുള്ളത്? ആണെങ്കിൽ അമേരിക്കപോലെയുള്ള രാപകൽ വ്യത്യാസപ്പെടുന്ന രാജ്യങ്ങളിൽ എങ്ങനെയാണ് സംഭവിക്കുന്നത്?

**ഉത്തരം:** ലൈലത്തുൽ ഖദ്ർ എല്ലാ സ്ഥലത്തും ഒരു രാത്രിയിൽ തന്നെയാണ് സംഭവിക്കുന്നത്. പക്ഷേ, രാത്രി കറങ്ങിക്കൊണ്ടിരിക്കുന്നതിനാൽ അമേരിക്ക പോലത്തെ രാപകൽ വ്യത്യാസപ്പെടുന്ന രാജ്യങ്ങളിലെ ലൈലത്തുൽ ഖദ്റിനെ പറ്റി സംശയത്തിനവകാശമില്ല.

**161.ചോദ്യം:** റമസാൻ മാസത്തിൽ പിശാചുക്കളെയും ജിന്നുകളെയും ചങ്ങലക്കിടപ്പെടുമെന്ന് പറയപ്പെടുന്നു. അപ്പോൾ പിശാചിന്റെ പ്രേരണകളില്ലാത്ത റമസാൻ മാസത്തിൽ മനുഷ്യൻ പാപം ചെയ്യുന്നതെന്തുകൊണ്ടാണ്?

**ഉത്തരം:** റമസാൻമാസത്തിൽ പിശാചിനെ ബന്ധിപ്പിക്കപ്പെടുമെന്നതിന് പണ്ഡിതൻമാർ പല വ്യാഖ്യാനങ്ങളും നല്കിയിട്ടുണ്ട്. പിശാചുക്കളിൽനിന്ന് കൂടുതൽ അക്രമികളെ ബന്ധിക്കപ്പെടുമെന്നത് അവയിലൊന്നാണ്. അപ്പോൾ കൂടുതൽ അക്രമികളല്ലാത്ത പിശാചുക്കൾക്ക് റമസാൻമാസത്തിൽ പാപത്തിന് പ്രേരിപ്പിക്കാവുന്നതാണ്.

**162.ചോദ്യം:** പള്ളിയിൽ കഴിച്ചു വരാറുള്ള മുഹ്‌യുദ്ദീൻ റത്തീബിലേക്കോ രിഫാഈറാത്തീബിലേക്കോ ഒരാൾ ഒരു കാളയെ നേർച്ചയാക്കി. കാളക്ക് വില കൂടുതലാകുകയോ കിട്ടാൻ പ്രയാസം നേരിടുകയോ ചെയ്താൽ

ആടിനെയോ പോത്തിനെയോ കൊടുത്താൽ നേർച്ച വീടുമോ?

**ഉത്തരം:** നേർച്ച വീടുകയില്ല.

**163.ചോദ്യം:** 'റാബിത്വത്തുൽ ആലമിൽ' ഇസ്‌ലാമി ഖുതുബയെ സംബന്ധിച്ച് മക്കത്ത് വച്ച് പാസാക്കിയ പ്രമേയത്തിൽ ഖുതുബയുടെ ആമുഖവും റുകുനുകളും അറബിഭാഷയിലായിരിക്കൽ നിർബന്ധമാണെന്ന് പ്രസ്താവിച്ചിട്ടുണ്ട്. ഖുതുബയുടെ ആമുഖം എന്താണെന്നും ഖുതുബയിൽ റുകുനുകൾ അല്ലാത്തവ ഏതാണെന്നും ഒന്ന് വിവരിക്കാമോ?

**ഉത്തരം:** വിവരിക്കാം. റസൂൽ(സ)ഖുതുബ നിർവ്വഹിക്കുവാൻ ഒരുങ്ങിയപ്പോൾ ജനങ്ങളെ നിശബ്ദരാക്കുവാൻ ആജ്ഞാപിച്ചതിന്റെ വെളിച്ചത്തിൽ ഖുതുബയുടെ ആമുഖമായി 'മആശിറ' വിളിക്കുന്നുണ്ടല്ലോ. മആശിറ വിളിയാണ് ഖുതുബയുടെ ആമുഖമെന്നതുകൊണ്ട് റാബിത്വ ഉദ്ദേശിക്കുന്നത് റാബിത്വയുടെ സിൽബന്ധികളാണെന്ന് അവകാശപ്പെടുന്ന കേരളീയ നദ്‌വത്തുകാർ മആശിറ വിളിയെ ആക്ഷേപിക്കുന്നുണ്ടെങ്കിൽ അത് അറബീ ഭാഷയിൽ തന്നെയായിരിക്കണമെന്നാണ് അവരുടെ നേതാക്കളായ റാബിത്വ പ്രഖ്യാപിക്കുന്നത്. ഖുതുബയുടെ ആമുഖവും റുകുനുകളുമല്ലാത്തത്. പ്രാദേശിക ഭാഷയിൽ നിർവ്വഹിക്കൽ നിർബന്ധമാണെന്ന് റാബിത്വ മക്കയിൽവച്ച് പ്രമേയം പാസാക്കിയതോടെ ആ പ്രമേയത്തിലെ ഖുതുബ പ്രാദേശികഭാഷയിൽതന്നെ നിർവ്വഹിക്കണം. എന്ന ഭാഗംമാത്രം അടർത്തിയെടുത്തത് അതിനെ സ്വാഗതം ചെയ്തുകൊണ്ടു തുരുതുരാ പ്രമേയങ്ങൾ പാസാക്കിക്കൊണ്ടിരിക്കുന്ന ഇക്കൂട്ടർ ഖുതുബയുടെ ആമുഖമായ മആശിറവിളി വേണ്ടതാണെന്നും അത് അറബിയിൽ തന്നെയാവണമെന്നും ഉള്ള വസ്തുത മൂടിവച്ചിരിക്കുകയാണ്. തങ്ങളുടെ വാദത്തിനു വിരുദ്ധമായ ഒരു നിലപാട് നേതാക്കൾ കൈക്കൊണ്ടതിലുള്ള നൈരാശ്യമാണ് കേരളീയ നദ്‌വത്തുകാരെ അതുമൂടി വയ്ക്കാൻ പ്രേരിപ്പിച്ചത്. ഖുതുബയുടെ ആമുഖം എന്നതിന്റെ വിവക്ഷ മആശിറ വിളിയല്ലാതെ മറ്റേതെങ്കിലുമായിരുന്നെങ്കിൽ അതു റാബിത്വയുടെ കേരള ശിൽബന്ധികൾ വെളിവാക്കുമായിരുന്നു.

റുകുനുകളല്ലാത്തത് ജനങ്ങൾ ഗ്രഹിക്കാൻ വേണ്ടി പ്രാദേശിക ഭാഷയിലായിരിക്കണമെന്ന് പറയുന്നതുപോലെ ഖുതുബയുടെ ആമുഖമായ മആശിറ വിളി ജനങ്ങളെ നിശബ്ദരാക്കുവാനായതുകൊണ്ട് അതും ജനങ്ങൾക്കു തിരിയുന്ന പ്രാദേശിക ഭാഷയിലായിരിക്കണമെന്ന് വാദിക്കാമല്ലോ. പക്ഷേ, ഈ ഞായവാദം ഉപേക്ഷിച്ച് ആമുഖമായ മആശിറ വിളി അറബിയിൽതന്നെ ആയിരിക്കണമെന്ന് റാബിത്വ തീരുമാനിച്ചതിൽ ഒരു രഹസ്യമുണ്ട്. നമസ്കാരത്തിന്റെ സമയമായി എന്ന് ജനങ്ങളെ അറിയിക്കുന്ന ഉദ്ദേശ്യം അറബിയിൽ ബാങ്കുവിളിച്ചാൽ ജനങ്ങൾ മനസ്സിലാക്കുന്നതുപോലെ അറബിയിൽ മആശിറവിളിച്ചാൽ അതിന്റെ ഉദ്ദേശ്യവും ഗ്രഹിക്കപ്പെടുന്നതുകൊണ്ട് പുരാതന കാലം മുതൽക്കേ നടന്നുവരുന്ന ഇത്വി

ബാഇനെ മാനിക്കലായിരിക്കും ആ രഹസ്യം.

ഖുതബയിൽ റുകുനാകുവാൻ മതിയാകുന്നത് കഴിച്ച് ബാക്കിയു ള്ളതെല്ലാം 'തവാബിഅ്' ആണ്. അതൊന്നും റുകുനല്ല. എന്ന് തുഹ്ഫ: മുതലായ കിതാബുകളിൽ നിന്നു വ്യക്തമാക്കുന്നതാണ്. എന്നാൽ, സമസ്ത കേരള ജംഇയ്യത്തുൽ ഉലമാ റാബിത്വക്കയച്ച രജിസ്റ്റർകത്തിൽ (ആ കത്ത് 1975 നവംബർ 21ലെ സുന്നീ ടൈംസിൽ പ്രസിദ്ധം ചെയ്തിട്ടു ണ്ട്.) റുകുനുകളല്ലാത്തത് ഏതാണ്? എന്നു ചോദിച്ചതിന് അടുത്തൊന്നും മറുപടി പ്രതീക്ഷിക്കാവതല്ല. കാരണം, 82രാഷ്ട്രങ്ങളുടെ പ്രതിനിധികള ടങ്ങിയ ഒരു സംഘടനയാണല്ലോ റാബിത്വ. അവർ യോഗം ചേർന്നിട്ടു വേണ്ടേ മറുപടി അയക്കാൻ!

**164.ചോദ്യം:** 1975 ഡിസംബർ 5-ലെ സുന്നീ ടൈംസിൽ പ്രസിദ്ധം ചെയ്ത സമസ്തയുടെ ഫത്വാകണ്ടു. ഖുതുബയുടെ മുന്നാ റുകുന്നായ തഖ്‌വാ കൊണ്ടുള്ള വസ്വീയത്തിൽ റുകുനല്ലാത്ത ഒന്നില്ലെന്ന് അതിൽ നിന്നു മന സ്സിലാകുന്നു. ഫത്വാ കമ്മിറ്റി അംഗങ്ങൾ ആരെല്ലാമാണ്.

**ഉത്തരം:** ഇപ്പോഴത്തെ ഫത്വാ കമ്മറ്റി അംഗങ്ങൾ ആരെക്കെയാ ണെന്ന് പറയാൻ കഴിയുകയില്ല. എന്നിരുന്നാലും തുഹ്ഫ, നിഹായ, മുഗ്നി തുടങ്ങിയ കിതാബുകളിൽ നീണ്ട ഫർസുകൾ റുകുനാകാൻ ആവശ്യമു ള്ളത് മാത്രമേ ഫർസാകുയുള്ളൂവെന്നും ബാക്കിയുള്ളത് സുന്നത്താ ണെന്നും പ്രസ്താവിച്ചതിന് വിരുദ്ധമാണ് ആ ഫത്വാ.

**165. ചോദ്യം:** മുബ്തദിഇൗങ്ങളുടെ പേരിൽ തർളിയത്തോ തർറഹുമ് ചൊല്ലുന്നത് സുന്നത്തുണ്ടോ? അവരെ തുടർന്ന് നമസ്കരിക്കുന്നതിന്റെ വിധിയെന്ത്?

**ഉത്തരം:** മുബ്തദിഇൗങ്ങളുടെ പേരിൽ തർളിയത്തോ തറർഹുമോ ചൊല്ലൽ സുന്നത്തില്ല. അവരെ തുടർന്ന് നിസ്കരിക്കൽ കറാഹത്താണ്.

**166.ചോദ്യം:** ഖുർആനിന്റെ മലയാള പരിഭാഷ വുസൂഇല്ലാത്തവർക്ക് തൊ ടാനോ ചുമക്കുവാനോ പാടുണ്ടോ?

**ഉത്തരം:** മുസ്ഹഫിന്റെ വക്കിലെഴുതിയ പരിഭാഷ വുസൂഇല്ലാതെ തൊടുവാനും ചുമക്കുവാനും പാടില്ല.

**167.ചോദ്യം:** ഖുർആനിലുള്ള പുള്ളികളും ഹർക്കത്തുകളും നിഷേധിക്കു ന്നവർ ഇസ്‌ലാമിൽ നിന്നും പുറത്തുപോകുമോ?

**ഉത്തരം:** ഖുർആനിന്റെ ലിപിയിൽ ഇന്നു കാണുന്ന പുള്ളികളും ഹർക്കത്തുകളും നിഷേധിക്കുന്നവർ ഇസ്‌ലാമിൽ നിന്നു പുറത്തുപോ കുന്നതല്ല. ഖുർആനിൽ പുള്ളിയിടാൻ തുടങ്ങിയത് ഹജ്ജാജുബ്നു യൂസു ഫിന്റെ കാലം മുതൽക്കാണല്ലോ.

**168. ചോദ്യം:** ഒരാൾ ഒരു കോഴിയോ ഒരു ആണ്ടിലേക്കു കൊടുക്കുവാൻ നേർച്ചയാക്കുകയും ഇവന്റെ യാതൊരു വീഴ്ചയും കൂടാതെ വല്ല വിധേ

നയും നഷ്ടപ്പെടുകയും ചെയ്താൽ അയാൾക്കതിൽ വല്ല ബാധ്യതയുമുണ്ടോ?

**ഉത്തരം:** യാതൊരു ബാധ്യതയുമില്ല.

**169.ചോദ്യം:** ഖുതുബ ഓതുന്നതിനുമുമ്പ് അ ഖുതുബയിലുള്ള കാര്യങ്ങളുടെ സംക്ഷിപ്തം ജനങ്ങൾക്ക് പറഞ്ഞുകൊടുത്തതിന്റെശേഷം ഒരു ചുരുങ്ങിയ നിലയിൽ ഖുതുബ ഓതിയാൽ അതൊരു 'നശീഹത്ത്' ആകുമല്ലോ. ഇല്ലാത്ത പക്ഷം ജനങ്ങൾ മേൽപ്പോട്ടു നോക്കി ഇരിക്കുകയെന്നല്ലാതെ അവർക്ക് വല്ലതും മനസ്സിലാകുമോ?

**ഉത്തരം:** വെള്ളിയാഴ്ച ദിവസം ജുമഅന്റെ സമയമായതു മുതൽ ഖുതുബ വരെയുള്ള സമയം ഒരു നസ്വീഹത്തിനുള്ള സമയമല്ല. ജനങ്ങൾ മേൽപ്പോട്ടു നോക്കലും കീഴ്പ്പോട്ടു നോക്കലും ഇവിടെ പ്രശ്നമല്ല. ദീനീയായ വിഷയങ്ങൾ മതം നിർദ്ദേശിച്ച ക്രമത്തിലാണ് നിർവ്വഹിക്കേണ്ടത്. യുക്തിക്ക് അതിനെ തിരുത്തുവാൻ അർഹയില്ല.

**170.ചോദ്യം:** ഒരു പെണ്ണിനെ വിവാഹം ചെയ്തുകൊടുക്കുമ്പോൾ മാതാപിതാക്കൾ അവൾക്ക് കൊടുക്കുന്ന ആഭരണങ്ങൾക്കുള്ള അവകാശം അവളുടെ മരണശേഷം ആർക്കാണ്.

**ഉത്തരം:** സ്ത്രീയെ വിവാഹം ചെയ്തു കൊടുക്കുമ്പോൾ മാതാപിതാക്കൾ അവൾക്ക് കൊടുത്ത ആഭരണങ്ങൾ അവളുടേതാണ്. അവൾ മരണപ്പെട്ടാൽ അവളുടെ മറ്റു സ്വത്തുകളെപ്പോലെ പ്രസ്തുത ആഭരണങ്ങളും അവളുടെ അനന്തരവകാശികൾക്കുള്ളതാണ്.

**171.ചോദ്യം:** നമസ്കാരത്തിൽ ഭംഗിയായി ഉറക്കെ ഓതുന്ന ഘട്ടത്തിൽ ചുരുങ്ങിയ നിലക്ക് ആടുക, തല, കാൽമുട്ട് എന്നിവകൊണ്ട് താളംപിടിക്കുക തുടങ്ങിയ കാര്യങ്ങൾ അറിയാതെ സംഭവിച്ചാൽ പ്രസ്തുത നമസ്കാരത്തിന്റെ വിധി എന്താണ്?

**ഉത്തരം:** തന്റെ അറിവോടുകൂടിയല്ലാതെ ഉണ്ടാകുന്ന അത്തരം സംഗതികൾകൊണ്ട് നമസ്കാരം ബാത്വിലാകുന്നതല്ല.

**172.ചോദ്യം:** 'ഖിയാനത്ത്' എന്ന 'സ്വിഫത്ത്' അമ്പിയാക്കൾക്ക് വരാൻ പാടില്ലാത്ത സ്വിഫത്തായതോടുകൂടി യൂസുഫ് നബി(അ)ന്റെ സഹോദരൻ ബിൻയാമീൻ എന്ന കുട്ടിയുടെ ചാക്കിൽ ഇടങ്ങഴി ഇട്ട് കെട്ടിയത് ഖിയാനത്തല്ലേ?

**ഉത്തരം:** യൂസുഫ് നബി(അ)പ്രവർത്തിച്ചത് ഖിയാനത്തല്ല. തന്റെ സഹോദരനെ പിടിക്കുവൻ അല്ലാഹു പഠിപ്പിച്ച് കൊടുത്ത ഒരു തന്ത്രം മാത്രമാണതെന്ന് ഖുർആനിൽ നിന്നും വ്യക്തമാവുന്നതാണ്.

**173.ചോദ്യം:** ഒരാൾ തന്റെ ഭാര്യയെ രണ്ടു ത്വലാഖ് ചൊല്ലുകയും താമസിയാതെ അവളൊന്നിച്ച് സ്ഥലംവിടുകയും വേറൊരു സ്ഥലത്ത് പോയി കൂടി താമസിക്കുകയും ചെയ്തു. അവളെ മടക്കി എടുക്കുന്ന വാചകം

ഉച്ചരിച്ചിട്ടുമില്ല. രണ്ടുവർഷം കഴിഞ്ഞ് അവർ രണ്ടുപേരും തിരിച്ചുവരുകയും അവൻ അവളെ വീണ്ടും ത്വലാഖ് ചൊല്ലുകയും ചെയ്തു. അതിനാൽ ഭാര്യാഭർത്താക്കളായികൂടി താമസിക്കൽ മടക്കി എടുക്കലാകുമോ? ആവുകയില്ലെങ്കിൽ പിന്നീട് ചൊല്ലിയ ത്വലാഖ് സംഭവിക്കുമോ? സംഭവിക്കുകയില്ലെങ്കിൽ അവളെ 'മുഹല്ലി'ൽ കൂടാതെ ആദ്യ ഭർത്താവിന് വിവാഹം ചെയ്തുകൂടേ?

**ഉത്തരം:** ഭാര്യാഭർത്താക്കൻമാരായി കൂടിതാമസിച്ചതുകൊണ്ടു മാത്രം മടക്കി എടുക്കലാവുകയില്ല. മടക്കി എടുക്കൽ ശരിയാവണമെങ്കിൽ മടക്കി എടുക്കുവാനുള്ള വാചകം ഉപയോഗിക്കുക തന്നെ വേണം. (തുഹ്ഫ:8-149) അവൾ അവന്റെ ഭാര്യയല്ലെങ്കിലും അവൻ രണ്ട് വർഷം കഴിഞ്ഞ ശേഷം ചൊല്ലിയ ത്വലാഖു സംഭവിക്കുന്നതാണ്. 'ഇദ്ദ'യുടെ കാലത്ത് കൂടി താമസിച്ചാൽ ഇദ്ദ അവസാനിക്കുകയില്ലെന്നും, പക്ഷേ, സാധാരണ ഇദ്ദ കഴിയുന്ന സംഗതികൾ പൂർത്തിയായാൽ പിന്നെ മടക്കി എടുക്കാൻ പാടില്ലെന്നും, കൂടി താമസിക്കുന്ന കാലത്തോളം അവളെ ത്വലാഖ് ചൊല്ലിയാൽ ത്വലാഖ് ചേരുമെന്നും തുഹ്ഫ:8-248ൽ പ്രസ്താവിച്ചിട്ടുണ്ട്. അതിനാൽ ആദ്യം ചൊല്ലിയ രണ്ട് ത്വലാഖും പിന്നീട് ചൊല്ലിയ ഒരു ത്വലാഖും കൂടി മൂന്ന് പൂർത്തിയായതുകൊണ്ട് അവളുടെ ഇദ്ദ കഴിഞ്ഞശേഷം തഹ്ലീലിന്റെ നികാഹും പിന്നീട് ത്വലാഖും അതിന്റെ ഇദ്ദയും കഴിഞ്ഞ ശേഷമല്ലാതെ ആദ്യഭർത്താവിന് അവളെ വിവാഹം ചെയ്യാൻപാടില്ല.

**174.ചോദ്യം:** ചന്ദ്രമാസം 28-നാണല്ലോ സൂര്യഗ്രഹണമുണ്ടാകുന്നത്. അപ്പോൾ ചെറിയ പെരുന്നാൾ നമസ്കാരവും സൂര്യഗ്രഹണ നമസ്കാരവും ഒരുമിച്ചു കൂടുമെന്ന് ഫുഖഹാഅ് പറഞ്ഞത് സംഭവ്യമാണോ?

**ഉത്തരം:** പെരുന്നാളും സൂര്യഗ്രഹണവും കൂടി ഒരുമിച്ച് കൂടുന്നതിന് വിരോധമില്ല. റജബും അടുത്ത രണ്ട് മാസവും 29ന് കണ്ടുവെന്ന് രണ്ടു സാക്ഷികൾ പറഞ്ഞതിന്റെ അടിസ്ഥാനത്തിൽ ഖാസി വിധിക്കുകയും വാസ്തവത്തിൽ ആ മൂന്ന് മാസവും 30 ആയിരിക്കുകയും ചെയ്താൽ പെരുന്നാൾദിവസം യഥാർത്ഥത്തിൽ 28 ആയിരിക്കും. അപ്പോൾ ചെറിയ പെരുന്നാൾ നമസ്കാരവും ഗ്രഹണനമസ്കാരവും ഒരുമിച്ചു കൂടുന്നതിൽ വിരോധമില്ല. (തുഹ്ഫ:3-65)

**175.ചോദ്യം:** പരിശുദ്ധ മിനായിൽ വച്ചുചില വിഷമങ്ങൾ കാരണം ഹജ്ജിൽ നിർബ്ബന്ധമായ എറിയലിന് ഒരാൾക്ക് സാധിക്കാതെവന്നു. പകരം ഫിദ്‌യ കൊടുക്കുവാനും സാധിച്ചില്ല. എന്നാൽ, അയാൾ നാട്ടിൽ വന്ന ശേഷം എന്ത് ചെയ്യണം?

**ഉത്തരം:** അദ്ദേഹം നാട്ടിൽ വന്നശേഷം പത്ത് നോമ്പ് അനുഷ്ഠിക്കണം. അതിൽ മൂന്നെണ്ണം തുടർച്ചയായി അനുഷ്ഠിക്കേണ്ടതാണ്. ബാക്കി ഏഴണ്ണം മക്കയിൽനിന്ന് സ്വദേശത്തേക്ക് തിരിച്ചെത്താൻ സാധാരണയിൽ

വേണ്ടിവരുന്ന ദിവസം കഴിഞ്ഞതിന്റെ ശേഷവും അനുഷ്ഠിക്കേണ്ടതാണ്. (തുഹ്ഫ:4-157)

**176.ചോദ്യം:** പള്ളിമദ്രസ പോലുള്ള സ്ഥാപനങ്ങളിൽജോലിചെയ്യുന്ന മുദർരിസുമാർ, മുഅല്ലിംകൾ മുതലായവർക്ക് അവരുടെ സേവനകാലശേഷം 'പെൻഷൻ' നല്കൽ അനുവദനീയമാണോ?

**ഉത്തരം:**മുൻകാലങ്ങളിൽ പെൻഷൻ സമ്പ്രദായമില്ലല്ലോ. അതുകൊണ്ട് അന്നത്തെ വഖഫുകളിൽ നിന്ന് പെൻഷൻ കൊടുക്കാവതല്ല. വഖഫ് ചെയ്ത ആളുടെ നിബന്ധനയോട് തുടരേണ്ടതാണെന്നും വഖ്ഫിന്റെ കാലത്തുള്ള പതിവിന്ന് വഖഫ് ദായകൻ നിശ്ചയിച്ച നിബന്ധനകളുടെ സ്ഥാനമുണ്ടെന്നും എല്ലാ ഫിഖ്ഹ് ഗ്രന്ഥങ്ങളിൽ നിന്നും വ്യക്തമാകും. പെൻഷൻ കൊടുക്കാനും കൂടി ഉദ്ദേശിച്ച് വഖഫ് ചെയിതിട്ടുണ്ടെങ്കിൽ അതിൽനിന്ന് പെൻഷൻ കൊടുക്കാവുന്നതാണ്.

**177.ചോദ്യം:** പള്ളിയുടെ ചരുവിന്റെ കഴുക്കോൽ ഓട് മുതലായവക്ക് പള്ളിയുടെ കഴുക്കോലിന്റെയും ഓടിന്റെയും ഹുക്ക്മുണ്ടോ? അതു പൊളിച്ചാൽ അതുകൊണ്ട് മദ്രസപോലുള്ള കൊട്ടിടങ്ങൾ നിർമ്മിക്കാമോ?

**ഉത്തരം:** പള്ളിയുടെ ചെരുവിന്റെ കഴുക്കോൽ, ഓട് മുതലായവക്ക് പള്ളിയുടെ കഴുക്കോലിന്റെയും ഓടിന്റെയും ഹുക്ക്മില്ലങ്കിലും അതുകൊണ്ട് മദ്രസ്സപോലുള്ള കെട്ടിടങ്ങൾ നിർമ്മിക്കാൻ പാടില്ല.

**178.ചോദ്യം:** ഒരു സ്ത്രീയും പുരുഷനും അവിഹിതബന്ധത്തിൽ ഏർപ്പെടുകയും സ്ത്രീമൂന്ന് മാസം ഗർഭവതിയായപ്പോൾ അവർ വിവാഹിതരാവുകയും ചെയ്തു. അതിൽ ഒരു ആൺകുട്ടി ജനിച്ചു. പിന്നീട് അവർക്ക് ഒരു പെൺകുട്ടിയും ജനിച്ചു. പിതാവിന്റെ മരണശേഷം ആ പെൺകുട്ടിയെ വിവാഹം ചെയ്തുകൊടുക്കാവാനുള്ള അധികാരം ആ ആൺകുട്ടിക്കുണ്ടാകുമോ?

**ഉത്തരം:** വിവാഹം ചെയ്ത് ആറുമാസത്തിന് ശേഷമാണ് കുട്ടി ജനിച്ചതെങ്കിൽ ആ കുട്ടി അവന്റേതാണ്. ആ കുട്ടിയുടെ സഹോദരിയെ വിവാഹം ചെയ്തുകൊടുക്കുവാനുള്ള അധികാരം അവനുണ്ടാകുന്നതുമാണ്.

**179.ചോദ്യം:** ഒരാൾക്ക് പല മഹല്ലുകളിലും ഖാസിസ്ഥാനമുണ്ട്. അദ്ദേഹം താമസിക്കുന്ന മഹല്ലിൽ ഖാസിസ്ഥാനവുമില്ല. എന്നാൽ, ആ മഹല്ലിൽവച്ച് അദ്ദേഹം വിധിക്കുന്ന വിധികൾ അദ്ദേഹത്തിന് ഖാസി സ്ഥാനമുള്ള മഹല്ലുകളിൽ സ്വീകാര്യമാണോ?

**ഉത്തരം:** സ്വീകാര്യമല്ല. (തുഹ്ഫ:10-128)

**180.ചോദ്യം:** ബുഖാരി തങ്ങൻമാർ എന്ന് പറയപ്പെടുന്നവർ കേരളത്തിലല്ലാതെ മറ്റെവിടെ എങ്കിലുമുണ്ടോ? 'സയ്യിദ്ബാ അലവി' എന്ന് പറയപ്പെടും പോലെ 'സയ്യിദ് ബുഖാരി' എന്ന് വല്ല കിതാബുകളിലും പറഞ്ഞി

ട്ടുണ്ടോ?

**ഉത്തരം:** ഇന്ത്യയിലാകമാനം പേരുകേട്ട വ്യക്തിയായ ഡൽഹി ജുമാ മസ്ജിദിലെ ഇമാം ബുഖാരി സാദാത്തുക്കളിൽ പെട്ടവരാണ്. "ഡൽഹിയിലെ പേരുകേട്ട ജുമുഅമസ്ജിദിന്റെ പതിനൊന്നാം ഇമാമായ സയ്യിദ് ഹാമിദ് ബുഖാരി വെള്ളിയാഴ്ച അന്തരിച്ചു. ഖബ്റടക്കം നടന്നത് മസ്ജിദ് ശ്മശാനത്തിൽ തന്നെയാണ്." (മാതൃഭൂമി:7-2-1976)ബാ അലവി സാദാത്തുകളുടെ പരമ്പര വിവരിക്കുന്ന ശൈഖ് മുഹമ്മദ് അബൂബക്ർ ശീലീ ബാഅലവി എന്നവരുടെ 'മശ്റഹുർറവീഫി മനാഖിബി ബാ അലവി' എന്ന കിതാബിൽ 'വമാ അഹ്സന ഖൗലസ്സയിദ്ദി മുഹമ്മദിബ്നി അഹമദൽ ബുഖാരി' എന്ന് കാണാം. ഇത്രയും പ്രസ്താവിച്ചതിൽനിന്ന് ബുഖാരി സാദാത്തുക്കൾ കേരളത്തിന്റെ പുറത്തുണ്ടെന്നും ബാഅലവികളുടെ കിതാബുകളിൽപോലും സയ്യിദ് ബുഖാരി എന്ന പദം സ്ഥലം പിടിച്ചിട്ടുണ്ടെന്നും വ്യക്തമായല്ലോ.

**181.ചോദ്യം:** ഒരാൾ ഒരു മഹല്ലിലെ പള്ളിദർസിലേക്കും മദ്രസയിലേക്കും കൂടി ഒരു ഒരുസ്ഥലം വഖ്ഫ് ചെയ്തു. പിന്നീട് പള്ളി ദർസ് ഇല്ലാതായി. എന്നാൽ, ആ സ്വത്ത് മദ്രസയിലേക്ക് മാത്രം തിരിക്കാൻ പാടുണ്ടോ?

**ഉത്തരം:** പാടില്ല. ദർസ് ഇല്ലെങ്കിൽ ദർസിന്റെ വിഹിതം മറ്റു പള്ളി ദർസിലേക്ക് കൊടുക്കേണ്ടതാണ്. തുഹ്ഫ:ഫതാവൽ കുബ്റാ പോലെയുള്ള കിതാബുകളിൽ നിന്ന് ഇത് വ്യക്തമാകും.

**182.ചോദ്യം:** അർദ്ധരാത്രിക്ക് ശേഷം ഉറങ്ങാതെ തന്നെ നമസ്കരിച്ചാൽ 'തഹജ്ജുദ്' ആകുമോ? കുറഞ്ഞത് എത്രസമയം ഉറങ്ങണം?

**ഉത്തരം:** തഹജ്ജുദ് നമസ്കരിക്കുന്നതിന് മുമ്പ് ഉറങ്ങണമെന്നേയുള്ളൂ. സമയത്തിന് ക്ലിപ്തമില്ല. വിത്റ് നമസ്കാരത്തിന് ഇശാനമസ്കരിക്കൽ ശർത്തായതുപോലെ തഹജ്ജുദ്ദിന്റെ മുമ്പ് ഉറങ്ങൽ അതിനും ശർത്താണ്. (അലിയ്യുശബ്റാ മുല്ലസി:2-127)

**183.ചോദ്യം:** ഖുതുബ പരിഭാഷ തെറ്റാണെന്ന സമസ്തയുടെ തീരുമാനം ആക്ഷേപാർഹമാണെന്ന് നുസ്രത്ത് പത്രാധിപർ കാരത്തൂരിൽ വച്ചു പ്രസ്താവിച്ചതായി മനോരമയിൽ കാണാൻ കഴിഞ്ഞു. റാബിത്വയുടെ അഭിപ്രായം തന്നെയാണോ നുസ്രത്ത് പത്രാധിപർക്കും ഉള്ളത്?

**ഉത്തരം:** "ഖുതുബ പരിഭാഷ നല്ലതല്ലാത്തതും ബിദ്അത്ത് മുൻകറത്തും ആണെന്ന പ്രമേയം സമസ്ത കേരള ജംഇയ്യത്തുൽ ഉലമാ അംഗീകരിച്ചതാണ്. സമസ്തയുടെ ഈ തീരുമാനം തന്നെയാണ് നുസ്രത്ത് പത്രാധിപർക്കുമുള്ളത്. പക്ഷേ, ആധുനിക സമസ്തക്കാർ ഖുതുബ പരിഭാഷ ഹറാമാണെന്നും പരിഭാഷ ചെയ്താൽ ജുമുഅ സ്വഹീഹാകുകയില്ലെന്നും വാദിക്കുന്നുണ്ട്. ഈ വാദം നുസ്രത്ത് പത്രാധിപർക്ക് സ്വീകാര്യമല്ല."

**184.ചോദ്യം:** മതസ്ഥാപനങ്ങൾക്ക് അമുസ്ലിം ദേവാലയങ്ങളിൽനിന്ന്

സംഭാവന സ്വീകരിക്കുന്നതിൽ വിരോധമുണ്ടോ?

**ഉത്തരം:** വിരോധമില്ല.

**185.ചോദ്യം:** ജുമുഅ നമസ്കാരത്തിൽ ഇമാമിനോട് കൂടി ഒരു റക്അത്ത് കിട്ടിയ മസ്ബൂഖിനോട് തുടർന്നു മറ്റൊരാൾ ജുമുഅ പൂർത്തിയാക്കുകയോ ളുഹ്റ് നമസ്കരിക്കുകയോ എന്താണുചെയ്യേണ്ടത്?

**ഉത്തരം:** ജുമുഅ പൂർത്തിയാക്കുകയാണുവേണ്ടത്. (ഫത്ഹുൽമുഈൻ)

**186.ചോദ്യം:**സഹ്വിന്റെ സുജൂദ് ചെയ്യേണ്ടവൻ ആ സുജൂദ് മറന്നുസലാം വീട്ടിയാൽ എന്തുചെയ്യണം?

**ഉത്തരം:** സലാംവീട്ടി സമയം ദീർഘമാകുന്നതിന്റെ മുമ്പ് മറന്നത് ഓർമ്മവന്നാൽ സഹ്വിന്റെ സുജൂദ് ചെയ്യൽ സുന്നത്തുണ്ട്. സുജൂദ് ചെയ്യുന്നതുകൊണ്ട് നമസ്കാരത്തിലേക്കു തന്നെ മടങ്ങുന്നതാകായാൽ സഹ്വിന്റെ സുജൂദ് ചെയ്തശേഷം വീണ്ടും നമസ്കാരത്തിന്റെ സലാം വീട്ടേണ്ടതാണ്. സമയം ദീർഘിപ്പിച്ചതിന്റെ ശേഷമാണ് ഓർമ്മ വന്നതെങ്കിൽ സഹ്വിന്റെ സുജൂദ് നഷ്ടപ്പെട്ടുപോകുന്നതാണ്.

**187.ചോദ്യം:** സ്പീക്കറിലൂടെ കേൾക്കുന്നത് ശബ്ദിച്ചവന്റെ യഥാർത്ഥ ശബ്ദമല്ലെന്ന് പറയുന്ന നുസ്രത്ത് പത്രാധിപർ 'മ്യൂസിക്ക്' ഉപയോഗിച്ചുള്ള ഗാനങ്ങളും മറ്റും കേൾക്കുന്നതിനെ പറ്റി എന്തുപറയുന്നു?

**ഉത്തരം:** മ്യൂസിക്ക് (മൂസിഖീ) 'ആലത്തുൽ മലാഹി' ആയതുംകൊണ്ട് ആ ഗാനം കേൾക്കാൻ പാടില്ല. ഹറാമാണ്. ശബ്ദം ആരുടേതാണെന്നോ യഥാർത്ഥ ശബ്ദമാണെന്നോ നോക്കുന്ന പ്രശ്നമേ അവിടെയില്ല. 'സംശയം ഉള്ളത് ഉപേക്ഷിച്ച് സംശയം ഇല്ലാത്തത് സ്വീകരിക്കുക' എന്ന റസൂൽ കരീ(സ)ന്റെ തിരുവചനത്തിന്റെ അടിസ്ഥാനത്തിൽ ശൈഖുനൽ മർഹൂം അല്ലാമ:ഖുതുബി മുഹമ്മദ് മുസ്‌ലിയാർ (ന.മ)ലൗഡ്സ്പീക്കർ 'ആലത്തുൽ മലാഹി'യാണോ എന്ന് സംശയിച്ച് തന്റെ പ്രസംഗങ്ങളിൽ അവസാനകാലം അതുപയോഗിച്ചിരുന്നില്ല. കരിമ്പനക്കൽ മുഹമ്മദ്കുട്ടി മുസ്‌ലിയാർ(ന.മ)പോലെയുള്ളവരും അതുപയോഗിച്ചിരുന്നില്ല. ബത്തേരിയിൽ വച്ചുനടന്ന ഒരു യോഗത്തിൽ അല്ലാമ ഖുതുബി (ന.മ) യുടെ അദ്ധ്യക്ഷ പ്രസംഗാനന്തരം അദ്ദേഹത്തെ ധിക്കരിച്ചുകൊണ്ട് സ്പീക്കർ കൊണ്ടുവന്നതും അത് ശബ്ദിക്കാതിരുന്നതും ചരിത്രപ്രസിദ്ധമാണല്ലോ.

**188.ചോദ്യം:** ജുമുഅയിൽ പങ്കെടുക്കാൻ സാധിച്ച മുസാഫിറിന് ജുമുഅയിലേക്ക് അസറിനെ ജംഅ്ആക്കി നമസ്കരിക്കാമോ?

**ഉത്തരം:** നമസ്കരിക്കാം. (തുഹ്ഫ:2-394)

**189.ചോദ്യം:** ഒരു വർഷം എത്ര ഇന്ത്യൻ രൂപം കൈവശം വച്ചിരുന്നാലാണ് സകാത്ത് നിർബന്ധമാവുക?

**ഉത്തരം:** വിക്ടോറിയ രാജ്ഞിയുടെയും എഡ്വർഡിന്റെയും ഇന്ത്യൻരൂപ അമ്പത്തൊന്നേമുക്കാലരക്കാൽ രൂപയും, ശേഷമുള്ള ചക്രവർത്തിമാർ നടപ്പാക്കിയ ഇന്ത്യൻരൂപയിൽ അൽപ്പം ചെമ്പ് ചേർത്തത് കൊണ്ട് 52 രൂപയുമാണ് സകാത്തിന്റെ നിസാബ് (കണക്ക്)ഈ രൂപയെ സംബന്ധിച്ചാണ് ഇമാം കുർദി 52രൂപ വേണമെന്ന് പ്രസ്താവിച്ചത്. ഇന്ത്യ സ്വതന്ത്രമായതിന്റെ ശേഷമുള്ള ഇന്ത്യൻ രൂപയെ സംബന്ധിച്ച് സൂക്ഷ്മ വിവരം കിട്ടീട്ടില്ല.

**190.ചോദ്യം:** നൂരിഷാ ത്വരീഖത്തിൽ തൗഹീദിന്ന് ഭംഗം വരുന്ന വിശ്വാസങ്ങൾ ഏതെല്ലാമാണ്?

**ഉത്തരം:** തൗഹീദിന് ഭംഗംവരുന്ന വിശ്വാസങ്ങൾ അവർക്കുള്ളതായി അറിയപ്പെട്ടിട്ടില്ല.

**191.ചോദ്യം:**ത്വരീഖത്ത് എന്നാൽ എന്ത്? അത് സ്വീകരിച്ചാലുള്ള ഗുണമെന്ത്? പല ത്വരീഖത്തുമുള്ളതിൽ ഏതാണ് സ്വീകാര്യയോഗ്യം?

**ഉത്തരം:** ഇബാദത്തുകൾക്ക് ശരീഅത്ത് എന്നും അല്ലാഹുവിനെ അറിയാനുള്ള മാർഗ്ഗങ്ങൾ ത്വരീഖത്ത് എന്നും പറയപ്പെടും. ലക്ഷ്യങ്ങൾക്കൊണ്ട് അല്ലാഹുവിനെ അറിയുന്ന ശരിയായ മാർഗ്ഗങ്ങൾ ഇന്നു രണ്ടാണ്. ഒന്ന്, 'അശ്അരീ' ത്വരീഖത്ത് മറ്റൊന്ന് 'മാതുരീദി' ത്വരീഖത്ത്. അല്ലാഹുവിനെ അറിയുവാൻ ദു:സ്വഭാവങ്ങളിൽ നിന്ന് ഹൃദയം ശുദ്ധിയാക്കുക എന്ന മാർഗ്ഗത്തിനാണ് സൂഫിയാക്കൾ ത്വരീഖത്ത് എന്ന് പറയുന്നത്. അത് വിവിധ നിലയിലുണ്ട്. അവയിൽ പ്രധാനപ്പെട്ടത് അഞ്ചാണ്. ഖാദിരീ ത്വരീഖത്ത്, രിഫാഈ ത്വരീഖത്ത്, ശാദുലി ത്വരീഖത്ത്, നഖ്ശബന്ധീ ത്വരീഖത്ത്. സുഹ്റവർദീ ത്വരീഖത്ത് ഇവയാണ് ആ അഞ്ച് ത്വരീഖത്ത്. ഇവയെല്ലാം സ്വീകാര്യയോഗ്യങ്ങളാണ്. ഈ അഞ്ച് ത്വരീഖത്തുകൾക്കും വിവിധ ശാഖകളുമുണ്ട്. സൂഫിയാക്കളുടെ ഈ ത്വരീഖത്ത് സ്വീകരിച്ചാലുള്ള ഗുണം ലക്ഷ്യങ്ങൾ വഴിയല്ലാതെ അല്ലാഹുവിനെ അറിയലാണ്.

**192.ചോദ്യം:** ഹജ്ജിന് പോകുവാൻ സാമ്പത്തിക കഴിവുള്ള ഒരാൾ മറ്റുള്ളവരോട് യാചിച്ച് ഹജ്ജിന് പോയാൽ ആ ഹജ്ജ് സ്വഹീഹാകുമോ?

**ഉത്തരം:** ഹജ്ജ് സ്വഹീഹാകും. പക്ഷേ, യാചന നന്നല്ല.

**193.ചോദ്യം:** റബീഉൽ അവ്വലിൽ മൗലീദിന് അന്നദാനം ചെയ്യുവാൻ പിരിവെടുക്കൽ അനാവശ്യ ചെലവാകുമോ?

**ഉത്തരം:** ഇല്ല.

**194.ചോദ്യം:** ഒരു നാട്ടിൽ ഒരാൾക്ക് ഖതീബിന്റെ ജോലി ഏൽപിച്ചു. കൊടുത്താൽ അയാൾ എന്തെല്ലാം ചെയ്യണം?

**ഉത്തരം:**അയാളെ നിശ്ചയിച്ചപ്പോൾ ഏൽപിച്ച കാര്യങ്ങളെല്ലാം

ചെയ്യണം. ഒരു കാര്യവും വ്യക്തമായി പറഞ്ഞിട്ടില്ലെങ്കിൽ അദ്ദേഹത്തിന്റെ മുമ്പ് ആ ജോലി നിർവ്വഹിച്ചിരുന്നവർ ചെയ്തിരുന്ന കാര്യങ്ങളെല്ലാം ചെയ്യണം.

**195.ചോദ്യം:** ഖബ്റിന്മേൽ ഖത്തപ്പുരകെട്ടി ഖുർആൻ പാരായണം ചെയ്യാൻ പാടുണ്ടോ? പാടുണ്ടെങ്കിൽ പാരായണ മദ്ധ്യേ ഇടമുറിയാതിരിക്കാൻ വേണ്ടി ജുമുഅ-ജമാഅത്തിൽ പങ്കെടുക്കാതിരിക്കാൻ പറ്റുമോ?

**ഉത്തരം:** ഖബ്റിന്മേൽ ഖത്തപ്പുര കെട്ടുന്നതിന് വിരോധമില്ല. (ശർവാനി:3-197)ഖത്തപ്പുരയിൽ ഓതുന്നവർ കൂലിക്കാരായത് കൊണ്ട് ജമാഅത്തിൽ അവർ സംബന്ധിക്കേണ്ടതില്ല. ജുമുഅ അവർക്കും നിർബന്ധമാണ്. അതിന് അവരും സംബന്ധിക്കേണ്ടതാണ്. (തുഹ്ഫ:ശർവാനി സഹിതം:2-406)

**196.ചോദ്യം:** നമസ്കാരത്തിൽ ഫാതിഹ ഓതുന്ന അവസരത്തിൽ റാഇനെ തർഖീക്കാക്കേണ്ട സ്ഥലത്ത് തഫ്ഖീമാക്കി ഓതിയാൽ നമസ്കാരം സ്വഹീഹാകുമോ? അവരോട് തുടർന്ന് നമസ്കരിക്കൽ സ്വഹീഹാകുമോ?

**ഉത്തരം:** നമസ്കാരവും തുടർച്ചയും സ്വഹീഹാകുന്നാണ്. തുഹ്ഫ:2-266ൽ നിന്ന് ഇത് ഗ്രഹിക്കാവുന്നതാണ്.

**197.ചോദ്യം:** ഒരാൾ ഒരു വൃക്ഷം വില്ക്കുകയും നിശ്ചിത ദിവസത്തിനുള്ളിൽ മുറിച്ചു നീക്കണമെന്നു നിബന്ധന വയ്ക്കുകയും വാങ്ങിയവന്റെ വീഴ്ചകൊണ്ട് അതു മുറിക്കാതിരിക്കുകയും വൃക്ഷം കായ്ക്കുകയും ചെയ്താൽ ആ വൃക്ഷത്തിൽമേലുണ്ടായ ഫലത്തിന്റെയും ആ വൃക്ഷത്തിന്റേയും വിധി എന്താണ്?

**ഉത്തരം:** വാങ്ങിയ ആൾക്കു വൃക്ഷം ഏൽപ്പിച്ചു കൊടുത്തിട്ടുണ്ടെന്നാണ് ചോദ്യത്തിന് നിന്ന് മനസ്സിലാകുന്നത്. അങ്ങനെയാണെങ്കിൽ ആ വൃക്ഷവും ഫലവും വാങ്ങിയവന്റേതാണ്. വൃക്ഷം മുറിച്ചൊഴിക്കാൻ വാങ്ങിയവനോടാവശ്യപ്പെടാനുള്ള അധികാരം വിറ്റവനുള്ളതും ആവശ്യപ്പെട്ടിട്ടും അവൻ മുറിച്ചൊഴിക്കുന്നില്ലെങ്കിൽ വൃക്ഷം നില്ക്കുന്ന സ്ഥലത്തിന് അതു മുതൽക്കുള്ള വാടക വാങ്ങിയവൻ കൊടുക്കുകയും ചെയ്യേണ്ടതാണ്. (തുഹ്ഫ:4-410, 452, പേജുകളിൽ നിന്ന് ഈ കാര്യം ഗ്രഹിക്കാവുന്നതാണ്.)

**198.ചോദ്യം:** ഒരു കാഫിർ സലാം ചൊല്ലിയാൽ അത് എങ്ങനെയാണ് മടക്കേണ്ടത്?

**ഉത്തരം:** അലൈക എന്നുമാത്രം പറഞ്ഞുകൊണ്ടു മടക്കേണ്ടതാണ്. (തുഹ്ഫ:9-224)

**199.ചോദ്യം:** ഒരാൾക്ക് ഹജ്ജിന് പോയിവരാനുള്ള പണമുണ്ട്. അയാൾക്ക് പ്രായപൂർത്തി എത്തിയ ഒരു മകളെ കെട്ടിക്കാനുമുണ്ട്. രണ്ടിനും കൂടി പണം മതിയാകുന്നതുമല്ല.ഇയാൾ എന്തുചെയ്യണം?

**ഉത്തരം:** മകളെ കെട്ടിക്കുവാൻ ശറഅ് പ്രകാരം പണം ചെലവഴിക്കൽ നിർബന്ധമില്ലാത്തതിനാൽ മകളെ കെട്ടിക്കൽ ഹജ്ജിന് പോകുന്നതിന് തടസ്സമാവുകയില്ല.

**200.ചോദ്യം:** സാധരണ കീറി ഉണ്ടാക്കുന്ന ഖബ്റുകളിൽ മയ്യിത്ത് മറവ് ചെയ്യുമ്പോൾ ഖബ്റിന്റെ പടിഞ്ഞാറെ തിണ്ടിനോട് മയ്യിത്തിനെ ചരിച്ച് ഒട്ടിച്ച് പിന്നിൽ ഒരു കല്ല് വച്ച് മറവ് ചെയ്യലോ അതല്ല മയ്യിത്തിനെ ഖബ്റിന്റെ ഉള്ളിൽ ചരിച്ചു കിടത്തി കവിൾ മണ്ണിൽ ഒട്ടിച്ച് പിന്നിൽ കല്ലു വയ്ക്കാത്ത തരത്തിൽ മറവുചെയ്യലോ ശ്രേഷ്ഠമായ രീതി? രണ്ടും ചെയ്തു കാണുന്നുണ്ട്.

**ഉത്തരം:** കീറി ഉണ്ടാക്കുന്ന ഖബ്റിൽ മയ്യിത്ത് കമിഴാതിരിക്കാൻവേണ്ടി മയ്യിത്തിന്റെ മുഖവും കാലും മാത്രം ഖബ്റിന്റെ പടിഞ്ഞാറെ (ഖിബ്ലയുടെ ഭാഗത്തെ)തിണ്ണയിൽ പറ്റിക്കുകയും മറ്റുഭാഗം തിണ്ണയോട് അകറ്റി മയ്യിത്ത് മലരാതിരിക്കാൻ വേണ്ടി പിന്നിൽ കല്ലോ മറ്റോ വയ്ക്കുകയും കഫൻനീക്കി വലത്തേ കവിൾ ഭൂമിയോട് പറ്റിക്കലുമാണ് ശ്രേഷ്ടമായത്. (തുഹ്ഫ:3-171)

**201.ചോദ്യം:** സംഖ്യകൾ ഏറ്റ വ്യത്യാസപ്പെടുത്തിക്കൊണ്ടും ഒരു നറുക്കിൽ പൂജ്യം ചേർത്തുകൊണ്ടും ചായക്കോ മറ്റോ നറുക്കിടുന്നതായി കാണപ്പെടുന്നു. ഇതിന്റെ മതവിധി എന്താണ്?

**ഉത്തരം:** അത് ഹറാമാണെന്ന് തുഹ്ഫ: 10-217ൽ നിന്ന് വ്യക്തമാകുന്നതാണ്.

**202.ചോദ്യം:** ചില നാടുകളിൽ നികാഹിന്റെ സദസ്സിൽ വച്ചുവരന് തൗബ ചൊല്ലിക്കൊടുക്കുകയും അവൻ അത് ചൊല്ലുകയും ചെയ്യുന്നു. ചില ഖതീബുമാർ അതുവേണ്ടെന്നു പറയുകയും ചെയ്യുന്നു. ഇതിനെപ്പറ്റി പത്രാധിപർ എന്തുപറയുന്നു?

**ഉത്തരം:** ഫാസിഖത്ത് അല്ലാത്ത സ്ത്രീയുടെ ഭർത്താവ് ഫാസിഖായിക്കൂടാ എന്നല്ലാതെ അദ്ല് ആയിരിക്കണമെന്നില്ല. (തുഹ്ഫ:7-281) ഫാസില് തൗബ ചെയ്യുന്നത് കൊണ്ടുമാത്രം അവൻ ഫാസിഖും അദ്ലും ആവാത്തത് കൊണ്ട് അവൻ ഫാസിഖല്ലെന്ന് തുഹ്ഫ:7-256ൽ നിന്ന് വ്യക്തമാകും. അപ്പോൾ ഫാസിഖല്ലാത്തവളെ അവനെകൊണ്ട് വിവാഹം ചെയ്തുകൊടുക്കുന്നതിന് വിരോധമില്ല. ഈ അടിസ്ഥാനത്തിലായിരിക്കും വരൻ ഫാസിഖാണോ അല്ലയോ എന്ന് നോക്കാതെ ചിലേടങ്ങളിൽ വരനു തൗബ ചൊല്ലിക്കൊടുക്കുന്നത്.

**203.ചോദ്യം:** സ്പീക്കർ ഉപയോഗിച്ച് നടത്തപ്പെടുന്ന മതപ്രസംഗങ്ങൾ സ്വീകാര്യമാണോ? നുസ്രത്തിന്റെ അഭിപ്രായമെന്ത്?

**ഉത്തരം:** മതപ്രസംഗം സ്വീകാര്യമാകുവാൻ ശ്രോതാക്കളുടെ ഇംഗിതമനുസരിച്ചാവുകയേ വേണ്ടൂ. സ്പീക്കർ ഉണ്ടാവണമെന്നില്ല. ശ്രോതാ

ക്കളുടെ ഇംഗിതമനുസരിച്ചല്ലെങ്കിൽ സ്പീക്കർ ഉണ്ടായാലും സ്വീകാര്യവുമല്ല. ഇതാണ് ഇന്നത്തെ പൊതുനില. എന്നാൽ സംസാരിക്കുന്നവന്റെ അതേശബ്ദം തന്നെ കേൾക്കണമെന്നു മതം ശാസിക്കുന്ന കാര്യങ്ങൾ സ്പീക്കറിൽ കൂടി ആയാൽ അത് സ്വീകാര്യമല്ല എന്നാണ് നുസ്രത്തിന്റെ അഭിപ്രായം. മതപ്രസംഗത്തിൽ പ്രാസംഗികന്റെ അതേശബ്ദം തന്നെ കേൾക്കണമെന്ന് മതശാസനയുള്ളതായി ഇന്നുവരേ ആരും പറഞ്ഞുകേട്ടിട്ടില്ല.

**204.ചോദ്യം:** കൊല്ലംതോറും പതിവായി നബിദിനയോഗം നടത്താറുണ്ട്. അതിൽവച്ച് അന്നദാനം മുതലായവ ചെയ്യാൻ വേണ്ടി പണം പിരിച്ചെടുക്കാറുമുണ്ട്. ഈ വർഷം പ്രസ്തുത പിരിവിൽ നിന്ന് ഓമാനൂർ ശുഹദാക്കളുടെ ഖിസ്സപ്പാട്ടിന്റെ ചിലവിലേക്കും എടുത്തിട്ടുണ്ട്. മേപ്പടി പിരിവിൽ നിന്ന് ഖിസ്സപ്പാട്ടിന്റെ ചിലവിലേക്കെടുത്തത് ശറഅ് അനുവദിക്കുമോ?

**ഉത്തരം:** ശരഅ് അനുവദിക്കുകയില്ല. ഒരു വിഷയത്തിലേക്ക് ദാനമായി ലഭിച്ചതോ വഖഫായി ലഭിച്ചതോ ആയവരവ് ആ വിഷയത്തിൽ തന്നെ ചെലവഴിക്കേണ്ടതാണ്. അതു മറ്റുവിഷയങ്ങളിലും ചെലവഴിച്ചുകൂടാ. ഇത് ഫിഖ്ഹിന്റെ മിക്ക കിതാബുകളിലും വിവരിച്ചിട്ടുണ്ട്.

**205.ചോദ്യം:** സ്ത്രീകൾ പള്ളിയിൽ ജമാഅത്തിന് പോയിരുന്നത് ഹിജാബിന്റെ ആയത്ത് ഇറങ്ങിയതിന്റെ മുമ്പ് മാത്രമോ അതല്ല പിന്നെയും പോയിരുന്നോ? ആയിശ(റ)ന്റെയും ഇബ്നു ഉമർ(റ)ന്റെയും വാക്കിൽ നിന്ന് റസൂലി(സ)ന്റെ അവസാനംവരെ പോയിരുന്നുവെന്നു വരുമോ?

**ഉത്തരം:** ഹിജാബിന്റെ ആയത്ത് ഇറങ്ങിയശേഷവും സ്ത്രീകൾ പള്ളിയിൽ ജമാഅത്തിന് പോകാറുണ്ടായിരുന്നു. ഉമർ(റ)ന്റെ ഭാര്യ സുബ്ഹു നമസ്കാരത്തിനും ഇശാനമസ്കാരത്തിനും പള്ളിയിൽ ജമാഅത്തിന് ഹാജരായിരുന്നു. ഉമറി(റ)ന് അത് വിമ്മിട്ടമാണെന്നറിഞ്ഞിരിക്കെ നിങ്ങളെന്തു കൊണ്ട് പള്ളിയിൽ പോയി നമസ്കരിക്കുന്നുവെന്ന് അവരോട് ചോദിക്കപ്പെട്ടു. എന്നെ തടയുന്നിന് അദ്ദേഹത്തിന് (ഉമറിന്) എന്താണ് തടസ്സമെന്നാണവർ അതിന് മറുപടി പറഞ്ഞത് . അല്ലാഹുവിന്റെ ദാസിമാരെ പള്ളി നിങ്ങൾ തടയരുത്. എന്ന് റസൂൽ(സ) പറഞ്ഞതാണ്. തടയുന്നതിന് ഉമർ(റ)നെ നിരോധിച്ചതെന്ന് ഇബ്നുഉമർ(റ)പറഞ്ഞിട്ടുണ്ട്. (സ്വഹീഹുൽ ബുഖാരി)ഉമർ(റ)ന് കുത്ത് തട്ടിയപ്പോൾ പ്രസ്തുത സ്ത്രീ പള്ളിയിലുണ്ടായിരുന്നുവെന്ന് ഫത്ഹുൽബാരി പ്രസ്താവിച്ചിട്ടുണ്ട്. (2-306)

റസൂലി(സ)ന്റെ ശേഷം സ്ത്രീകൾ ഉണ്ടാക്കിയ പേക്കൂത്തുകൾ റസൂൽ(സ)കണ്ടിരുന്നെങ്കിൽ ഇസ്രായീലീ സന്തതികളിൽ പെട്ട സ്ത്രീകളെ പള്ളിയെതൊട്ട് തടയപ്പെട്ടതുപോലെ റസൂൽ(സ)തടയുമായിരുന്നു എന്ന് ആയിശ(റ)യിൽ നിന്ന് ബുഖാരി രിവായത്ത് ചെയ്ത ഹദീസിൽ നിന്ന്

ഹിജാബിന്റെ ആയത്ത് ഇറങ്ങിയശേഷം സ്ത്രീകൾ പള്ളിയിൽ ജമാഅത്തിന് വരാറുണ്ടായിരുന്നുവെന്ന് വ്യക്തമാകും. എന്തുകൊണ്ടെന്നാൽ ഹിജാബിന്റെ ആയത്ത് ഇറങ്ങുന്നതിന് മുമ്പ് സ്ത്രീകൾ വന്നിരുന്നുവെന്ന് അവിതർക്കിതമാണ്. ഹിജാബിന്റെ ആയത്തിന്റെ ശേഷം റസൂൽ(സ)വഫാത്താകുന്നതുവരെ തടഞ്ഞിട്ടുമില്ല. റസൂലിന്റെ ശേഷം സ്ത്രീകൾ ഉണ്ടാക്കുന്ന പേക്കൂത്തുകൾ അല്ലാഹു അറിഞ്ഞിട്ടും സ്ത്രീകളെ വിലക്കണമെന്ന് അല്ലാഹു അവന്റെ റസൂലിന് വഹ്യ് അറിയിച്ചിട്ടുമില്ല. (ഫത്ഹുൽബാരി:2-279)

ഇബ്നു ഉമറി(റ)ന്റെ ഹദീസിന്റെ സ്ഥിതിയും ഏതാണ്ട് ഇപ്രകാരം തന്നെയാണ്. പക്ഷേ, സ്ത്രീകളുടെ നമസ്കാരത്തിന് വീടാണ് നല്ലതെന്ന് അബൂദാവൂദ് രിവായത്ത് ചെയ്ത ഹദീസിന്റെ അടിസ്ഥാനത്തിലും മറ്റും യുവതികൾക്ക് ജമാഅത്തിന് പോകൽ കറാഹത്താണെന്ന് ഫുഖഹാഅ് വിധിച്ചു. റസൂലി(സ)ന്റെ കാലത്ത്- ഹിജാബിന്റെ ആയത്ത് ഇറങ്ങുന്നതിന്റെ മുമ്പും ശേഷവും-സ്ത്രീകൾ ജമാഅത്തിന് വരാറുള്ളത് കൊണ്ട് അത് ജാഇസാകുന്നതാണ്. എന്നിരുന്നാലും അവർക്ക് വീടാണ് ഉത്തമമെന്ന് റസൂൽ(സ)പ്രസ്താവിച്ചതായി മേൽപറഞ്ഞ ഹദീസ്കൊണ്ടും മറ്റും വ്യക്തമാകും. അതുകൊണ്ടാണ് റസൂൽ(സ)ന്റെ ഭാര്യമാരും പുത്രിമാരും ദാസിമാരും ജുമുഅക്കും ജമാഅത്തിനും പള്ളിയിൽ വരാതിരുന്നത് ''റസൂലിന്റെ കൂടെ ഭാര്യമാരും പുത്രിമാരും ദാസിമാരും ഭാര്യമാരുടെ ദാസിമാരും എല്ലാ താമസിച്ചിരുന്നു. എന്നിട്ടും അവരിൽ ഏതെങ്കിലും ഒരു സ്ത്രീ ജുമുഅക്കോ ജമാഅത്തിനോ രാത്രിയിലോ പകലിലോ പോയതായി എന്റെ അറിവിലില്ല'' എന്ന് ഇമാം ശാഫിഈ(റ)പ്രസ്താവിച്ചിട്ടുണ്ട്. (ഇമാം ശാഫിഈ(റ)യുടെ ഇഖ്തിലാഫുൽ ഹദീസ്)

**206.ചോദ്യം:** വിദേശത്തുള്ളവരുടെ ഫിത്ർസകാത്ത് ഇവിടെ കൊടുത്താൽ മയിയാകുമോ?

**ഉത്തരം:**മതിയാവുകയില്ല.

**207.ചോദ്യം:** സ്ത്രീകൾ മയ്യിത്ത് നമസ്കരിക്കുന്നതിനെ സംബന്ധിച്ച് എന്തുപറയുന്നു?

**ഉത്തരം:** സ്ത്രീകൾ മയ്യിത്ത് നമസ്കരിക്കൽ സ്വഹീഹാകുമെങ്കിലും പുരുഷൻമാരുള്ളേടത്ത് സ്ത്രീകൾമാത്രം നമസ്കരിച്ചാൽ ഫറളു വീടുകയില്ല. (തുഹ്ഫ:3-148)

**208.ചോദ്യം:** വീണുകിട്ടിയ സാധനം പരസ്യപ്പെടുത്തിയതിന്റെ ശേഷം എന്തുചെയ്യണം?

**ഉത്തരം:** വഞ്ചന ഉദ്ദേശിച്ച് എടുത്തതല്ലെങ്കിൽ നിബന്ധന അനുസരിച്ച് പരസ്യപ്പെടുത്തിയിട്ടും ഉടമസ്ഥനെ കണ്ട് കിട്ടുന്നില്ലെങ്കിൽ ഞാൻ ഇതിനെ ഉടമയാക്കി എന്നു പറഞ്ഞുകൊണ്ട് അതിൽ തസർറുഫ് (ക്രയ

വിക്രയം)ചെയ്യാം. പിന്നീട് ഉടമസ്ഥൻ വന്നാൽ അതിന്റെ വില കൊടുക്കുകയും വേണം. (തുഹ്ഫ:6-337)

**209.ചോദ്യം:** പുരുഷൻമാർക്ക് സ്വർഗ്ഗത്തിൽ ഹൂറുൽഈൻ എന്നു പറയുന്ന സ്ത്രീകൾ ഉണ്ടാകും എന്നു പറഞ്ഞേടത്ത് സ്ത്രീകൾക്ക് സുമുഖന്മാരായ പുരുഷൻമാരുണ്ടെന്ന് എടുത്തു പറയാത്തതെന്തുകൊണ്ട്?

**ഉത്തരം:** പുരുഷൻമാർക്ക് ഹുറുൽഈങ്ങൾക്ക് പുറമെ ദുൻയാവിലെ സ്ത്രീകളുമുണ്ടാകുമെന്ന് പറഞ്ഞിട്ടുണ്ട്. അപ്പോൾ സ്ത്രീകൾക്ക് പുരുഷൻമാരായല്ലോ. പിന്നെ പ്രത്യേകം എടുത്ത്, പറയേണ്ടതില്ലല്ലോ. സ്വർഗ്ഗത്തിൽ കടക്കുന്ന പുരുഷന്മാരെല്ലാം സുമുഖൻമാരുമാണ്.

**210.ചോദ്യം:** തൂങ്ങിയോ, വിഷം കഴിച്ചോ ഒരു മുസ്ലിം മരിച്ചാൽ ഇസ്ലാമിക ദൃഷ്ട്യാ അവന്റെ വിധി എന്ത്? പോസ്റ്റ്മോർട്ടം കഴിഞ്ഞ് ബാക്കി കിട്ടിയതിനെ കുളിപ്പിക്കുകയും മയ്യിത്ത് നമസ്കരിക്കുകയും ചെയ്യേണ്ടതുണ്ടോ?

**ഉത്തരം:** മറ്റുകാരണങ്ങൾകൊണ്ട് മരണപ്പെട്ട ആളുടെ വിധി തന്നെയാണ് ആത്മഹത്യ ചെയ്തവനും ഇസ്ലാമിലുള്ളത്. അവൻ ചെയ്ത കഠിന പാപത്തെ അല്ലാഹു ഒരു പക്ഷേ പൊറുത്തേക്കും. എങ്കിലും അവൻ എന്നും നരകവാസിയാണെന്ന അഭിപ്രായക്കാരുമുണ്ട്. പോസ്റ്റുമോർട്ടം കഴിഞ്ഞ് ബാക്കി കിട്ടിയതിനെ കുളിപ്പിക്കുകയും മയ്യിത്ത് നമസ്കാരം നിർവ്വഹിക്കുകയും ചെയ്യേണ്ടതാണ്.

**211.ചോദ്യം:** മുഹമ്മദ് റംലിയുടെ പിതാവിനോട് വഹ്ദത്തുൽ വുജൂദ് കൊണ്ട് പറയുന്നവനെ സംബന്ധിച്ച് ചോദിക്കപ്പെട്ടപ്പോൾ അദ്ദേഹം പറഞ്ഞു. ഈ മുർത്തദ്ദിനെ കൊല്ലപ്പെടണം. മാത്രമല്ല, അവന്റെ ശവം പട്ടികൾക്ക് എറിഞ്ഞു കൊടുക്കുകയും ചെയ്യണം. എന്ന് ഇമാം ദഹ്ലാൻ തഖ്രീബുൽ ഉസൂലിൽ പറഞ്ഞതിനെ സംബന്ധിച്ച് വഹ്ദത്തുൽ വുജൂദിനെ ന്യായീകരിക്കുന്ന പത്രാധിപരെന്തു പറയുന്നു?

**ഉത്തരം:** വഹ്ദത്തുണ്ട്. വുജൂദ് എന്ന പദം മൂന്ന് അർത്ഥത്തിൽ ഉപയോഗിക്കാറുണ്ട്. ഒന്ന്, അല്ലാഹു അല്ലാത്ത മറ്റൊന്നും ഹൃദയത്തിലില്ലാതെ അല്ലാഹുവിൽ ഹൃദയം ലയിക്കുക. ഇതിന് വഹ്ദത്തുശ്ശുഹൂദ് എന്നും ഫനാ എന്നും പറയപ്പെടും. രണ്ട്, അല്ലാഹുവിന് മാത്രമേ സാക്ഷാൽ വുജൂദ് (ആസ്തിക്യം)ഉള്ളൂവെന്നും മറ്റുവസ്തുക്കളെല്ലാം ആ വുജൂദിന്റെ നിഴലുകളാണെന്നും ഈ പറഞ്ഞ രണ്ട് അർത്ഥത്തിലുള്ള വഹ്ദത്തുൽവുജൂദും പരമാർത്ഥമാണെന്ന് ഫതാവൽഹദീസിയ്യ പേജ്:240ൽ വ്യക്തമാക്കിയിട്ടുണ്ട്. മൂന്ന്, അല്ലാഹു സൃഷ്ടിയിൽ അവതരിച്ചിട്ടുണ്ടെന്നും അല്ലാഹുവും സൃഷ്ടിയും ഒന്നാണെന്നും. ഇതിന്നാണ് 'അദ്വൈത സിദ്ധാന്തം' എന്നു പറയുന്നത്. ഇത് രിദ്ദത്തും ക്രിസ്ത്യാനികളുടെ കുഫ്റിനേക്കാൾ കഠോരമേറിയ കുഫ്റുമാണെന്നതിൽ സംശയമില്ല. ഈ മൂന്നാ

മത്തെ അർത്ഥത്തിലുള്ള വഹ്ദത്തുൽവുജൂദിനെ സംബന്ധിച്ചാണ്. അദ്വൈത സിദ്ധാന്തത്തെ സംബന്ധിച്ചാണ്-റംലി(റ)ന്റെ പിതാവ് പറഞ്ഞ തായി തഖ്രീബുൽ ഉസൂലിൽ ദഹ്ലാൻ(റ)പ്രസ്താവിച്ചത് ഈ ഉദ്ധര ണിയുടെ തൊട്ടു മുമ്പ് തഖ്രീബിൽ ദഹ്ലാൻ(റ)പ്രസ്താവിച്ചതിൽ നിന്ന് ഈ കാര്യം വ്യക്തമാണ്. ആ പ്രസ്താവന ഇപ്രകാരമാണ്.

അല്ലാഹുവിന് ചില അടിയാറുകൾ ഉണ്ട്. അവന്റെ പ്രവർത്തനങ്ങ ളെകൊണ്ട് അവരുടെ പ്രവർത്തനങ്ങളെയും അവന്റെ സിഫത്തുകളെ കൊണ്ട് അവരുടെ സിഫത്തുകളെയും അവന്റെ ദാത്തുകൊണ്ട് അവരുടെ ദാത്തുകളേയും അവൻ മായിക്കുകയും സാധാരണ ഔലിയാക്കൾക്ക് തന്നെയും കേൾക്കാൻ അസാധ്യമാകുന്ന അവന്റെ രഹസ്യങ്ങളെ അവർക്ക് അവൻ അറിയിക്കുകയും ചെയ്തിരിക്കുന്നു. അല്ലാഹുവിന്റെ ദാത്തിനെ സ്മരിക്കുന്നതിലും അവന്റെ സിഫാത്തുകളുടെ അലയടിയിലും അവർ ലയിച്ചവരാണ്.അപ്പോൾ അവരുടെ അവസ്ഥ മൂന്നുതരം 'ഫനാ ഇൽ' പരിമിതമാണ്. അല്ലാഹുവിന്റെ പ്രവർത്തനത്തിൽ അടിമയുടെ പ്രവർത്തനം അവന്റെ സിഫാത്തിൽ അടിമയുടെ സിഫാത്ത്, അവന്റെ ദാത്തിൽ അടിമയുടെ ദാത്ത്. ഇവകൾക്കുള്ള ഫനാആണ് ആ മൂന്നുതരം ഫനാഉകൾ. ഈ പറഞ്ഞ തത്വം സ്വഹീഹായ ഒരു ഖുദ്സിയായ ഹദീ സിൽ നിന്നും ഗ്രാഹ്യമാണ്. അല്ലാഹുവിനെ ഉദ്ധരിച്ചുകൊണ്ട് റസൂൽ( സ)പറഞ്ഞ ആ ഹദീസ് ഇപ്രകാരമാണ്. അല്ലാഹു പറയുന്നു. എന്റെ വല്ല വലിയ്യിനോടും ആരെങ്കിലും വൈരാഗ്യം വച്ചുപുലർത്തിയാൽ അത്തര ക്കാരോട് ഞാൻ യുദ്ധം പ്രഖ്യാപിച്ചിരിക്കുകയാണ്. ഞാൻ ഫറളാക്കിയ തിനേക്കാൾ കൂടുതൽ തനിക്കിഷ്ടമുള്ള മറ്റൊന്നുകൊണ്ടും ഒരു അടിമ എന്നിലേക്ക് അടുത്തിട്ടില്ല. സുന്നത്തുകൾകൊണ്ട് അവൻ എന്നിലേക്ക് അടുത്തുകൊണ്ടരിക്കുന്നതും അങ്ങനെ ഞാൻ അവനെ സനേഹിക്കു ന്നതും ഞാൻ സ്നേഹിച്ചാൽ അവന്റെ കാതും കണ്ണും കയ്യും കാലും ഞാനാകുന്നതുമാണ്. ഇമാം ത്വീബി ഈ ഹദീസിന്റെ അർത്ഥം ഇങ്ങനെ വിവരിക്കുന്നു. അല്ലാഹുവിനോടുള്ള സ്നേഹം അവന്റെ മേൽ ആധിപത്യം നടത്തുന്നതും അല്ലാഹുവിങ്കലേക്കടുപ്പിക്കുന്ന സംഗതികളില്ലാത്തത് അവന്റെ ഹൃദയത്തിൽ നിന്ന് നീക്കം ചെയ്യപ്പെടുന്നതും ദേഹേച്ഛകളിൽ നിന്നെല്ലാം അവൻ വിമുക്തനാകുന്നതും ഏതുഭാഗത്തേക്ക് തിരിഞ്ഞാലും അല്ലാഹുവിനെ ദർശിക്കുന്ന ഹൃദയത്തോടു കൂടി അവൻ നിലകൊള്ളു ന്നതാണ്. അശ്രദ്ധ അവന്റെ ഹൃദയത്തെ വലയം ചെയ്യുകയോ അല്ലാഹു വിനെ ഓർക്കുന്നതിൽ മറവി അവന് വന്നു ചേരുകയോ അവന്റെ ഹൃദയ ത്തിൽ ഇതരവസ്തുക്കളോ സംഭവങ്ങളോ ഉദിക്കുകയോ ചെയ്യുന്നതല്ല. അല്ലാഹുവിനോടുള്ള പ്രേമം അവന്റെ ഹൃദയം അടക്കിഭരിക്കുന്നതാണ്. അപ്പോൾ അല്ലാഹു ഇഷ്ടപ്പെടുന്നതല്ലാതെ അവൻ കാണുകയോ കേൾക്കുകയോ ചിന്തിക്കുകയോ ചെയ്യുന്നതല്ല. ആകയാൽ സ്രഷ്ടാവ്

സൃഷ്ടിയിൽ അവതരിക്കലും സൃഷ്ടിയും സ്രഷ്ടാവും ഒന്നായിത്തീരലും എന്ന അദ്വൈതവും ഈ ഹദീസിന്റെ അർത്ഥത്തിലില്ലതന്നെ. കാരണം, ഒരു വസ്തു മറ്റൊന്നിൽ പ്രവേശിക്കലാണ് അവതരണം. രണ്ട് വസ്തുക്കൾ ഒന്നായിത്തീരലാണ് അദ്വൈതം. അല്ലാഹു അത് രണ്ടിൽ നിന്നും പരിശുദ്ധനാണ്. ശൈഖ് മുഹമ്മദ് റംലി(റ)യുടെ പിതാവിനോട് വഹ്ദത്തുൽ വുജൂദ് (അദ്വൈതമെന്ന അർത്ഥത്തിലുള്ള വഹ്ദത്തുൽ വുജൂദ്) വാദിക്കുന്നവരെ സംബന്ധിച്ച് ചോദിക്കപ്പെട്ടപ്പോൾ അദ്ദേഹം മറുപടി പറയുകയാണ്;അതു വാദിച്ച മുർതദ്ദ് കൊല്ലപ്പെടുകയും അവന്റെ ശവം പട്ടികൾക്ക് എറിഞ്ഞുകൊടുക്കുകയും ചെയ്യേണ്ടതാണ്. കാരണം, അവന്റെ ഈ വാദം ന്യായീകരണമില്ലാത്തതും അവന്റെ കുഫ്റ് ജൂത-ക്രിസ്ത്യാനികളുടേതിനേക്കാൾ കഠോരമേറിയതുമാണ്. (തുഖ്രീബുൽ ഉസൂൽ: പേ:37)

ഈ പറഞ്ഞ വഹ്ദത്തുകളുടെ വുജൂദ് അദ്വൈത സിദ്ധാന്തം എന്ന അർത്ഥത്തിലുള്ള വഹ്ദത്തുൽ വുജൂദാണ്. അല്ലാതെ മേൽ പ്രസ്താവിച്ച യഥാർത്ഥമായ രണ്ടുതരം വഹ്ദത്തുകൾ വുജൂദുകളുമല്ല. കാരണം, വഹ്ദത്തുശ്ശുഹൂദിന്റെ അർത്ഥത്തിലുള്ള വഹ്ദത്തുൽ വുജൂദ് സ്വഹീഹായ ഹദീസിന്റെ വെളിച്ചത്തിൽ തെളിയിക്കുകയാണ്. ദഹ്ലാൻ(റ) ചെയ്തത്. അതിനും പുറമെ മേൽ പറഞ്ഞ ഫത്വയുടെ തൊട്ടടുത്ത ദഹ്ലാൻ(റ)പറയുകയാണ്. സ്രഷ്ടാവ് സൃഷ്ടിയിൽ അവതരിക്കലും സ്രഷ്ടാവും സൃഷ്ടിയും ഒന്നാകലുമല്ലാത്ത വഹ്ദത്തുശ്ശുഹൂദാണ് വഹ്ദത്തുൽ വുജൂദ്. ഇതാണ് യഥാർത്ഥമായ അഭിപ്രായം. ഇടക്ക് വച്ച് അത് രിദ്ദത്താണെന്ന് ദഹ്ലാൻ(റ)പറയുകയോ? അതൊരിക്കലും സംഭവ്യമല്ല. രണ്ടാം അർത്ഥത്തിലുള്ള വഹ്ദത്തുൽ വുജൂദ് ദഹ്ലാൻ(റ)അവിടെ സൂചിപ്പിച്ചിട്ടുപോലുമില്ല. പിന്നെയോ അദ്വൈത സിദ്ധാന്തത്തെ അദ്ദേഹം നിഷേധിച്ചിട്ടുണ്ട്. അതിനാൽ ആ നിഷേധിക്കപ്പെട്ട അദ്വൈത സിദ്ധാന്തത്തിന്റെ തനതായ രൂപം ഫുഖഹാഇന്റെ ഫത്വാകൾകൊണ്ട് തുറന്നുകാണിക്കാൻ വേണ്ടിയാണ് ദഹ്ലാൻ(റ)ആ ഫത്വാ ഉദ്ധരിച്ചത്.

ആകയാൽ സത്യമായ ഒന്നും രണ്ടും അർത്ഥപ്രകാരമുള്ള വഹ്ദത്തുൽ വുജൂദിനെയാണ് നുസ്രത്ത് പത്രാധിപർ ന്യായീകരിച്ചിട്ടുള്ളത്. അതുതന്നെയാണ് സൂഫിയാക്കൾ പറയുന്ന വഹ്ദത്തുൽ വുജൂദ് മുഹമ്മദ് റംലിയുടെ പിതാവ് രിദ്ദത്തും കുഫ്റുമാണെന്നു പറഞ്ഞ വഹ്ദത്തുൽ വുജൂദിനെ (അദ്വൈത സിദ്ധാന്തം) അല്ല പത്രാധിപർ ന്യായീകരിച്ചത്. അതിനെ വിമർശിക്കുകയാണ് ചെയ്തത്. വഹ്ദത്തുൽ വുജൂദ് വിശ്വസിക്കുന്ന നൂരിഷപേലുള്ളവരെ കാഫിറും മുർദ്ദത്തുമാകാൻവേണ്ടി ദഹ്ലാന്റെ തഖ്രീബുൽ ഉസൂലിൽ നിന്നു മുഹമ്മദ് റംലിയുടെ പിതാവിന്റെ ഫത്വമാത്രം എടുത്തുവച്ച് വാലും തലയും ചിലർ മുറിച്ചു കളയുന്നത് ഖേദകരമാണ്. ഇബാറത്തുകളെ വെട്ടിമുറിക്കൽ അവരുടെ പതിവാണ്.

**212.ചോദ്യം:** ഇസ്‌ലാമിക ചട്ടപ്രകാരം ദിവസം മാറുന്നത് മഗ്‌രിബ് മുതൽക്കാണെന്ന് അറിയാൻ കഴിഞ്ഞു. അങ്ങനെയാണെങ്കിൽ നോമ്പിന്റെ നിയ്യത്തിൽ നാളെത്തെനോമ്പ് എന്ന് പറയേണ്ടതില്ലല്ലോ. ഒരു ദിവസത്തിന്റെ ഉള്ളിലുള്ള സമയത്തിന് നാളെ എന്ന് ഉച്ചരിക്കാറുമില്ല. ഇതിന്റെ രഹസ്യമെന്ത്?

**ഉത്തരം:** ദിവസത്തിന്റെ പകലിനെ സംബന്ധിച്ചാണ് 'നാളെ' (ഗദൻ)എന്ന് പറയപ്പെടുന്നത്. രാവും പകലും, എന്ന് ഒരു ദിവസത്തിന്റെ രണ്ട് ഘടകങ്ങളെ സംബന്ധിച്ച് സാധാരണ പറയപ്പെടുകയും ചെയ്യുന്നു. അപ്പോൾ ഒരു ദിവസത്തിന്റെ ഘടകമായ രാത്രിയിൽ മറ്റേഘടകമായ പകലിനെ സംബന്ധിച്ച് നാളെ എന്ന് പറയുന്നത്. സാർത്ഥകമാണ്. നിയ്യത്ത് ചെയ്യുന്ന രാത്രിയോട് അടുത്ത് വരാനിരിക്കുന്ന പകലിനെ നോമ്പ് എന്ന അർത്ഥത്തിലാണ്. സൗമഗദിൻ (നാളെത്തെ നോമ്പ്) എന്ന പദത്തെ മുഗ്നിയ്ല വിവരിച്ചിട്ടുള്ളതും. (മുഗ്നി:1-425)

**213. ചോദ്യം:** ഇസ്‌ലാമിക നിയമപ്രകാരം മരിച്ചവരുടെ ഗുണങ്ങളോ ദോഷങ്ങളോ എണ്ണിപ്പറയാൻ പാടില്ലല്ലോ. പക്ഷേ ഇന്ന് പതിവായി അനുശോചനയോഗം നാട്ടിലുടനീളം ചേരാറുണ്ട്. അനുശോചനയോഗത്തിൽ പുകഴ്ത്തി പറയാറുമുണ്ട്. താങ്കളുടെ അഭിപ്രായമെന്താണ്?

**ഉത്തരം:** മയ്യിത്തിന്റെ ഗുണങ്ങളെ ഉച്ചരിച്ച് നിലവിളിക്കാൻ പാടില്ലെന്നാണ് ഇസ്‌ലാമിക നിയമം. മയ്യിത്തിന്റെ ഗുണങ്ങൾ പറയുന്നതിന് ഇസ്‌ലാമിൽ യാതൊരു വിരോധവുമില്ല. തന്നെയുമല്ല പറയണമെന്ന് ചില ഹദീസുകളിൽ വന്നിട്ടുമുണ്ട്. മരണപ്പെട്ടുപോയ അമ്പിയാക്കളെ പ്രകീർത്തനം ചെയ്യുന്ന പല വാക്യങ്ങളും ഖുർആനിലുള്ളത് സ്മരണീയമാണ്.

**214.ചോദ്യം:** നിക്കാഹ് ചെയ്യുമ്പോൾ വലിയ്യ് എന്റെ മകൾ ഇന്നവളെ നിനക്കു ഞാൻ ഭാര്യയാക്കിതന്നു. എന്ന് പറഞ്ഞുകൊണ്ടുള്ള നികാഹ് സ്വഹീഹാണോ?

**ഉത്തരം:** 'സവ്വജ്തു, അൻകഹ്തു' എന്ന രണ്ടു പദങ്ങൾക്കും ഭാഷയിൽ ഓരോ അർത്ഥമുണ്ട്. ആ രണ്ട് പദങ്ങളിൽ ഏതെങ്കിലും ഒന്നിന്റെ ഭാഷാർത്ഥം ഉപയോഗിച്ചാൽ മാത്രമേ നിക്കാഹ് സ്വഹീഹാവുകയുള്ളൂ. (ഫത്ഹുൽമുഈൻ:281)എന്റെ മകൾ ഇന്നവളെ നിനക്ക് ഞാൻ ഭാര്യയാക്കിത്തന്നു എന്ന വാചകം അത് രണ്ടിൽ ഒന്നിന്റെ ഭാഷാർത്ഥമല്ല.

**215.ചോദ്യം:** നിക്കാഹ് ചെയ്യുമ്പോൾ 'ഞാൻ സ്വീകരിച്ചു'വെന്നോ അത് ഞാൻ സ്വീകരിച്ചുവെന്നോ വരൻ പറഞ്ഞാൽ നിക്കാഹിന്റെ വിധി എന്താണ്?

**ഉത്തരം:** വലിയ്യ് (കൈക്കാരൻ)വരനോട് "എന്റെ മകളെ ഞാൻ നിനക്ക് നിക്കാഹ് ചെയ്തുതന്നു." എന്നതു പോലെത്ത വാചകം പറയു

മ്പോൾ 'ഞാൻ സ്വീകരിച്ചുവെന്നോ'' ''ഞാൻ അത് സ്വീകരിച്ചുവെന്നോ'' ഞാൻ അവളെ സ്വീകരിച്ചുവെന്നോ വരൻ പറഞ്ഞാൽ നിക്കാഹ് സ്വഹീഹാകുന്നതല്ല. തുഹ്ഫ:7-218.

**216.ചോദ്യം:** ഒരു കോഴിയുടെ അറവ് പൂർത്തിയാക്കിയശേഷം അത് പിടഞ്ഞു കിണറ്റിൽ വീണു വെള്ളത്തിൽ വച്ചു ജീവൻപോയി. എന്നാൽ, ആ കോഴിയെ തിന്നുവാൻ പാടുണ്ടോ? 27-6-1976ലെ സുന്നീ ടൈംസിൽ അത് തിന്നാൻ പാടില്ലെന്ന് കണ്ടു. നുസ്രത്ത് പത്രാധിപർ എന്തുപറയുന്നു.

**ഉത്തരം:** അറവിന്റെ ശർത്തായ ഹുൽഖൂമും(ശ്വാസനാളം)മരീഉം (അന്നനാളം)അറ്റാൽ അതിനെ തിന്നാവുന്നതാണ്. ജീവൻ പോകൽ ഒരു പ്രശ്നമല്ല. തിന്നപ്പെടുന്ന ജീവിയുടെ ഹുൽഖമും മരീഉം അറുക്കുന്നതിനാണ് ശറഇയ്യായ അറവ് എന്നു പറയപ്പെടുന്നത്. തുഹ്ഫ:9-322ൽ നിന്ന് ഇതു വ്യക്തമാകും. അറുത്തതിന്റെ ശേഷം ജീവൻ പോകൽ അറവിന്റെ നിബന്ധനയിൽ ആരും പറഞ്ഞിട്ടില്ല. അറുക്കപ്പെട്ടശേഷം വെള്ളത്തിൽ വീണതുകൊണ്ടോ മറ്റോ ജീവൻ പോയാലും അത് അറുക്കപ്പെട്ടതും ഹലാലുമാണ്. ജീവൻ പോകുന്നതിന്റെ മുമ്പ് അതിന്റെ തലവേർപ്പെടുത്താതിരിക്കലും തൊലി ഉരിക്കാതിരിക്കലും, പിരടിയും മുതുവെല്ലും പൊട്ടിക്കാതിരിക്കലും സുന്നത്താണ്. (അൻവാർ:2-358)റൂഹ് പുറപ്പെടുന്നതിന്റെ മുമ്പ് അവയവം മുറിക്കലും അനക്കലും തോൽ ഉരിക്കലും പിരടിപൊട്ടിക്കലും കറാഹത്താണ്. (തുഹ്ഫ:9-325)ഇതുപോലെ നിഹായയിലും മുഗ്നിയിലുമുണ്ട്. ഹുൽഖൂമും മരീഉം അറ്റ് കഴിഞ്ഞാൽ ജീവൻ പോകുന്നതിന്റെ മുമ്പ് തല മുറിക്കുക, പിരടിപൊട്ടിക്കുക മുതലായ ജീവൻ പോകുവാൻ പര്യാപ്തമായ പ്രവർത്തികൾ ചെയ്താൽ അത് സുന്നത്തിനെതിരും കറാഹത്തുമാണെന്ന് മേൽപറഞ്ഞ കിതാബുകളുടെ വാക്യങ്ങളിൽ നിന്ന് വ്യക്തമായതുകൊണ്ട് അങ്ങനെ ചെയ്താൽ തിന്നുന്നതിന് വിരോധമില്ലെന്ന് വെളിവാകുന്നതാണ്. തന്നെയുമല്ല, ഹുൽഖൂമും മരീഉം അറ്റതിനുശേഷം അറവിന് കൊള്ളാത്ത ഒരു മജൂസി അതിനെ പൊളിച്ച് ജീവൻ കളഞ്ഞാലും അത് ഹലാലാകുന്നതാണ് എന്ന് തുഹ്ഫ:9-315ൽ പ്രസ്താവിച്ചിട്ടുണ്ട്. അറുക്കപ്പെട്ട വസ്തു വെള്ളത്തിൽ വീണശേഷം ജീവൻപോകൽ തലമുറിക്കുക പിരടി പൊട്ടിക്കുക മജൂസി വെട്ടിപ്പൊളിക്കുക എന്നിവയിൽ കവിഞ്ഞ മറ്റൊന്നല്ലെന്ന് പറയേണ്ടതില്ലല്ലോ.

കൂടാതെ വേട്ടമൃഗം അമ്പുകൊണ്ട ശേഷം കിണറ്റിൽ വീണു ജീവൻ പോയാൽ അത് ഹലാലാകുകയില്ല. എന്ന് പറഞ്ഞത് ആ വേട്ടമൃഗം അമ്പുകൊണ്ടതിനാൽ ഹർകത് മദ്ബൂഹിന്റെ അവസ്ഥ (യഥേഷ്ടം അനക്കമോ നോട്ടമോ ശബ്ദിക്കലോ ഇല്ലാത്ത അവസ്ഥ)യിലേക്ക് എത്താത്ത സന്ദർഭത്തിലാണ് എന്നു തുഹ്ഫ:9-328ൽ നിന്നും വ്യക്തമാണ്. ആകയാൽ ഹർകത്ത് മദ്ബൂഹിൽ, എത്തിയ വസ്തു അമ്പുകൊണ്ട വേട്ട ജീവിയാ

യലും അറുക്കപ്പെട്ട-ഹുൽഖുമും മരീളം മുറിഞ്ഞിട്ട് ജീവൻ പോകാതെ പിടക്കുന്ന ജീവിയായലും വെള്ളത്തിൽ വീണ് ജീവൻ പോയാൽ അത് ഹലാലും ഭക്ഷിക്കുന്നതിന് വിരോധമില്ലാത്തതുമാണെന്ന് സുവ്യക്തം.

മേൽപറഞ്ഞ കോഴിയെ തിന്നാൻ പാടില്ലെന്ന് സുന്നീംടൈംസിൽ കണ്ടതിൽ ആശ്ചര്യപ്പെടാനൊന്നുമില്ല. തങ്ങൾ പറയുന്നതെന്തും ശറ അ്ആണെന്ന് നടിക്കുന്ന ചില ആധുനിക സമസ്തക്കാർ സുന്നീടൈം സിന്റെ വക്താക്കളിലുണ്ട്. അവരിൽ ആരെങ്കിലും പ്രസ്തുത കോഴിയെ തിന്നൽ ഹറാമാണെന്ന് പറഞ്ഞിട്ടുണ്ടായിരിക്കാം. ഇതുപോലെ പലതും സുന്നീടൈംസിൽ സ്ഥലം പിടിക്കാറുണ്ട്. അതിൽപെട്ട ഒന്നാണ് അതിന്റെ പ്രസ്തുത പംക്തിയിൽ ഖുർആൻ പരിഭാഷയെപ്പറ്റി സമസ്ത തീരുമാന മെടുത്തതായി അറിവില്ല എന്ന് പ്രസ്താവിച്ചത്. മുസ്‌ലിം ലിറ്ററേച്ചർ സൊസൈറ്റി പണ്ടു ഖുർആൻ പരിഭാഷ പുറത്തിറക്കിയപ്പോൾ ഖുർആൻ പരിഭാഷ ചെയ്യാൻ പാടില്ലെന്ന് സമസ്ത തീരുമാനിച്ചതാണ്. ഖുർആൻ പരിഭാഷ ചെയ്യാൻ പഴയ പണ്ഡിതൻമാർ അറച്ചു നിന്നിരുന്നതാണെന്ന് കെ.വിയുടെ പഴയ ഖുർആൻ പരിഭാഷ പ്രകാശനയോഗത്തിൽ വച്ച് പ്രസം ഗിക....മുസ്‌ലിംയാരോട് അന്വേഷിച്ചാൽ സുന്നീടൈംസിന് അതിന്റെ സത്യാവസ്ഥ അറിഞ്ഞേക്കാം. ആ മുസ്‌ലിയാർ സുന്നീംടൈംസിന്റെ ഒരു പ്രത്യേക ജീവനാഡിയാണല്ലോ.

**217.ചോദ്യം:** ജുമുഅ ഖുതുബ അറബിയിൽ തന്നെ ഓതണം. ഖുതുബ ഒരു ഇബാദത്താണ്. റസൂലും സ്വഹാബത്തും അറബിഭാഷയിലാണ് ഓതി യത്. ഇതാണല്ലോ സുന്നികളുടെ വാദം. ഖുതുബ ജനങ്ങളോടുള്ള ഉൽബോധനമാണ്. അതുകൊണ്ട് ഖുതുബ ജനങ്ങൾക്ക് മനസ്സിലാകുന്ന ഭാഷയിൽ ആയിരിക്കണമെന്ന അഭിപ്രായം മറുഭാഗത്തും. ഇബ്നു ഹജ റിനിൽ ഹൈതമി(റ) പറയുന്നു: മറന്നുപോകാത്തവിധം മതപരമായ മുഖ്യ വിഷയങ്ങളെ സംബന്ധിച്ച ഉൽബോധനമാണ് ഖുതുബയുടെ ലക്ഷ്യം. ഖൽയൂബി പറയുന്നു. അറബി അറിയുമെങ്കിൽ കൂടി നിർബന്ധ ഘടക ങ്ങളല്ലാത്തതിൽ അറബി ഒഴിച്ചുള്ള ഭാഷ ബുദ്ധിമുട്ടുണ്ടാക്കില്ല. ഇബ്നു ഖാസിം പറയുന്നു. ഖുതുബയുടെ നിർബന്ധ ഘടകങ്ങൾ അറബിയിലാ യിരിക്കണമെന്ന് പറഞ്ഞതിനാൽ അവ അല്ലാത്തത് പുറത്തുപോന്നു. അവ അറബിയല്ലാത്തതിൽ അനുവദനീയമാണ്. അപ്പോൾ ശാഫിഈ മദ്ഹ ബിലെ പ്രബലമായ അഭിപ്രായങ്ങൾ ഖുതുബ മാതൃഭാഷയിൽ ആവണ മെന്നല്ലേ? പത്രാധിപർ എന്തുപറയുന്നു?

**ഉത്തരം:** മറന്നുപോകാത്തവിധം മതപരമായ മുഖ്യവിഷയങ്ങളെ സംബന്ധിച്ച ഉൽബോധനമാണ് ഖുതുബയുടെ ലക്ഷ്യമെന്ന് ഇബ്നുഹ ജർ(റ) പറഞ്ഞിട്ടുണ്ടെങ്കിൽ ഖുതുബ അറബി അല്ലാത്ത ഭാഷയിൽ ഓത ണമെന്ന് അതുകൊണ്ടു വന്നുചേരുകയില്ല. കാരണം, ഖുതുബ അറബി ഭാഷയിലായിരിക്കൽ ശർത്താണെന്ന് ഇബ്നുഹജറും(റ)മറ്റും പറഞ്ഞതാ

ണ്. 'ഏത് ചെറിയ എഴുത്തും വായിക്കാം.' എന്ന് ഒരു കണ്ണടയെ പറ്റി പരസ്യം ചെയ്താൽ വായിക്കുന്നവർ എഴുത്ത് പഠിച്ചവരായിരിക്കണമെന്ന് നിബന്ധനയുണ്ടല്ലോ. അതുപോലെ മതപരമായ മുഖ്യവിഷയങ്ങളെ സംബന്ധിച്ച ഉൽബോധനമാണ് ഖുതുബയുടെ ലക്ഷ്യമെന്ന് ഇബ്നുഹജർ(റ)പറഞ്ഞതിന് ഭാഷ അറബിയായിരിക്കണമെന്ന നിബന്ധനയും കൂടിയുണ്ട്. ഖൽയൂബിയും, ഇബ്നുഖാസിമും എല്ലാം പറയുന്നത് അർകാൻ (നിർബന്ധഘടകങ്ങൾ) അല്ലാത്തത് അറബിയല്ലാത്ത ഭാഷയിൽ കൊണ്ടുവന്നാൽ അത് അർകാനിനെ ഉപദ്രവിക്കുകയില്ല എന്നാണ്. ജനങ്ങളെ ബുദ്ധിമുട്ടാക്കുകയില്ല എന്നല്ല. നിർബന്ധ ഘടകങ്ങളല്ലാത്തത് അറബിയല്ലാത്ത ഭാഷയിൽ അനുവദനീയമാണെന്ന് പറഞ്ഞിട്ടുണ്ടെങ്കിൽ അതു ചെയ്യേണ്ടതാണ് എന്ന് അതിനർത്ഥവുമില്ല. അതിനാൽ, ശാഫിഈ മദ്ഹബിലെ പ്രബല കിതാബുകളുടെ അഭിപ്രായത്തിന്റെ വെളിച്ചത്തിൽ ഖുതുബ മാതൃഭാഷയിലാവണമെന്ന് തെളിയുന്നില്ല. നേരെമറിച്ച് അർകാനുകൾ അറബി ഭാഷയിലായിരിക്കൽ നിർബന്ധവും അർകാനുകളല്ലാത്തത് ഇതരഭാഷയിലാകൽ നല്ലതിനെതിരും കറാഹത്തുമാണ്, എന്നാണ് ശാഫിഈ മദ്ഹബിലെ പ്രബല കിതാബുളിൽ നിന്നു തെളിയുന്നത്.

**218.ചോദ്യം:** പ്രസംഗിക്കുന്ന സമയത്ത് പ്രാസംഗികൻ ശ്രോദ്ധാക്കളുടെ മുഖം കണ്ടാലേ വേണ്ട വിധത്തിൽ പ്രസംഗിക്കാനും വിഷയം അവതരിപ്പിക്കാനും സാദ്ധ്യമാവുകയുള്ളൂ. അതുപോലെ പ്രാസംഗികന്റെ മുഖം ശ്രോതാക്കളും കാണണം. എങ്കിലെ പറയുന്ന വിഷയം ശ്രോതാക്കളുടെ മനസ്സിൽ തട്ടുകയുള്ളൂ. അപ്പോൾ ശ്രോദ്ധാക്കളുടെ കൂട്ടത്തിൽ അന്യസ്ത്രീകൾ ഉണ്ടെങ്കിൽ അവർക്ക് പ്രാസംഗികന്റെയും പ്രാസംഗികന് അന്യസ്ത്രീകളുടെയും മുഖം ദർശിക്കുന്നതിന് വിരോധമുണ്ടോ? ചില മത പ്രസംഗസദസ്സുകളിൽ ഇപ്രകാരം പരസ്പരം കാണുന്നതിന് സൗകര്യം ചെയ്തുകൊടുത്തുകാണുന്നു. അതുകൊണ്ട് ആ കാണൽ തെറ്റല്ല എന്ന് മനസ്സിലാക്കാമോ?

**ഉത്തരം:** അന്യസ്ത്രീ പുരുഷൻമാരുടെ ദർശനം വിരോധമാണ്. പക്ഷേ, ചില സന്ദർഭങ്ങളിൽ അതു അനുവദനീയമാണ്. ആ കൂട്ടത്തിൽ സ്ത്രീകളുടെ മുഖം കണ്ടാൽ പ്രസംഗംവേണ്ട വിധത്തിൽ വന്നുകിട്ടൽ പെട്ടിട്ടില്ല. അതുകൊണ്ട് വല്ല മതപ്രസംഗ സദസ്സുകളിലും അതിന് സൗകര്യം ചെയ്തുകൊടുത്തിട്ടുണ്ടെങ്കിൽ അതു തെറ്റാണ്.

**219.ചോദ്യം:** കേരള ഗവൺമെന്റിന്റെ 4-ാം ക്ലാസിലെ 'ഖിറാഅത്ത് കേരള' 15-ാം പാഠത്തിൽ സ്ത്രീകൾ പുരുഷൻമാരോടുകൂടി പെരുന്നാൾ നമസ്കരിക്കുന്നതിന്റെ ഫോട്ടോ കൊടുത്തിട്ടുണ്ട്. ഇത് ഈദ്ഗാഹിൽ പോയി പുരുഷൻമാരോടുകൂടി ജമാഅത്തായി നമസ്കരിക്കുന്നതിന് സ്ത്രീകളെ പ്രേരിപ്പിക്കുന്നത് കൊണ്ട് ആ പാഠം പിൻവലിക്കേണ്ടതാണെന്ന് സുന്നികളുടെ ആധികാരിക സംഘടനയായ സമസ്തകേരള ജംഇയ്യത്തുൽ ഉലമാ

വാദിക്കുന്നു. സ്ത്രീകളിൽ യുവതികൾപോലും ഈദ്ഗാഹിൽ പോയി ജമാഅത്തിൽ പങ്കുചേരേണ്ടതാണെന്നും വല്ല സ്ത്രീകൾക്കും മുഖംമൂടി ഇല്ലെങ്കിൽ അവളുടെ സഹോദരി അവൾക്ക് ഇരവു കൊടുക്കേണ്ടതാണെന്നും റസൂൽ(സ)ആജ്ഞാപിച്ചതായി സ്വഹീഹ് ബുഖാരിയിൽ കാണുന്നു. പ്രസ്തുത ഹദീസ് വ്യക്തമായി തന്നെ സ്ത്രീകൾ പുരുഷൻമാരോടുകൂടി പെരുന്നാൾദിവസം ഈദ്ഗാഹിൽ ചെന്ന് ജമാഅത്തായി നമസ്കരിക്കണമെന്ന് ആജ്ഞാപിക്കുന്നുണ്ട്. അതുകൊണ്ട് കേരളത്തിലെ ഉന്നത അറബികോളേജുകളായ പട്ടിക്കാട് ജാമിഅ:നൂരിയ്യ വണ്ടൂർ, ജാമിഅ: വഹബിയ്യ: തുടങ്ങിയ കോളേജുകളുടെ സിലബസ്സുകളിൽ നിന്ന് സ്വഹീഹ് ബുഖാരി തന്നെയോ അല്ലെങ്കിൽ പ്രസ്തുത ഹദീസോ നീക്കം ചെയ്യേണ്ടതല്ലേ? അതിനെന്താണ് സമസ്ത: മുറവിളി കൂട്ടാത്തത്? ഇതിന്റെ രഹസ്യം വെളിവാക്കാമോ?

**ഉത്തരം:** മേൽപറഞ്ഞ കോളേജുകളിലും മറ്റും സ്വഹീഹുൽ ബുഖാരി പോലത്ത കിതാബുകൾ അദ്ധ്യാപനം ചെയ്യുന്നത് പ്രഗത്ഭ പണ്ഡിതന്മാരാണ്. സ്കൂളിലെ നാലാം തരത്തിൽ അദ്ധ്യാപനം നടത്തുന്നത് അത്തരം പ്രഗത്ഭ പണ്ഡിതൻമാരല്ലല്ലോ. ആശിക്കപ്പെടാത്ത കിഴവികൾക്കും അവരെപോലത്തവർക്കും പെരുന്നാൾ നമസ്കാരത്തിൽ സംബന്ധിക്കൽ സുന്നത്താണ്. യുവതികൾക്കു ഭംഗിയുള്ളവർക്കും ആശിക്കപ്പെടുന്നവർക്കും പെരുന്നാൾ നമസ്കാരത്തിൽ സംബന്ധിക്കൽ കറാഹത്തുമാണ്. (ശറഹുൽമുഹദ്ദബ്:5-9 നോക്കുക) അറബി കോളേജുകളിലും മറ്റും സ്വഹീഹുൽബുഖാരി അദ്ധ്യാപനം ചെയ്യുന്ന പണ്ഡിതൻമാർ ശാഫിഈ മദ്ഹബിലെ പ്രബല കിതാബുകളുടെ വെളിച്ചത്തിൽ ആ ഹദീസിനെ അദ്ധ്യേതാക്കൾക്കു വിവരിച്ച് കൊടുക്കുന്നതാണ്-അഥവാ യുവതികൾക്കും അവരെപ്പോലത്തവർക്കും ഈദ്ഗാഹിൽ പോയി ജമാഅത്തിൽ പങ്കുചേരൽ കറാഹത്താണ് എന്ന് വിവരിച്ചുകൊടുക്കുന്നതാണ്. അതിനാൽ സിലബസ്സ് മാറ്റുവാനോ ഹദീസ് നീക്കം ചെയ്യുവാനോ മുറവിളികൂട്ടുന്ന പ്രശ്നമേ ഉദിക്കുന്നില്ല.

പക്ഷേ, ആധുനിക സമസ്തക്കാരിൽ ചിലർ അത് ഹറാമാണെന്ന് പറയുന്നത് ശാഫിഈ മദ്ഹബിന്ന് നിരക്കാത്തതാണ്. ശാഫിഈ മദ്ഹബിന്നെതിരായി സ്ത്രീകൾ ഈദ്ഗാഹിൽ പോയി ജമാഅത്തായി നമസ്കരിക്കൽ ഹറാമാണെന്ന് അവർ വാദിക്കുമ്പോൾ അത് വേണ്ടതാണെന്ന് പുത്തൻപ്രസ്ഥാനകാരായ നദ്‌വത്തുകാർ വാദിക്കുകയും മേൽപറഞ്ഞ ഹദീസിനെ തങ്ങൾക്ക് ലക്ഷ്യമായി അവർ പൊക്കിപ്പിടിക്കുകയും ചെയ്യുന്നു. എന്നാൽ, ആ ഹദീസ് നദ്‌വത്തുകാർക്ക് ലക്ഷ്യമാകുകയോ ശാഫിഈ മദ്ഹബിന് വിരുദ്ധമാകുകയോ ചെയ്യുന്നതല്ല. കാരണം, ആ ഹദീസിന്റെ വിവക്ഷ പലതാകുവാനും സാദ്ധ്യതയുണ്ട്. പലതിനും സാദ്ധ്യതയുള്ളത് തെളിവിന് പറ്റുകയില്ലെന്ന് ശാഫിഈ ഇമാം(റ)വ്യക്തമാക്കീയിട്ടുണ്ട്.

കൂടാതെ ഈദ്ഗാഹിലേക്ക് ഋതുമതികളായ സ്ത്രീകളും കൂടി
പോകണമെന്നും നമസ്കാരത്തിൽ നിന്ന് അവർ ഒഴിഞ്ഞുനില്ക്കണ
മെന്നും ആ ഹദീസിലുണ്ട്. പുരുഷൻമാരും കുട്ടികളുമെല്ലാം സന്തോഷഭ
രിതരായി ഈദ്ഗാഹിലേക്ക് പോകുമ്പോൾ സ്ത്രീകൾ മാത്രം വീടുക
ളിൽ അവശേഷിച്ചാൽ മദീനയുടെ ചുറ്റുവശത്തും താമസിക്കുന്ന
ഗത്ഫാനികളെ പോലുള്ള ശത്രുക്കൾ സ്ത്രീകളെ തട്ടിക്കൊണ്ടുപോകു
കയാണെങ്കിൽ അതിന് യാതൊരു തടസ്സവുമുണ്ടായിരിക്കുകയില്ല. അത്
ഭയപ്പെട്ടതുകൊണ്ടാണ് ഋതുമതികൾ പോലും ഈദ്ഗാഹിൽ സമ്മേളി
ക്കണമെന്ന് നബി(സ)ആജ്ഞാപിച്ചത്. ഇതുപോലെ പലതും ഇത്തരം
പല സാദ്ധ്യതകളുമുള്ള സ്ഥിതിക്ക് പ്രസ്തുത ഹദീസ് പുത്തൻപ്രസ്ഥാ
നക്കാർക്ക് (ഈദ്ഗാഹിൽ പോയി സ്ത്രീകളും ജമാത്തായി നമസ്കരി
ക്കണമെന്ന് വാദിക്കുന്നവർക്ക്) തെളിവിനു പറ്റുകയില്ല. ശാഫിഈ മദ്ഹ
ബിന് ആ ഹദീസ് എതിരുമില്ല.

**220.ചോദ്യം:** ജമാഅത്ത് നമസ്കാരം 'ഫറളുകിഫാ'യാണെന്ന അഭി
പ്രായപ്രകാരം വിദേശികളായ മുദർരിസുമാരും മുതഅല്ലിമീങ്ങളും അത്
നിർവ്വഹിച്ചാൽ 'ഫറളുകിഫാ' നിറവേറുമോ?

**ഉത്തരം:** 'മുഅ്തമദ്' പ്രകാരം ജമാഅത്ത് നമസ്കാരം ഫറളുകി
ഫായാണ്. മുദർരിസുമാരും മുതഅല്ലിമീങ്ങളും മുഖീമുകൾ (മുസാഫിറ
ല്ലാത്തവർ)ആയതിനാൽ അവരെക്കൊണ്ടു അത് നിറവേറുന്നതാണ്. മുസാ
ഫിരീങ്ങൾക്ക് ജമാഅത്ത് സുന്നത്തേയുള്ളൂ. തുഹ്ഫ:2-250-51ൽ നിന്ന്
അത് വ്യക്തമാകുന്നതാണ്.

**221.ചോദ്യം:** ചില 'മുരീദ്'മാരുടെ ദിക്റുകളിലും ഔറാദുകളിലും 'ശഖീ
ശൈഉൻലില്ല' അബുൽഖാസിം ശൈഉൻലില്ലാ എന്നിങ്ങനെ പറയാറുണ്ട്.
അവയുടെ ഉദ്ദേശ്യമെന്താണ്.

**ഉത്തരം:** ശൈഖീശൈഉൻലില്ല 'മുഹ്യിദ്ദീൻ ശൈഉൻലില്ലാ'
മുതലായ ദിക്റുകളുടെ ഉദ്ദേശ്യം "ആരെങ്കിലും അല്ലാഹുവിന്റെ സ്വന്ത
ക്കാരായാൽ അല്ലാഹു അവരുടെയും സ്വന്തക്കാരനാകും. എന്ന തിരുവച
നത്തിലേക്ക് ഇശാറത്ത് ചെയ്യലാണ്. അതായത് എന്റെ ശൈഖു-മുഹ്യു
ദ്ദീൻ ശൈഖ് മുതലായവർ അല്ലാഹുവിന്റെ സ്വന്തക്കാരായത്കൊണ്ട്
അല്ലാഹു അവരുടെയും സ്വന്തക്കാരനാണ്. എന്ന് താല്പര്യം.

**222.ചോദ്യം:** നാല് വ്യക്തികൾ ഒന്നിച്ച് പൈസ എടുത്ത് ഒരു വയൽ വാ
ങ്ങി. ആ വയലിൽ ആകെ വിളയുന്ന നെല്ല് സകാത്ത് കൊടുക്കാനുള്ള
നിസ്വാബും ഉണ്ട്. ഓരോരുത്തർക്കുമുള്ള വിഹിതം തിരിച്ചാൽ ആർക്കും
നിസ്വാബ് പൂർത്തിയാകുകയുമില്ല. എന്നാൽ അതിന് സകാത്തുണ്ടോ?

**ഉത്തരം:** ഒരാൾ സ്വന്തമായോ അവർ കൂട്ടായോ കൃഷിചെയ്തതാ
ണെങ്കിൽ സകാത്തിന്റെ നിസ്വാബ് വിളവുണ്ടായാൽ സകാത്ത് കൊടു

ക്കേണ്ടതാണ്. ഓരോരുത്തരും വേറെവേറെ കൃഷിചെയ്യുകയും ഓരോരുത്തർക്കും നിസ്വാബില്ലാതിരിക്കുകയും ചെയ്താൽ ആരും സകാത്ത് കൊടുക്കേണ്ടതില്ല.

**223.ചോദ്യം:** ഒരാൾ മറ്റ് ദിക്കിൽ വച്ച് മരണപ്പെട്ടാൽ അവിടെ നിന്ന് മയ്യിത്ത് നമസ്കരിക്കുന്നതിന്റെ മുമ്പ് സ്വന്തം മഹല്ലിലേക്ക് മയ്യിത്ത് നീക്കം ചെയ്യാൻ പാടുണ്ടോ?

**ഉത്തരം:** മയ്യിത്ത് നീക്കം ചെയ്യാൻ അനുവദിക്കപ്പെട്ട സന്ദർഭത്തിലും അത് പാടില്ല.

**224.ചോദ്യം:** 'സുന്നീ ടൈംസ്' 43-ാംലക്കത്തിൽ (27-6-1976)'അറുത്ത കോഴി പിടഞ്ഞ് കിണറ്റിൽ വീണ് ജീവൻ നഷ്ടപ്പെട്ടാൽ ഭക്ഷിക്കാമോ?' എന്ന ചോദ്യത്തിന് 'പാടില്ല' എന്ന് ഉത്തരം നല്കിയത് പിശകാണ്. 'വെടിവച്ച് കിണറ്റിൽ വീണ പക്ഷിയെ ഭക്ഷിക്കാമോ' എന്ന കെ.സി.ചെറുവായൂരിന്റെ ചോദ്യത്തിന് ഉത്തരമായി ചേർത്ത് പോയതാണത്. ഈ പ്രശ്നം ഒരു പത്രം വളരെ പ്രധാന്യത്തോടെ പ്രസിദ്ധീകരിച്ച് സുന്നിടൈംസിനേയും അതിന്റെ വക്താക്കളേയും കരിവാരിത്തേക്കാൻ ശ്രമിച്ചതായി 'അലിഫിന്' അറിയാം. പലവട്ടം മറുപടി പറഞ്ഞുപോയ കാര്യങ്ങൾ കൂടി കുത്തിപ്പൊക്കി നിഷേധങ്ങളും തിരുത്തലുകളുമൊന്നും പത്രത്തിന്റെ തിരുദൃഷ്ടിയിൽ പെടാറില്ല-വികലമാക്കാനും ശ്രമിച്ചിട്ടുണ്ട് എന്ന് സുന്നീടൈംസ് 48 -ാംലക്കത്തിൽ കിണറ്റിൽ വീണ കോഴി ഒരു വിശദീകരണം എന്ന തലക്കെട്ടിൽ പ്രസിദ്ധീകരിച്ചതുകണ്ടു. ഈ വിശദീകരണത്തിൽ നിന്ന് മനസ്സിലാകുന്നത് വെടിവച്ച പക്ഷി കരയിൽ വീണ് ജീവൻ നഷ്ടപ്പെട്ടാൽ ഭക്ഷിക്കാമെന്നല്ലേ? പത്രാധിപരുടെ പ്രതികരണമെന്ത്?

**ഉത്തരം:** ഇന്നത്തെ തോക്കുകൊണ്ടു പക്ഷികളെ വെടിവയ്ക്കൽ തന്നെ ഹറാമാണ്. എന്നിട്ടുവേണ്ടേ ഭക്ഷിക്കുവാൻ. വെടിവച്ചതുകൊണ്ട് ജീവൻ പോയത് ഒരു നിലയിലും ഭക്ഷിക്കുവാൻ പാടില്ല. (തുഹ്ഫ:9-328,29 നോക്കുക.

ടിപ്പുവിന്റെ പടയോട്ടം പോലത്തവയല്ലാത്ത ദീനീവിഷയങ്ങൾ ടൈംസിൽ കണ്ടാൽ അതപ്പടി വിശ്വസിക്കരുതെന്നും പണ്ഡിതൻമാരോടന്വേഷിച്ചു വേണം അവസ്വീകരിക്കുവാനെന്നും മുമ്പൊരിക്കൽ ഒരു ലേഖകൻ നുസ്രത്തിൽ എഴുതിയത് സ്മരണീയമാണ്. ടൈംസിൽ പ്രസ്താവിച്ച വാസ്തവവിരുദ്ധമായ കാര്യങ്ങളുടെ യാഥാർത്ഥ്യം നുസ്രത്ത് പോലത്ത പത്രങ്ങൾ വ്യക്തമാക്കുമ്പോൾ ആ പത്രങ്ങളെ തെറിപറയൽ ടൈംസിന്റെ നിത്യപതിവാണ്. മുസൈലിമത്ത് മിഥ്യവാദിയാണെന്ന് ഞങ്ങൾക്കറിയാമെങ്കിലും സത്യംപറയുന്ന മുഹമ്മദിനേക്കാളും കള്ളം പറയുന്ന മുസൈലിമത്തിനേയാണ് ഞങ്ങൾ ഇഷ്ടപ്പെടുന്നത് എന്ന് പറഞ്ഞ കുറേ അനുയായികൾ മുസൈലിമത്തിനുണ്ടായതുപോലെ ടൈംസിനു

മുണ്ട്. അതിൽ അത്ഭുതപ്പെടാനൊന്നുമില്ല.

**225.ചോദ്യം:** നു:പുസ്തകം:8, ല:7ൽ കെ.കെ.ഹസ്സൻ മുർക്കനാടിന്റെ ചോദ്യത്തിന് (220-ാം ചോദ്യം) നല്കിയ മറുപടിയിൽ യുവതികൾ പോലത്തവർക്ക് ഈദ്ഗാഹിൽ പോയി ജമാഅത്തിൽ പങ്കുചേരൽ കറാഹത്താണ്. പക്ഷേ, ആധുനിക സമസ്തക്കാരിൽ ചിലർ അത് ഹറാമാണെന്ന് പറയുന്നത് ശാഫിഈ മദ്ഹബിന് നിരക്കാത്തതാണ്. എന്ന് എഴുതിക്കണ്ടു. ആധുനിക സമസ്തയിലെ ചിലർ നിരുപാധികം അത് ഹറാമാണെന്ന് പറഞ്ഞിട്ടുണ്ടോ? അവർ ചില ഉപാധിയോടെയാണല്ലോ ഹറാമാണെന്ന് പറഞ്ഞത്. അവർ പറഞ്ഞ ഉപാധി താഴെകൊടുക്കുന്നു. നാശം തോന്നുന്നേടത്തും വികാരം തോന്നുന്ന നിലക്കും പോകാൻ പാടില്ല എന്നത് തന്നെ ഹറാമാകാൻ കാരണം. ഇ.കെ.ഹസ്സൻ മുസ്‌ലിയാർ പറഞ്ഞതാണിത്. (മാതൃഭൂമി, 14-5-1976)എന്നാൽ സ്ത്രീകൾ ജമാഅത്തിന് പോകുന്നത് കൊണ്ട് അവൾക്കോ അവൾ കാരണമായി മറ്റുള്ളവർക്കോ നാശം ഉണ്ടാകുമെന്ന് ഭയമുണ്ടെങ്കിൽ പള്ളിയിലേക്ക് ജമാഅത്തിനു പോകൽ ഹറാമാണെന്ന് ഇബ്നുഹജറിനിൽ ഹൈതമി(റ)തുഹ്ഫ:2-256ലും, സ്ത്രീകൾ പുരുഷൻമാരോടു കൂടെയുള്ള ജുമുഅ ജമാഅത്ത് മുതലായവയിൽ പങ്കെടുക്കാൻ ഹറാമാണെന്ന് ഉറപ്പിച്ചു പറയുകയും അത്കൊണ്ട് ഫത്‌വാ നല്കുകയുമാണ് സത്യം. ഇതത്രെ നമ്മുടെ മദ്ഹബിന്റെ സംക്ഷിപ്തം എന്ന് ഇബ്നു ഹജർ തന്നെ ഫതാവൽ കുബ്റാ 1-204ലും പറഞ്ഞിരിക്കെ ആധുനികക്കാർ പറയുന്നത് ശാഫിഈ മദ്ഹബിന് നിരക്കാത്തതാണെന്ന് പത്രാധിപർ പറഞ്ഞത് ശരിയാണോ? അതോ ഇബ്നു ഹജറും അന്നത്തെ ആധുനികക്കാരനായിരുന്നോ?

**ഉത്തരം:** ആശിക്കപ്പെടാത്ത കിഴവികൾക്കും അവരെ പോലത്തവർക്കും പെരുന്നാൾ നമസ്കാരത്തിൽ സംബന്ധിക്കൽ സുന്നത്താണ്. യുവതികൾക്കും ഭംഗിയുള്ളവർക്കും ആശിക്കപ്പെടുന്നവർക്കും പെരുന്നാൾ നമസ്കാരത്തിൽ സംബന്ധിക്കൽ കറാഹത്തുമാണ്. ശറഹുൽമുഹദ്ദബ്:5-9 നോക്കുക! എന്ന് പറഞ്ഞതിന്റെ ശേഷമാണ് യുവതികൾ പോലത്തവർ ഈദ്ഗാഹിൽ പോയി ജമാഅത്തിൽ പങ്കുചേരൽ കറാഹത്താണ്. പക്ഷേ, ആധുനിക സമസ്തക്കാരിൽ ചിലർ അതു ഹറാമാണെന്ന് പറയുന്നത് ശാഫിഈ മദ്ഹബിന് നിരക്കാത്തതാണ്. എന്ന് കെ.കെ.ഹസ്സന്റെ ചോദ്യത്തിന്റെ ഉത്തരത്തിൽ നുസ്രത്ത് പ്രസ്താവിച്ചത് ശാഫിഈ മദ്ഹബിന് നിരക്കാത്തതാണ് എന്ന് നുസ്രത്തിൽ പ്രസ്താവിച്ചത് തികച്ചും ശരിയാണ്. ഇമാം നവവി(റ)യുടെ ശറഹുൽ മുഹദ്ദബിന്റെ മേൽവാക്യം തന്നെ അതിന് മതിയായ തെളിവുമാണ്.

ആശിക്കപ്പെടാവുന്ന സ്ത്രീകൾ പള്ളിയിൽ ജമാഅത്തിന് ഹാജറാകൽ കറാഹത്തുമാണ്. എന്നു പറഞ്ഞതിന്റെ തൊട്ടടുത്താണ് ഭർത്താവിന്റെ സമ്മതമില്ലാതിരിക്കുകയോ (വിവാഹിതകൾക്ക്)ഫിത്ന (വ്യഭിചാ

രാതികൾ) ഭയപ്പെടുകയോ ചെയ്താൽ ജമാഅത്തിന് പോകൽ ഹറാമാണ്. എന്ന് ഇബ്നു ഹജർ(റ)തുഹ്ഫ:2-256ൽ പറഞ്ഞത്. സ്ത്രീകൾ പള്ളിയിൽ ഹാജരാകുന്നതിന്റെ തനതായ നിയമം കറാഹത്തും വേറെചില കാര്യങ്ങൾ വന്ന് ചേർന്നാലുള്ള നിയമം ഹറാമുമാണ് എന്നാണ്. തുഹ്ഫയിൽ പറഞ്ഞതിന്റെ സാരം.

പല ഇമാമീങ്ങളുടെയും പ്രസ്താവനകൾ ഉദ്ധരിച്ചുകൊണ്ട് സ്ത്രീകൾ ജമാഅത്തിന് പോകൽ കറാഹത്താണെന്നും തെറ്റായ കാര്യങ്ങൾ വന്നുചേരുമ്പോൾ ഹറാമാണെന്നും സ്ഥിരപ്പെടുത്തിയ ശേഷമാണ്. "ഇതത്രെ നമ്മുടെ മദ്ഹബിന്റെ സംക്ഷിപ്തം" എന്ന് ഫതാവായിൽ ഇബ്നു ഹജർ(റ)പ്രസ്താവിച്ചത്. സ്ത്രീകൾ പുരുഷൻമാരോടു കൂടെയുള്ള ജുമുഅ ജമാഅത്ത് മുതലായവയിൽ പങ്കെടുക്കൽ ഹറാമാണെന്ന് ഉറപ്പിച്ച് പറയുകയും അതുകൊണ്ട് ഫത്വ നല്കുകയുമാണ് സത്യം എന്നത് ഇബ്നുഹജറി(റ)ന്റെ പ്രസ്താവനയല്ല. മറ്റൊരാളുടെ വാക്ക് ഉദ്ധരിച്ചതിന്റെ അവസാനഭാഗമാണത്. അതും തന്നെ തെറ്റായ കാര്യങ്ങൾ സംഭവിച്ചുകൊണ്ടുപോകുന്നതിനെ സംബന്ധിച്ചുമാണ്. ഫതാവൽ കുബ്റാ നോക്കിയവർക്ക് അക്കാര്യം വ്യക്തമാകുന്നതാണ്. പ്രസ്തുത ആളുടെ വാക്ക് അവസാനിച്ചുവെന്ന് കുറിക്കാൻ ഇബ്നുഹജർ(റ)നല്കിയ ചിഹ്നം ചോദ്യകർത്താവിന് മനസ്സിലാക്കാനുള്ള കഴിവില്ലാത്തതിനാൽ അതിനെ ഇബ്നു ഹജർ(റ)യുടെ പിരടിയിൽ വച്ചു കെട്ടിയതോ അതേ അപ്രകാരം അടർത്തി എടുത്ത് കൊണ്ട് ചില ദിനപത്രങ്ങളിൽവന്ന ആധുനികരുടെ ലേഖനത്തെ ചോദ്യകർത്താവ് അനുകരിച്ചതോ എന്തോ?

ആകയാൽ യുവതികളെ പോലുള്ളവർ ജമാഅത്തിൽ പങ്കുചേരൽ സ്വന്തം നോക്കുന്നതായാൽ കറാഹത്തും ഭർത്താവിന്റെ സമ്മതമില്ലാതിരിക്കൽ, അന്യപുരുഷൻമാരോട് ഇടകലരൽ, വ്യഭിചാരം മുതലായ ഫിത്ന ഭയപ്പെടൽ തുടങ്ങിയ തെറ്റായ കാര്യങ്ങൾ അതിനോട് ബന്ധപ്പെടുന്നതായാൽ അത് ഹറാമുമാണ്. ഈ ഹറാം ജമാഅത്തിന് പോകുന്നതിൽമാത്രം ഒതുങ്ങി നില്ക്കുന്നതുമല്ല. വഅളു കേൾക്കാൻ പോകൽ, കുളിക്കാൻപോകൽ, അങ്ങാടിയിൽ പോകൽ ചികിത്സക്ക് പോകൽ മുതലായവക്കും ബാധകമാണ്. ഇത്തരം വിഷയങ്ങളെ സംബന്ധിച്ച് പൊതുവിൽ ഹറാമാണെന്ന് പറഞ്ഞുകൂടാ. എന്ന് ഇഹ്യാ:1-102ൽ നിന്ന് വ്യക്തമാകും.

ചില ആധുനിക സമസ്തക്കാർ നിരുപാധികം അത് ഹറാമാണെന്ന് പറഞ്ഞത് അവരുടെ പ്രസിദ്ധീകരണങ്ങളിലുണ്ട്. നിങ്ങൾ വീട്ടിൽ അടങ്ങി ഒതുങ്ങി ഇരിക്കുക. എന്ന ഖുർആൻ സൂക്തവും വീട്ടിന്റെ അന്തർഭാഗത്ത് വച്ച് നമസ്കരിക്കണമെന്ന് നിർദ്ദേശിക്കുന്ന നബി വചനവും ആർക്കും അറിയാമെന്നിരിക്കെ സ്ത്രീകൾ പുരുഷൻമാരോടൊത്ത് നമസ്കരിക്കാൻ പോകൽ അനുവദനീയമല്ലെന്ന് വ്യക്തമാക്കാൻ ഇതിലധികം എന്തു തെളിവാണ് വേണ്ടതെന്ന് ഉലമാക്കൾ ചോദിച്ചു. (സുന്നീടൈംസ് 1976 ജൂലായ്

6) മാതൃഭൂമി റിപ്പോർട്ടിനെ സംബന്ധിച്ച് ഒന്നും പറയേണ്ടതില്ല. ബഹു. ഇ.കെ.ഹസ്സൻ മുസ്‌ലിയാർ ആ ആധുനികരിൽ പെട്ടിട്ടില്ലെന്നും വരാം. വെടിവച്ച പക്ഷി അറുത്ത കോഴിയായി പിഴച്ച കാലമാണല്ലോ ഇത്!

**226. ചോദ്യം:** എന്റെ മഹല്ലിൽ പെട്ട ഒരു പെണ്ണിനെ അവളുടെ ഭർത്താവ് 20-5-76ന് രണ്ട് ത്വലാഖ് ചൊല്ലിയിരുന്നു. പിന്നീട് അവളുടെ പിതാവ് നിന്റെ ഇദ്ദ എന്നേയ്ക്കു അവസാനിക്കും? എന്ന് 25-6-76ന് അവളോട് ചോദിച്ചപ്പോൾ ''എന്റെ ഇദ്ദ കഴിഞ്ഞിരിക്കുന്നുവെന്നും കാര്യം തീർത്തപ്പോഴുള്ള വെടുപ്പോടും കൂടി മൂന്ന് വെടുപ്പ് കഴിഞ്ഞു. ഇന്ന് വെടുപ്പ് കേടാണ്'' എന്നും അവൾ പറഞ്ഞു. അവൾ ഹൈളും തുഹ്റും ഉണ്ടാകുന്ന പെണ്ണുമാണ്. അവൾ പറഞ്ഞത് വിശ്വസിച്ചുകൊണ്ട് പിതാവ് അന്നുതന്നെ (25-6-1976) അവളെ മറ്റൊരാൾക്ക് വിവാഹം ചെയ്തുകൊടുക്കാൻ തീരുമാനിക്കുകയും വിവാഹത്തിൽ ഖാസിയായ ഞാൻ സംബന്ധിക്കുകയും ചെയ്തു. പെണ്ണി ന്റെ ഇദ്ധ കഴിഞ്ഞിരിക്കുന്നോ എന്ന് പിതാവിനോട് ഞാൻ ചോദിച്ചുപ്പോൾ കഴിഞ്ഞിരിക്കുന്നുവെന്നു അയാൾ പറയുകയും പെണ്ണിന്റെ സമ്മതപ്രകാരം ഞാൻ നിക്കാഹിന്റെ വാചകം ചൊല്ലികൊടുക്കുകയും ചെയ്തശേഷം 28-6-76ന് ഈ പെണ്ണിനെ എന്റെ നിക്കാഹിലേക്കും ഞാൻ മടക്കിയിരിക്കുന്നു.'' എന്നെഴുത്തോടു കൂടി 29-6-76ന് ആദ്യ ഭർത്താവ് എന്നെ സമീപിക്കുകയും ''പെണ്ണിന്റെ ഇദ്ദ കഴിഞ്ഞിട്ടില്ലെന്നും അതുകൊണ്ട് എനിക്ക് മടക്കി എടുക്കാന് അവകാശമുണ്ടെന്നും'' വാദിക്കുകയും ചെയ്തു. (ഇതുപോലെ ഒരു എഴുത്ത് അവളുടെ പിതാവിനും കൊടുത്തിട്ടുണ്ട്.)തുടർന്ന് ഞാൻ ആ പെണ്ണിന്റെ അടുത്ത് ചെന്ന് അന്വേഷിക്കുകയും ''നിക്കാഹിന്റെ മുമ്പ് എന്റെ ഇദ്ദ കഴിഞ്ഞിരിക്കുന്നുവെന്ന്'' അവൾ പറയുകയും ഞാൻ അവളെകൊണ്ട് സത്യം ചെയ്യിപ്പിക്കുകയും ചെയ്തു. അവൾ സത്യം ചെയ്തതിനാൽ ''നിക്കാഹിന്റെ മുമ്പ് ഇദ്ദ കഴിഞ്ഞിരിക്കുന്നുവെന്നും ആദ്യഭർത്താവിന്റെ മടക്കി എടുക്കൽ സ്വഹീഹായിട്ടില്ലെ''ന്നും ഞാൻ തീരുമാനിക്കുകയും ചെയ്തു. നിക്കാഹിന്റെ മുമ്പ് ഇദ്ദ കഴിഞ്ഞിരിക്കുന്നോ എന്നറിയാൻവേണ്ടി പെണ്ണിനെ ഞങ്ങൾക്ക് വിചാരണ ചെയ്യണമെന്ന് ആദ്യഭർത്താവും മറ്റുചിലരും ഇപ്പോൾ പറയുന്നുണ്ട്.

അതിനാൽ മേൽപറഞ്ഞ പെണ്ണിനെ അവളുടെ പിതാവ് ഇപ്പോൾ ചെയ്തുകൊടുത്ത നിക്കാഹ് സ്വഹീഹാണോ? ഖാസിയായ ഞാൻ അതിൽ പങ്കെടുത്തതിൽ തെറ്റുണ്ടോ? ആദ്യഭർത്താവ് അവളെമടക്കി എടുത്തത് ശരിയല്ലെന്നും അവളുടെ ഇദ്ദ കഴിഞ്ഞിരിക്കുന്നുവെന്നും ഞാൻ തീരുമാനിച്ചത് ശരിയാണോ? പെണ്ണിന്റെ മുൻഭർത്താവും മറ്റും ആവശ്യപ്പെട്ടപ്രകാരം പെണ്ണിനെ അവർക്ക് വിചാരണ ചെയ്യാൻ അനുവദിക്കേണ്ടതുണ്ടോ?

**ഉത്തരം:** 34ദിവസം കൊണ്ട് ഇദ്ദ കഴിയാവുന്നതാണ്. (തുഹ്ഫ:8-151)

എന്റെ ഇദ്ദ കഴിഞ്ഞിരിക്കുന്നുവെന്നു മകൾപറഞ്ഞാൽ അവളുടെ വാക്ക് വിശ്വസിക്കപ്പെടേണ്ടതാണ്. വിശ്വാസമുണ്ടെങ്കിൽ വാപ്പ അവളെ വിവാഹം ചെയ്തു കൊടുക്കാവുന്നതാണ്. (തുഹ്ഫ:7-260) ഫത്ഹുൽ മുഈൻ: 361)

അനുവദനീയമായ വിവാഹത്തിന്റെ വാചകങ്ങൾ ഖാസി ചൊല്ലിക്കൊടുക്കുന്നതിൽ തെറ്റില്ലെന്ന് പറയേണ്ടതില്ലല്ലോ. 'പെണ്ണിനെ ഞാൻ മടക്കി എടുത്തു' എന്ന് അറിയിക്കുന്ന കത്തുമായി ആദ്യ ഭർത്താവ് വന്ന് മടക്കി എടുത്തപ്പോൾ അവളുടെ ഇദ്ദ കഴിഞ്ഞിട്ടില്ല. എന്ന് ഖാസിയോട് നേരിട്ട് പറഞ്ഞതിനാൽ "മടക്കി എടുത്തപ്പോൾ അവളുടെ ഇദ്ദ കഴിഞ്ഞിരിക്കുന്നു"വെന്ന് ഖാസി അവളെകൊണ്ട് സത്യം ചെയ്യിപ്പിക്കേണ്ടതാണ്. ഇതു തുഹ്ഫ:8-152ൽ നിന്ന് വ്യക്തമാകും. ഖാസി അവളെ കൊണ്ട് സത്യം ചെയ്യിപ്പിക്കുകയും ഇദ്ദ കഴിഞ്ഞുവെന്ന് തീരുമാനിക്കുകയും ചെയ്തതായി ചോദ്യത്തിൽ പറഞ്ഞ സ്ഥിതിക്ക് അവളുടെ ഇദ്ദ കഴിഞ്ഞിരിക്കുന്നുവെന്നും ആദ്യഭർത്താവിന്റെ മടക്കി എടുക്കൽ സ്വഹീഹല്ലെന്നും ഖാസി തീരുമാനിച്ചത് ശരിയാണെന്ന് മേൽ ഇബാറത്തിൽ നിന്ന് വ്യക്തമാകുന്നതാണ്. അവളുടെ സത്യം കൊണ്ട് ഇദ്ദ കഴിഞ്ഞിരിക്കുന്നുവെന്ന് ഖാസി തീരുമാനിച്ചിരിക്കെ ആദ്യഭർത്താവിനും മറ്റും അവളെ വിചാരണ ചെയ്യാനുള്ള അധികാരം ശറഅ് നില്കിയിട്ടില്ല.

**227.ചോദ്യം:** ഇസ്‌ലാമിന്റെ അനുഷ്ഠാന കർമ്മങ്ങളായ നമസ്കാരം നോമ്പ് മുതലായ സംഗതികൾ നിർവ്വഹിക്കാതെ ഒരു മുസ്‌ലിം സുമാർ 40വയസ്സുവരേ ജീവിക്കുകയും പിന്നീട ഈ ജീവിതം ശരിയല്ലെന്ന് സ്വയം അയാൾക്ക് തോന്നുകയും നോമ്പ് നമസ്കാരാദി കർമ്മങ്ങൾ ഇനി ഒരിക്കലും ഉപേക്ഷിക്കുകയില്ലെന്ന് അയാൾ ദൃഢനിശ്ചയം ചെയ്ത് റമളാനിൽ നോമ്പ് പിടിക്കുകയും ക്രമപ്രകാരം നമസ്കരിക്കുകയും ഓരോ വഖ്തിലും സാധിക്കുന്ന വിധം ഖസാ വീട്ടുകയും തറാവീഹ് നമസ്കരിക്കുകയും ചെയ്തു എന്നാൽ ഇയാൾ തറാവീഹ് നമസ്കരിക്കൽ ഹറാമോ ഹലാലോ? അത് സ്വഹീഹോ ഫാസിദോ? അയാൾക്ക് അത് കാരണമായി രക്ഷയോ ശിക്ഷയോ? മറ്റുസുന്നത്ത് നമസ്കാരം നോമ്പ് സ്വദഖ ഇവകൾ തറാവീഹ് പോലെ തന്നെയാണോ? ഇതൊന്നു വ്യക്തമാക്കിയാലും!

**ഉത്തരം:** ചോദ്യത്തിൽ പറഞ്ഞ വ്യക്തി തറാവീഹ് നമസ്കരിക്കൽ ഹറാമാണ്. നമസ്കരിച്ചാൽ അത് സ്വഹീഹുമാണ്. ഉദ്റ് കൂടാതെ നഷ്ടപ്പെട്ട നമസ്കാരം ഖസാ വീട്ടുവാനുള്ളവർ സുന്നത്ത് നമസ്കാരം പോലത്തവയ്ക്ക് സമയം ചെലവഴിക്കാൻപാടില്ല. ചെലവ് കൊടുക്കൽ നിർബന്ധമായവരുടെ ചെലവിന്റെ വഹകൾ സംഭരിക്കൽ, ഉറക്കം വാജിബായ മറ്റ് ക്രിയകൾ എന്നീ അത്യാവശ്യ കാര്യങ്ങളൊഴിച്ച് ബാക്കി എല്ലാ സമയവും ഖസാ വീട്ടുവാൻ ഉപയോഗിക്കേണ്ടതാണ്. (തുഹ്ഫ:1-440)ആ

സുന്നത്ത് നമസ്കാരം സ്വഹീഹാകുന്നതോട് കൂടി അത് കുറ്റവുമാണ്. (കുർദി:1-144)ഒരു നിലയിൽ കുറ്റവും മറ്റൊരു നിലയിൽ കൂലിയും ലഭിക്കുമെന്ന് ചിലർ പറഞ്ഞിട്ടുണ്ടെങ്കിലും ഭൂരിപക്ഷം ഇമാമീങ്ങളുടെയും അഭിപ്രായം അതിന് കൂലി കിട്ടുകയില്ലെന്നാണ്. (ജംഉൽജവാമിഅ്) നമസ്കാരം ഖളാ വീട്ടുന്നതിന് തടസ്സമായി വരുന്ന തറാവീഹ് നമസ്കാരമല്ലാത്ത മറ്റു സുന്നത്തുകളുടെ കാര്യവും തഥൈവ. ഈ ഉത്തരം ഒരു വിശദീകരണത്തിനർഹമാണെന്ന് തോന്നുന്നതിനാൽ അൽപമൊന്ന് വിശദീകരിക്കാം.

ഇസ്‌ലാമിൽ നിരോധിക്കപ്പെട്ട കാര്യങ്ങൾ രണ്ടു വിധേനയുണ്ട്. ഒന്ന്, നിരോധിക്കപ്പെട്ട കാര്യം സ്വന്തം തന്നെ നിഷിദ്ധമായിരിക്കുകയോ അല്ലെങ്കിൽ നിഷിദ്ധമായ വല്ല കാര്യങ്ങളും വിട്ട് പിരിയാതെ അതിൽ ഒട്ടി നിൽക്കുകയോ ചെയ്യുന്നത്. വുസൂ ഇല്ലാതെ നമസ്കരിക്കലും കറാഹത്തായ വഖ്ത്തിൽ (മദ്ധ്യാഹ്ന വേളയും, അസ്റിന്റെ ശേഷം അസ്തമയം വരെയും) സുബ്ഹിന്റെ ശേഷം സൂര്യൻ ഉദിച്ചു പൊങ്ങുന്നത് വരെയും പൊതു സുന്നത്ത് നമസ്കരിക്കലും യഥാക്രമം അതിന്റെ ഉദാഹരണങ്ങളാണ്. വുസൂ ഇല്ലാതെ നമസ്കരിക്കൽ സ്വയം നിഷിദ്ധമാണ്. കറാഹത്തിന്റെ വഖ്തിലെ സുന്നത്ത് നമസ്കാരം സ്വയം നിഷിദ്ധമല്ലെങ്കിലും വഖ്ത് അതിന്നനിവാര്യവും അനിവാര്യമായ ആ വഖ്ത് നിഷിദ്ധവുമാണ്. ഇത്തരം കാര്യങ്ങൾ ഹറാമും സ്വഹീഹാകാത്തതുമാണ്.

രണ്ട്, നിരോധിക്കപ്പെട്ട ഇതര കാര്യങ്ങൾ അതിൽവന്നു ചേരുന്നത്. ഭർത്താവിന്റെ നിർദ്ദേശം അവഗണിച്ചുകൊണ്ട് ഭാര്യ സുന്നത്ത് നോമ്പ് പിടിക്കൽ, ഉദ്റ് കൂടാതെ ഫറളുനമസ്കാരം നഷ്ടപ്പെട്ടവർ. അത് ഖാസി വീട്ടാതെ തറാവീഹ് മതുലായവ നിർവ്വഹിക്കൽ തുടങ്ങിയ കാര്യങ്ങൾ അതിന്റെ ഉദാഹരണങ്ങളാണ്. ഭർത്താവിന്റെ നിർദ്ദേശം അവഗണിക്കൽ നിഷിദ്ധമായ കാര്യമാണ്. അതുപലതുകൊണ്ടും സംഭവിക്കാം. സുന്നത്ത് നോമ്പ് കൊണ്ടാകുമ്പോൾ ഭർത്താവിനെ അവഗണിക്കൽ അതിൽ വന്നു ചേരുന്നു. അതുപോലെ ഉദ്റ് കൂടാതെ ഫറളു ഖളാആയാൽ അത്യാവശ്യ കാര്യങ്ങളുടെ സമയം കഴിച്ച് ബാക്കി സമയം ആ ഫറളു ഖളാവീട്ടുവാനല്ലാതെ വിനിയോഗിക്കൽ നിഷിദ്ധമാണ്. അതിനാൽ തറാവീഹ് നമസ്കരിക്കലും മറ്റ് പ്രവർത്തിയിൽ പ്രവേശിക്കലും നിഷിദ്ധമായിത്തീരുന്നതാണ്. ഇത്തരം കാര്യങ്ങൾ ഹറാമാണെങ്കിലും സ്വഹീഹാകുന്നതാണ്. പക്ഷേ, അതിന് കൂലി ലഭിക്കുകയില്ല. ഈ വിശദീകരണം ജംഉൽ ജാവാമിഇൽ നിന്ന് വ്യക്തമാകുന്നതാണ്.

**228.ചോദ്യം:** റമസാൻ 17ന് ബദ്‌രീങ്ങളുടെ ആണ്ട് കഴിക്കുന്നുണ്ട്. റമസാൻ 17ന് വല്ല സ്വഹാബിമാരും ശഹീദായിട്ടുണ്ടോ? ഉണ്ടെങ്കിലും ഇല്ലെങ്കിലും ബദ്‌രീങ്ങളുടെ ആണ്ട് കഴിക്കുന്നതിന് വല്ല തെളിവുമുണ്ടോ?

ഉത്തരം: റമസാൻ 17ന് 'ദുശ്ശിമാലൈനി' ഹാരിസത്ത്(റ) മുതലായ സ്വഹാബാക്കൾ ശഹീദായിട്ടുണ്ട്. ബദ്‌രീങ്ങളുടെ ആണ്ട് കഴിക്കുന്നതിന്റെ തെളിവ് ഫതാവാ നുസ്രത്തുൽ അനാം 1-ാംഭാഗം 89-ാംപേജിൽ നോക്കുക. (രണ്ടാം പതിപ്പ് പേ:98ൽ ചോദ്യം നമ്പർ:86)

**229.ചോദ്യം:** ദഫും കോൽക്കളിയും നിരോധിക്കപ്പെട്ടതല്ല എന്ന് സുന്നീ ടൈംസ് പു:13, ല:4ൽ കാണുന്നു. പത്രാധിപരെന്ത് പറയുന്നു?

**ഉത്തരം:** ദഫ് നിരോധിക്കപ്പെട്ടതല്ല എന്ന് സുന്നീ ടൈംസിൽ പറഞ്ഞത് ശരിയാണ്. കോൽക്കളി നിരോധിക്കപ്പെട്ടതല്ലെന്നു പറഞ്ഞത് ശരിയല്ല. കോൽക്കളി ഹറാമാണ്. തുഹ്ഫ:ശർവാനി, സഹിതം:10-219ൽ നിന്ന് ഈ വസ്തുത വ്യക്തമാകുന്നതാണ്. ആധുനിക സമസ്ത വക്താക്കൾ ഒരു വിഭാഗം ആളുകൾക്ക് വേണ്ടി ഖുതുബയിൽ സ്പീക്കർ ഹലാലാക്കിയത് പോലെ വേറൊരു വിഭാഗം ആളുകൾക്ക് വേണ്ടി കോൽക്കളിയും ഹലാലാക്കി എന്നേ പറയാനുള്ളൂ. ബഹുജനങ്ങൾ ശ്രദ്ധിക്കുക!

**230.ചോദ്യം:** നുസ്രത്തുൽ അനാം പു:8 ല:8ൽ 225-ാം ചോദ്യത്തിന്റെ ഉത്തരത്തിൽ)ഇന്നത്തെ തോക്കുകൊണ്ട് വെടിവെക്കൽ തന്നെ ഹറാമാണ്. എന്നിട്ട് വേണ്ടേ ഭക്ഷിക്കുവാൻ എന്ന് കാണുന്നു. ഇന്നത്തെ തോക്കുകൊണ്ട് വെടിവച്ച പക്ഷിയോ മൃഗമോ അറുത്താലും ഭക്ഷിക്കൽ ഹറാമാണെന്നല്ലേ ഇതിൽ നിന്ന് ധ്വനിക്കുന്നത്? തോക്കാണോ ഹറാം? അതോ വെടിവയ്ക്കാൻ ഉപയോഗിക്കുന്ന വസ്തുക്കളോ?

**ഉത്തരം:** വെടിവച്ച് കിണറ്റിൽ വീണ് ജീവൻ നഷ്ടപ്പെട്ട പക്ഷിയെ തിന്നാൻ പാടില്ലെന്ന് സുന്നീടൈംസിൽ എഴുതിയതിൽ നിന്ന് വെടിവച്ച പക്ഷി കരയിൽ വീണ് ജീവൻ നഷ്ടപ്പെട്ടാൽ ഭക്ഷിക്കാമെന്ന് മനസ്സിലാകുന്നില്ലേ? എന്ന ചോദ്യത്തിന് മറുപടിയാണ് നുസ്രത് നല്കിയത്. വെടിവച്ച് കരയിൽ വീണു ജീവൻ നഷ്ടപ്പെട്ട പക്ഷിക്ക് മാത്രമേ നുസ്രത്തിന്റെ ആ മറുപടി ബാധകമാകുകയുള്ളൂ. വെടിവച്ച് കരയിൽ വീണ ശേഷം അറുത്ത് ജീവൻ നഷ്ട്‌പ്പെട്ട പക്ഷികൾക്കും മൃഗങ്ങൾക്കും അത് ബാധകമല്ല. ഈ വസ്തുത ആ ചോദ്യവും ഉത്തരവും കൂട്ടി വായിച്ചാൽ ഏവർക്കും വ്യക്തമാകുന്നതാണ്. ഇന്നത്തെ തോക്കും അതിന്റെ ഉപകരണങ്ങളും അല്ല ഹറാം. അതുകൊണ്ട് ജീവികളെ വെടിവയ്ക്കലാണ്.

**231.ചോദ്യം:** അഹ്ലുസ്സുന്നത്തി വൽജമാഅത്തിൽ അടിയുറച്ച് വിശ്വസിക്കുന്ന ഒരാൾക്ക് തന്റെ സന്താനങ്ങളെ വഹാബി മൗദൂദി മുതലായ പുത്തനാശയക്കാരുടെ സ്ഥാപനങ്ങളിലേക്ക് മതപഠനത്തിനയക്കാമോ? സ്കൂളിലേക്കും കോളേജിലേക്കും അയക്കുന്നത് പോലെ തന്നെയല്ലേ പ്രസ്തുത സ്ഥാപനത്തിലേക്കയക്കുന്നതും?

**ഉത്തരം:** അയക്കാൻ പാടില്ല. കാരണം, പുത്തനാശയക്കാർ അവരുടെ ആദർശങ്ങളാണ് അവരുടെ സ്ഥാപനങ്ങളിൽ വച്ചു പഠിപ്പിക്കുന്നത്

സ്കൂളിലും കോളേജുകളിലും പഠിപ്പിക്കുന്നത് അംഗീകൃത ടെക്സ്റ്റ് ബുക്കു കളാണ്. അതിനാൽ അതു രണ്ടും ഒരു പോലെയല്ല.

**232.ചോദ്യം:** ബദ്ർ ശുഹാദാക്കളുടെയും മശാഇഖൻമാരുടെയും നാമങ്ങൾ ഓതുന്നത് കൊണ്ട് പ്രതിഫലം ലഭിക്കുമോ? വളരെ ഭക്തിപൂർവ്വം അവരുടെ പേരുകൾ പാരായണം ചെയ്യാറുള്ളത് എന്തടിസ്ഥാനത്തിലാണ്?

**ഉത്തരം:** ശുഹദാക്കളുടെയും മറ്റ് സ്വാലിഹീങ്ങളുടെയും പേരുകൾ ദിക്റുല്ലാഹിയിൽ പെട്ടതാണ്. കക്കൂസിൽ പ്രവേശിക്കുന്നവർ 'ദിക്റുല്ലാഹി' എഴുതിയത് നീക്കിവയ്ക്കണമെന്ന് പറഞ്ഞ സ്ഥാനത്ത് ദിക്റുല്ലായുടെ ഉദാഹരണത്തിൽ അമ്പിയാക്കളുടെയും മലക്കുകളുടെയും സ്വാലിഹീങ്ങളുടെയും പേരുകൾ തുഹ്ഫയും മറ്റും ഉൾപ്പെടുത്തിയിട്ടുണ്ട്. ശുഹദാക്കളുടെയും മറ്റു സ്വാലിഹീങ്ങളുടെയും പേരുപറയൽ ദിക്റുല്ലാഹിയിൽ പെട്ടതാണെന്ന് അതിൽ നിന്നും വ്യക്തമാണ്. ദികുറുല്ലായെ സംബന്ധിച്ച് തുർമുദി, ഇബ്നുമാജ, ഹാകിം മുതലായവർ റിപ്പോർട്ട് ചെയ്ത ഒരു ഹദീസിൽ പറഞ്ഞത് കാണുക. 'റസൂൽ(സ) പറയുന്നു: ''നിങ്ങളുടെ അമലുകളിൽ പ്രധാനവും നാഥനിങ്കൽ പരിശുദ്ധവും സ്ഥാനം ഉയർത്തുന്നതും, സ്വത്ത് ചിലവഴിക്കുന്നതിലും ശത്രുക്കളുമായി അടരാടുന്നതിലും ഗുണകരവും ആയ ഒരു അമൽ ഞാൻ നിങ്ങൾക്ക് പറഞ്ഞു തരട്ടയോ? അതെ, പറഞ്ഞ് തന്നാലും, സ്വഹാബാക്കൾ പറഞ്ഞു. അത് ദിക്റുല്ലാഹിയാണ്. റസൂൽ(സ)പറഞ്ഞു:'' ദിക്റുല്ലാക്ക് പ്രതിഫലം ലഭിക്കുമെന്ന് ഇതിൽ നിന്നെല്ലാം ഗ്രഹിക്കാമല്ലോ. ഇത്തരം തെളിവുകളുടെയും മറ്റും അടിസ്ഥാനത്തിലാണ് ഭക്തിപൂർവ്വം ബദ്ർ ശുഹദാക്കളുടെ നാമങ്ങൾ പാരായണം ചെയ്യാറുള്ളത്.

**233.ചോദ്യം:** അടുത്തകാലത്തായി കേൾക്കാൻ തുടങ്ങിയ ഹിലാൽ കമ്മിറ്റിയെ സംബന്ധിച്ച് നുസ്രത്തെന്തു പറയുന്നു? റേഡിയോ മുഖേനയും മറ്റും അവർ പറയുന്നതനുസരിച്ച് നോമ്പും പെരുന്നാളും സ്ഥിരപ്പെടുത്താൻ പറ്റുമോ?

**ഉത്തരം:** ഉൽപതിഷ്ണു മൗലവിമാരുടെ സംഘടനയായിരുന്ന 'കേരള മുസ്ലിം ഐക്യസംഘത്തി'ന്റെ പുണർപ്പ സമ്മേളനം ഒരു പ്രമേയം പാസാക്കിയിരുന്നു. തങ്ങളുടെ പ്രസ്ഥാനം പ്രചരിക്കൽ കേരളത്തിലെ മതപണ്ഡിതൻമാരുടെ പിടിയിൽ നിന്ന് പൊതുജനങ്ങളെ മോചിപ്പിക്കേണ്ടതുള്ളതിനാൽ അതിന്നുവേണ്ടത് പ്രവർത്തിക്കുവാൻ ആഹ്വാനം ചെയ്യുന്നതായിരുന്നു. ആ പ്രമേയം അതിന്റെ അടിസ്ഥാനത്തിൽ അവർ പലതും പ്രവർത്തിച്ചിട്ടുണ്ട്. ആ കൂട്ടത്തിൽ ഖാസിമാരായ മതപണ്ഡിതൻമാരുടെ പിടിയിൽ നിന്നു പൊതുജനങ്ങളെ അടർത്തി എടുക്കുവാൻ അവർ ആസൂത്രണം ചെയ്ത ഒരു പദ്ധതിയാണ് ഹിലാൽ കമ്മിറ്റിയും റേഡിയോ-ഫോൺ മുഖേന മാസം ഉറപ്പിക്കലും.

ഇന്ന് കേൾക്കുന്ന ഹിലാൽ കമ്മിറ്റഇയെ സംബന്ധിച്ചും അതിന്റെ പ്രവർത്തനങ്ങളുടെ അനൗചിത്യത്തെ സംബന്ധിച്ചും ചിലതെല്ലാം കഴിഞ്ഞവർഷം (1975)നുസ്രത്ത് പ്രസ്താവിച്ചിരുന്നു. പക്ഷേ, അതു ചെവി കൊടുക്കുവാൻ അന്നാരുമുണ്ടായിരുന്നില്ല. ഖാസിമാരുടെ കഞ്ഞിയിൽ പൂഴിവാരിയിടുകയാണ് ഹിലാൽ കമ്മിറ്റിയുടെ ഉദ്ദേശ്യമെന്ന് ഈ വൈകിയ വേളയിലെങ്കിലും ഗ്രഹിച്ച ചില ഖാസിമാർ സടകുടഞ്ഞെഴുന്നേൽക്കാൻ തുടങ്ങിയിട്ടുണ്ട്. ഹിലാൽ കമ്മിറ്റിയുടെ പ്രവർത്തനം നിലവിൽ വന്നാൽ ഖാസി ഖൂസിയാകുമെന്ന് ഇപ്പോഴെങ്കിലും അവർക്ക് മനസ്സിലായല്ലോ. സ്വാഗതാർഹംതന്നെ.

മാസപ്പിറവി കണ്ട വിവരം റേഡിയോ, ഫോൺ മുഖേന ലഭിച്ചാൽ അടുത്തകാലം വരേക്കും ഖാസിമാർ മാസം ഉറപ്പിക്കാറില്ലായിരുന്നു. നിർഭാഗ്യവശാൽ ചില ഖാസിമാർ റേഡിയോ-ഫോൺ മുഖേന ലഭിച്ച വിവരം കൊണ്ട് മാസം ഉറപ്പിക്കാൻ തുടങ്ങിയിട്ടുണ്ട്. അതു ശരിയല്ലെന്ന് കാര്യകാരണ സഹിതം നുസ്രത്ത് പലവുരും പ്രസ്താവിച്ചതാണ്.

റേഡിയോ-ഫോൺ മുഖേന ലഭിച്ച വിവരം കൊണ്ട് ചില ഖാസിമാർ മാസം ഉറപ്പിക്കാൻ തുടങ്ങിയപ്പോഴേക്കും നാട്ടിൽ പുറങ്ങളിലെ അന്തരീക്ഷം ഒട്ടാകെ താറുമാറായിട്ടുണ്ട്. എവിടെ എങ്കിലും മാസംകണ്ടുവെന്ന് റേഡിയോവിലോ ഫോണിലോ കേട്ടാൽ പിന്നെ ഒട്ടും താമസമില്ല. പെരുന്നാൾ പ്രമാണിച്ച് കശാപ്പുശാലയിൽ മൃഗങ്ങളെ കശാപ്പുചെയ്യാന് തുടങ്ങി. പള്ളിയിലും മറ്റും തക്ബീർ മുഴക്കാൻ തുടങ്ങി. താൻ വിധിക്കാതെ ഇത്തരം സംഗതികൾ ചെയ്തതിന്റെ പേരിൽ ഖാസിമാർ വീട്ടിലിരുന്ന് ക്ഷുഭിതരാവുകയാണ്. ശറഇന്റെ നിയമങ്ങൾക്ക് വിരുദ്ധമായി റേഡിയോവും ഫോണും ചിലഖാസിമാർ ആധാരമാക്കിയതിന്റെ തിക്തഫലമാണിതെല്ലാം. റേഡിയോ ഫോൺമുഖേന ലഭിച്ച വിവരത്തിന്റെ അടിസ്ഥാനത്തിൽ മാസം ഉറപ്പിക്കുന്ന ഖാസിമാർ ഹിലാൽ കമ്മിറ്റിയെ എതിർക്കുന്നുണ്ടെങ്കിൽ അത് വിരോധാഭാസമാണ്. കാരണം, രണ്ടുതത്വത്തിൽ ഒന്നു തന്നെയാണ്. അതിനാൽ ആ എതിർപ്പിൽ അവർ പരാജയപ്പെടുകയോ ചെയ്യുകയുള്ളൂ. കഞ്ഞിയിൽ വീഴുന്ന പൂഴിയുടെ അടിസ്ഥാനത്തിലാണെങ്കിൽ പറയാനുമില്ല.

ഹിലാൽ കമ്മിറ്റിയുടെ പ്രസ്താവന നേരിൽകേട്ടാൽ തന്നെ അത് ലക്ഷ്യമാക്കി നോമ്പും പെരുന്നാളും സ്ഥിരപ്പെടുത്തുവാൻ പറ്റുകയില്ല. ഹിലാൽ കമ്മിറ്റിക്ക് ഖാസിയുടെ സ്ഥാനവും അധികാരവുമില്ലെന്ന് പറയേണ്ടതില്ലല്ലോ. ഖാസിമാർ സ്ഥിരപ്പെടുത്തിയ വിവരം തന്നെ റേഡിയോ ഫോൺ മുഖേന അറിഞ്ഞാൽ മാസം സ്ഥിരപ്പെടുത്താൻ പാടില്ല. എന്നിരിക്കെ ഹിലാൽ കമ്മിറ്റിയുടെ റേഡിയോ ഫോണുകൾക്കുണ്ടോ വല്ല സ്ഥാനവും! ഉണ്ണിയുണ്ടായിട്ടു വേണ്ടേ പിറന്നാൾ!

**234.ചോദ്യം:** ഒരു വർഷത്തിൽ ഒന്നിലധികം വിളവുണ്ടാകുന്ന ഒരാൾക്ക് എല്ലാ വിളവിലും കൂടി സകാത്തിന്റെ നിസാബ് പൂർത്തിയാകുന്നുണ്ട്. എന്നാൽ ആ വ്യക്തി അതാത് വിളവിലുണ്ടാകുന്നതിന്റെ കണക്കനുസരിച്ച് നിസാബ് പൂർത്തിയാകുന്നതിന്റെ മുമ്പ് സകാത്ത് കൊടുക്കാൻ അനുവദനീയമാണോ? (ഉദാ: ഒരു വർഷത്തിൽ രണ്ടു വിളയിലും കൂടി 120 പറ (നിസ്വാബ് തികയുന്ന പറ) നെല്ലുണ്ടാകുന്ന ഒരാൾക്ക് ഒന്നാം വിളയിൽ 60പറ നെല്ലുണ്ടാകുന്നു നിസാബ് പൂർത്തിയാകുന്നില്ല എന്നാൽ, ആ 60 പറ നെല്ലിന് ഒന്നാം വിളവെടുക്കുന്ന അവസരത്തിൽ സകാത്ത് കൊടുക്കാമോ?

**ഉത്തരം:** നിസാബ് പൂർത്തിയായതിന്റെ ശേഷമേ ഉൽപ്പന്നങ്ങളുടെ സകാത്ത് നിർബന്ധമാവുകയുള്ളൂ. നിസാബ് പൂർത്തിയാകുന്നതിന്റെ മുമ്പുണ്ടായ ഒന്നാം വിളക്ക് അതിൽനിന്ന് സകാത്ത് കൊടുത്താൽ മതിയാകുന്നതല്ല. ആ വർഷത്തിലെ മറ്റു വിളവുകൾകൊണ്ട് നിസാബ് പൂർത്തിയായ ശേഷം എല്ലാറ്റിനും കൂടി സകാത്ത് കൊടുക്കേണ്ടതാണ്. (ഫതാവൽകുബ്റാ:2-39)

**235.ചോദ്യം:** ഒരാൾ തന്റെ ഭാര്യയെ ദേഷ്യത്തിന് മൂന്ന് ത്വലാഖ് ചൊല്ലി. പിന്നെ അയാൾ ദേഷ്യത്തിന്റെ അവസരത്തിൽ എനിക്ക് ഭ്രാന്തിന്റെ സ്ഥിതിയാണ് എന്ന് വാദിച്ചാൽ അയാളുടെ ത്വലാഖ് സംഭവിക്കുമോ?

**ഉത്തരം:**ത്വലാഖ് സംഭവിക്കും. ഗസബാൻ (ദേഷ്യപെട്ടവൻ)ന്റെ ത്വലാഖ് സംഭവിക്കുമെന്നാണ് ശാഫിഈ ഫുഖഹാഇന്റെ തീർപ്പ്.

**236.ചോദ്യം:** ഭൂപരിഷ്കരണ നിയമത്താൽ പത്ത് സെന്റ് വീതിച്ചുകിട്ടിയ സ്ഥലത്തുവച്ച് നമസ്കരിച്ചാൽ അതിനു പ്രതിഫലമുണ്ടാകുമോ? പ്രതിഫലമില്ലെങ്കിൽ അത് മടക്കി നമസ്കരിക്കേണ്ടതുണ്ടോ?

**ഉത്തരം:** മഗ്സൂബായ (ശറഇൽ അനധികൃതമായി കൈവശം വച്ച) സ്ഥലത്തു വച്ച് നമസ്കരിച്ചാൽ പ്രതിഫലമില്ല. എങ്കിലും അതു മടക്കി നമസ്കരിക്കേണ്ടതില്ല. തുഹ്ഫ:ജംഉൽ ജവാമിഅ് മുതലായ കിതാബുകളിൽ നിന്ന് ഈ കാര്യം വ്യക്തമാകും.

**237.ചോദ്യം:** ഒക്ടോബർ ലക്കം നുസ്രത്തിൽ ഞാൻ ചോദിച്ച ചോദ്യത്തിനല്ല മറുപടി. ഞാൻ ചോദിച്ചത് റംസാൻ 17ന് ആണ്ട് കഴിക്കുന്നതിന്റെ കാരണമെന്താണ്? റംസാനിൽ 17ന് ബദ്ർയുദ്ധം തുടങ്ങിയിട്ടുണ്ടോ? ബദ്ർയുദ്ധത്തിൽ പങ്കെടുത്ത വല്ല അസ്ഹാബിമാരും ശഹീദായിട്ടുണ്ടോ? എന്നാല്ലാമാണ്. ഈ ചോദ്യത്തിന് ഫതാവാ നുസ്രത്തിന്റെ 89-ാംപേജ് നോക്കിയാൽ വിവരം അറിയുന്നില്ല. ബദ്ർ പാട്ടിൽ പറയുന്നത് റംസാൻ 17ന് വെള്ളിയാഴ്ച ഇശാന്റെ സമയമാണ് ബദ്റിൽ എത്തിയതെന്നും വൈമ അടിച്ചതെന്നുമാണ്. അതുകൊണ്ട് 17ന് യുദ്ധം ചെയ്തുവെന്നും അന്ന് അസ്ഹാബിമാർ ശഹീദായി എന്നും എങ്ങനെയാണ് പറയുന്നത്? ദീനിനുവേണ്ടി പോരാടി യുദ്ധക്കളത്തിൽ വച്ച് മരിച്ചവർക്കല്ലേ ശഹീദിന്റെ

കൂലി? പത്രാധിപരുടെ അഭിപ്രായമെന്ത്?

**ഉത്തരം:** താങ്കളുടെ ചോദ്യത്തിന് തന്നെയാണ് മറുപടി. ഒക്ടോബർ ലക്കം നുസ്രത്തിൽ പ്രസിദ്ധം ചെയ്ത ചോദ്യവും ഉത്തരവും ഇപ്രകാരമാണ്. (229-ാംചോദ്യവും അതിന്റെ ഉത്തരവും വായിക്കുക.)ഫതാവാ നുസ്രത്തിന്റെ 89-ാംപേജ് തെളിവായിക്കൊടുത്തതു ബദ്‌രീങ്ങളുടെ ആണ്ട് കഴിക്കുന്നതിന്റെ ലക്ഷ്യമായിട്ടാണ്. അത് ഫതാവായുടെ ആ പേജിലുണ്ടുതാനും. അല്ലാതെ ബദ്ർയുദ്ധത്തിൽ പങ്കെടുത്ത സ്വഹാബാക്കൾ ശഹീദായിട്ടുണ്ട് എന്നതിനല്ല.

"ബദ്ർപാട്ടിൽ പറയുന്നത് റംസാൻ 17ന് വെള്ളിയാഴ്ച ഇശാ സമയം ബദ്റിൽ എത്തി എന്നും വൈമ അടിച്ചുവെന്നുമാണ്. അതുകൊണ്ട് 17ന് എങ്ങനെ യുദ്ധം ചെയ്തുവെന്നും സ്വഹാബിമാർ എങ്ങനെ ശഹിദായി എന്നും ചോദ്യകർത്താവിനുണ്ടായ സംശയം അസ്ഥാനത്താണ് ബദ്ർ പാട്ടിൽ ഇങ്ങനെയാണ് പറഞ്ഞിട്ടുള്ളത്. "അമരാ ഫസിൽപെറ്റൈ റംസാൻപതിനേഴു അരിമ കിളം വെള്ളി ഇരവിൽ ഇശാ-സമയമിൽ അത്താനത്ത് എത്തി അടിത്താർവൈ"മല്ലെന്നു തോന്നുന്നു. വെള്ളിയാഴ്ച രാവ് ബദ്റിൽ ചെന്ന് വൈമ അടിച്ചാൽ വെള്ളിയാഴ്ച ബദ്ർയുദ്ധം നടക്കുന്നതിനും ഹാരിസത്ത്, ദുശ്ശിമാലെൽ(റ) തുടങ്ങിയവർ ശഹീദാകുന്നതിനും (കാഫിരീങ്ങളോടുള്ള യുദ്ധത്തിൽ മരണപ്പെടുന്നതിന്)തടസ്സമില്ല. റംസാൻ 17ന് വെള്ളിയാഴ്ചയാണ് ബദ്ർയുദ്ധം നടന്നതെന്ന് താരീഖുൽ കാമിൽ, താരീഖുൽ ഉമമിവൽ മുലൂക് തുടങ്ങിയ അനവധി കിതാബുകളിൽ വിവരിച്ചിട്ടുമുണ്ട്. അതിന് എതിരായി പാട്ടുണ്ടാക്കാൻ മോയിൽകുട്ടി വൈദ്യർ ഇന്നത്തെ കലങ്ങിമറിഞ്ഞ രാഷ്ട്രീയക്കാരനല്ലല്ലോ.

**238.ചോദ്യം:** കട്ടിലോ അതുപോലുള്ള ഉയർന്നസ്ഥലത്തോ നമസ്കരിക്കുന്നവനെ തറയിൽ (നിലത്ത്)നിന്ന് തുടരാൻ പറ്റുമോ/

**ഉത്തരം:**തുടരാൻ പറ്റും. പക്ഷേ, ആവശ്യമില്ലാതെ തുടരൽ കറാഹത്താണ്. (ഫത്ഹുൽമുഇൗൻ പേ:124)

**239.ചോദ്യം:** നമസ്കാരത്തിന് ബാങ്കുവിളിച്ചാൽ ജമാഅത്തിന് ആളുകൾ വരാൻവേണ്ടി എത്രസമയം കാക്കണം?

ഉത്തരം: സാധാരണയിൽ വുസൂ മുതലായവ എടുക്കാനും ജനങ്ങൾ ഒരുമിച്ച് കൂടാനുമുള്ള സമയംവരെ ജമാഅത്തിന് കാക്കൽ ഇമാമിന് സുന്നത്താണെന്ന് തുഹ്ഫ:1-431ൽ നിന്ന് വ്യക്തമാകും. സാധാരണ ജനങ്ങൾ ആദ്യത്തിൽ ഒരുമിച്ച് കൂടാൻ മഗ്‌രിബ് അല്ലാത്തതിൽ പതിനഞ്ച് മിനുട്ടിൽ കുറവാകുകയില്ല. അതുകൊണ്ട് പതിനഞ്ച് മിനുട്ടുവരെ പിന്തിക്കൽ സുന്നത്താണ്. പിന്നെ നാട്ടിന്റെ സ്ഥിതിയനുസരിച്ച് മഗ്‌രിബ് അല്ലാത്തതിൽ കൂടുതൽസമയം വേണമെന്ന് വന്നാൽ നമസ്കാരം മുഴുവൻ 'ഫളീ

ലത്തി'ന്റെ വഖ്ത്തിൽ ആകുന്നതുവരെ പിന്തിക്കേണ്ടതാണ്. ഇത് ശർവാനി:1-483ൽ നിന്ന് മനസ്സിലാകും.

**240.ചോദ്യം:** ശാഫിഈ പള്ളിയും ഹനഫി പള്ളിയും ഉള്ള ചില സ്ഥലങ്ങളിൽ ഹനഫീ പള്ളിയിൽ ളുഹ്ർ ബാങ്ക് 1മണിക്കാണ്. ശാഫിഈ പള്ളിയിൽ 12-15നുമാണ്. അപ്പോൾ ശാഫിഈ 12.30നാണ് ജമാഅത്ത് നമസ്കരിക്കുന്നതെങ്കിൽ ഹനഫികൾക്ക് അതിൽ തുടരാൻ പറ്റുമോ?

**ഉത്തരം:** ളുഹ്റിന്റെയും മഗ്രിബിന്റേയും ഏതാണ്ട് ഇശായുടെയും വഖ്തിന്റെ ആരംഭം ശാഫിഈ മദ്ഹബിലും ഹനഫി മദ്ഹബിലും ഒന്നു തന്നെയാണ്. അസ്റിന്റെ ആരംഭം ശാഫിഈ മദ്ഹബിലും ഹനഫി മദ്ഹബിലും ഒന്നല്ല, എന്ന് ശാഫിഈ മദ്ഹബിലെ തുഹ്ഫ മുതലായ കിതാബുകളിൽ നിന്നും ഹനഫി മദ്ഹബിലെ ഹിദായ മുതലായവയിൽ നിന്നും വ്യക്തമാകും. അതിനാൽ, ശാഫിഈ മദ്ഹബ്പ്രകാരം ബാങ്കുകൊടുത്ത് നമസകരിക്കുന്ന സുഹ്ർ നമസ്കാരത്തിൽ ഹനഫികൾ തുടരുന്നതിന് വിരോധമില്ല.

**241.ചോദ്യം:** ബാങ്ക് കൊടുത്ത് ഒരു മണിക്കൂർ കഴിഞ്ഞ് ജമാഅത്ത് നടക്കുമ്പോൾ ബാങ്ക് മടക്കിക്കൊടുക്കണമോ? അവ്വൽ വഖ്ത്തിന്റെ ഫസീലത്ത് ലഭിക്കുമോ?

**ഉത്തരം:** ബാങ്ക് മടക്കിക്കൊടുക്കണമെന്ന് ആരും പറഞ്ഞ് കാണുന്നില്ല. സുഹ്റിന്റെ അവ്വൽ വഖ്ത് (ഫസീലത്തിന്റെ വഖ്ത്) ഒരു വസ്തുവിന്റെ നിഴൽ അതിന്റെ നാലിൽ ഒന്ന് ആകുന്നതുവരേയാണ്. അപ്പോൾ ഒരു മണിക്കൂർ കഴിഞ്ഞു നമസ്കരിച്ചാൽ അത് ഫസീലത്തിന്റെ വഖ്തിലാകുകയില്ലെന്ന് തുഹ്ഫ, ശർവാനി സഹിതം:1-418ൽ നിന്ന് വ്യക്തമാകും.

**242.ചോദ്യം:** അമലുകളുടെ സ്വീകാര്യ യോഗ്യതയും അവയുടെ പ്രതിഫലവും ഉദ്ദേശ്യശുദ്ധിക്കനുസരിച്ചാണ് എന്ന് ഹദീസിൽ കാണുന്നു. ഈ അർത്ഥപ്രകാരം എല്ലാ അമലുകൾക്കും നിയ്യത്ത് നിർബന്ധമാണെന്ന് വരുകയില്ലേ? ഫത്ഹുൽമുഈൻ പോലെയുള്ള കിതാബുകളിൽ ചില അമലുകൾക്ക് മാത്രം നിയ്യത്ത് നിർബന്ധമാണെന്നതിന് ഈ ഹദീസ് ലക്ഷ്യമായി ഉദ്ധരിച്ചുകാണുന്നു. ഒന്നു വിവരിച്ചുതന്നാലും!

**ഉത്തരം:** എല്ലാ അമലുകൾക്കും നിയ്യത്ത് നിർബന്ധമാണെന്ന് വരും. പക്ഷേ, ഫത്ഹുൽമഈൻ മുതലായ കിതാബുകളിൽ ചിലതിനു മാത്രമേ നിയ്യത്ത് നിർബന്ധമാകുകയുള്ളൂവെന്ന് പറഞ്ഞിട്ടുണ്ടെങ്കിൽ അത് ഫുഖഹാഅ് ചില അമലുകളെ മതിയായ ലക്ഷ്യത്തിന്റെ അടിസ്ഥാനത്തിൽ ഒഴിവാക്കിയത് കൊണ്ടാണ്.

**243.ചോദ്യം:** മുസ്ഹഫ് മുതലായ വന്ദിക്കപ്പെടേണ്ട വസ്തുക്കൾ ഉപയോഗശൂന്യമായത് സൂക്ഷിക്കാൻ വിഷമമായാൽ അവ എന്തുചെയ്യണം?

ഉത്തരം: സൗകര്യപ്പെട്ടാൽ അത് മായിച്ച് കളയുകയാണ് വേണ്ടത്. മായിച്ചു കളയുന്ന വെള്ളം ഭൂമിയിൽ വീഴാത്ത നിലയിൽ ആയിരിക്കണം. അത് സൗകര്യപ്പെടുകയില്ലെങ്കിൽ കരിച്ചുകളയുകയാണ് വേണ്ടത്. (തുഹ്ഫ:ശർവാനി സഹിതം:1-155)

**244.ചോദ്യം:** മീശവടിക്കുന്നതിനെ പറ്റിയും വയ്ക്കുന്നതിനെപറ്റിയും ഒരു വിശദീകരണം തന്നാലും!

ഉത്തരം: ചുണ്ടിന്റെ ചുകപ്പ് വെളിവാകുന്നതുവരെ മീശ വെട്ടൽ സുന്നത്താണ്. അതിനെതിരെ നശിപ്പിക്കലും വരണ്ടലും കറാഹത്താണ്. (തുഹ്ഫ:2-476)

**245.ചോദ്യം:** ഇസ്‌ലാമിക ഭരണകൂടം ഒരു വ്യക്തിയെ കൊലക്കു പകരം കൊല്ലുകയോ കട്ടതിന് കൈമുറിക്കുകയോ ചെയ്താൽ ആ ശിക്ഷകൊണ്ട് അവന്റെ ആ പാപം പൊറുക്കപ്പെടുമോ? അതോ പരലോകത്ത് വീണ്ടും ശിക്ഷിക്കപ്പെടുമോ?

ഉത്തരം: പാപം പൊറുക്കപ്പെടുകയില്ല. ചെയ്തത് തെറ്റായിപോയി എന്ന ഖേദത്തോടുകൂടി ശിക്ഷിക്കാൻ സൗകര്യപ്പെടുമാർ സ്വയം വഴങ്ങി ക്കൊടുക്കൽ കൊണ്ടേ പാപം പൊറുക്കപ്പെടുകയുള്ളൂ. (തുഹ്ഫ:8-375) വല്ലവനും പാപം ചെയ്താൽ അതിന് ദുൻയാവിൽ വച്ച് ശിക്ഷിക്കപ്പെടു കയാണെങ്കിൽ അത് പാപത്തിന് പ്രായശ്ചിത്തമാണ് എന്ന തിരുവചനം തൗബയോടയ് കൂടി ശിക്ഷ അനുഭവിക്കുന്നേടത്താണ്.

**246.ചോദ്യം:** ഇരുപത് 'മിസ്കാൽ' സ്വർണ്ണത്തിന് ഇന്ന് (1977 ജനുവരി) ഇന്ത്യയിൽ ഏകദേശം 4000ക വേണമല്ലോ. ആ തുക ഒരാളുടെ വശം ഒരു വർഷം കയ്യിരിപ്പ് ഉണ്ടെങ്കിലല്ലേ സകാത്ത് നിർബന്ധമാകുക? പഴയ കാലത്ത് നടപ്പുണ്ടായിരുന്ന 52കക്ക് തന്നെ ഇന്നും സകാത്ത് കൊടുക്കേ ണ്ടതുണ്ടോ? സ്വർണ്ണത്തിന് വില കൂടിയത് കൊണ്ട് അറബുനാടുകളിൽ സകാത്ത് നിർബന്ധമാകുന്നതിനുള്ള മിസ്കാലിന്റെ എണ്ണം കുറച്ചി ട്ടുണ്ടോ? ഒരു വിശദീകരണം തന്നാലും!

ഉത്തരം: ലോഹങ്ങളിൽ സ്വർണ്ണത്തിനും വെള്ളിക്കുമാണ് സകാ ത്ത്. ഇരുപത് മിസ്കാൽ സ്വർണ്ണം ഒരു വർഷം ഒരാളുടെ പക്കൽ സൂക്ഷി ച്ചിട്ടുണ്ടെങ്കിൽ അതിന് സകാത്ത് കൊടുക്കണം. അതിന്റെ വില നോക്കുന്ന പ്രശ്നമേയില്ല. ഇരുപത് മിസ്കാൽ സ്വർണ്ണത്തിന് സകാത്ത് കൊടുക്കേ ണ്ടതുള്ളതുപോലെ 200 ദിർഹം വെള്ളിക്കും സകാത്ത് കൊടുക്കേണ്ടതു ണ്ട്. പഴയ കാലത്തെ 52രൂപയും അല്ലെങ്കിൽ അമ്പത്തി ഒന്നേമുക്കാൽ അരക്കാൽ രൂപയും 200 ദിർഹമാണ്. സ്വർണ്ണത്തിന് വിലകൂടിയത് കൊണ്ട് അറബ് നാടുകളിൽ സകാത്ത് നിർബ്ബന്ധമാകുന്നതിലുള്ള മിസ്കാലിന്റെ എണ്ണം കുറച്ചതായി അറിയപ്പെട്ടിട്ടില്ല. കുറക്കുകയാണെങ്കിൽ അതിനു സ്ഥാനവുമില്ല. സ്വർണ്ണത്തിനാണല്ലോ സകാത്ത്.

**247.ചോദ്യം:** ജുമുഅക്കു ഖുതുബ ഓതിയ ആൾ തന്നെ ഇമാമത്ത് നി ല്ക്കേണ്ടതുണ്ടോ? വേറെ ആളുകൾ ആകുന്നതിന് വിരോധമുണ്ടോ?

**ഉത്തരം:** ഖുതുബക്കും നമസ്കാരത്തിനും വേറെ ആളുകൾ ആകു ന്നതിന് വിരോധമില്ല. പക്ഷേ, നമസ്കാരത്തിൽ ഇമാമാകുന്ന ആൾ ഖു തുബ മുഴുവൻ കേൾക്കേണ്ടതാണ്. (തുഹ്ഫ:2-487)

**248.ചോദ്യം:** ഹറാം ചെയ്തതായി പ്രത്യക്ഷത്തിൽ തെളിഞ്ഞ ആളെ തുടർന്ന് നമസ്കരിക്കാമോ?

**ഉത്തരം:** തുടർന്ന് നമസ്കരിക്കൽ സ്വഹീഹാകും. പക്ഷേ, ഫാസി ഖിനെ തുടർന്നാൽ ജമാഅത്തിന്റെ കൂലി നഷ്ടപ്പെടുന്നതാണ്.

**249.ചോദ്യം:** 1976 ഡിസംബർ 24-ാംനുയിലെ സുന്നിടൈംസിൽ ജുമുഅ ഖുതുബയുടെ മുമ്പ് ഒരു പ്രസംഗം നടത്തുന്നത് ബിദ്അത്ത് മുൻകറ ത്താണെന്ന് കണ്ടു പത്രാധിപരുടെ അഭിപ്രായം?

**ഉത്തരം:** ജുമുഅ ഖുതുബയുടെ മുമ്പ് പ്രസംഗം നടത്തൽ സല ഫിന്റെ കാലത്ത് നടപ്പില്ലാത്തതായിരുന്നുവെന്നതിൽ സംശയമില്ല. ഇതിന്റെ അടിസ്ഥാനത്തിൽ മാത്രം അത് ബിദ്അത്ത് മുൻകറത്താണെന്ന് പറയാൻ നിവൃത്തിയില്ല. അബൂദാവൂദ് റിപ്പോർട്ട് ചെയ്ത ഹദീസിൽ തഹല്ലുഖിനെ റസൂൽ കരീം(സ)വിരോധിച്ചുവെന്ന് വന്നിട്ടുണ്ട്. ആ ഹദീസിനെ അടി സ്ഥാനമാക്കിയാണ് ടൈംസിൽ അങ്ങനെ പറഞ്ഞത് എന്ന് വിചാരിക്കു വാൻ നിവൃത്തിയില്ല. എന്തുകൊണ്ടെന്നാൽ അതിനുപ്രസംഗം കേൾക്കു വാൻ ഇരിക്കുക. എന്ന് അർത്ഥമില്ല. അതിന്റെ അർത്ഥം വട്ടമിട്ട് ഇരിക്കുക എന്നതാണെന്നും അത് അങ്ങുമിങ്ങും സംസാരിക്കുവാനും തദ്വാരാ ശബ്ദ മുണ്ടാക്കുവാനും കാരണമാകുന്നത് കൊണ്ടും സ്വഫ്ഫായി ഇരിക്കുന്ന തിനെ തടയുന്നത് കൊണ്ടുമാണ് വിരോധിക്കപ്പെട്ടതെന്നും അബൂദാവു ദിന്റെ വ്യഖ്യാനത്തിൽ പ്രസ്താവിച്ചിട്ടുണ്ട്. ആകയാൽ വട്ടമിട്ടിരുന്ന് ഇൽമിനെ സംബന്ധിച്ചു അങ്ങുമിങ്ങും സംസാരിക്കൽ പോലത്തവയാണ് വിരോധിക്കപ്പെട്ടത്. ഇൽമിനെ സംബന്ധിച്ച് ഒരാൾ സംസാരിക്കുന്നത് (പ്ര സംഗിക്കുന്നത്)കേൾക്കാൻ വരിവരിയായി ഇരിക്കുന്നതിനെയല്ല.

**250.ചോദ്യം:** ശാഫിഈ മദ്ഹബ് പ്രകാരം നടക്കുന്ന വ്യക്തിവിശ്വാസപ രമായി ഏത് ഇമാമിനെ പിൻപറ്റണം?

ഉത്തരം: ശാഫിഈ മദ്ഹബ് പ്രകാരം നടക്കുന്ന വ്യക്തി വിശ്വാസ പരമായി അബുൽഹസനിൽ അശ്അരി(റ)യെയോ അബുൽ മൻസൂരിൽ മാതുരീദി(റ)യെയോ പിൻപറ്റണം. കാരണം, ഇവർ രണ്ടിൽ ഒരാളുടെ താണ് സുന്നത്ത് എന്നും ഇവരോട് എതിരായ അഭിപ്രായം ബിദ്അത്താ ണെന്നും സവാജിർ:1-81ൽ പ്രസ്താവിച്ചിട്ടുണ്ട്.

**251.ചോദ്യം:** അല്ലാഹുവിന്റെ സംസാരത്തിന് ശബ്ദമോ അക്ഷരമോ ഇല്ല യെന്ന് വിശ്വസിക്കൽ നിർബന്ധമാണോ?

ഉത്തരം: അല്ലാഹുവിന്റെ സംസാരത്തിന് ശബ്ദമോ അക്ഷരമോ ഇല്ലയെന്ന് വിശ്വസിക്കൽ നിർബന്ധമാണ്. ഇത് ശറഹുൽ അഖാഇദ് തുടങ്ങിയ കിതാബുകളിൽ വിവരിച്ചിട്ടുണ്ട്.

252.ചോദ്യം: ഖുർആനിൽ പറഞ്ഞ മൂസാനബി(അ)യുടെ ഉസ്താദായ ഖിസ്റ്(അ)ഇപ്പോഴും ജീവിച്ചിരിപ്പുണ്ടോ? ഉണ്ടെങ്കിൽ കാരണമെന്ത്?

ഉത്തരം:ഖിസ്റ് നബി(അ)ഇപ്പോഴും ജീവിച്ചിരിപ്പുണ്ട്. ജീവിച്ചിരിക്കാനുള്ള കാരണം മാഉൽഹയാത്ത് (അമൃത്)കുടിച്ചതാണ്. (ഫത്ഹുൽബാരി:6-337)

253.ചോദ്യം: ഒരു ഏക്കർ സ്ഥലം ഒരു ദർസിനുവേണ്ടി ഒരാൾ വഖ്ഫു ചെയ്തു. അൽപകാലം കഴിഞ്ഞ് ദർസില്ലാതായപ്പോൾ ആ സ്ഥലം അയാൾ ഒരു മദ്രസക്ക് വേണ്ടി വഖ്ഫ് ചെയ്തു. പിന്നീട് ദർസ് തുടങ്ങിയാൽ ആ വഖ്ഫ് വീണ്ടും ദർസിന് തന്നെ കൊടുക്കാമോ? അതോ മദ്രസക്കോ?

ഉത്തരം: ദർസിനുവേണ്ടി വഖ്ഫുചെയ്യപ്പെട്ട സ്ഥലം ദർസില്ലാതാകുമ്പോൾ മദ്രസക്കു കൊടുക്കാനോ വഖ്ഫ് ചെയ്യാനോ പാടില്ല. ദർസുണ്ടാകുമോ എന്ന് പ്രതീക്ഷിച്ചിരിക്കേണ്ടതും പ്രതീക്ഷയില്ലെങ്കിൽ അടുത്ത സ്ഥലത്തെ ദർസിലേക്ക് കൊടുക്കേണ്ടതുമാണ്. ഇത് ഫിഖ്ഹിന്റെ എല്ലാ കിതാബുകളിൽ നിന്നും വ്യക്തമാകും.

254.ചോദ്യം: പുകവലിയെ സംബന്ധിച്ച് ഇസ്ലാമിന്റെ വിധി എന്ത്?

ഉത്തരം: അറിയപ്പെട്ട  പുകവലി കറാഹത്താണ്. പ്രയോജമില്ലാത്ത നിലയിൽ അതിന് ധനം ചിലവഴിക്കൽ ദുർവ്യായമാണ്.

255.ചോദ്യം: ഒരാൾ ഒരു മഹല്ലത്തിൽ വച്ചു മരണപ്പെടുകയും കുളിപ്പിക്കുന്നതിന്റെയും നമസ്കരിക്കുന്നത്തിന്റെയും മുമ്പായി മറ്റൊരു നാട്ടിലേക്ക് കൊണ്ടുപോകുകയും ചെയ്താൽ ആ മരിച്ച മഹല്ലുകാർക്ക് ആ മയ്യിത്തിന്റെ പേരിൽ 'ഗാഇബായ' നിലയിൽ നമസ്കരിക്കുവാൻ പറ്റുമോ? 'ഗാഇബും' 'ഹാളിറും' തീരുമാനിക്കുന്നത് മരണസമയം നോക്കിയോ? എനി ആ മഹല്ലത്തിൽ വച്ചു കുളിപ്പിക്കുകയും കുറഞ്ഞ ആളുകൾ നമസ്കരിക്കുകയും ചെയ്താൽ ബാക്കിയുള്ളവർക്ക് ഗാഇബായി നമസ്കരിക്കാമോ?

ഉത്തരം: മരിച്ച മഹല്ലത്തുകാർക്ക് ആ മയ്യിത്തിന്റെ പേരിൽ ഗാഇബായി നമസ്കരിക്കാവുന്നതാണ്. ഗാഇബും ഹാളിറും തീരുമാനിക്കൽ നമസ്കരിക്കുന്ന സമയം നോക്കിയാണ്. കുളിപ്പിച്ചശേഷം ഏതാനും ആളുകൾ നമസ്കരിച്ചു മറ്റു മഹല്ലത്തിലേക്ക് നീക്കം ചെയ്താൽ മഹല്ലത്തിൽ ബാക്കിയുള്ളവർക്കും ഗാഇബിന്റെ നമസ്കാരം നമസ്കരിക്കാവുന്നതാണ്. കൊണ്ടുപോയവർ കുളിപ്പിക്കുകയും നമസ്കരിക്കുകയും ചെയ്താൽ മരിച്ച മഹത്തുകളുടെ മേലുള്ള 'ഫർളുകിഫായ' വീടുമെങ്കിലും അവർ

കുറ്റക്കാരാകുന്നതാണ്. ഈ മറുപടികളെല്ലാം ഫതാവൽ കുബ്റാ:2-4ൽ നിന്ന് മനസ്സിലാക്കാവുന്നതാണ്.

**256.ചോദ്യം:** പെരുന്നാൾ നമസ്കാരത്തിലെ ഏഴും അഞ്ചും തക്ബീറുകൾ മഅ്മൂമുകളും ജഹ്റ് ആക്കണമെന്ന് ഇആനത്ത്, ശർവാനി എന്നിവയിൽ വ്യക്തമായും തുഹ്ഫയിൽ സൂചനയായും പറഞ്ഞു കാണുന്നു. ഇതിന്റെവിധി എന്ത്? ജഹ്റാക്കൽ തന്നെയാണെങ്കിൽ ഇന്ന് ഒരു നാട്ടിലും പ്രവൃത്തിയിലില്ലല്ലോ. അതിന്റെ കാരണമെന്ത്?

**ഉത്തരം:** പെരുന്നാൾ നമസ്കാരത്തിൽ മഅ്മൂമീങ്ങളും തക്ബീറുകൾ ജഹ്റാക്കൽ സുന്നത്താണ്. ജഹ്റാക്കൽ പതിവില്ലാത്ത നാടുകളിൽ ജഹ്റാക്കാൻ (ഉച്ചത്തിലാക്കാൻ)ഉപദേശിക്കേണ്ടതാണ്.

**257.ചോദ്യം:** തറാവീഹ് നമസ്കാരം എട്ട് റക്അത്ത് മാത്രമാണെന്ന് പറഞ്ഞുകേൾക്കുന്നു. അതുശരിയാണോ?ആണെങ്കിൽ അതെവിടെയാണ് പറഞ്ഞത്?

**ഉത്തരം:** തറാവീഹ് നമസ്കാരം എട്ടുറക്അത്ത് മാത്രമാണെന്ന് നാളിത് വരേക്കും ഇമാമീങ്ങളിൽ ആരും പറഞ്ഞിട്ടില്ല.

**258.ചോദ്യം:** സ്വഹാബാക്കളെല്ലാം മുജ്തഹിദീങ്ങളാണോ? ആണെങ്കിൽ സാധാരണ മുജ്തഹിദീങ്ങൾക്ക് പറഞ്ഞ എല്ലാ നിബന്ധനകളും അവർക്ക് ഒത്തിട്ടുണ്ടോ?

**ഉത്തരം:**സ്വഹാബാക്കളെല്ലാം മുജ്തഹിദുങ്ങളാണെന്ന് ചില ഉലമാഅ് അഭിപ്രായപ്പെട്ടിട്ടുണ്ട്. മുജ്തഹിദീങ്ങൾക്കു പറഞ്ഞ എല്ലാ നിബന്ധനകളും അവരിൽ ഒത്തിട്ടുണ്ട്.

**259.ചോദ്യം:** തറാവീഹ് നമസ്കാരത്തിൽ ചില ഇമാമീങ്ങൾ അവസാനത്തെ-പത്താമത്തെ 'അത്തഹിയ്യാത്തിൽ മാത്രവും മറ്റുചിലർ നന്നാല് റക്അത്തിലുള്ള അത്തഹിയ്യാത്തിലും ഒഴിച്ച് ബാക്കിയുള്ള അത്തഹിയ്യാത്തിൽ ഇഫ്ത്തിറാശിന്റെ ഇരുത്തം ഇരിക്കുന്നതായി കാണുന്നു. ഇതിന് വല്ല അടിസ്ഥാനവുമുണ്ടോ?

**ഉത്തരം:** സലാം വീട്ടുന്ന എല്ലാ അത്തഹിയ്യാത്തിലും 'തവർറുകി'ന്റെ ഇരുത്തമാണ് ഇരിക്കേണ്ടത്. അതിന് വിപരീതമായി പ്രവൃത്തിക്കുന്നതിന് ശാഫിഈ മദ്ഹബിൽ തെളിവില്ല.

**260.ചോദ്യം:** മുന്നിൽ കാണാത്തത് വിശ്വസിക്കാത്ത ഈ ആധുനിക യുഗത്തിൽ ജീവിക്കാനുള്ള കുട്ടികൾക്ക് അഖീദ:യിൽ ലക്ഷ്യസഹിതം പഠിപ്പിക്കുകയല്ലേ വേണ്ടത്? തന്നെയുമല്ല. അവരുടെ പിഞ്ചുഹൃദയം വികസിക്കാനും അത് ഉപകരിക്കുകയില്ലേ? അതിനാൽ ലക്ഷ്യം കൊടുക്കുമ്പോൾ കുട്ടികളുടെ ഹൃദയങ്ങളിൽ ഉള്ളതും നഷ്ടപ്പെടുമെന്ന കേരള സംസ്ഥാനക്കാരുടെ അഭിപ്രായത്തിന് ഇവിടെ സ്ഥാനമുണ്ടോ?

ഉത്തരം: സ്ഥാനമുണ്ട്. അത്തരം പിഞ്ചുകുട്ടികൾക്ക് അഖീദയിൽ ലക്ഷ്യം പഠിപ്പിക്കൽ മരം വളർന്ന് ഉറച്ചു നില്ക്കാൻവേണ്ടി വെള്ളമൊഴിക്കുന്നതിനുപകരം ഇരുമ്പ് ചുറ്റികകൊണ്ട് മരം അടിച്ചുറപ്പിക്കുന്നതുപോലെയാണെന്നും ഇതു ഗുണത്തിലേറെ ദോഷം ചെയ്യുമെന്നും ഇമാം ഗസ്സാലി(റ)ഇഹ്‌യായിൽ പ്രസ്താവിച്ചിട്ടുണ്ട്.

**261.ചോദ്യം:** സൂര്യനും ചന്ദ്രനും ഗ്രഹണം പിടിപെടുന്നുണ്ടല്ലോ. അതിന് പലരും പല കാരണങ്ങളും പറയുന്നുണ്ട്. മുസ്‌ലിംകളായ നാം അതിനെപ്പറ്റി എന്തുവിശ്വസിക്കണം?

**ഉത്തരം:**അത് അല്ലാഹുവിന്റെ ദൃഷ്ടാന്തങ്ങളിൽപെട്ട ഒന്നാണെന്ന് വിശ്വസിക്കണം. അത് സംഭവിച്ചാൽ പ്രത്യേക നമസ്കാരവും സുന്നത്തുണ്ട്.

**262.ചോദ്യം:** നമസ്കാരത്തിന്റെ പ്രാരംഭത്തിൽ കൈരണ്ടും പൊക്കി താഴ്ത്തി പൊക്കിളിനു മീതെ മാർവിടത്തിനടുത്ത് വയ്ക്കുമ്പോൾ ഇടതു വശത്തേക്ക് ചെരിച്ചുവയ്ക്കേണ്ടതുണ്ടോ? ഉണ്ടെങ്കിൽ കാരണമെന്ത്?

**ഉത്തരം:** ഇടത് വശത്തേക്ക് ചെരിച്ച് വയ്ക്കേണ്ടതുണ്ട്. ഹൃദയം ആ ഭാഗത്തായതുകൊണ്ടാണ് അങ്ങോട്ടു ചെരിച്ചു വയ്ക്കണമെന്ന് ഫുഖഹാഅ് പ്രസ്താവിച്ചത്.

**263.ചോദ്യം:** വെള്ളിയാഴ്ച ദിവസം ജുമുഅ നിർബന്ധമില്ലാത്ത ഒരാൾ ളുഹ്ർ നമസ്കരിക്കണമെന്നതിന് മതിയായ തെളിവുകളുണ്ടോ?

**ഉത്തരം:** ആർത്തവ രക്തം, പ്രസവരക്തം എന്നിവയിൽ നിന്ന് ശുദ്ധിയായ പ്രായപൂർത്തി വന്ന സ്വബോധമുള്ള എല്ലാ മുസ്‌ലിമിന്നും അഞ്ചു വഖ്ത്ത് നമസ്കാരം നിർബന്ധമാണ്. ഇത് ദീനിൽ ഉറൂറത്ത് കൊണ്ട് അറിയപ്പെട്ടതും അതിനെ നിഷേധിക്കൽ കുഫ്റുമാണ്. ജുമുഅ നമസ്കരിച്ചാൽ അന്ന് ളുഹ്ർ നമസ്കരിക്കേണ്ടതില്ല. അപ്പോൾ ജുമുഅ നിർബന്ധമില്ലാത്ത ഒരാൾക്ക് ളുഹ്ർ നിർബന്ധമാണ് എന്നതിനു പ്രത്യേക തെളിവിന്റെ ആവശ്യമില്ല.

**264.ചോദ്യം:** ഇന്ന സമയത്ത് ഗ്രഹണമുണ്ടാകുമെന്ന് ഗോളശാസ്ത്രജ്ഞൻമാർ പ്രവചിച്ചാൽ ആ സമയമായാൽ കാർമേഘത്താലോ മറ്റോ ഗ്രഹണം ബാധിച്ച ചന്ദ്രനെയോ സൂര്യനെയോ ദൃശ്യമായിട്ടില്ലെങ്കിലും ഉപര്യുക്ത പ്രവചനത്തിന്റെ അടിസ്ഥാനത്തിൽ ഗ്രഹണനമസ്കാരം നടത്തുന്നത് സർവ്വതാ കാണപ്പെടുന്നുണ്ടല്ലോ. അങ്ങനെയുള്ള ഗ്രഹണനമസ്കാരം ശറഇൽ സാധുവാകുമെങ്കിൽ 29ന് ചന്ദ്രക്കല ദൃശ്യമാകുമെന്ന് ഗോളശാസ്ത്രജ്ഞൻമാർ പ്രവചിച്ചാൽ അതംഗീകരിച്ചു നോമ്പും പെരുന്നാളും പ്രഖ്യാപിച്ചു കൂടെയോ?

**ഉത്തരം:** ചോദ്യത്തിൽപറഞ്ഞ പ്രകാരം ഗ്രഹണനമസ്കാരം നടത്തുന്നുണ്ടെങ്കിൽ അത് പിഴവാണ്. (തുഹ്ഫ:3-62) "പള്ളിയുടെ മൂലയി

ലുള്ളപൊടി പുരളാത്തവർക്ക്'' ഇതത്ര പിടിച്ചെന്ന് വരികയില്ല. ആ നമസ്കാരം സാധുവാകത്തതിനാൽ ചോദ്യത്തിലെ മറ്റുഭാഗങ്ങൾ മറുപടി അർഹിക്കുന്നില്ല.

**265.ചോദ്യം:** ദൂരദർശിനിപോലുള്ള ആധുനികോപകരണങ്ങളിലൂടെ മാസപ്പിറവി ദൃശ്യമായാൽ നോമ്പും പെരുന്നാളും കൊള്ളാമോ?

**ഉത്തരം:** നോമ്പും പെരുന്നാളും കൊള്ളുവാനും ഹാക്കിമിന്ന് പ്രഖ്യാപിക്കുവാനും പാടില്ല. (ശർവാനി:3-372)

**266.ചോദ്യം:** ശാഹിദിനെ നേരിൽ കാണാത്തതുകൊണ്ട് റേഡിയോ അറിയിപ്പ് ആധാരമാക്കിയുള്ള നോമ്പു പെരുന്നാൾ പ്രഖ്യാപനങ്ങൾ അസാധുവാണെന്ന് പണ്ഡിത വൃത്തങ്ങളിൽ നിന്നറിയുന്നു. എന്നാൽ, ശാഹിദിനെ നേരിൽകാണുന്ന ടെലിവിഷൻ മുഖേനയുള്ള അറിയിപ്പിനെ ആധാരമാക്കി ഹാക്കിമിന്ന് നോമ്പ് പെരുന്നാൾ പ്രഖ്യാപനങ്ങൾ നടത്തിക്കൂടെയോ?

**ഉത്തരം:**നടത്തിക്കൂടാ. ടെലിവിഷൻ മുഖേന കാണുന്നത് ശാഹിദിനെയല്ല. ശാഹിദിന്റെ ഫോട്ടോ ആണ്.

**267.ചോദ്യം:** ഒരു സ്നേഹിതന് വായിക്കാൻ കൊടുത്ത പുസ്തകം തിരിച്ചുതന്നപ്പോൾ അതിൽ ഒരു രൂപ നോട്ടുകണ്ടു. അത് അദ്ദേഹം പുസ്തകത്തിൽവച്ച് മറന്നതായിരിക്കാനാണ് സാദ്ധ്യത. അദ്ദേഹം ഇപ്പോൾ സ്ഥലത്തില്ല. പേരോ, നാടോ അറിയുകയുമില്ല. സംഖ്യ എന്തുചെയ്യണം?

**ഉത്തരം:** അത് മാലുൽസാഇഅ് ആണ്. അത് പൊതു മസ്ലഹത്തിലേക്ക് തിരിക്കേണ്ടതാണ്. ഇത് ഫിഖ്ഹിന്റെ കിതാബുകളിൽ വിവരിച്ചിട്ടുണ്ട്.

**268.ചോദ്യം:** ''ഖുതുബ പരിഭാഷ ചെയ്യൽ ഹറാമാണെന്ന് ശാഫിഈ മദ്ഹബിലെ ആധികാരിക ഗ്രന്ഥങ്ങളിൽ രേഖപ്പെടുത്തീട്ടുണ്ടോ? ഇബാറത്തുകളിൽനിന്ന് ഊഹിക്കച്ചെടുക്കുന്നതാണെങ്കിൽ അത് ഇജ്തിഹാദല്ലേ? ഇജ്തിഹാദിന്നവർഹതയുള്ളവർ ഇന്നിവിടെയുണ്ടോ? എന്ന ചോദ്യത്തിന് ഊഹിച്ചെടുക്കുന്നതോ ഇജ്തിഹാദോ അല്ല. റുകുനുകൾക്കിടിയിൽ ഫസ്ലു ദീർഘിപ്പിക്കുന്ന വിധം അറബിയല്ലാത്ത ഭാഷ ഉപയോഗിക്കുന്നത് മുവാലാത്തിനെ തടയുന്നത്കൊണ്ട് അത് ഖുതുബക്കും വിഘാതമാകുമെന്ന് അല്ലാമ ഇബ്നു ഖാസി(റ)പ്രസ്താവിച്ചിട്ടുണ്ട്. ഖുതുബ ഫാസിദാക്കുന്ന അത്തരം കൃത്യം ഹറാമാണെന്ന് പറയുന്നത് ശാഫിഈ മദ്ഹബിലെ പണ്ഡിതൻമാരുടെ അഭിപ്രായം ഉദ്ധരിക്കുക മാത്രമല്ലേ?'' എന്ന മറുപടി 18-3-1977ന്ന് പുറത്തിറങ്ങിയ സുന്നീടൈംസിൽ കാണാൻ കഴിഞ്ഞു. പത്രാധിപരുടെ പ്രതികരണമെന്ത്?

**ഉത്തരം:** ഖുതുബ പരിഭാഷ ചെയ്യൽ ഹറാമാണെന്ന് ശാഫിഈ മദ്ഹബിലെ ഒരു കിതാബിലും വ്യക്തമാക്കിട്ടില്ല. അങ്ങനെ ഊഹിക്കാ

വുന്ന ഇബാറത്തുകൾ പോലും പ്രസ്തുത കിതാബുകളിൽ ഇല്ല പരിഭാഷ ചെയ്യലല്ല. പരിഭാഷകൊണ്ട് ഫസ്ൽ ദീർഘിക്കൽ ഖുതുബയെ നാശമാക്കുമെന്ന് അല്ലാമ ഇബ്നുഖാസി(റ)പ്രസ്താവിച്ചത് വാസ്തവമാണ്. പക്ഷേ, അല്ലാമ, അലിയ്യുശ്ബ്റാ മുല്ലസി(റ) അത് നാശപ്പെടുത്തുകയില്ലെന്ന് പ്രസ്താവിച്ചിട്ടുമുണ്ട്. (ഹാശിയത്ത് നിഹായ:2-204)അല്ലാമ ഇബ്നുഖാസി(റ)പറഞ്ഞതനുസരിച്ചുമാത്രം പരിഭാഷ ദീർഘിപ്പിച്ചതുകൊണ്ട് മുവാലത്ത് മുറിയും. അപ്പോൾ ഖുതുബയും ജുമുഅയും സ്വഹീഹാകുകയില്ല. അത് ഹറാമാണെന്നതിൽ സംശയമില്ല. ഇതെല്ലാം അവസാനം റുകുനുകൾ മടക്കാത്തേടത്താണ്. അർകാനുകൾ മടക്കിയാലും പരിഭാഷ നല്ലതിനെതിരും കറാഹത്തുമാണ്. ഇത് യഥാർത്ഥ സമസ്തയുടെ തീരുമാനവുമാണ്.

**269.ചോദ്യം:** അമുസ്ലിംകളെ മുസ്ഹഫ് തൊടാൻ അനുവദിക്കാമോ? എനിക്ക് നിങ്ങളുടെ പരിശുദ്ധ ഗ്രന്ഥം കാണണം എന്ന് ഒരു അമുസ്ലിം അഭ്യർത്ഥിക്കുകയാണെങ്കിൽ തൊടാനും കാണാനും അവനെ അനുവദിക്കാമോ?

**ഉത്തരം:** അമുസ്ലിമിന്ന് മുസ്ഹഫ് കാണിച്ചുകൊടുക്കുകയല്ലാതെ തൊടൽ അനുവദിക്കാവതല്ല.

**270.ചോദ്യം:** മുസ്ഹഫ് വുളൂ ഇല്ലാതെ തൊടാൻ അനുവാദമുള്ള വല്ല സന്ദർഭവുമുണ്ടോ?

**ഉത്തരം:** ഉണ്ട്. മുസ്ഹഫ് മാലിന്യ വസ്തുക്കളിൽ വീണുപോകുക, അമുസ്ലിംകളുടെ കയ്യിൽ പെട്ടുപോകുക. ഇത്യാദി സന്ദർഭങ്ങളിൽ വുസു ഇല്ലാതെ മുസ്ഹഫ് തൊടൽ അനുവദനീയമാണ്.

**271.ചോദ്യം:** പതിനഞ്ച് വയസ്സ് പ്രായം തികയാൻ നാലുമാസവും കൂടിയുള്ള ഒരു സ്ത്രീയുടെ പിതാവ് മാനസികരോഗിയാണ്. ഇപ്പോൾ വലിയ്യായി ഉള്ളത് 20 വയസ്സ് പ്രായമുള്ള ഒരു ആങ്ങളയാണ്. എന്നാൽ, ഈ സ്ത്രീയുടെ സമ്മതപ്രകാരം അവൾക്ക് കുഫുവ് ഒത്ത ഭർത്താവിന് കെട്ടിച്ചുകൊടുക്കാൻ ഈ ആങ്ങളയ്ക്ക് അധികാരമുണ്ടോ? അതോ ഈ സ്ത്രീക്ക് 15വയസ്സ് തികയാത്തത് കൊണ്ടുനടത്തുന്ന നികാഹ് ശരിയാവുകയില്ലേ? പ്രായം തികയൽ വയസ്സ്കൊണ്ട് തന്നെയാവണമോ? അടുത്ത വലിയ്യിന്ന് ഭ്രാന്തുപോലത്ത സംഗതികൾ ഉണ്ടായാൽ വിദൂരമായ വലിയ്യിലേക്ക് വിലായത്ത് നീങ്ങുമെന്ന് തുഹ്ഫയിലും മറ്റും പ്രസ്താവിച്ചിട്ടുണ്ടല്ലോ. പത്രാധിപർ എന്തുപറയുന്നു?

**ഉത്തരം:** ഹൈസു ഉണ്ടാവൽ കൊണ്ടോ ഇന്ദ്രിയസ്ഖലനം കൊണ്ടോ 15 വയസ്സ് പൂർത്തിയാവൽ കൊണ്ടോ സ്ത്രീകൾക്ക് പ്രായപൂർത്തിയാകുന്നതാണ്. ഇവ ഏതെങ്കിലും ഒന്ന്കൊണ്ട് പ്രായപൂർത്തിയായുട്ടുണ്ടെങ്കിൽ ചോദ്യത്തിൽ പ്രസ്താവിച്ച സ്ത്രീയുടെ ആങ്ങളക്ക് വിലായ

ത്തുണ്ടായിരിക്കുന്നതാണ്. പ്രായപൂർത്തിയായിട്ടില്ലെങ്കിൽ ഒരു നിലയിലും അവളെ നികാഹ് ചെയ്തുകൊടുക്കുവാൻ ആങ്ങളക്കു പാടുള്ളതല്ല. ഈ വസ്തുത തുഹ്ഫ:7-246ൽ നിന്നും വ്യക്തമാകും. അടുത്ത വലിയ്യിന്ന് മാനസികരോഗം പിടിപെട്ടാൽ വിദൂരമായ വലിയ്യിന്ന് വിലായത്ത് ലഭിക്കുമെന്ന് തുഹ്ഫയിൽ പ്രസ്താവിച്ചത് പെണ്ണിന് പ്രായം തികയാത്തേടത്തേക്ക് ബാധകമല്ല. എന്തുകൊണ്ടെന്നാൽ വിദൂരമായ വലിയ്യിലേക്ക് വിലായത്ത് നീങ്ങൽ പ്രസ്തുത കാരണംകൊണ്ട് അടുത്ത വലിയ്യ് ഇല്ല എന്നുള്ള നിലയിലാണ്.(തുഹ്ഫ:7-254)അടുത്ത വലിയ്യായ ബാപ്പ ഇല്ലാത്ത അവസരത്തിൽ ആങ്ങളക്ക് പ്രായപൂർത്തിയാവാത്തവളെ കെട്ടിക്കാൻ അധികാരമില്ലല്ലോ.

**272.ചോദ്യം:** ഖബ്ർ സിയാറത്ത് മാത്രം ലക്ഷ്യമാക്കി യാത്ര ചെയ്യാൻ പറ്റുമോ?

**ഉത്തരം:** പറ്റും. തന്നെയുമല്ല അത് സുന്നത്തുമാണ്.

**273.ചോദ്യം:**ഹൈളുരക്തം പുറപ്പെടുന്ന സമയം സംയോഗം ഹറാമാണെന്ന് ഇസ്‌ലാം വിധിച്ചതിന്റെ തത്വശാസ്ത്രവും ഇസ്‌ലാമിന്റെ ശാസ്ത്രീയ വശവും ആരോഗ്യ ശാസ്ത്രവും എന്താണെന്ന് വിവരിച്ചാലും?

**ഉത്തരം:** സ്ത്രീകൾ ഋതുമതികളാകുമ്പോൾ അവരുടെ പ്രകൃതിക്ക് വ്യത്യാസം നേരിടും. അവർ വെറ്റില നുള്ളുക, അരൂത മുതലായ ചെടികൾ സ്പർശിക്കുക തുടങ്ങിയവ ചെയ്താൽ ആ സാധനങ്ങൾ നശിച്ചു പോകും. അതുപോലെ ആ അവസരത്തിൽ സംയോഗം ചെയ്താൽ പുരുഷന് ഉന്മേഷക്കുറവ് ഭീരുത്വം തുടങ്ങിയ പലതും സംഭവിച്ചേക്കും. അതുകൊണ്ടാണ് ഹൈളിന്റെ അവസരത്തിൽ സംയോഗം ചെയ്തുകൂടെന്നും അത് അദായാണെന്നും ഖുർആൻ ശരീഫ് പ്രസ്താവിച്ചത്. സംയോഗത്തിന്റെ തത്വം സന്താനോൽപാദനമാണ്. പുരുഷബീജം ഗർഭാഷയത്തിലെത്തിയാൽ ഗർഭാശയത്തിന്റെ വായ നിശ്ശേഷം അടയുകയാൽ അത് ഭ്രൂണമായിത്തീരും. ആർത്തവരക്തം സ്രവിച്ചുകൊണ്ടിരിക്കുമ്പോൾ അതിന്റെ വായ അടയുകയില്ല. അപ്പോൾ ഗർഭവും ഉണ്ടാവുകയില്ല. ആർത്തവത്തിന്റെ അവസാനസമയത്താണ് സംയോഗമെങ്കിൽ ഒരു പക്ഷേ ഗർഭമുണ്ടായേക്കാം. പക്ഷേ, ആ ഗർഭത്തിൽ ജനിച്ച ശിശുവിൽ കുഷ്ഠം ഉണ്ടായിരിക്കുമെന്നാണ് വൈദ്യശാസ്ത്രജ്ഞന്മാർ പ്രസ്താവിച്ചിട്ടുള്ളത്. ഇതാണ് ആർത്തവസമയത്ത് സംയോഗം നിരോധിച്ചതിലുള്ള ശാസ്ത്രീയവും ആരോഗ്യപരവുമായ തത്വങ്ങൾ.

**274.ചോദ്യ:** ഞങ്ങളുടെ നാട്ടിൽ പെൺകുട്ടികളുടെ കാത് കുത്തുന്ന പതിവുണ്ട്. അതിന്ന് ഇസ്‌ലാമിൽ വല്ല സ്ഥാനവുമുണ്ടോ?

**ഉത്തരം:** കാതുകുത്തുന്നതിന് വലിയ സ്ഥാനമൊന്നുമില്ലെങ്കിലും അത് അനുവദനീയമാണെന്ന് തുഹ്ഫ മുതലായ കിതാബുകളിൽ നിന്ന് വ്യക്തമാകും.

**275.ചോദ്യം:** മുസ്‌ലിമീങ്ങളെ ഖബ്റടക്കുവാൻ വഖ്ഫ് ചെയ്ത ഖബ്ർസ്ഥാനിൽ ഖബ്റിന്റെ മുകളിൽ ജാറംപോലെയുള്ള കെട്ടിടം പണിയുവാൻ ശറഅ് അനുവദിക്കാമോ? അനുവദിക്കുകയില്ലെങ്കിൽ കെട്ടിടം ഉണ്ടാക്കിയാൽ അത് എന്തുചെയ്യണം?

**ഉത്തരം:** മുസ്‌ലിമീങ്ങളെ ഖബ്റടക്കുവാൻ വേണ്ടി വഖ്ഫ് ചെയ്തിട്ടുള്ള ഖബ്ർസ്ഥാനിൽ ഖബ്റിന്റെ മീതെ ജാറംപോലെയുള്ള കെട്ടിടം പണിയുവാൻ ശറഅ് അനുവദിക്കുകയില്ല. (ഫതുഹുൽമുഈൻ) അമ്പിയാഅ്, ശുഹദാഅ്, സ്വാലിഹീങ്ങൾ, ഉലമാഅ് തുടങ്ങിയവരുടെ ഖബ്റിന്റെ മുകളിൽ എടുപ്പുകൾ ഉണ്ടാക്കുന്നതിന്ന് വിരോധമില്ലെന്ന് ചിലർ പ്രസ്താവിച്ചതായി ഇആനത്ത്:2-120ൽ പറഞ്ഞിട്ടുണ്ടെങ്കിലും ആ അഭിപ്രായം ളഈഫാണ്. സ്വന്തം ശരീരത്തിന് ളഈഫ് കൊണ്ട് അമൽ ചെയ്യാമെന്ന് തുഹ്ഫ: മുതലായ കിതാബുകളിൽ പ്രസ്താവിച്ചതിനാൽ ആ ളഈഫ് അനുസരിച്ച് ആരെങ്കിലും എടുപ്പ് എടുത്തിട്ടുണ്ടെങ്കിൽ അതു പൊളിക്കാൻ പാടില്ല.

**276.ചോദ്യം:** പത്ത് കിതാബിലെ 'അർബഈന' ഹദീസ് എന്ന കിതാബിലെ എല്ലാ ഹദീസും ളഈഫാണെന്ന് പറഞ്ഞു കേൾക്കുന്നു. അതു ശരിയാണോ?

**ഉത്തരം:** പ്രസ്തുത കിതാബിലുള്ള എല്ലാ ഹദീസും ളഈഫാണെന്ന് പറയുന്നത് ശരിയല്ല.

**277.ചോദ്യം:** മെയ്മാസം നുസ്രത്തിലെ പത്രാധിപക്കുറിപ്പിൽ "നാശമുണ്ടാക്കലും രക്തം ചിന്തലും മനുഷ്യന്റെ സ്വഭാവമാണെന്ന് ആദ്യപിതാവ് ആദമി(അ)നെ സൃഷ്ടിക്കുന്ന സംഭവത്തിൽ മലക്കുകൾ പ്രസ്താവിച്ചു"വെന്നു കണ്ടു. എന്നാൽ, മനുഷ്യനെ സൃഷ്ടിക്കുന്നതിന്റെ മുമ്പ് മനുഷ്യർ ഇത്തരക്കാരാണെന്ന് മലക്കുകൾ പറയാൻ കാരണമെന്ത്? മുൻ അനുഭവം വച്ചു പറയും പോലെയാണല്ലോ ഇതു പറഞ്ഞത്. മുമ്പ് മനുഷ്യരുണ്ടായിരുന്നോ? ഉണ്ടായിരുന്നുവെങ്കിൽ ആദമി(അ)നെ സംബന്ധിച്ചു ആദ്യപിതാവ് എന്ന് പറയാൻ കാരണമെന്ത്?

**ഉത്തരം:** അല്ലാഹു ആദമി(അ)നെ സൃഷ്ടിക്കുവാൻ ഉദ്ദേശിച്ചപ്പോൾ ഭൂമിയിൽ ഒരു ഖലീഫയെ സൃഷ്ടിക്കുന്നുവെന്നാണ് പറഞ്ഞത്. നാട്ടിൽ സമാധാനം കൈവരുത്തുക എന്ന ചുമതലയാണ് ഖലീഫക്കും ഭരണാധികാരികൾക്കുമുള്ളത്. അപ്പോൾ ആ വാക്കിൽനിന്നു തന്നെ മലക്കുകൾ ഇങ്ങനെ മനസ്സിലാക്കിയിരിക്കാം. നാശമുണ്ടാക്കുന്നവരും രക്തം ചിന്തുന്നവരും ഭരണകർത്താവിന്റെ ആവശ്യമുണ്ടാക്കുന്നവരുമായ ഒരു വിഭാഗത്തെ ഭൂമിയിൽ ഉണ്ടാക്കാൻ പോകുന്നുവെന്ന്.അതുകൊണ്ടാണ് ഭൂമിയിൽ നാശമുണ്ടാക്കുന്നവരും രക്തം ചിന്തുന്നവരുമായ ഒരു വിഭാഗത്തെ നീ സൃഷ്ടിക്കുകയാണോ എന്ന് മലക്കുകൾ അല്ലാഹുവിനോടു ചോദി



Scanned by CamScanner

ച്ചത്.

**278.ചോദ്യം:** ഖുതുബയുടെ അഞ്ചു ഫർളുകളിൽ ഒന്ന് അല്ലാഹുവിനെ സ്തുതിക്കലും അത് നാല്പത് ആളെ കേൾപ്പിക്കൽ ശർത്തുമാണല്ലോ. അത് 'അൽഹംദുലില്ലാ' എന്നോ അതോ 'അൽഹംദുലില്ലാഹി ദ്ദാല്ലി അലാ നഫ്സിഹീ ബിമാഖലഖ് എന്നോ ഓതി കേൾപ്പിക്കേണ്ടത്?

**ഉത്തരം:** ഖുതുബയുടെ ഒന്നാമത്തെ ഫർസ് അല്ലാഹുവിനെ സ്തുതിക്കലാണ്. അതിന്റെ വാചകം ഇന്നതായിരിക്കണമെന്ന് നിബന്ധനയില്ല. അതായത് 'അൽഹംദുലില്ലാ' എന്ന ഹമിത്തുല്ലാ എന്നോ ഹംദിന്റെ മേൽ അറിയിക്കുന്ന 'ഹംദ്' എന്ന് ധാതുവിൽ നിന്നുള്ള ഏത് വാചകം കൊണ്ടായാലും അല്ലാഹു എന്ന പദം അതിലുണ്ടെങ്കിൽ മതിയാകുന്നതാണ്. റുകുനായ ഹംദിന്റെ വാചകം നീണ്ടുപോയാൽ റുക്നാവാൻ പറ്റിയ അത്ര റുകുനും ബാക്കിയുള്ളത് സുന്നത്തുമാണ്. അപ്പോൾ അൽഹംദുലില്ലാഹിദ്ദാല്ലി അലാനഫ്സിഹീ ബിമാഖലഖ് എന്നതിൽനിന്ന് അൽഹംദുലില്ലാ എന്നതു മാത്രം റുകുനും അതു നാല്പതാളെ കേൾപ്പിക്കൽ ശർത്തുമാണ്. ഇതു തുഹ്ഫ:മുതലായ കിതാബുകളിൽ നിന്നു വ്യക്തമാകും.

**279.ചോദ്യം:** ഒരു സ്ത്രീ ഇരട്ട പ്രസവിച്ചു. രണ്ടു കുട്ടികളും ഒട്ടിപ്പിടിച്ചതും ഒന്നു മരണപ്പെട്ടതും മറ്റേതു ജീവനുള്ളതുമാണ്. എന്നാൽ അതിന്റെ വിധി എന്താണ്?

**ഉത്തരം:** ഒട്ടിയ നിലയിൽ പ്രസവിക്കപ്പെട്ട ശിശുക്കളിൽ ഒന്നു മരണപ്പെട്ടാൽ മറ്റേതിന്നു കേടു സംഭവിക്കാത്ത നിലയിൽ മുറിച്ചെടുത്ത് അതിനുവേണ്ട ശ്രമങ്ങൾ ചെയ്യേണ്ടതാണ്.

**280.ചോദ്യം:** മനുഷ്യന് അവൻ പ്രവൃത്തിച്ചതല്ലാതെ മറ്റൊന്നുമില്ലെന്നു ഖുർആൻ പ്രസ്താവിച്ചതിന്റെ അടിസ്ഥാനത്തിൽ മരിച്ചവരുടെ പേരിലുള്ള ദാനധർമ്മങ്ങൾ അവർക്കെങ്ങനെ ഫലപ്പെടും?

**ഉത്തരം:** മനുഷ്യൻ പ്രവൃത്തിച്ചതു മാത്രമേ മനുഷ്യന്നവകാശമുള്ളൂവെന്ന് അല്ലാഹു പറഞ്ഞതും സദഖ മരണപ്പെട്ടവർക്ക് ഫലപ്പെടുമെന്ന് ഹദീസുകളിൽ വന്നതും തമ്മിൽ യാതൊരു വൈരുദ്ധ്യവും കാണുന്നില്ല. മനുഷ്യൻ പ്രവൃത്തിച്ചതിനേ അവന്നവകാശമുള്ളൂ. സദഖന്റെ നില അങ്ങനെയല്ലല്ലോ. ആരെങ്കിലും അതു ചെയ്തിട്ടുണ്ടെങ്കിൽ അവന് കിട്ടും. ചെയ്തിട്ടില്ലെങ്കിൽ കിട്ടുകയുമില്ല. അപ്പോൾ സദഖയുടെ പ്രതിഫലം മയ്യിത്തിന് ലഭിക്കുന്നത് അവകാശപ്പെട്ട നിലക്കല്ല. ഔദാര്യമായിട്ടാണ്.

**281.ചോദ്യം:**വ്രതമനുഷ്ഠിച്ചവന്റെ വായയിൽ ഒരു നൂലിന്റെ ഒരറ്റം ദൃശ്യമായി അതിന്റെ മറ്റേ അറ്റം ഉള്ളിൽ മറയുകയും ചെയ്തു. ആ വ്രതമനുഷ്ഠിച്ചവൻ എന്തുചെയ്യണം?

**ഉത്തരം:** പ്രസ്തുത നൂൽ ഉള്ളിലേക്കിറക്കിയാലും ഉള്ളിൽ നിന്ന്

പുറത്തേക്ക് വലിച്ചെടുത്താലും നോമ്പ് മുറിയും. ഒന്നും ചെയ്യാതിരുന്നാൽ വേറെ ചില നാശങ്ങളുമുണ്ട്. അതിനാൽ അവന്റെ ഉപദേശമോ അറിവോ കൂടാതെ വേറൊരാൾ നൂൽ വലിച്ചെടുത്താൽ നോമ്പ് മുറിയുകയില്ല. (ശർവാനി:3-398)

**282.ചോദ്യം:**ഞാൻ ഒരു കമ്പനി ജോലിക്കാരനാണ്. എന്റെ ശമ്പളത്തിന്റെ ഒരു ഭാഗം 8% അവിടെ പിടിക്കുന്നുണ്ട്. പ്രോവിഡണ്ട് ഫണ്ട് എന്ന പേരിൽ. ഈ രൂപക്ക് നൂറിന്ന് 4.50 എന്ന കണക്കനുസരിച്ച് പലിശ തരുന്നുണ്ട്. ആ പൈസ എന്റെ കണക്കിൽനിന്നും മാറ്റണമെന്നു ഓഫീസറോട് ആവശ്യപ്പെട്ടപ്പോൾ അദ്ദേഹം പറയുന്നു. ഈ പിടിച്ചുവയ്ക്കുന്ന രൂപ പല ബിസിനസ്സുകൾക്കും മുടക്കി അതിൽനിന്നും കിട്ടുന്ന ലാഭമാണ് നിങ്ങൾക്ക് തരുന്നതെന്ന് ഈ സംഖ്യകൊണ്ട് കച്ചവടങ്ങൾ നടത്തുന്നുണ്ടോ ഇല്ലയോ എന്ന് നമുക്കറിയുകയില്ല. നമുക്ക് 4.50 കണക്കിന് പലിശ എന്ന് എഴുതിത്തരും. ഈ രൂപ നമുക്ക് ഉപയോഗിക്കാമോ? ഇല്ലെങ്കിൽ എന്തുചെയ്യണം?

**ഉത്തരം:** നിങ്ങളുടെ ശമ്പളത്തിൽനിന്ന് പ്രോവിഡണ്ട് ഫണ്ട് എന്ന പേരിൽ പിടിച്ചുവയ്ക്കുന്ന സംഖ്യ നിങ്ങളുടെ കൈവശത്തിൽ വരാത്തതുകൊണ്ട് നിങ്ങളുടെ ഉടമയിൽ പെട്ടിട്ടില്ല. പ്രോവിഡണ്ട് ഫണ്ട് നിങ്ങളുടെ സംഖ്യയിൽനിന്ന് പിടിച്ചെടുത്ത സംഖ്യയിൽ കൂടുതൽ നിങ്ങൾക്ക് തരുമ്പോൾ അതിന്ന് പലിശ എന്ന് പേര് പറഞ്ഞാലും അതു സ്വഹീഹായ രിബാ ആവുന്നില്ല. അതുകൊണ്ട് ആ പണം വാങ്ങി ഉപയോഗിക്കാവുന്നതാണ്. ഈ വസ്തുത ഫിഖ്ഹിലെ രിബാന്റെ ബാബിൽനിന്ന് വ്യക്തമാകും.

**283.ചോദ്യം:** ഭോഗത്തിനിടയിൽ ഭർത്താവ് മരിച്ചുപോയാൽ വിധി എന്ത്?

**ഉത്തരം:** ഭാര്യസ്ഥലം വിട്ടശേഷം ഭർത്താവിനെ സാധാരണ മയ്യിത്ത് പരിപാലിക്കുന്നതുപോലെ പരിപാലിക്കണം. മയ്യിത്തിനെ കുളിപ്പിക്കുന്ന കുളിയല്ലാതെ ജനാബത്തിന്റെ കുളി കുളിപ്പിക്കേണ്ടതില്ല. ഇത് തുഹ്ഫയിൽ നിന്നു വ്യക്തമാകും.

**284.ചോദ്യം:** ഒരാൾ തന്റെ ഭാര്യ രണ്ടാമത് പ്രസവിച്ച പെൺകുട്ടി തന്റേതല്ലെന്നു തീർത്തുപറഞ്ഞു. എന്നാൽ, അവളെ നികാഹു ചെയ്തുകൊടുക്കാൻ മേൽപറഞ്ഞ ആൾ ബാപ്പാന്റെ സ്ഥാനം വഹിക്കാൻ പറ്റുമോ? എന്റെ മകൾ എന്ന വാചകത്തിൽ നികാഹ് ചൊല്ലിക്കൊടുക്കാൻ സ്വഹീഹാകുമോ?

**ഉത്തരം:** അവന്റെ ഭാര്യ പ്രസവിച്ച കുട്ടി അവന്റേതല്ല എന്നു പറഞ്ഞതുകൊണ്ടുമാത്രം അവന്റേതല്ലാതാവുകയില്ല. കുട്ടിയെ നിഷേധിക്കാൻ സ്ഥിരപ്പെടാൻ അവൻ ലിആൻ ചെയ്യേണ്ടതാണ്. (തുഹ്ഫ:8-223) ലിആൻ ചെയ്താൽ ആ കുട്ടിയെ നികാഹ് ചെയ്തുകൊടുക്കാനുള്ള അധികാരം അവനില്ല. (തുഹ്ഫ:7-298)

**285.ചോദ്യം:** പ്രസവിക്കുമ്പോൾതന്നെ പുള്ളിയുള്ള മൃഗങ്ങളെ ഉസുഹിയ്യത്ത് അറുക്കുന്നതിന് വിരോധമുണ്ടോ?

**ഉത്തരം:** ചോദ്യത്തിൽ പറഞ്ഞ പുള്ളി, മൃഗങ്ങൾക്ക് ഐബ് ആയി എണ്ണാവുന്നതല്ല. അതുകൊണ്ട് അവയെ ഉസൂഹിയ്യത്ത് അറുക്കാവുന്നതാണ്. പക്ഷേ, ഒറ്റവർണ്ണമുള്ളതാണ്. അത്യുത്തമം. (തുഹ്ഫ:9-350)

**286.ചോദ്യം:** ഒരു മൃഗം കൊണ്ട് രണ്ടു കുട്ടികൾക്ക് അഖീഖത്ത് അറുക്കാമോ?

**ഉത്തരം:** അറുക്കാം. ഏഴുകുട്ടികൾക്കുവരെ ഒരു മൃഗംകൊണ്ട് അഖീഖത്ത് അറുക്കാവുന്നതാണ്. (തുഹ്ഫ:9-371)പക്ഷേ, ആ മൃഗം കാളയെ ഒട്ടകമോ ആവേണ്ടതാണ്. (ആടായിക്കൂടാ)

**287.ചോദ്യം:** ഫിത്ർസകാത്ത് വാങ്ങുന്നവർക്ക് തൃപ്തിയുള്ളതേ കൊടുക്കാവൂ എന്നുണ്ടോ? അവകാശികൾ നോമ്പും നമസ്കാരവും ഇല്ലാത്തവരായത് കൊണ്ട് അവരുടെ അവകാശം ബാത്വിലാകുമോ?

**ഉത്തരം:** വാങ്ങുന്നവർക്ക് തൃപ്തിയുള്ളതേ ഫിത്ർ സകാത്തായി കൊടുക്കാവൂ എന്നില്ല. പക്ഷേ, അരി കൊടുക്കേണ്ട സ്ഥലങ്ങളിൽ അരിക്കുപകരം ഗോതമ്പുകൊടുക്കുന്നതായാൽ അതു വാങ്ങുന്നവരും ഇഷ്ടപ്പെടേണ്ടതാണ്. (തുഹ്ഫ:3-322)അവകാശികൾ നോമ്പും നമസ്കാരവും ഇല്ലാത്തവരായതുകൊണ്ട് അവരുടെ അവകാശം ബാത്വിലാകുന്നതല്ല.

**288.ചോദ്യം:** അന്യനാട്ടിൽപോയി കച്ചവടവും മറ്റും ചെയ്യുന്നവർ സകാത്ത് സംഖ്യനാട്ടിലുള്ള കുടുംബങ്ങൾക്കും മറ്റും അയച്ചുകൊടുത്താൽ സകാത്ത് വീടുമോ? സകാത്ത് അതാതു നാട്ടിൽ തന്നെ വിനിയോഗിക്കണമെന്ന വല്ല നിബന്ധനയുമുണ്ടോ?

**ഉത്തരം:** അന്യനാട്ടിൽപോയി കച്ചവടവും മറ്റും ചെയ്യുന്നവർ സകാത്ത് സംഖ്യ സ്വന്തം നാട്ടിലുള്ള കുടുംബങ്ങൾക്കും മറ്റും അയച്ചുകൊടുത്താൽ സകാത്ത് വീടുകയില്ല. ഏതുസ്ഥലത്തുവച്ച് സകാത്ത് നിർബന്ധമായോ അവിടെയുള്ള അവകാശികൾക്ക് തന്നെ അതു കൊടുക്കണം. സകാത്ത് അന്യനാട്ടിലേക്ക് നീക്കം ചെയ്യാൻ പാടുള്ളതല്ല. (തുഹ്ഫ:7-172)

**289.ചോദ്യം:** ഇന്നു മുസ്ലിംകളിൽ പല വിഷയങ്ങളിലും മാറ്റം വന്നത് പോലെ സന്താനങ്ങൾക്ക് നല്കുന്ന പേരിലും മാറ്റം വന്നതായി കാണുന്നു. അടുത്തകാലം വരെ പരമ്പരാഗതമായ പേരാണ് വിളിച്ചു പോന്നതെങ്കിൽ ഇന്ന് പലരും മനസ്സിൽ തോന്നുന്ന നവീന പേരുകളാണ് സ്വീകരിച്ചുകാണുന്നത്. ഈ രണ്ട് സമ്പ്രദായങ്ങളിലും വല്ല പാകപിഴവുകളുമുണ്ടോ?

**ഉത്തരം:** നല്ല പേരുകളാണ് കുട്ടികൾക്ക് നല്കേണ്ടത്. പ്രത്യേകിച്ചും ആൺകുട്ടികൾക്ക് അബ്ദുല്ല, അബ്ദുർറഹ്മാൻ, മുഹമ്മദ്, അഹ്മദ് തുട

ങ്ങിയവ. മുഹമ്മദ് എന്ന പേരിന് വളരെ ശ്രേഷ്ഠതകളുണ്ട്. ഇമാം ശാഫി ഈ(റ)തന്റെ മകന് മുഹമ്മദ് എന്ന പേര് വിളിച്ചപ്പോൾ എനിക്ക് ഏറ്റവും സ്നേഹമായ പേരാണ് നല്കിയത് എന്ന് പറയുകയുണ്ടായി. (തുഹ്ഫ: 9-373) ഒരു വീട്ടിൽ മുഹമ്മദ് എന്ന പേരുണ്ടെങ്കിൽ അവിടെ ഐശ്വര്യമു ണ്ടാകുമെന്ന് ഇമാം മാലിക്(റ)പ്രസ്താവിച്ചതായി തുഹ്ഫ:യുടെ 'ഹാ ശിയ' ശർവാനിയിൽ പ്രസ്താവിച്ചിട്ടുണ്ട്. റസൂൽ(സ)അവിടുത്തെ പുത്രന് പിതാമഹൻ ഇബ്രാഹീം(അ)ന്റെ നാമം പുനരുജ്ജീവിക്കാൻ വേണ്ടി ഇബ്രാ ഹീം എന്ന പേര് നല്കിയെന്ന് തുഹ്ഫ:9-373ൽ പ്രസ്താവിച്ചതിൽ നിന്ന് പരമ്പരാഗതമായ പേരുകൾക്കും സ്ഥാനമുണ്ടെന്ന് മനസ്സിലാക്കാം.

**290.ചോദ്യം:** പലർക്കും കൊടുക്കാനുള്ള ഒരാൾ ഫീസബീലിൽ ശഹീ ദായാൽ മഹ്ശറിൽ വച്ച് ആ ഇടപാടുകളെ സംബന്ധിച്ചു ചോദ്യം ചെയ്യ പ്പെടുമോ? ചോദ്യം ചെയ്യപ്പെടുകയില്ലെങ്കിൽ ശഹീദ് യാതൊരു ചോദ്യവും കൂടാതെ സ്വർഗ്ഗത്തിൽ പോകുമെന്നല്ലേ ഇസ്ലാമിന്റെ വിധി? ചോദ്യം ചെയ്യപ്പെടുകയാണെങ്കിൽ ഒരാൾകടം വീട്ടാനുണ്ടെങ്കിൽ മഹ്ശറയിൽ അ വന്റെ സൽപ്രവൃത്തി എടുത്ത്, കൊടുക്കാനുള്ളവർക്ക് കൊടുക്കും. എന്നു മാണല്ലോ ഇസ്ലാം പറയുന്നത്. ആ നിലക്ക് അവനെ ചോദ്യം ചെയ്യേ ണ്ടതല്ലേ?

**ഉത്തരം:** ഫീസബീലിൽ ശഹീദായവർക്കു മനുഷ്യർ തമ്മിലുള്ള ഹഖ് ഇടപാട് അല്ലാത്ത എല്ലാ കാര്യവും അല്ലാഹു പൊറുക്കുന്നതാണ്. ആ ഹഖ് ഇടപാടുകൾ മനുഷ്യർക്കുള്ള അവകാശമായതുകൊണ്ട് അവർ വിട്ടുകൊടുക്കുകയോ അവർ കൊടുത്ത് വീട്ടുകയോ ചെയ്യാത്ത സ്ഥിതിക്ക് അല്ലാഹു അതിൽ കൈകടത്തുന്നതല്ല. അല്ലാഹുവുമായുള്ള ഇടപാടു കൾ മാത്രമേ അല്ലാഹു പൊറുക്കുകയുള്ളൂ. ശഹീദായാൽ യാതൊരു ചോദ്യവും കൂടാതെ സ്വർഗ്ഗത്തിൽ പോകുമെന്ന് പറഞ്ഞതു ശരിയല്ല. മനു ഷ്യരുടെ ഇടപാടുകളെ പറ്റി ചോദ്യം ചെയ്യപ്പെടുക തന്നെ ചെയ്യും. (ശ റഹു മുസ്ലിം:2-135)

**291.ചോദ്യം:** ഒരു വാഹന യാത്രക്കാരന് വാഹനത്തിൽ വച്ച് സ്വപ്നസ്ഖ ലനമുണ്ടായി. ശുദ്ധിചെയ്യാൻ വെള്ളമോ മണ്ണോ ലഭിച്ചതുമില്ല. നിസ്കാര സമയം ആവുകയും ചെയ്തു. ഈ സന്ദർഭത്തിൽ അവന് നമസ്കാരം അനുവദനീയമാണോ? ആണെങ്കിൽ നമസ്കാരം മടക്കേണ്ടതുണ്ടോ?

**ഉത്തരം:** ചോദ്യത്തിൽ പ്രസ്താവിച്ചവൻ ഫാഖിദുത്തഹൂറൈനി (വെള്ളവും മണ്ണും ലഭിക്കാത്തവൻ)ആണ്. സമയമായാൽ അവന് നമ സ്കാരം അനുവദനീയമാണ്. എന്ന് തന്നെയല്ല, നമസ്കാരം അവന് നിർബ ന്ധമാണ്. സമയത്തിന്റെ ആദ്യത്തിൽ തന്നെ അവൻ നമസ്കരിക്കുന്ന തിന് വിരോധമില്ല. പിന്നീട് നല്ല നിലയിൽ നമസ്കരിക്കാൻ സൗകര്യപ്പെ ടുമ്പോൾ അവൻ മടക്കി നമസ്കരിക്കുകയും വേണം. (തുഹ്ഫ:1-377-78)

**292.ചോദ്യം:** ജുമുഅ നമസ്കാരത്തിന് നാല്പതാളുകൾ തികയാൻ സാദ്ധ്യതയില്ലാത്ത സ്ഥലങ്ങളിൽ നാല്പതിൽ കുറഞ്ഞ ആളുകൾ മാത്രമുണ്ടായിരിക്കെ ജുമുഅ നമസ്കരിച്ചാൽ സ്വഹീഹാകുമോ? കുറഞ്ഞത് എത്ര പേർ വേണം? അങ്ങനെ നമസ്കരിച്ചാൽ ളുഹ്ർ നമസ്കരിക്കേണ്ട ആവശ്യമുണ്ടോ?

**ഉത്തരം:** ശാഫിഈ മദ്ഹബിലെ മുഅ്തമദ് (ജദീദ്)ആയ ഖൗല് പ്രകാരം നാല്പതിൽ കുറഞ്ഞപേർക്ക് ജുമുഅ നമസ്കരിക്കാവതല്ല. പക്ഷേ, ഖദീമായ ഖൗൽ പ്രകാരം അവർക്ക് ജുമുഅ നമസ്കരിക്കാവുന്നതും ചുരുങ്ങിയത് നാലുപേർ ഉണ്ടാവേണ്ടതുമാണ്. ഖദീമായ ഖൗൽ പ്രകാരം ജുമുഅ നമസ്കരിച്ചാൽ അതോടുകൂടി ളുഹ്ർ നമസ്കരിക്കുന്നതും നല്ലതാണ്. (ഫതുഹുൽമുഈൻ)

**293.ചോദ്യം:** ഖുത്ബിയ്യത്ത് കഴിക്കുമ്പോൾ പന്ത്രണ്ട് റക്അത്ത് നമസ്കരിക്കുന്നുണ്ടല്ലോ? അതിന് എന്താണ് നിയ്യത്ത് ചെയ്യേണ്ടത്? അതിന്റെ റക്അത്തുകളിൽ ഏതു സൂറത്തുകളാണ് ഓതേണ്ടത്?

**ഉത്തരം:** ഖുതുബിയ്യത്ത് കഴിക്കുമ്പോൾ നമസ്കരിക്കുന്ന പന്ത്രണ്ട് റക്അത്ത് നമസ്കാരം ഹാജത്തിന്റെ നമസ്കാരമാണ്. അതിന് ഹാജത്തിന്റെ നമസ്കാരം ഞാൻ നമസ്കരിക്കുന്നുവെന് നിയ്യത്ത് ചെയ്യൽ സുന്നത്താണ്. ഇന്ന നമസ്കാരം എന്ന് വ്യക്തമാക്കാതെ ഞാൻ നമസ്കരിക്കുന്നുവെന്ന് മാത്രം കരുതിയാലും ഇത്തരം നമസ്കാരം സ്വഹീഹാകുന്നതും അതുപൊതുസുന്നത്തായി വകവയ്ക്കപ്പെടുന്നതുമാണ്. (ശർവാനി:2-238)

പന്ത്രണ്ട് റക്അത്തിലും ഫാതിഹക്ക് ശേഷം ഇഖ്ലാസും, ആയത്തുൽകുർസിയും ഓതണമെന്ന് ഇമാം ഗസ്സാലി(റ)പറഞ്ഞതായി കുർദി:1-220ൽ ഉദ്ധരിച്ചിട്ടുണ്ടെങ്കിലും ഖുതുബിയ്യത്തിലെ ഗൗസുൽ അഅ്സം(റ)ന്റെ വാക്കിൽ ആയത്തുൽ കുർസിയ്യ് ഉപേക്ഷിക്കപ്പെട്ടത് അവിടുന്ന് അംഗീകരിച്ച ഹമ്പലീ മദ്ഹബനുസരിച്ചായിരിക്കാം. ഗൗസുൽ അഅ്സം(റ)അവസാനം ഹമ്പലി മദ്ഹബ്കാരനായിന്നുവെന്ന് ഖുതുബിയ്യത്തിൽ തന്നെ പ്രസ്താവിച്ചിട്ടുണ്ടല്ലോ.

**294.ചോദ്യം:** ഞങ്ങൾ പോറ്റുന്ന ആടുകളിൽ ഒന്നിനെ വലിയ പെരുന്നാളിന്റെ അന്ന് ഉളുഹിയ്യത്ത് ആയി അറുത്ത് കൊടുക്കണം എന്ന് എന്റെ ഭാര്യ പറഞ്ഞിരുന്നു. അതുകൊണ്ട് അത് നേർച്ചയാകുമോ? അങ്ങനെ എട്ടു മാസത്തോളം പ്രായമായപ്പോൾ ആ ആട് ലോറിക്കടിയിൽപെട്ടു. അപകടം സാരമായതിനാൽ അറുത്തു. മാംസം എന്ത് ചെയ്യേണ്ടിയിരുന്നു? റോഡിലേക്ക് വിട്ടത് വീഴ്ചയുമാകുമോ? ഇവിടങ്ങളിൽ അങ്ങനെ പതിവുണ്ട്.

**ഉത്തരം:** താങ്കളുടെ ഭാര്യയുടേതാണ് ആ പറഞ്ഞ ആടെങ്കിൽ അത്

നേർച്ചയാകുന്നതാണ്. നേർച്ചയാക്കിയതിന്റെ ശേഷമുണ്ടാകുന്ന ആദ്യത്തെ വലിയ പെരുന്നാളിന് അതിനെ അറുക്കേണ്ടതുമാണ്. ലോറിയിൽ പെട്ട് അപകടം പിണഞ്ഞതുകൊണ്ട് ഉടൻ അറുത്ത് അതിന്റെ മാംസം നേർച്ചയിൽ പറഞ്ഞപ്രകാരം കൊടുക്കേണ്ടതായിരുന്നു. പകരം ഒന്നും ചെയ്യേണ്ടതില്ല. (ശർവാനി:9-356)സാധാരണ റോഡിൽ മേഞ്ഞു നടക്കലുള്ളത്കൊണ്ട് റോഡിലേക്ക് വിട്ടത് നിങ്ങളുടെ വീഴ്ചയായി ഗണിക്കപ്പെടുകയില്ല.

**295.ചോദ്യം:** അമുസ്ലിം സ്ത്രീയുടെ മുലപ്പാൽ മുസ്ലിം കുട്ടിക്ക് കുടിപ്പിക്കാൻ പാടുണ്ടോ? പിന്നീട് ആ അമുസ്ലിം സ്ത്രീ മുസ്ലിമായാൽ അവരുമായുള്ള വിവാഹബന്ധം പാടുണ്ടോ?

**ഉത്തരം:** അമുസ്ലിം സ്ത്രീയുടെ മുലപ്പാൽ മുസ്ലിംകുട്ടിക്ക് കുടിപ്പിക്കുന്നതിൽ വിരോധമൊന്നുമില്ലെങ്കിലും കഴിയുന്നതും സാലിഹത്തായ സ്ത്രീകളുടെ മുലപ്പാലാണ് കുടിപ്പിക്കേണ്ടത്. ആ സ്ത്രീയുമായി മുലകുടിബന്ധമുള്ളത് കൊണ്ട് അവളേയും അവളുടെ മുലകുടിച്ചതു കാരണം മുലകുടി ബന്ധം സിദ്ധിച്ച മറ്റുസ്ത്രീകളെയും അവർ മുസ്ലിമായാലും അവന് വിവാഹം ചെയ്യാൻപാടില്ല.

**296.ചോദ്യം:** ഖുർആൻ മലയാളത്തിൽ പരിഭാഷപ്പെടുത്തുന്നതിൽ എന്താണ് തെറ്റ്? ഖുർആനിലെ തെറ്റായ നിലക്ക് പരിഭാഷപ്പെടുത്തി ആലിമീങ്ങളെന്ന് സ്വയം അവകാശപ്പെടുന്ന ചില ആളുകൾ പുറത്ത് വിട്ടപ്പോഴാണല്ലോ സമസ്തക്കാർ ശരിയായ രൂപത്തിൽ പരിഭാഷ ഇറക്കിയത്. തെറ്റുകളിലേക്ക് നീങ്ങുമ്പോൾ ശരിയായ മാർഗ്ഗം കാണിച്ചുകൊടുക്കുന്നതിൽ വല്ല അപാകതയുമുണ്ടോ? ഈ അവസരത്തിൽ ശരിയായ രൂപത്തിൽ പരിഭാഷ ഇറക്കേണ്ടത് അത്യാന്താപേക്ഷിതമല്ലേ? ഇല്ലെങ്കിൽ സാധാരണ ജനങ്ങൾ തെറ്റായ മാർഗ്ഗങ്ങളിലേക്ക് വഴുതി വീഴുകയില്ലേ?

**ഉത്തരം:** ഖുർആൻ പരിഭാഷ ചെയ്തു കൂടെന്ന് ശാഫിഈ ഫുഖഹാഅ് തീരുമാനിച്ചതാണ്. (അതിന്റെ ലക്ഷ്യങ്ങൾ നുസ്രത്തുൽ അനാം മലയാളം മാസികയുടെ പല പംക്തികളിലും വിവരിച്ചിട്ടുണ്ട്.)ശറഇന് വിരുദ്ധമായ യുക്തിവാദത്തിന് ഒരു സ്ഥാനവുമില്ല.സീതിസാഹിബ്, മണപ്പാട്ട് കുഞ്ഞി മുഹമ്മദ് ഹാജി മുതലായവരുടെ നേതൃത്വത്തിൽ ഉണ്ടായിരുന്ന ഐക്യസംഘം മുമ്പ് എറണാകുളത്ത് ഒരു മുസ്ലിം ബേങ്ക് സ്ഥാപിച്ചിരുന്നു. അന്ന് അതിനവർ പറഞ്ഞിരുന്ന ന്യായങ്ങളിൽ ഒന്ന് ഇതായിരുന്നു. മുസ്ലിം കച്ചവടക്കാരും സാധുക്കളും ബേങ്കിൽ നിന്നു പണംവാങ്ങി പലിശ കൊടുക്കേണ്ടതായിവരുന്നു. ആ പലിശകൊണ്ട് അമുസ്ലിംകൾ കുബേരൻമാരായിത്തീരുകയും പല സന്ദർഭങ്ങളിൽ ആ പണം അവർ മുസ്ലീങ്ങൾക്കെതിരിൽ ഉപയോഗിക്കുകയും ചെയ്യുന്നു. അതുകൊണ്ട് മുസ്ലിംകൾ തന്നെ ഒരു ബേങ്ക് സ്ഥാപിച്ചു പലിശ ഇടപാട് നടത്തൽ ഇക്കാലത്ത് അത്യന്ത്യാപേക്ഷിതമാണ്. രണ്ട് ഹറാം ഒരുമിച്ചുകൂടിയാൽ

ശക്തികുറഞ്ഞതിനെ എടുക്കണമെന്ന് ഉൾകൊള്ളിച്ചുകൊണ്ട് ഒരു ഹീലത്തുരിബാ പുസ്തകം കെ.എം.മൗലവി സാഹിബ് പുറത്തിറക്കുകയും ചെയ്തിരുന്നു. അപ്പോൾ ജ:മുഹമ്മദ് അബ്ദുർറഹ്മാൻ സാഹിബ് അവരോടുള്ള കൂട്ടുകെട്ട് തൃജിച്ച്കൊണ്ട് ഇങ്ങനെ പറയുകയുണ്ടായി. മുസ്‌ലിംകളിൽ പലരും മദ്യം കഴിക്കുവാൻ ഭീമമായ സംഖ്യം ചിലവഴിക്കുന്നുണ്ട്. അതെല്ലാം അമുസ്‌ലിംകളുടെ കയ്യിലാണ് ചെന്ന് ചേരുന്നത്. അതുകൊണ്ട് എറണാകുളം ടൗണിൽ സ്ഥാപിതമായ മുസ്‌ലിംബേങ്ക് പോലെ കോഴിക്കോട് പട്ടണത്തിൽ ഒരു മുസ്‌ലിം മദ്യഷാപ്പ് സ്ഥാപിക്കുവാൻ ഇക്കൂട്ടർ തയ്യാറാകുമോ? എന്ന്. ഈ സംഭവമാണ് ചോദ്യകർത്താവിന്റെ ന്യായീകരണം കേട്ടപ്പോൾ ഓർമ്മവരുന്നത്.

**297.ചോദ്യം:** മുസ്ഹഫ് തൊടാൻ പ്രായപൂർത്തിയായവർക്കു വുളൂ നിർബന്ധമാണല്ലോ. ഒരു ജനാബത്തുകാരന്റെ വുളൂ സ്വഹീഹാകുന്നതുമാണ്. അപ്പോൾ ജനാബത്തുകാരൻ വുളൂ എടുത്തശേഷം മുസ്ഹഫ് തൊടൽ അനുവദനീയമാണോ?

**ഉത്തരം:** പൂർണ്ണമായി (വലുതും ചെറുതുമായ അശുദ്ധികളിൽ നിന്ന്) ശുദ്ധിയായവർക്കേ മുസ്ഹഫ് തൊടാൻ പാടുള്ളൂ എന്നാണ് ശറഇന്റെ വിധി. അതിനാൽ ജനാബത്തുകാരൻ വുളൂ എടുത്താലും അവന് മുസ്ഹഫ് തൊടാൻപാടില്ല.

**298.ചോദ്യം:** ചില പള്ളി ദർസുകളിൽ ആരംഭത്തിൽ ഒരു ദുആ ബൈത്തിന്റെ രൂപത്തിൽ ചൊല്ലികേൾക്കാറുണ്ട്. ആ ദുആയിൽ അദ്ഖിൽഹു ജന്നാത്തിൽ ബിലാഹിസാബി (ഹിസാബ് കൂടാതെ സ്വർഗ്ഗത്തിൽ കടത്തേണമേ) എന്ന ഒരു ഭാഗമുണ്ട്. എല്ലാവരേയും മഹ്ശറയിൽ ഒരുമിച്ച് കൂട്ടി വിചാരണ നടത്തും എന്നാണല്ലോ ഇസ്‌ലാം പറയുന്നത്. ആ നിലക്ക് ആ പ്രാർത്ഥനക്ക് വല്ല സ്ഥാനവുമുണ്ടോ?

**ഉത്തരം:** ഹിസാബ് കൂടാതെ സ്വർഗ്ഗത്തിൽ കടക്കുന്ന ഒരു വിഭാഗം ജനങ്ങളുണ്ടെന്ന് സ്വഹീഹായ ഹദീസുകളിൽ പറഞ്ഞിട്ടുണ്ട്. അതിനാൽ പ്രസ്തുത ദുആ ചോദ്യം ചെയ്തു കൂടാത്തതാണ്.

**299.ചോദ്യം:** ഞാൻ റംസാനിൽ സാധാരണ സകാത്ത് കൊടുക്കാറുള്ളത്. ഇക്കൊല്ലം റംസാനിൽ ഞാൻ ഈ സ്ഥലത്തുണ്ടാവുകയില്ല. ഈ പരിതസ്ഥിതിയിൽ റംസാന്റെ മുമ്പ് സകാത്ത് കൊടുത്താൽ മതിയാകുമോ?

**ഉത്തരം:** സകാത്തിന്റെ നിസാബ് നിങ്ങളുടെ വശം ഉണ്ടെങ്കിൽ കൊല്ലം പൂർത്തിയാകുന്നതിന്റെ മുമ്പ് സകാത്ത് കൊടുക്കാവുന്നതാണ്. കച്ചവടത്തിന്റെ സകാത്താണെങ്കിൽ കച്ചവടം തുടങ്ങിയ അവസരത്തിൽ നിസാബ് പൂർത്തിയായിട്ടില്ലെങ്കിലും കൊല്ലം പൂർത്തിയാകുന്നതിന്റെ മുമ്പ് സകാത്ത് കൊടുക്കാവുന്നതാണ്. (തുഹ്ഫ:3-353)

**300.ചോദ്യം:** ഒരാളിൽനിന്ന് അയ്യായിരം രൂപ കിട്ടാനുണ്ട്. അയാളോട് ചോദിക്കുമ്പോൾ തരാമെന്നു പറയുന്നുമുണ്ട്. കിട്ടുമെന്ന വിശ്വാസത്തിൽ കഴിഞ്ഞകൊല്ലം അതിന്റെ സകാത്ത് കൊടുത്തു. ഇപ്പോഴും തരാമെന്നു പറയുന്നതല്ലാതെ സംഖ്യ കയ്യിൽ കിട്ടീട്ടില്ല. ഈ കൊല്ലവും അതിന് സകാത്ത് കൊടുക്കേണ്ടതുണ്ടോ? ഉണ്ടെങ്കിൽ എത്രവർഷംവരെ കിട്ടുമെന്ന വിശ്വാസത്തിൽ സകാത്ത് കൊടുക്കണം? ആ 5000 രൂപയിൽ രണ്ടരശതമാനം പ്രകാരം സകാത്തു കൊടുത്തു. ആ 5000രൂപയിൽ ലാഭമില്ലാത്തതിനാൽ ഈ കൊല്ലം 4875 രൂപക്കു സകാത്ത് കൊടുത്താൽ മതിയാകുമോ?

**ഉത്തരം:** ചോദ്യത്തിൽ നിന്നു മനസ്സിലാകുന്നത് സംഖ്യതരാനുള്ള ആൾ സുയിപ്പാക്കുകയാണെന്നാണ്. അങ്ങനെയാകുമ്പോൾ കിട്ടാനുള്ള സംഖ്യ കിട്ടിയതിന്റെ ശേഷം സകാത്ത് കൊടുത്താൽമതി. (തുഹ്ഫ:3-335) കിട്ടാനുള്ള സംഖ്യക്ക് കയ്യിൽ നിന്നെടുത്ത് സകാത്ത് കൊടുക്കുന്നതായാൽ കിട്ടാനുള്ള സംഖ്യക്ക് മുഴുവനും എല്ലാ വർഷവും സകാത്ത് കൊടുക്കേണ്ടതാണ്. സംഖ്യ കിട്ടാനുള്ളതാണല്ലോ.

**301.ചോദ്യം:** ആയിരത്തിൽ പരം രൂപ ശമ്പളം വാങ്ങുന്ന ആളുകൾക്ക് കടക്കാരനാകുന്ന അവസ്ഥയിൽ ഫിത്വ്ർസകാത്ത് കൊടുത്താൽ സാധുവാകുമോ?

**ഉത്തരം:** ഫിത്ർസകാത്തും മറ്റുസകാത്തും കടക്കാർക്ക് കൊടുക്കാവുന്നതാണ്. അതിനുചില ഉപാധികളുമുണ്ട്. കടം വാങ്ങിയതു സ്വന്തം ആവശ്യത്തിനോ പൊതുആവശ്യത്തിനോ എന്നു നോക്കണം. സ്വന്തം ആവശ്യത്തിനാകുമ്പോൾ അത് ഇസ്‌ലാം അനുവദിച്ച ആവശ്യമാണെങ്കിൽ സകാത്ത് കൊടുക്കാവുന്നതാണ്. പക്ഷേ, തന്റെ വരുമാനത്തിൽ നിന്ന് കടം വീട്ടിയാൽ ജീവിതത്തിന് മതിയാകുന്ന വകയില്ലാത്ത മിസ്കീൻ ആയിമാറുന്ന നിലവാരത്തിലുള്ളവർക്ക് മാത്രം. ഇസ്‌ലാം അനുവദിക്കാത്ത ആവശ്യങ്ങൾക്കു ചെലവഴിക്കാൻ കടം വാങ്ങിയവർക്ക് കടക്കാരൻ എന്ന നിലയിൽ സകാത്ത് കൊടുക്കുവാൻ പറ്റുകയില്ല. എങ്കിലും അവർ തൗബ ചെയ്താൽ കൊടുക്കാവുന്നതാണ്. മുസ്‌ലിംകൾക്കിടയിൽ നിലനില്ക്കുന്ന വൈരാഗ്യം തീർക്കൽ, പള്ളിനിർമ്മാണം, പള്ളി റിപ്പയർ, മുതലായ പൊതു ആവശ്യങ്ങൾക്ക് കടം വാങ്ങിയവർ തങ്ങളുടെ വരുമാനത്തിൽ നിന്ന് അത് വീട്ടിയാലും ജീവിതത്തിന് വിഷമിക്കാത്ത ധനവാൻമാരായിത്തന്നെ അവശേഷിച്ചാൽ പോലും അവർക്ക് സകാത്ത് കൊടുക്കാവുന്നതാണ്. കടം വീട്ടാനുള്ള തുക മാത്രമേ കടക്കാർക്ക് സകാത്തിൽ നിന്ന് കൊടുക്കാൻ പാടുള്ളൂ.

**302.ചോദ്യം:** ഖുനൂത്തിന്റെ ശേഷം റബ്ബിഗ്ഫിർ....എന്ന് പറയേണ്ടതുണ്ടോ?

**ഉത്തരം:** ചോദ്യത്തിൽ പറഞ്ഞത് ഖുനൂത്തിന്റെയും സ്വലാത്തിന്റെയും ശേഷം കൂട്ടിപ്പറയൽ നല്ലതാണെന്ന് അൻവാർ തുടങ്ങിയ കിതാ

ബുകളിൽ പ്രസ്താവിച്ചിട്ടുണ്ട്.

**303.ചോദ്യം:** അഹ്ലുബൈത്തിൽ പെട്ട ഒരു മഹതിയെ അഹ്ലുബൈത്തിൽ പെടാത്ത ഒരു മുസ്ലിം വിവാഹം ചെയ്താൽ അതിൽ ജനിക്കുന്ന കുട്ടികൾ അഹ്ലുബൈത്തിൽ പെടുമോ? ഇല്ലെങ്കിലവർക്ക് മറ്റുള്ളവരുടെ സ്ഥാനം മാത്രമാണോ ഉള്ളത്? ഉമ്മാന്റെ ഭാഗത്തിൽകൂടി മക്കൾക്ക് ഒരു സ്ഥാനവുമില്ലേ? ഉണ്ടെങ്കിൽ അവർക്ക് സകാത്ത് വാങ്ങാമോ? ഖുംസുൽ ഖുംസിന് അവകാശമുണ്ടോ? ഫാത്വിമ(റ)യുടെ മക്കൾക്ക് മാത്രമല്ലേ അഹ്ലുബൈത്ത് എന്ന് പറയുന്നത്? അലി(റ)യുടെ മക്കൾക്ക് ആ സ്ഥാനമില്ലാത്തതെന്തുകൊണ്ട്? നബി(സ)യിലേക്ക് അവിടത്തെ മക്കളായ ഫാത്വിമ(റ)യുടെ മക്കളുടെ നസബ് എങ്ങനെ ചേരും?

**ഉത്തരം:** അഹ്ലുബൈത്തിൽ പെടാത്ത ഒരു പുരുഷന് അഹ്ലുബൈത്തിൽപെട്ട ഒരു സ്ത്രീയിൽ നിന്ന് ജനിച്ച കുട്ടികൾ അഹ്ലുബൈത്തിൽ പെട്ടതല്ല. എങ്കിലും ആ കുട്ടികൾക്ക് മറ്റുള്ളവരുടേതിൽ കവിഞ്ഞ സ്ഥാനമുണ്ട്. റസൂലി(റ)ന്റെ പെൺമക്കളുടെ മക്കൾക്ക് ശറഫ് ഉള്ളതുകൊണ്ട് ഉമ്മാന്റെ ഭാഗത്തിൽകൂടി അവർക്ക് സ്ഥാനമുണ്ട്. പക്ഷേ, അവർക്ക് സകാത്ത് വാങ്ങാവുന്നതും ഖുംസുൽഖുംസിൽ അവകാശമില്ലാത്തതുമാണ്. ഫാത്വിമ(റ)യുടെ മക്കൾക്ക് മാത്രമല്ല അലി(റ)യുടെ മറ്റു മക്കൾക്കും അഹ്ലുബൈത്ത് എന്നു പറയുന്നതാണ്. ഫാത്വിമ(റ)യുടെ മക്കൾക്കുള്ള നസബ് റസൂൽ(സ)യിലേക്ക് ചേരുന്നില്ല. അലി(റ)യിലേക്കാണ് ചേരുന്നത്. അലി(റ)റസൂലിന്റെ പിതൃസഹോദര പുത്രനാണല്ലോ. ഈ പറഞ്ഞ വസ്തുതകൾ തുഹ്ഫ:7-133ൽ നിന്നും മറ്റും വ്യക്തമാകുന്നതാണ്.

**304.ചോദ്യം:** ഒരാൾ 'തറാവീഹ്' നമസ്കരിക്കുമ്പോൾ 'ഉസ്സല്ലി സുന്നത്തത്തറാവീഹി റക്അതൈനി ലില്ലാഹിത്തആല' എന്ന് നിയ്യത്ത് ചെയ്താൽ ശരിയാകുമോ?

**ഉത്തരം:** ശരിയാകും. ഈ വസ്തുത തുഹ്ഫ:2-241ൽ നിന്നും ബിഗ്യ പേ:40ൽ നിന്നും വ്യക്തമാകുന്നതാണ്.

**305.ചോദ്യം:** സ്ത്രീപുരുഷൻമാർ തമ്മിൽ അവർ അന്യരായാലും വിവാഹബന്ധം പാടില്ലാത്തവരായാലും സലാം പറയലും മടക്കലും അനുവദനീയമാണോ?

**ഉത്തരം:** അന്യരായ യുവതീയുവാക്കളല്ലാത്തവർ പരസ്പരം സലാം ചൊല്ലൽ സുന്നത്തും മടക്കൽ നിർബന്ധവുമാണ്. കണ്ടാൽ ആശിക്കപ്പെടുന്നവൾക്ക് അവൾ തനിച്ചായാൽ സലാം ചൊല്ലൽ സുന്നത്തില്ല. അവൾ സലാം ചൊല്ലലും മടക്കലും ഹറാമാണ്. (തുഹ്ഫ:9-223)

**306.ചോദ്യം:** വിവാഹാവസരം സ്ത്രീക്ക് വീട്ടുകാർ നല്കിയ ആഭരണങ്ങൾ സ്വത്തുക്കൾ എന്നിവ ഭർത്താവിന്റെ അനുവാദം കൂടാതെ അവ

ളുടെ ഇഷ്ടാനുസരണം വിൽക്കാനോ സദഖ ചെയ്യാനോ പാടുണ്ടോ?

**ഉത്തരം:** വിവാഹാവസരം വീട്ടുകാർ പെണ്ണിന് നല്കിയ ആഭരണങ്ങളും സ്വത്തുക്കളും അവളുടേതായത്കൊണ്ട് ഭർത്താവിന്റെ അനുവാദം കൂടാതെ തന്നെ അവൾ റശീദായനിലയിൽ പ്രായപൂർത്തി വന്നവളാണെങ്കിൽ അവൾക്കത് ഇഷ്ടാനുസരണം ക്രയവിക്രയം ചെയ്യാവുന്നതാണ്.

**307.ചോദ്യം:** ദഫ് മുട്ടൽ സുന്നത്തുണ്ടോ? ചിലർ അറബി ബൈത്ത് ചൊല്ലിയും, ചിലർ മാപ്പിളപ്പാട്ട് പാടിയും മുട്ടുന്നു. അവയുടെ ഹുക്മ് എന്താണ്?

**ഉത്തരം:** വിവാഹാദി ആഘോഷങ്ങളിൽ ദഫ്മുട്ടൽ സുന്നത്താണ്. (തുഹ്ഫ:10-220)

**308.ചോദ്യം:** മഗ്‌രിബിന്റെ അവസാന വഖ്ത്ത് കടുംചുവപ്പ് മായുന്നത് വരേയാണല്ലോ. ചിലർ മഗ്‌രിബും ബാങ്കും കൊടുത്തു കുറച്ചു സമയം കഴിഞ്ഞആൽ മഗ്‌രിബു ഖളായായെന്ന് പറയുകയും ഖളാഇന്റെ നിയ്യത്ത് ചെയ്തു നമസ്കരിക്കുകയും ചെയ്യുന്നു. ഇതു ശരിയാണോ?

**ഉത്തരം:** കടുംചുവപ്പ് മായുന്നതിന്റെ മുമ്പ് മഗ്‌രിബ് ഖളാ ആകാത്തത് കൊണ്ട് ഖളാ എന്നു പറയുന്നത് ശരിയല്ല. ഖളാഇന്റെ സാങ്കേതികാർത്ഥപ്രകാരമുള്ള നിയ്യത്ത് ചെയ്ത് മഗ്‌രിബ് നമസ്കരിച്ചാൽ ആ നമസ്കാരം സ്വഹീഹാവുന്നതല്ല. ഭാഷാർത്ഥമാണ് ഉദ്ദേശ്യമെങ്കിൽ സ്വഹീഹാവുകയും ചെയ്യും. (തുഹ്ഫ:2-4)

**309.ചോദ്യം:** അഖീഖ അറുത്ത സാധനങ്ങളുടെ തലയും കൈയ്യും കാലും കുടലും തോലും എന്തുചെയ്യണം?

**ഉത്തരം:** അവ സ്വദഖ ചെയ്യുകയാണ് വേണ്ടത്. ഉടമസ്ഥൻ ഉപയോഗിക്കുന്നതിനും വിരോധമില്ല. അഖീഖ അറുത്തതിന്റെ മാംസത്തിൽനിന്ന് അവൻ ഉപയോഗിക്കുന്നത് 1/3 കൂടുതലാവാതിരിക്കുന്നത് നല്ലതാണ്. തുഹ്ഫ:9-363ൽ നിന്നും 371ൽ നിന്നും ഇത് വ്യക്തമാകുന്നതാണ്.

**310.ചോദ്യ:** മുദർരിസുമാരും മുഅല്ലിംകളും വെള്ളിയാഴ്ച പോലുള്ള ഒഴിവു ദിവസങ്ങളുടെയും റംസാൻ പോലുള്ള വെക്കേഷൻ കാലത്തേയും ശമ്പളം വാങ്ങുന്നത് അനുവദനീയമാണോ? അനുവദനീയമാണെങ്കിൽ റംസാനു ശേഷം ജോലിയിൽ തുടരൽ ഉപാധിയുണ്ടോ?

**ഉത്തരം:** ഒഴിവുകാലത്തെ ശമ്പളം വാങ്ങുന്നത് അനുവദനീയമാണ്. റംസാന് ശേഷം ജോലിയിൽ തുടരൽ ഉപാധിയില്ല. (ഫതാവാ റംലി:3-54)

**311.ചോദ്യം:** ഗവൺമെന്റ് ഉദ്യോഗസ്ഥൻമാരുടെ ശമ്പളത്തിൽ നിന്ന് പ്രൊവിഡണ്ട് ഫണ്ട് എന്ന പേരിൽ പിടിച്ചു വയ്ക്കുന്ന തുകയ്ക്ക് സകാ

ത്തു കൊടുക്കേണ്ടതെപ്പോൾ? സംഖ്യ തിരിച്ചു കിട്ടിയതിന്റെ ശേഷമോ, ഓരോ മാസത്തിന്റെയും തുകയ്ക്കുള്ള വർഷം പൂർത്തിയാകുമ്പോഴോ?

**ഉത്തരം:** പ്രൊവിഡണ്ട് ഫണ്ട് പോലത്തത് ഉദ്യോഗസ്ഥൻമാരുടെ കയ്യിൽ കിട്ടിയ ശേഷമേ അവരുടെ ഉടമയിൽ പെടുകയുള്ളൂ. അതുകൊണ്ട് ഉടമയിൽ പെടാത്ത പ്രൊവിഡണ്ട് ഫണ്ട് മുതലായവക്ക് സകാത്ത് കൊടുക്കേണ്ടതില്ല.

**312.ചോദ്യം:** കുടിക്കുന്ന വെള്ളത്തിൽ ഊതൽ നബി(സ)വിരോധിച്ചതാണല്ലോ. അപ്പോൾ മന്ത്രിച്ചു വെള്ളത്തിൽ ഊതൽ അനുവദനീയമാണോ? ചില ആളുകൾ അതിൽ തുപ്പുന്നതായും കാണാം. ചില മൗലവിമാർ വെറ്റില മുറുക്കുന്നവരുമായിരിക്കും. അവരും ഇതിൽ തുപ്പുന്നു. ഇത് രോഗത്തിന് കാരണമല്ലേ?

**ഉത്തരം:** കുടിക്കുന്ന അവസരത്തിൽ ആമാശയത്തിൽ നിന്നും പൊങ്ങിവരുന്ന ആവി വെള്ളത്തിൽ കലരുകയാൽ രോഗഹേതു ആകുമെന്നതു തുടങ്ങിയ കാരണങ്ങൾ കൊണ്ടാണ് കുടിക്കുന്ന വെള്ളത്തിൽ ഊതൽ നബി(സ)വിരോധിച്ചത്. മന്ത്രിച്ച് ഊതുന്നതിൽ ആ പ്രശ്നമില്ല. മന്ത്രിക്കുന്ന അവസരത്തിൽ അബുസഊദ്(റ)തുപ്പിയിരുന്നുവെന്നും അത് റസൂലി(റ)നോട് പറഞ്ഞപ്പോൾ അവിടന്നതംഗീകരിച്ചുവെന്നും ബുഖാരി തുടങ്ങിയ ഹദീസ് ഗ്രന്ഥങ്ങളിൽ റിപ്പോർട്ട് ചെയ്തിട്ടുണ്ട്. വെറ്റില മുറുക്കുന്നവർക്ക് ആ നീര് അൽപ്പാൽപ്പം ഉള്ളിലേക്ക് ഇറങ്ങാറുണ്ട്. അവർക്ക് അത് രോഗത്തിന് കാരണമാകാത്ത സ്ഥിതിക്ക് വെറ്റില മുറുക്കുന്നവർ മന്ത്രിച്ച വെള്ളം എങ്ങനെയാണ് രോഗത്തിന് കാരണമാവുക.

**313.ചോദ്യം:** ജുമുഅ:യുടെ ഒന്നാം ഖുതുബയിൽ അതാത് ഖുതുബകളോട് യോജിച്ച ഒരു ആയത്തും കൂടാതെ യഥാർത്ഥ വിശ്വാസികളെ, അല്ലാഹുവിനെ നിങ്ങൾ സൂക്ഷിക്കുക എന്നർത്ഥം വരുന്ന ആയത്തും ഓതാറുണ്ടല്ലോ.ഇതിൽ എന്തിനെയാണ് ഖുതുബയുടെ ഫറളായി ഗണിക്കപ്പെടുന്നത്?

**ഉത്തരം:** ആദ്യത്തെ ആയത്തിനെയാണ് ഖുതുബയുടെ ഫറളായി ഗണിക്കപ്പെടുന്നത്. രണ്ടാമത്തെ ആയത്ത് ഒന്നാം ഖുതുബ അവസാനിക്കുമ്പോൾ സുന്നത്തുമാണ്. തുഹ്ഫ:2-447ൽ നിന്നും ഇത് വ്യക്തമാകും.

**314.ചോദ്യം:** ശഅ്ബാൻ 15ന് നോമ്പ് നോൽക്കൽ സുന്നത്തുണ്ടോ?

**ഉത്തരം:** ശഅ്ബാൻ 15ന് നോമ്പുനോൽക്കൽ സുന്നത്തുണ്ട്. ഓരോ ചന്ദ്രമാസവും 13, 14, 15 തിയ്യതികളിൽ നോമ്പു പിടിക്കൽ സുന്നത്താണല്ലോ.

**315.ചോദ്യം:** മിഅ്റാജ് രാത്രിയിൽ മൂസാനബിയുടെ സമ്മർദ്ദംകൊണ്ടാണല്ലോ 50 വഖ്ത്തുള്ള നമസ്കാരം അഞ്ചുവഖ്ത്തായി ചുരുങ്ങിയത്. ഇതിന്റെ രഹസ്യമെന്ത്? മറ്റുനിയമങ്ങളും ഇതുപോലെ സമ്മർദ്ദം ചെലു

ത്തിയാൽ ഏറ്റവ്യത്യാസത്തിന് അവകാശമുണ്ടാവാൻ സാധ്യതയുണ്ടെന്ന്
അനുമാനിക്കാൻ വഴിയില്ലേ? റഹ്മത്തായ നബിയിൽ നിന്നുള്ളതിനേക്കാൾ
റഹ്മത്തുണ്ടായത് മുസാനബിയിൽ നിന്നാണല്ലോ.

**ഉത്തരം:** മരണപ്പെട്ട മഹാത്മാക്കൾക്ക് മരണാനന്തരവും അന്യരെ
സഹായിക്കാൻ കഴിയുമെന്ന് റസൂലി(സ)ന്റെ ഉത്തമ സമുദായത്തിന് മന
സ്സിലാക്കി കൊടുക്കലാണ് അതിലെ ഒരു രഹസ്യം. മറ്റുനിയമങ്ങളും ഇതു
പോലെ മറ്റുപ്രവാചകൻമാർ റസൂലി(സ)നോടു സമ്മർദ്ദം ചെലുത്തിയി
രുന്നുവെങ്കിലും റസൂൽ(സ)അതനസരിച്ച് അല്ലാഹുവിനോട് ആവശ്യപ്പെ
ടുകയും അപ്രകാരം അല്ലാഹു ഭേദഗതി ചെയ്യുകയും ചെയ്തിരുന്നുവെ
ങ്കിൽ അത് അസംഭവ്യമൊന്നുമല്ല.

**316.ചോദ്യം:** ടൈ കെട്ടുന്നതിന്റെ വിധി എന്ത്? വസ്ത്രം ധരിക്കുന്നതിൽ
കവിഞ്ഞ് പ്രത്യേകമായി ഒന്നും അതിലില്ലെങ്കിൽ ദർസ് അറബിക്കോളേ
ജുകളിലെ വിദ്യാർത്ഥികൾ അങ്ങനെ ചെയ്യുന്നത് നല്ലതായിരിക്കില്ലയോ?

**ഉത്തരം:** ടൈ കെട്ടൽ അനുവദനീയമായതു കൊണ്ട് ദർസ് അറ
ബിക്കോളേജുകളിലെ വിദ്യാർത്ഥികൾ അങ്ങനെ ചെയ്യൽ നല്ലതാണെന്ന്
വരുന്നില്ല. ഓരോ വിഭാഗത്തിന്റെയും മുറുവ്വത്തിന് ഹാനികരമായത്
ചെയ്യാൻ പാടില്ല.

**317.ചോദ്യം:** ഫിത്ർസകാത്ത് കൊടുക്കാൻ കത്ത് മുഖേന ഏൽപിച്ചാൽ
സ്വീകരിക്കപ്പെടുമോ?

**ഉത്തരം:**നിക്കാഹ് മുതലായവയ്ക്കുള്ള വക്കാലത്ത് കത്ത് മുഖേന
അറിയിക്കുന്നതുപോലെ ഫിത്ർ സകാത്തിന്റെയും വക്കാലത്ത് കത്ത്
മുഖേന അറിയിക്കാവുന്നതാണ്.

**318.ചോദ്യം:** തറാവീഹ് നമസ്കാരത്തിന്റെ ശേഷം വിത്റ് മൂന്നും ഒന്നാ
യിട്ട് നമസ്കരിക്കുന്നു. അവസാനത്തെ റക്അത്തിൽ ഇമാം പതുക്കെ
ഓതുന്നു. അപ്രകാരം മഅ്മൂമിനും സൂറത്തുകൾ ഓതുന്നതിന് വിരോധ
മുണ്ടോ?

**ഉത്തരം:** ഇമാം സൂറത്ത് ഓതുന്നത് മഅ്മൂം കേൾക്കുന്നില്ലെങ്കിൽ
മഅ്മൂമിനും സൂറത്തോതൽ സുന്നത്താണ്.

**319.ചോദ്യം:** ഗോളശാസ്ത്രകണക്കും ലക്ഷ്യവും സംശയരഹിതമാണെ
ങ്കിൽ അതിനെതിരിൽ സാക്ഷി നിന്നാൽ ആ സാക്ഷിയുടെ മൊഴി തള്ളേ
ണ്ടതാണെന്ന് ഇമാം സുബ്കി(റ)പോലത്തവർ പറയുമ്പോൾ അത് സംശ
യരഹിതമാണെന്ന് വിശ്വസിക്കുന്ന ഹിലാൽ കമ്മിറ്റി കൂട്ടായി ഖാസിയുടെ
വിധി തള്ളിപ്പറയുന്നതിൽ ന്യായമില്ലേ? (1977 സെപ്തംബർ 13-ാംനു
ചൊവ്വാഴ്ച്ച സൂര്യാസ്തമനത്തിന് രണ്ട് മിനുട്ട് മുമ്പ് ചന്ദ്രൻ അസ്തമി
ക്കുമെന്നും അന്ന് ബാലചന്ദ്രൻ ദർശിക്കപ്പെടുകയില്ലെന്നും കേരള ഹിലാൽ

കമ്മിറ്റി പ്രഖ്യാപിച്ചിരുന്നതും ആ പറഞ്ഞ 13ന് തന്നെ മാസം കണ്ടതായി കൂട്ടായി ഖാസിയുടെ അടുക്കൽ സാക്ഷികൾ മൊഴി കൊടുക്കുകയും അദ്ദേഹം അത് സ്വീകരിക്കുകയും മറ്റു ഖാസിമാർ അത് അംഗീകരിക്കുകയും ചെയ്തതുമാണ്. അതിനെ പരാമർശിച്ചു കൊണ്ടുള്ളതാണ്. ഈ ചോദ്യം. പ്രസാ)

**ഉത്തരം:** സാക്ഷിപറയൽ വിധികർത്താവിന്റെ അടുത്താണ്. സാക്ഷിയെ സ്വീകരിക്കാനും തള്ളാനുമുള്ള അധികാരവും അദ്ദേഹത്തിൽ നിക്ഷിപ്തമാണ്. ഈ വസ്തുത തുഹ്ഫ മുതലായ കിതാബുകളിൽ പ്രസ്താവിച്ചിട്ടുണ്ട്. അതിനാൽ കൂട്ടായി ഖാസിക്ക് പ്രസ്തുത കണക്ക് സംശയരഹിതമാണെന്ന് വിശ്വാസമുണ്ടെങ്കിൽ അദ്ദേഹത്തിന് സാക്ഷികളെ തള്ളാമെന്നാണ് ഇമാം സുബ്കി(റ)പറഞ്ഞത്. ഹിലാൽ കമ്മിറ്റിക്കാർക്ക് ഉറപ്പുണ്ടായത് കൊണ്ട് ഖാസിമാർ സാക്ഷികളുടെ മൊഴി തള്ളണമെന്നില്ല. ഉറങ്ങുന്നവർ ഒരു കൂട്ടരും കൂർക്കം വലിക്കുന്നത് മറ്റൊരു കൂട്ടരുമാണോ?

**320.ചോദ്യം:** അല്ലാഹുവാണ് പാപം പൊറുക്കുന്നവൻ. മറ്റാരും പാപം പൊറുക്കുകയില്ല എന്നാണ് മുസ്‌ലിംകളുടെ വിശ്വാസം അപ്പോൾ മൻഖൂസ് മൗലിദിലെ ലകഅശ്കൂ ഫീഹി....(ഞാൻ ചെയ്ത തെറ്റിന്റെ കാര്യത്തിൽ നബിയേ താങ്കളോട് ഞാൻ അന്യായം ബോധിപ്പിക്കുന്നു.)എന്നത് ശിർക്ക് (അല്ലാഹുവിനോട് നബിയെ പങ്കുചേർക്കൽ)ആണെന്ന് ചിലർ പറയുന്നുണ്ട്. പത്രാധിപരെന്തു പറയുന്നു?

**ഉത്തരം:** ചെയ്തുപോയ പാപങ്ങളുടെ കാര്യത്തിൽ നബിയോടും അന്യായം പറയൽ അനുവദനീയമായതോടുകൂടി അത് ഉപകാരപ്രദവുമാണ്. അവർ പാപം ചെയ്ത് നബിയെ സമീപിക്കുകയും എന്നിട്ട് അല്ലാഹുവിനോടവർ പാപമോചനത്തിനാവശ്യപ്പെടുന്നതോടു കൂടി റസൂലും അവർക്കുവേണ്ടി പാപമോചനത്തിനപേക്ഷിക്കുകയും ചെയ്താൽ അല്ലാഹു അവർക്ക് പൊറുത്തു കൊടുക്കുന്നതാണ്. എന്ന ആശയം ഉൾക്കൊള്ളുന്ന ഒരു വാക്യം വിശുദ്ധ ഖുർആനിലുണ്ട്. റസൂൽ(സ)അവർക്ക് വേണ്ടി പാപമോചനത്തിനപേക്ഷിക്കണമെങ്കിൽ അവർ ചെയ്ത പാപങ്ങളെ റസൂലിനോട് അവർ പറയേണ്ടതായാണല്ലോ. പാപികൾ താങ്കളെ സമീപിക്കുകയും 'താങ്കൾ അവർക്ക് വേണ്ടി പാപമോചനത്തിനപക്ഷേക്കുകയും' (വസ്തഗ്ഫർത്തലഹും)എന്ന ചുരുങ്ങിയ പദം ഉപയോഗിക്കാതെ റസൂൽ അവർക്ക് വേണ്ടി പാപമോചനത്തിനപേക്ഷിക്കുക എന്ന് പറഞ്ഞതിൽ നിന്ന് പാപികൾ റസൂലിനെ സമീപിക്കുന്ന ഈ ഏർപ്പാട് റസൂലി(സ)ന്റെ ജീവിതകാലത്തും മരണശേഷവും ആവാമെന്ന് തെളിയുന്നുണ്ട്. റസൂൽ(സ)ജീവിതകാലത്തും മരണശേഷവും റസൂൽ തന്നെയാണല്ലോ. അതനുസരിച്ചാണ് ഞാൻ എണ്ണമറ്റ പാപം ചെയ്തിരിക്കുന്നു. അതിൽ തങ്ങളോട് ഞാൻ അന്യായം പറയുന്നു നബിയേ! എന്ന്

മൻഖൂസ് മൗലിദിൽ പ്രസ്താവിച്ചത്. ഇത്തരം പ്രസ്താവനകൾ ഒരു നിലയിലും ശിർക്ക് (അല്ലാഹുവിനോട് പങ്കു ചേർക്കൽ) ആവുകയില്ല. അല്ലാഹു ഒരിക്കലും പൊറുക്കാത്ത ശിർക്കിന് വിശുദ്ധ ഖുർആനിൽ പ്രോത്സാഹനം നല്കുകയില്ലല്ലോ.

**321.ചോദ്യ:**ആയത്ത് ഹദീസുകളുടെ അടിസ്ഥാനത്തിൽ മാതാപിതാക്കൾക്ക് നന്മചെയ്യൽ നിർബന്ധമാണെന്ന് തെളിയുന്ന വസ്തുത മതനിയമങ്ങൾ അനുഷ്ഠിക്കാത്ത മാതാപിതാക്കൾക്ക് ബാധകമാണോ? നന്മ ചെയ്തില്ലെങ്കിൽ കുറ്റക്കാരാകുമോ?

**ഉത്തരം:**അതവർക്കും ബാധകമാണ്. മുർത്തദ്ദും ഹറബിയായ കാഫിറും അല്ലാത്ത മാതാപിതാക്കൾക്ക്-അവർ ഇതര മതസ്ഥരാണെങ്കിൽപോലും-നന്മചെയ്യൽ നിർബന്ധമാണ്. (തുഹ്ഫ:8-345 നോക്കുക)

**322.ചോദ്യം:** സുജൂദിൽ രണ്ട് ചെരുപ്പടിക്കാലിന്റെ പള്ളകൾ ഭൂമിയിൽ വയ്ക്കൽ നിർബന്ധമാണെന്ന് ഫത്ഹുൽമുഈൻ മുതലായ കിതാബുകളിൽ പറയുന്നു. എന്നാൽ ബഹു.ഇമാംഗസ്സാലി(റ)ന്റെ ഇഹ്‌യായിൽ അതിനെപ്പറ്റി ഒന്നും പറഞ്ഞു കാണുന്നില്ല. അപ്പോൾ ഇത് രണ്ടും എതിരാകുന്നില്ലേ?

**ഉത്തരം:** ഇമാം റാഫിഈ(റ)യുടെ അടുക്കൽ ബലപ്പെട്ട അഭിപ്രായം ചെരുപ്പടിക്കാലിന്റെ പള്ള സുജൂദിൽ വയ്ക്കൽ നിർബന്ധമില്ല എന്നാണ്. അത് നിർബന്ധമാണെന്നാണ് ഇമാം നവവി(റ)യുടെ അടുക്കൽ ബലപ്പെട്ട അഭിപ്രായം. ഇത് മുഅ്തമദ് ആയത് കൊണ്ടാണ് ഫത്ഹുൽമുഈൻ മുതലായ കിതാബുകളിൽ കാലിന്റെ പള്ള സുജൂദിൽ ഭൂമിയിൽ വയ്ക്കൽ നിർബന്ധമാണെന്ന് പറഞ്ഞത്. ഒരാൾ ഒരു കാര്യം പറഞ്ഞതും മറ്റൊരാൾ അക്കാര്യത്തെ പറ്റി ഒന്നും പറയാതിരിക്കുന്നതും തമ്മിൽ യാതൊരു എതിരുമില്ലല്ലോ?

**323.ചോദ്യം:** ഖുതുബിയ്യത്ത് ചൊല്ലുമ്പോൾ 'യാ ഗൗസു...' എന്ന് ആയിരം വട്ടം വിളിക്കുന്ന അവസരം വിളക്ക് ഊതികാണുന്നു. ഇതിന് വല്ല ലക്ഷ്യവുമുണ്ടോ?

**ഉത്തരം:** ദിക്റിന്റെ അവസരം വിളക്ക് കെടുത്തണമെന്ന് സലാലിമുൽ ഫുസലാ: പേജ്:108ൽ പ്രസ്താവിച്ചിട്ടുണ്ട്.

**324.ചോദ്യം:** പോത്ത്, എരുമ എന്നീ മൃഗങ്ങളെ അഖീഖത്ത് അറുക്കാമോ? അറുക്കാമെങ്കിൽ സാധാരണ അറുത്ത് കാണാത്തതെന്തുകൊണ്ടാണ്?

**ഉത്തരം:** കാള, പശു എന്നിവയെ പോലതന്നെ പോത്ത്, എരുമ എന്നിവയെയും അഖീഖത്ത് അറുക്കാവുന്നതാണ്. ഉളുഹിയ്യത്ത് അറുക്കാവുന്ന എല്ലാ മൃഗങ്ങളെയും അഖീഖത്തും അറുക്കാം. (തുഹ്ഫ:9-371) പോത്ത് വർഗ്ഗത്തെ ഉളൂഹിയ്യത്തറുക്കാമെന്ന് തുഹ്ഫ:9-318ൽ പ്രസ്താവിച്ചിട്ടുണ്ട്. സാധാരണ അറുത്ത് കാണുന്നില്ലെങ്കിൽ അത് വിവരമില്ലാ

ത്തത് കൊണ്ടോ, സൗകര്യപ്പെടാത്തത്കൊണ്ടോ ആയിരിക്കാം.

**325.ചോദ്യം:** ഒരാൾ വുളൂ എടുക്കാൻ ആരംഭിച്ചു പൂർത്തിയാകുന്നതിനിടക്ക് വുളൂ ബാത്വിലാകുന്ന വല്ലതും അയാളിൽ നിന്ന് സംഭവിച്ചാൽ വുളൂ മടക്കേണ്ടതുണ്ടോ?

**ഉത്തരം:** വുളൂ ആദ്യംമുതൽ വീണ്ടും കൊണ്ടുവരേണ്ടതാണ്. തുഹ്ഫ:1-200ൽ നിന്നും ഈ വസ്തുത വ്യക്തമാകും.

**326.ചോദ്യം:** ഉളുഹിയ്യത്ത് അറുക്കാൻ ഉദ്ദേശിച്ചിരുന്ന ആടിന് പേൻ നിറഞ്ഞ് തടിമെലിഞ്ഞ് ചാവാറായിരിക്കുന്നു. ഇപ്പോൾ അറുത്ത് സദഖ ചെയ്താൽ ഉളൂഹിയ്യത്ത് വീടുമോ? അതോ ഉളുഹിയ്യത്തിന് വേറെ വേണ്ടി വരുമോ? പേൻ പോകാൻ വല്ല പ്രതിവിധിയുമുണ്ടോ?

**ഉത്തരം:** ചാവാറായ പരിതസ്ഥിതിയിൽ എത്തിയിട്ടുണ്ടെങ്കിൽ അതിനെ അറുത്ത് സദഖ ചെയ്യേണ്ടതാണ്. ഉളുഹിയ്യത്തായി വേറെ ആടിനെ അറുക്കേണ്ടതില്ല. അയനിപ്ലാവിന്റെ ഇല അരച്ച് ദേഹമാസകലം തേച്ച് കഴുകിക്കളഞ്ഞാൽ പേൻ നശിച്ചു പോകുന്നതാണ്.

**327.ചോദ്യം:** അഖീഖത്ത് അറുക്കുന്നതും കുട്ടിയുടെ മുടികളയുന്നതും ഒരേ സമയത്തായിരികണമെന്ന് ചിലർ പറയുന്നു. അത് ശരിയാണോ?

**ഉത്തരം:** അഖീഖ അരുത്തതിന് ശേഷം മുടി കളയലാണ് സുന്നത്ത്.

**328.ചോദ്യം:** ഒരു പള്ളിയുടെ അടുത്ത് മറ്റൊരു പുതിയ പള്ളിപണിയിച്ചാൽ പഴയപള്ളി എന്തുചെയ്യണം? അതിൽ വച്ചു മദ്രസ്സ നടത്താമോ? ജുമുഅ ജമാഅത്ത് ഇവ നടത്തുന്നതിൽ പുതിയപള്ളിയും പഴയ പള്ളിയും തമ്മിൽ ശ്രേഷ്ഠതയിൽ വ്യത്യാസമുണ്ടോ?

**ഉത്തരം:** പള്ളി പഴയ ഹുർമത്തിന് കോട്ടം തട്ടാത്തവിധത്തിൽ കാത്തുസൂക്ഷിക്കേണ്ടതാണ്. പഴയപള്ളി നമസ്കാരാദി കർമ്മങ്ങൾകൊണ്ട് ജീവിപ്പിക്കുകയാണ് വേണ്ടതെന്ന് തുഹ്ഫ:2-252ൽ നിന്ന് വ്യക്തമാകുന്നതാണ്. പള്ളിയിൽ വച്ച് കുട്ടികളെ പഠിപ്പിക്കുന്ന മദ്രസ്സ നടത്തിക്കൂടാത്തതാണ്. പള്ളിയുടെ പുതുക്കവും പഴക്കവും ശ്രേഷ്ടതയുടെ മാനദണ്ഡമല്ല.

**329.ചോദ്യം:** മുസ്ലിംകൾ തവളയെ പിടിച്ച് വ്യവസായം നടത്തുന്നതിന്റെ വിധി എന്താണ്?

**ഉത്തരം:** തവളയെ കൊല്ലൽ ഹറാമാണെന്ന് തുഹ്ഫ:9-378ൽ പ്രസ്താവിച്ചതുകൊണ്ട് തവള വ്യവസായം നിഷിദ്ധമാണ്.

**330.ചോദ്യം:** കോഴി, ആട് തുടങ്ങിയ ജീവികളെ ഭക്ഷണ ആവശ്യത്തിന് അറുക്കുന്നതിന്റെ ശർത്തുകൾ എന്തെല്ലാമാണ്?

**ഉത്തരം:** അറുക്കുന്ന ആൾ മുസ്ലിമായിരിക്കലും അറുക്കപ്പെടുന്ന

ജീവിയുടെ അന്നനാളവും ശ്വാസനാളവും മുറിക്കലും പല്ല്, എല്ല്, നഖം എന്നിവയല്ലാത്ത മൂർച്ചയുള്ള മറ്റു ആയുധങ്ങൾ കൊണ്ട് അറുക്കലുമാണ്. അഹ്‌ലുകിതാബി (ജൂത ക്രിസ്ത്യാനി)കളിൽപെട്ട ഒരു പ്രത്യേകവിഭാഗം അറുത്താലും ഭക്ഷിക്കാവുന്നതാണ്.

**331.ചോദ്യം:** സ്ത്രീകൾ അറുത്താൽ സ്വഹീഹാകുമോ? സ്ത്രീകൾ അറുത്തതു ഭക്ഷിക്കുന്നതിൽ ഹുർമത് കുറവുണ്ടോ?

**ഉത്തരം:** സ്ത്രീകൾ അറുത്താൽ സ്വഹീഹാകും. പക്ഷേ, പുരുഷൻമാർ അറുക്കുന്നതാണ് ഏറ്റവും ഉത്തമം.

**332.ചോദ്യം:** സാധാരണ വുളൂ എടുക്കാൻ വേണ്ടി മാത്രം ഹൗസിൽ തയ്യാർ ചെയ്ത വെള്ളത്തിൽ നിന്ന് വുളൂ എടുക്കുമ്പോൾ മൂന്നിലധികം കഴുകുന്നതിന്റെ വിധി എന്താണ്?

**ഉത്തരം:** മൂന്നു പ്രാവശ്യത്തിൽ കൂടുതൽ കഴുകൽ കറാഹത്തായതുകൊണ്ട് ആ വെള്ളത്തിൽ നിന്ന് മൂന്നിൽ കൂടുതലാക്കൽ ഹറാമാണ്.

**333.ചോദ്യം:** ഭാര്യഭർത്താക്കൻമാർ സമ്പർക്കം പുലർത്തുകയും ശേഷം ഭർത്താവ് വിദേശത്ത് പോകുകയും ഒരു വർഷം കഴിഞ്ഞ് ഭർത്താവ് ത്വലാഖ് ചൊല്ലുകയും ചെയ്തു. എന്നാൽ, അവൾ ത്വലാഖ് ചൊല്ലപ്പെട്ടവളാകുമോ? ആകുമെങ്കിൽ പുനർ വിവാഹത്തിന് ഇദ്ദ കഴിയണമോ? കഴിയണമെങ്കിൽ എന്തിന്?

**ഉത്തരം:** അവൾ ത്വലാഖ് ചൊല്ലപ്പെട്ടവളാകുന്നതാണ്. പുനർവിവാഹത്തിന് ഇദ്ദ കഴിയുകയും വേണം. സംയോഗത്തിന് ശേഷം ത്വലാഖ് ചൊല്ലിയതാണ് ഇദ്ദ കഴിയണമെന്നതിന്റെ കാരണം.

**334.ചോദ്യം:** മനുഷ്യബുദ്ധി എവിടെ സ്ഥിതി ചെയ്യുന്നു? ഒന്ന് വിശദീകരിച്ചാലും?

**ഉത്തരം:** മനുഷ്യന്റെ ജീവിതത്തിന്നത്യന്താപേക്ഷിതമാണല്ലോ ആഹാരം. അവൻ കഴിക്കുന്ന ആഹാരം ആമാശയത്തിൽ വച്ച് ജഠരാഗ്നി കൊണ്ട് പാപമാക്കപ്പെടുകയും പാകമായശേഷം അതിന്റെ സത്ത് രക്തമായി കൂരിയിൽ പ്രവേശിക്കുകയും അവിടെ വച്ച് രക്തം വീണ്ടും വചിച്ച് ധമനികൾ മുഖേന ഓരോ അവയവങ്ങളിലും എത്തിക്കപ്പെടുകയും ചെയ്യുന്നു. കൂരിയിൽ വച്ച് രക്തം ചൂടാകുമ്പോൾ ഒരുതരം നീരാവി മസ്തിഷ്കത്തിലേക്ക് പൊങ്ങിവരുന്നതും കൂരിയിൽ ഒരു ലത്വീഫതുൽ റബ്ബാനി (അല്ലാഹുവിങ്കൽ നിന്ന് ലഭിക്കുന്ന ഒരു അദൃശ്യശക്തി) ഉണ്ടാകുന്നതുമാണ്. അതത്രെ ബുദ്ധി. അതു കൂരിയിൽ സ്ഥിചെയ്യുന്നുവെങ്കിലും അതിന്റെ പ്രവർത്തനം. മേൽപറഞ്ഞ നീരാവിയുടെ സഹായത്താൽ മസ്തിഷ്കത്തിൽ ക്രോഢീകരിക്കുന്നു. അവിടെ നിന്നു മസ്തിഷ്കത്തിന്റെ അഞ്ച് അറകളിലേക്ക് പ്രവേശിക്കുന്നു. അതിനാൽ പഞ്ചേന്ദ്രിയങ്ങളിൽ നിന്നും മറ്റും ലഭ്യമായ പലതരം അറിവുകൾ മസിതിഷ്കത്തിന്റെ വിവിധ ഭാഗ

ങ്ങളിൽസ്ഥലം പിടിക്കുകയും ചെയ്യുന്നതാണ്.

കൂരി ആസ്ഥാനമായ ബുദ്ധിയെ വിദ്യുച്ഛക്തി സ്ഥിതിചെയ്യുന്ന ജനറേറ്ററിനോടും മസ്തിഷ്കത്തിൽ അറകളെ എറിഞ്ഞുകൊണ്ടിരിക്കുന്ന ബൾബുവിനോടും ബുദ്ധിയുടെ പ്രവർത്തനത്തിന് സഹായകമായി കമ്പിയോടും നമുക്ക് ഉപമിക്കാം. ജനറേറ്ററിലെ ട്രാൻസ്ഫോർമർ വഴി ഇലക്ട്രിക് കമ്പിയുടെ സഹായത്താൽ ബൾബിനു ചെന്ന് എരിയുന്നത് പോലെ കൂരിയിൽ സ്ഥിതിചെയ്യുന്ന മസ്തിഷ്കത്തിൽ പ്രവർത്തിക്കുന്നു. അതിനാൽ ബാഹ്യമായി ബുദ്ധിമസ്തിഷ്കത്തിലാണെന്നു പറയാമെങ്കിലും സൂക്ഷ്മം പരിശോധിച്ചാൽ കൂരിയിലാണെന്ന് ഗ്രാഹ്യമാകും. അതുകൊണ്ടാണ് ബുദ്ധിയെ നെഞ്ചിലാണെന്ന് ഖുർആനിലും മറ്റും പ്രസ്താവിച്ചത്. അതിന്റെ പ്രവർത്തനം സ്പഷ്ടമായി കാണുന്നത്. മസ്തിഷ്കത്തിലായത് കൊണ്ടാണ് ആരോഗ്യശാസ്ത്ര നിപുണൻമാർ അത് മസ്തിഷ്കത്തിലാണെന്ന് പറഞ്ഞത്.

**335.ചോദ്യം:** പത്ത് വയസ്സിൽ കൂടുതലായ പെൺകുട്ടികൾക്ക് നമസ്കാരം ശീലിപ്പിക്കുക എന്ന നിലവച്ചുകൊണ്ട് നമസ്കാരത്തിൽ സ്ത്രീകൾക്ക് മറയ്ക്കൽ നിർബന്ധമായ സ്ഥലങ്ങൾ മറച്ചിട്ടില്ലെങ്കിലും അവരെകൊണ്ട് നമസ്കരിപ്പിക്കാമോ? ചില മദ്രസകളിൽ അങ്ങനെ ചെയ്യാറുണ്ട്.

**ഉത്തരം:** ഈ നിലയിൽ നമസ്കരിപ്പിക്കാൻ പാടില്ല. ഈ വസ്തുത തുഹ്ഫ:1-450ൽ നിന്നും ഫത്ഹുൽ മുഈൻ 43-ാം പേജിൽ നിന്നും വ്യക്തമാകും.

**336.ചോദ്യം:** മൻഖൂസ് മൗലിദിന്റെ രചയിതാവ് ആരാണ്? "ഖാലഅലിയ്യുബ്നു സൈദിൻ(റ) കാനഇലാജാനിബീ...." എന്ന് തുടങ്ങിയുള്ള ചരിത്രം കെട്ടിച്ചമച്ചുണ്ടാക്കിയതാണെന്ന് ചിലർ പറയുന്നു. ഈ ചരിത്രം വല്ല ഹദീസിന്റേയോ സീറന്റേയോ ഗ്രന്ഥങ്ങളിൽ രേഖപ്പെടുത്തിയിട്ടുണ്ടോ?

**ഉത്തരം:** മൻഖൂസ് മൗലിദിന്റെ രചയിതാവും സൈനുദ്ദീൻ മഖ്ദൂം(റ)ആണെന്നാണ് അസാദീദിന്റെ (ഗുരുനാഥൻമാരുടെ)പക്കൽനിന്നും കിട്ടിയിട്ടുള്ളത്. പൊന്നാനി ദേശത്ത് ഒരു കാലത്ത് കോളറ പിടിപ്പെട്ടപ്പോൾ അത് ശമിക്കാൻവേണ്ടി മഹാനവർകൾ പല മൗലിദ് കിതാബുകളിൽ നിന്നും ചുരുക്കി എടുത്തതാണെന്നും അതുകൊണ്ടാണ് മൻഖൂസ് എന്ന് പേര് വയ്ക്കപ്പെട്ടതെന്നും പറയപ്പെട്ടിരിക്കുന്നു. അഹ്യാ റബീ അൽഖൽബി.....എന്ന പദ്യം ഇമാം ഗസ്സാലി(റ)യുടെ മൗലിദിൽ നിന്നെടുത്തതാണ്. പഴയ മൻഖൂസ് മൗലിദിൽ ഇമാം ഗസ്സാലി(റ)ക്ക് വേണ്ടി മഹാനവർകൾ ദുആഇരന്ന 'ഖഫ്സഅ് വമുന്ന....' എന്ന ബൈത്ത് 'അഹ്യാ റബീ അൽഖൽബീ...' എന്ന പദ്യത്തിന്റെ അവസാനത്തിൽ കാണാം. അതുപോലെ അലിയ്യുബ്നു സൈദിന്റെ ചരിത്രം വിശ്വാസയോഗ്യമായ വല്ല ഗ്രന്ഥങ്ങളിൽ നിന്നും സൈനുദ്ദീൻ മഖ്ദൂം(റ)എടുത്തതായിരിക്കാം.

**337.ചോദ്യം:** വെള്ളിയാഴ്ച ഖുതുബക്ക് ഖത്തീബ് മിൻബറിൽ കയറിയാൽ നമസ്കാരത്തിൽ നിന്ന് സലാം വീട്ടുന്ന മാതിരി വടക്കുഭാഗത്തു കൂടി തിരിഞ്ഞ് കിഴക്കോട്ട് തിരിഞ്ഞ് നില്ക്കണമെന്ന് ഒരു വിഭാഗം വാദിക്കുന്നു. അതിനു തെളിവായി അവർ പറയുന്നത് ഇബ്നു ഹജറി(റ)ന്റെ ഫതാവൽ കുബ്റാ, 252-ാം പേജിൽ പറഞ്ഞതാണ്. ഖത്തീബ് മിൻബറിൽ കയറിയാൽ കഅ്ബയെ ത്വവാഫ് ചെയ്യുന്നതുപോലെ തെക്കുഭാഗത്തു കൂടിതിരിഞ്ഞു കിഴക്കോട്ട് തിരിഞ്ഞു നില്ക്കണമെന്നാണ് മറുഭാഗം വാദിക്കുന്നത്. അതിന്ന് തെളിവായി അവർ പറയുന്നത് ഇബ്നുഹജറി(റ)ന്റെ തന്നെ തുഹ്ഫ:2-459-ാംപേജിൽ പറഞ്ഞിരിക്കുന്നതും മഹല്ലി:1-282-ാം പേജിൽ പറഞ്ഞിരക്കുന്നതുമാണ്. നുസ്രത്തിന്റെ പ്രതികരണമെന്ത്?

**ഉത്തരം:** ത്വവാഫ് തുടങ്ങുമ്പോൾ ആദ്യമായി കഅ്ബത്തിലേക്ക് തിരിഞ്ഞുനില്ക്കുകയും പിന്നീട് ഇടതുഭാഗം കഅ്ബത്തിലേക്ക് ആക്കി വലതുഭാഗത്തിന്റെ മേൽതിരിഞ്ഞു ത്വവാഫ് ചെയ്യുകയും വേണമെന്നാണ് തുഹ്ഫ:4-77ൽ പ്രസ്താവിച്ചിട്ടുള്ളത്. അതായത് ഇമാം മിഹ്റാബിൽ മഅ്മൂമീങ്ങളിലേക്ക് തിരിയുന്നതുപോലെ. അപ്പോൾ മിംമ്പറിൽ നിന്ന് ഇമാം വലത്തോട്ട് തിരിയണമെന്ന ഒന്നാം കക്ഷിയുടെ വാദവും ത്വവാഫ് ചെയ്യുന്നവർ തിരിയുന്നതും തമ്മിൽ വ്യത്യാസമില്ല. ഇടതുഭാഗത്തിന്റെ മേൽ തിരിയണമെന്നതിന് തെളിവായി തുഹ്ഫ:2-459ലും മഹല്ലി:1-182ലും ഉണ്ടെന്ന് രണ്ടാംകക്ഷി പ്രസ്താവിച്ചതായി ചോദ്യത്തിൽ കണ്ടു. പ്രസ്തുത കിതാബുകളിൽ അങ്ങനെ കാണാനില്ല.

**338. ചോദ്യം:** റസൂൽ(സ)ജൂതൻമാരെ കൊന്ന ചരിത്രം ശുദ്ധ കളവാണെന്ന് സുന്നീവേയ്സ് പ്രസ്താവിച്ചതിനെ എതിർത്തുകൊണ്ട് അങ്ങനെ ചെയ്തിട്ടുണ്ടെന്നും അത് റസൂലിന്റെ മേൽ സുന്നീവേയ്സ് കള്ളം പറഞ്ഞതാണെന്നും (1978)ജനുവരിയിൽ പുറത്തിറങ്ങിയ നുസ്രത്തിൽ കാണാൻ കഴിഞ്ഞു. എന്നാൽ, റസൂലിന്റെ ഈ പ്രവൃത്തി ആക്രമമാണെന്നല്ലേ മനസ്സിലാകുക. റസൂലിന്റെ ആ പ്രവർത്തിക്ക് എന്താണ് ന്യായീകരണം? ഒരു വിശദീകരണം തരാമോ?

**ഉത്തരം:** റസൂൽ(സ)ജൂതൻമാരെ കൊന്നത് അക്രമമല്ലെന്ന് താഴെ എഴുതുന്ന വിശദീകരണം കൊണ്ട് ഏവർക്കും മനസ്സിലാക്കാൻ കഴിയും. റസൂൽ(സ) മക്കയിൽ നിന്നും മദീനായിലേക്ക് പലായനം ചെയ്തു. അങ്ങനെ ബിംബാരാധകരായ ധാരാളം മദീനാ നിവാസികളും റസൂലിൽ വിശ്വസിച്ചു. റസൂലിനും സ്വഹാബത്തിനും ഒരു ശക്തി കൈവന്നു. ബനൂഖുറൈള ബനൂനളീർ ബനൂഖൈനുഖാഅ് എന്നീ ജൂതൻമാരുമായി അന്യോന്യം സഹായിക്കുക എന്നും അന്യോന്യം അക്രമിക്കുകയില്ലെന്നുമുള്ള സന്ധിയിൽ ഏർപ്പെട്ടു. കുറച്ചുകാലം കഴിഞ്ഞപ്പോൾ ബനൂനളീറും ബനൂഖൈനുഖാഉം സന്ധി ലംഘിക്കുകയാൽ സ്ഥലം വിടേണ്ടിവന്നു. ബനൂ ഖുറൈള മാത്രമാണ് അവിടെ അവശേഷിച്ചിരുന്നത്. ബദ്റ്, ഉഹ്ദ്

തുടങ്ങിയ യുദ്ധങ്ങൾക്ക് ശേഷം റസൂലും സ്വഹാബ്തും മതപ്രചരണം
നടത്തിക്കൊണ്ട് സ്വൈരജീവിതം നയിച്ചു വരികയായിരുന്നു. ആ അവ
സരത്തിൽ കരാർ ലംഘിക്കുകയാൽ മദീനയിൽ നിന്ന് നിഷ്കാസനം ചെയ്യ
പ്പെട്ട ബനൂനളീർ നേതാക്കളിൽ പെട്ട സല്ലാമ, ഹുജ്, കിനാനത്ത് തുട
ങ്ങിയവർ മക്കാ ഖുറൈശികളുടെ അടുക്കൽ വന്നു. റസൂലിനോട് യുദ്ധം
ചെയ്യാൻ ഇവർ അവരെ പ്രേരപ്പിച്ചു. അവർ ഗത്ഫാൻ ഗോത്രക്കാരുടെ
അടുക്കലും ചെന്നു. അവരെയും റസൂലിനോട് എതിർക്കാൻ ഇറക്കി. റസൂ
ലിനെയും സഖാക്കളെയും ഉന്മൂലനം ചെയ്യാൻ ഇവരെല്ലാവരും ചേർന്നു
തീരുമാനിച്ചു. വലിയ ഒരു സംഘം മദീനയെ ആക്രമിക്കാൻ വന്നു. വിവ
രമറിഞ്ഞ റസൂൽ(സ)മദീനയുടെ മൂന്നുഭാഗത്തു ശത്രുക്കളെ തടയാൻ
വേണ്ടി കിടങ്ങുകുഴിച്ചു. ഒരുഭാഗം സഖ്യകക്ഷിയായ ബനൂ ഖുറൈള താമ
സിക്കുന്ന സ്ഥലമായതുകൊണ്ട് ആ വഴിക്ക് വരുന്ന ശത്രുക്കളെ അവർ
ചെറുക്കുമെന്ന് കരുതി ആ ഭാഗത്ത് കിടങ്ങ് കുഴിക്കുകയുണ്ടായില്ല.
എന്നാൽ, ശത്രുസൈന്യം മദീനയെ വലയം ചെയ്തതോടുകൂടി ബനൂ
ഖുറൈളയും മക്കാകാഫിറുകളുമായി കരാറിൽ ഏർപ്പെട്ടു. റസൂലിനെ മദീ
നയിൽ നിന്ന് നിഷ്കാസനം ചെയ്യിപ്പിക്കാൻ അവരും ഒരുങ്ങി. എന്നാൽ,
അല്ലാഹുവിന്റെ അനുഗ്രഹത്താൽ ഖുറൈശികൾക്കും ഗത്ഫാൻകാർക്കും
തോറ്റ് സ്ഥലം വിടേണ്ടിവന്നു. യുദ്ധം കഴിഞ്ഞ് റസൂലും സ്വഹാബത്തും
ആയുധം വച്ച അവസരത്തിൽ ജിബ്‌രീൽ(അ)വന്ന് ഇങ്ങനെ ചോദിക്കു
കയുണ്ടായി. നിങ്ങൾ ആയുധം വച്ചോ? ഞങ്ങൾ മലക്കുകൾ ആയുധം
വച്ചിട്ടില്ല. വേഗം ആ വഴിക്ക് പോകണം. ജിബ്‌രീൽ(അ)നിർദ്ദേശിച്ചു.
റസൂൽ(സ)ചോദിച്ചു: എങ്ങോട്ട്? ബനൂ ഖുറൈളയുടെ അടുത്തേക്കെന്ന്
ജിബ്‌രീൽ പറയുകയും റസൂലും സ്വഹാബത്തും ആ ഭാഗത്തേക്ക് തിരി
യുകയും ചെയ്തു. അങ്ങനെ ബനൂ ഖുറൈളയെ വളഞ്ഞ് ഉപരോധമേർപ്പെ
ടുത്തി.അവർക്ക് ഗത്യന്തരമില്ലാതെ ആയപ്പോൾ നിരുപാധികം കീഴടങ്ങാൻ
റസൂൽ(സ)ആവശ്യപ്പെട്ടെങ്കിലും അവർ അതിന്നു ഒരുങ്ങുകയുണ്ടായില്ല.
അവസാനം അവരുമായി മുമ്പേ സന്ധിയിലായിരുന്ന സഅ്ദ്ബ്നു മുആ
ദിന്റെ തീരുമാനം അവരും റസൂലും സ്വീകരിക്കാമെന്ന വ്യവസ്ഥയോടു
കൂടി കോട്ടയിൽ നിന്നും ഇറങ്ങി. അങ്ങനെ ഇരു കൂട്ടരും സഅദി(റ)നെ
വിധികർത്താവായി സ്വീകരിക്കുകയും ബനൂഖുറൈളയിൽ പ്രായപൂർത്തി
വന്നവരെ വധിക്കണമെന്ന് അദ്ദേഹം വിധിക്കുകയും ചെയ്തു. ആ വിധി
നടപ്പാക്കുകയാണ് റസൂൽ(സ)ചെയ്തത്. അവരുടെ ഹീനകൃത്യത്തിന്
സഅദി(റ)ന്റെ വിധിയോ ജയിച്ചതാണെന്നതിൽ യാതൊരു സംശയവുമി
ല്ല. ഏതൊരു ഭരണകർത്താവും വിധിക്കുകയാണെങ്കിൽ അതല്ലാതെ വിധി
ക്കാനുമില്ല. സഅദി(റ)ന്റെ വിധി നടപ്പാക്കാമെന്ന് ഏറെ ഉത്തരവാദിത്വം
നിറവേറ്റുകയാണ് റസൂൽ(സ)ചെയ്തത്. അത് ചെയ്യാതെ യാതൊരു ഗത്യ
ന്തരവുമില്ല. ഇതിൽ എന്ത് അക്രമമാണ് റസൂൽ(സ)ചെയ്തത്! ഇത് എല്ലാ

ചരിത്ര കിതാബുകളിലും വിവരിച്ചതാണ്. ഈ ചരിത്രങ്ങളൊന്നും മനസ്സിലാക്കാനുള്ള കഴിവില്ലാതെ റസൂൽ(സ)തൊള്ളായിരം ജൂതൻമാരെ കൊന്നു എന്ന് കേൾക്കുമ്പോഴേക്ക് അത് കള്ളമാണെന്ന് പറഞ്ഞ് ഹാലിളകുന്നത് പണ്ഡിതരെ സംബന്ധിച്ചിടത്തോളം അവർക്കു ഭൂഷണമല്ല.

**339. ചോദ്യം:** ഒരാൾ ഒരാടിനെ സംബന്ധിച്ച് ഈ ആടിനെ ഞാൻ നേർച്ചയാക്കി എന്നു പറഞ്ഞാൽ അതിനെ തന്നെ കൊടുക്കൽ നിർബന്ധമാകുമോ? അതിനു അസുഖം ബാധിച്ചാൽ അതിനേക്കാൾ മെച്ചമായ ആടിനെ പകരമാക്കൽ ജാഇസാകുമോ?

**ഉത്തരം:** ഈ ആടിനെ നേർച്ചയാക്കി എന്നു പറഞ്ഞത് കൊണ്ട് നേർച്ച ഈ ആടിനോട് ബന്ധിച്ചതിനാൽ അതിനെ തന്നെ കൊടുക്കൽ നിർബന്ധമാകും. ഒരു കാരണവശാലും അതിനു പകരം മറ്റൊന്നിനെ ആക്കൽ ജാഇസാകുകയില്ല. ഇതു ഫിഖ്ഹിന്റെ മിക്കകിതാബുകളിൽ നിന്നും വ്യക്തമാകും.

**340. ചോദ്യം:** ഹൈള്കാരത്തി മുടിചീകി വൃത്തിയാക്കുമ്പോൾ തലയിൽ നിന്ന് മുടി കൊഴിഞ്ഞു പോകുന്നുണ്ട്. ആ മുടി ചിലർ എടുത്ത് അങ്ങിനെ തന്നെ എറിഞ്ഞു കളായറുണ്ട്. ചിലർ ആ മുടി കഴുകി ശുദ്ധിയാക്കി കുഴിച്ചിടാറുണ്ട്. ഇതിൽ ഏതാണ് ശരി?

**ഉത്തരം:** മുടി കൊഴിഞ്ഞു പോകുന്ന രീതിയിൽ ചീകി വൃത്തിയാക്കാതിരിക്കലാണ് ഉത്തമം. തുഹ്ഫ: 1-284

**341. ചോദ്യം:** ഒരു പള്ളിയിലെ ഭാരവാഹികൾ ഒരു ഫോറം അടിപ്പിച്ച് അതിന് ഒരു വിലയും നിശ്ചയിച്ച് പൈസ കടം കൊടുക്കുവാൻ തീരുമാനിച്ചു. നിശ്ചിത സംഖ്യ, നിശ്ചിത അവധി, ഇതേ നിലക്ക് കടം കൊടുക്കുവാൻ തീരുമാനിച്ചു. ഈ ഫോറം പൈസ കൊടുത്ത് വാങ്ങിയാലേ കടം കൊടുക്കുകയുള്ളൂ. നിശ്ചിത സംഖ്യയിൽ കൂടുതൽ ഈ ഒരു ഫോറത്തിന്മേൽ കൊടുക്കുകയില്ല. കൂടുതൽ സംഖ്യ വേണമെങ്കിൽ ഫോറം വേറെ വാങ്ങണം. അവധി തെറ്റിയാലും വേറെ ഫോറത്തിന്റെ പൈസ കൊടുക്കണം. പള്ളിപ്പൈസ ഇതേ നിലയിൽ കടം കൊടുക്കവാൻ പറ്റുമോ? പൈസ കടം കിട്ടുമെന്ന നിലക്കാണ് ഈ ഫോറം വാങ്ങുന്നത്. ഫോറത്തിന് കവിഞ്ഞാൽ അഞ്ചു പൈസയിൽ കൂടുതൽ വിലപിടിക്കുകയില്ല. ഒരു രൂപയാണ് ഫോറത്തിന് വില നിശ്ചയിച്ചിട്ടുള്ളത്. ഈ പ്രവർത്തി അനുവദനീയമാണോ? അല്ലയോ?

**ഉത്തരം:** പള്ളിയുടെ സംഖ്യ സൂക്ഷിച്ചുവച്ചാൽ നാശപ്പെടുമെന്ന് ഭയപ്പെട്ടാൽ മാത്രമേ അത് കടം കൊടുക്കാൻ നാളിറിന്നു പാടുള്ളൂ. ഫതാവാ: 3-265 നോക്കുക. ചോദ്യത്തിൽ പറഞ്ഞ പ്രകാരം കടം കൊടുക്കൽ ആദായം ലഭിക്കാനായത് കൊണ്ട് അത് അനുവദനീയമല്ല.

**342. ചോദ്യം:** നോട്ടീസുകളിൽ കാണുന്ന സലാമുകൾക്ക് മടക്കൽ വജു

ബുണ്ടോ? ഉണ്ടെങ്കിൽ തന്നെ എങ്ങനെയാണ് മടക്കേണ്ടത്?

**ഉത്തരം:** നേരിട്ട് സലാം ചൊല്ലുമ്പോളാണ് സലാം മടക്കേണ്ടത്. അത് കത്തിലായാലും മടക്കണം. നോട്ടീസിന്റെ സ്ഥിതി അങ്ങനെയല്ല. അത് കൊണ്ട് നോട്ടീസിൽ കാണുന്ന സലാമുകൾക്ക എല്ലാം സലാം മടക്കി ബുദ്ധിമുട്ടേണ്ടതില്ല.

**343. ചോദ്യം:** ബിസ്മിക്ക് പകരം 786 എഴുതുന്നതിന് വല്ല അടിസ്ഥാന വുമുണ്ടോ?

**ഉത്തരം:** 786 ജുമലുൽ കബീർ പ്രകാരം ബിസ്മിയുടെ എണ്ണമാണ്. ജുമലുൽ കബീറിന് റസൂൽ(സ) അംഗീകാരവും നൽകിയിട്ടുണ്ട്. ഇത് ബൈസാവി മുതലായ കിതാബുകളിൽ നിന്നും മനസ്സിലാക്കാം. അത് കൊണ്ട് ബിസ്മിയെ സൂചിപ്പിച്ച് കൊണ്ടാണ് 786 ഉപയോഗിക്കുന്നത്.

**344. ചോദ്യം:** മൗലീദ്, റാതീബ് മുതലായ വാർഷിക നേർച്ചകളിൽ വിതരണം ചെയ്യുന്ന അന്നദാനാദികൾ യതീംഖാനക്ക് കൊടുക്കാമോ?

**ഉത്തരം:** യതീംഖാനയിൽ താമസിക്കുന്ന കുട്ടികൾക്കും കൊടുക്കാവുന്നതാണ്.

**345. ചോദ്യം:** ഹറാമാണെന്നും ജാഇസാണെന്നും ഉലമാക്കൾക്കിടയിൽ അഭിപ്രായവ്യത്യാസമുള്ള ഒരു കാര്യം ചെയ്യരുതെന്ന് ഒരു മഹല്ലത്തിലെ ഖാസി പ്രഖ്യാപിച്ചാൽ ആ കാര്യം ആമഹല്ലുകാർ ചെയ്യുന്നതിന്റെ വിധി എന്താണ്? അങ്ങനെ പ്രഖ്യാപിച്ചതിന്റെ പേരിൽ ആ നാട്ടുകാർ ഖാസിയെ സ്ഥാനത്തു നിന്ന് നീക്കം ചെയ്താൽ ആ ഖാസി സ്ഥാനഭ്യഷ്ടനാകുമോ? ഖാസിയുടെ അധികാരത്തിൽ പെട്ട വലിയ്യില്ലാത്ത നികാഹ്, ഫസ്ഖ്, മാസപ്പിറവി സ്ഥിരപ്പെടുത്തൽ മുതലായ കാര്യങ്ങൾ ആ ഖാസി നിർവ്വഹിച്ചാൽ സാധുവാകുമോ?

**ഉത്തരം:** ഇന്ന് കേരളത്തിലുള്ള ഖാസിമാർ ഖാസിയുടെ ശർത്വുകൾ മുഴുവനും ഒത്തിട്ടില്ലാത്ത ഖാസിമാരാണ്. അവർക്ക് സറൂറത്തിന്റെ ഖാസിമാർ എന്ന് പറയപ്പെടും. ഖാസിയുടെ ശർത്വുകൾ മുഴുവൻ ഒത്ത സാക്ഷാൽ ഖാസിമാർക്കുള്ള അധികാരം 'സറൂറത്തി'ന്റെ ഖാസിമാർക്കുമുണ്ട്.(തുഹ്ഫ 10-113 നോക്കുക). ഹറാമാണെന്നും ജാഇസാണെന്നും അഭിപ്രായ വ്യത്യാസമുള്ള കാര്യം അഭിപ്രായ ഭിന്നതയെ പരിഗണിച്ചു കൊണ്ട് ഒഴിവാക്കൽ സുന്നത്താണ്(തുഹ്ഫ: 1-51ൽ നിന്നും ഇതു വ്യക്തമാകും). സുന്നത്തായ ഒരു കാര്യം ഇമാമോ(ഇസ്‌ലാമിക ഭരണാധിപൻ) ഖാസിയോ നിർദ്ദേശിച്ചാൽ ആ കാര്യം വുജൂബാകുന്നതും അതിനു വിരുദ്ധമായി പ്രവർത്തിക്കൽ ഹറാമുമാണ്(തുഹ്ഫ: 3-71). ഇന്ന് നടപ്പുള്ള പുകവലി റോഡുകളിലും കാപ്പിക്കടകളിലും വച്ച് നടത്തരുതെന്ന് മുമ്പൊരിക്കൽ ഒരു സുൽത്താന്റെ പ്രതിനിധി ഈജിപ്തുകാരോട് നിർദ്ദേശിക്കുകയും ജനങ്ങൾ അതിനു വിരുദ്ധമായി പ്രവർത്തിക്കുകയും ചെയ്തതി

നാൽ അവർ ഇന്നും കുറ്റക്കാരാണ്. എന്ന് ബാജൂരി: 1-241ൽ പ്രസ്താവി ച്ചിട്ടുണ്ട്.

ഇമാമിന്റെ വിധി അനുസരിക്കൽ നിർബന്ധമാണ് എന്ന അടിസ്ഥാ നത്തിൽ ഖാസിയുടെ മേലധികാരിയായ ഇമാം മതിയായ കാരണത്തോട് കൂടിയോ അല്ലാതെയോ കീഴുദ്യോഗസ്ഥനായ ഖാസിയെ സ്ഥാനത്ത് നിന്ന് നീക്കം ചെയ്താൽ ആ ഖാസി സ്ഥാനഭ്രഷ്ടനാകുന്നതാണ്. പക്ഷേ മതി യായ കാരണമില്ലാതെ ഖാസിയെ നീക്കം ചെയ്യൽ മേലുദ്യോഗസ്ഥനായ ഇമാമിന് ഹറാമാണ്.(തുഹ്ഫ: 10-121).

ഒരു സുന്നത്ത് ചെയ്യാൻ ഖാസി കൽപിച്ചാൽ അത് അനുസരിക്കു ന്നതിനു പകരം അയാളെ നീക്കം ചെയ്യാൻ നാട്ടുകാർക്ക് പാടില്ലാത്തതും നീക്കം ചെയ്താൽ ഖാസി സ്ഥാനഭ്രഷ്ടനാകാത്തതുമാണ്.(ബിഗ്‌യ: 269 -ാം പേജിൽ നോക്കുക). അപ്പോൾ ആ നാട്ടിലെ വലിയ്യില്ലാത്ത സ്ത്രീകളെ വിവാഹം ചെയ്തു കൊടുക്കാനുള്ള അധികാരം സ്ഥാനത്ത് നിന്ന് നീക്കം ചെയ്യപ്പെട്ടതായി പറയപ്പെടുന്ന ആ ഖാസിക്കുള്ളതു തന്നെയാണ്. അ ദ്ദേഹം തന്നെയാണ് അത് നിർവ്വഹിക്കേണ്ടത്. ഖാസിയുള്ളത് കൊണ്ട് മുഹക്കം നികാഹ് ചെയ്ത് കൊടുത്താൽ ആ നികാഹ് സ്വഹീഹാവുക യില്ല. ഖാസിയുടെ വിധിയനുസരിച്ച് നോമ്പും പെരുന്നാളും അനുഷ്ടി ക്കേണ്ട സന്ദർഭത്തിൽ അയാളുടെ വിധിയനുസരിച്ചേ അവ അനുഷ്ടി ക്കാൻ പാടുള്ളൂ. ഇതു പോലെതന്നെയാണ് ഖാസിയിൽ നിക്ഷിപ്തമായ മറ്റ് കാര്യങ്ങളും.

**346. ചോദ്യം:** നുസ്രത്തുൽ അനാമിന്റെ ചോദ്യോത്തര പംക്തിയിൽ(മുൻ ചോദ്യത്തിന്റെ ഉത്തരത്തിൽ) ''കേരളത്തിലെ ഖാസിമാർ ഉറൂറത്തിന്റെ ഖാസിമാർ ആണെന്ന്'' കാണുകയുണ്ടായി. എന്നാൽ ഇന്നുള്ള ഖാസി മാർ തിരുവതാംകൂർ രാജാവ് മൈസൂർ രാജാവ് എന്ന് പറയുന്നത് പോലെ പേര് മാത്രം ബാക്കിയായ യാതൊരു അധികാരവുമില്ലാത്ത ഖാസിമാരാ ണെന്നും അവർക്ക് സ്വന്തം കെട്ടിക്കാൻ പാടില്ലെന്നും തഹ്ക്കീമാക്കി തന്നെയാണ് കെട്ടിക്കേണ്ടതെന്നും ഹല്ലിന്റെയും അഖ്ദിന്റെയും അഹ്‌ലു കാർ നിയമിച്ചാൽ മാത്രമേ ഉറൂറത്തിന്റെ ഖാസിമാർ ആകുകയുള്ളൂവെന്നും ചില ആലിമീങ്ങളുടെ കുറിപ്പുകളിൽ കാണാൻ സാധിച്ചു. കൂടാതെ ഇവിടെ അടുത്തുള്ള പല ഖാസിമാരും തഹ്കീമാക്കി നിക്കാഹ് നടത്തുന്നത് കാണാനും സാധിച്ചു. ആയതിനാൽ ഇന്നുള്ള ഖാസിമാർ എങ്ങനെ നിക്കാഹ് നടത്തണം? ഖാസി സ്വന്തം നിലയിൽ കെട്ടിക്കുമ്പോൾ അതിന്റെ വാചകം എന്തായിരിക്കണം?

**ഉത്തരം:** കേരളത്തിലെ ഖാസിമാർ ഉറൂറത്തിന്റെ ഖാസിമാരാണെന്ന് പറഞ്ഞത് ഖാസിമാരെ സംബന്ധിച്ചാണ്. ഖാസിമാർ എന്ന് പറയപ്പെ ടുന്നവരെ സംബന്ധിച്ചല്ല. ബാപ്പ ഖാസിയായിരുന്നാൽ ബാപ്പാന്റെ മരണ ശേഷം മകനും ഖാസിയായിരിക്കുക, ഖുതുബ ആർ നിർവ്വഹികകുന്നുവോ

അവരും ഖാസിയായിരിക്കുക, തുടങ്ങിയവരെ പറ്റി ഖാസിമാരെന്ന് പറയപ്പെടുന്നുണ്ടെങ്കിലും അവർ ഖാസിമാരല്ല. ഖാസിമാർ ആകേണമെങ്കിൽ ഖാസിമാരെ നിശ്ചയിക്കേണ്ടവർ നിശ്ചയിക്കുക തന്നെ വേണം. നിശ്ചയിച്ച ഖാസിമാർ നാട്ടിലില്ലെങ്കിൽ ഖാസിമാർ എന്ന് പറയപ്പെടുന്നവർക്ക് വലിയ്യില്ലാത്ത സ്ത്രീകളെ തഹ്കീമ് പ്രകാരമേ നികാഹ് ചെയ്ത് കൊടുക്കാൻ പാടുള്ളൂ.

വലിയ്യില്ലാത്ത സ്ത്രീയെ ഖാസി നികാഹ് ചെയ്ത് കൊടുക്കുമ്പോൾ സവ്വജ്തുക അൻകഹ്തുക മൗലിയ്യത്തീ(എനിക്ക് അധികാരം സിദ്ധിക്കപ്പെട്ടവളെ നിനക്ക് ഞാൻ ഇണയാക്കിത്തന്നു; കൂട്ടിച്ചേർത്തു തന്നു;) തുടങ്ങിയ വാചകങ്ങളാണ് ഉപയോഗിക്കേണ്ടത്. ഈ വസ്തുതകൾ ഫിഖ്ഹിന്റെ പ്രബലമായ കിതാബുകളിൽ നിന്നും വ്യക്തമാകും.

**347. ചോദ്യം:** ഉള്ളാൾ പോലത്ത സ്ഥലത്തേക്ക് കൊടുക്കാൻ ഒരു കുട്ടനാടിനെ നേർച്ചയാക്കിയിരുന്നു. മൂന്നു കൊല്ലത്തോളമായി നേർച്ചയാക്കീട്ട്. ചിലർ പറയുന്നു. ആടിനെ കൊടുക്കേണ്ടതില്ല. അതിനെ വിറ്റ് പൈസ കൊടുത്താൽ മതി എന്ന്. അതു മതിയാകുമോ?

**ഉത്തരം:** ആടിനെ തന്നെ അങ്ങോട്ട് എത്തിക്കുകയാണ് വേണ്ടത്. വില കൊടുത്താൽ മതിയാകുകയില്ല. ഈ വസ്തുത ഫത്ഹുൽ മുഈൻ 227-ാം പേജിൽ നിന്നും വ്യക്തമാകും.

**348. ചോദ്യം:** ഹഖീഖ്, യാഖൂത്ത്, ഫൈറൂസ് മുതലായ മോതിരക്കല്ലുകളിൽ പ്രത്യേക ഗുണങ്ങളുണ്ടെന്ന് ചിലർ പറയുന്നു. അതിനു വല്ല ലക്ഷ്യവുമുണ്ടോ? ഒന്ന് വിശദീകരിച്ചാലും.

**ഉത്തരം:** ഹഖീഖ് കല്ലുപയോഗിച്ചാൽ ചിരിക്കുന്നയവസരത്തിലും വല്ലവനോടും പിണങ്ങുന്നയവസരത്തിലും തന്റെ ഗൗരവം നിൽക്കുമെന്നും യാക്കൂത്ത് കല്ലുപയോഗിക്കുന്നവന് പ്ലാഗ് പിടിപെടുകയില്ലെന്നും ജനങ്ങളുടെ ദൃഷ്ടിയിൽ അവന്ന് യോഗ്യതയുണ്ടാകുമെന്നും അവന് ജീവിതം സൗകര്യപ്രദമായിരിക്കുമെന്നും അരിസ്റ്റോട്ടിൽ പ്രസ്താവിച്ചിട്ടുണ്ട്. ഫൈറൂസ് കല്ല് ധരിച്ചവനെ ഭയപ്പെടുന്ന സ്ഥിതി ചുരുങ്ങുമെന്ന് അരിസ്റ്റോട്ടിൽ പ്രസ്താവിച്ചിട്ടുണ്ടെങ്കിലും ഫൈറൂസ് കല്ല് വച്ച മോതിരമണിഞ്ഞവൻ ദരിദ്രനാകുകയില്ലെന്ന് ജഅ്ഫറുസ്സ്വാദിഖ് പ്രസ്താവിച്ചതായി റിപ്പോർട്ട് ചെയ്യപ്പെട്ടിട്ടുണ്ട്. ഇതെല്ലാം ഇമാം ഖസ്‌വീനി പ്രസ്താവിച്ചതാണ്.

**349. ചോദ്യം:** ചിലരുടെ കൈകളിൽ അധിക വിരലുകളിലും വെള്ളി മോതിരം കാണുന്നു. ഇതിനു വല്ല പരിധിയുമുണ്ടോ?

**ഉത്തരം:** പുരുഷൻമാർക്ക് ഒന്നിൽ കൂടുതൽ വെള്ളിമോതിരം അനുവദനീയമല്ലെന്നാണ് ഇമാം ഇബ്നുഹജർ(റ) തുഹ്ഫ:3-276ൽ ബലപ്പെടുത്തീട്ടുള്ളത്.

**350. ചോദ്യം:** എനിക്ക് നമസ്കാരം, ദുആ തുടങ്ങിയ ഭയഭക്തി അനിവാര്യമായ ഇബാദത്തുകളിൽ തീരെ ഭയഭക്തി വരുന്നില്ല. പലവിധേനയും പരിശ്രമിച്ചു നോക്കി. ശരിയാകുന്നില്ല. അതുകൊണ്ട് അതിനൊരു സിദ്ധൗഷധം നിർദ്ദേശിച്ചു തരാമോ പത്രാധിപരേ?

**ഉത്തരം:** നിർദ്ദേശിച്ചു തരാം. ഹറാമായ മുതലും ശുബ്ഹത്തിന്റെ മുതലും ഭക്ഷിക്കൽ ഉപേക്ഷിക്കുക, കഴിയുന്നതും വയറു നിറയെ ഭക്ഷിക്കാതെയുമിരിക്കുക.

**351. ചോദ്യം:** അമുസ്ലിംകൾക്ക് ദാനധർമ്മം ചെയ്താൽ കൂലികിട്ടുമോ?

**ഉത്തരം:** കിട്ടും. തുഹ്ഫ: 7-179 ശർവാനി സഹിതം നോക്കുക.

**352. ചോദ്യം:** ഒരാൾ രണ്ട് മർഹലയുള്ള യാത്രക്കു തീരുമാനിച്ചു പുറപ്പെടുകയും നമസ്കാരം ഖസ്ർ ആക്കുകയും ചെയ്തു. ഇടക്കുവച്ച് -രണ്ട് മർഹല എത്തുന്നതിനു മുമ്പ്- യാത്ര അവസാനിപ്പിച്ചാൽ ഖസ്റാക്കിയ നമസ്കാരത്തിന്റെ വിധി എന്ത്?ജംആക്കിയാൽ അതിന്റെയും വിധി എന്ത്?

**ഉത്തരം:** യാത്ര അവസാനിപ്പിക്കുന്നതിന്റെ മുമ്പ് അവൻ യാത്രക്കാരനായതു കൊണ്ട് മുമ്പുള്ള നമസ്കാരങ്ങൾ സ്വഹീഹാകുന്നതും അത് മടക്കേണ്ടതില്ലാത്തതുമാണ്. ഈ വസ്തുത തുഹ്ഫ:2-392ൽ നിന്നും വ്യക്തമാകും. ജംഉം തഥൈവ.

**353. ചോദ്യം:** സന്താനങ്ങൾ ദീനുമായി അകന്ന് ഫസാദിലകപ്പെടുന്ന കാലത്ത് കൂടുതൽ സന്താനങ്ങളെ ഉൽപാദിപ്പിക്കുന്നതിനേക്കാൾ നല്ലത് കുറവാണെങ്കിലും ഉള്ളവരെ ഇസ്ലാമിയത്തു പഠിപ്പിച്ച് നല്ല നിലയിലാക്കാൻ പരിശ്രമിക്കലല്ലേ? നുസ്രത്തെന്തു പറയുന്നു?

**ഉത്തരം:** ആളുകളെ നേർവഴി ആക്കുന്നതും വഴിപിഴപ്പിക്കുന്നതും അല്ലാഹു മാത്രമാണ്. കുട്ടികളെ നേർവഴി ആക്കാൻ നമ്മെക്കൊണ്ട് കഴിയുന്നതും പ്രവർത്തിക്കുക എന്നല്ലാതെ അവരെ നേർവഴിയിലാക്കുന്ന ചുമതല നമുക്കില്ല. നിങ്ങൾ ഇഷ്ടപ്പെട്ടവരെ നേർവഴിആക്കാൻ നിങ്ങൾക്ക് കഴിയില്ല. അല്ലാഹു ഉദ്ദേശിച്ചവരെ അവൻ നേർവഴിയാക്കുമെന്ന് റസൂലിനോട് അല്ലാഹു പറഞ്ഞതായി ഖുർആനിലുണ്ട്. ഈ സ്ഥിതിക്ക് സന്താന നിയന്ത്രണം ഏർപ്പെടുത്തുന്നത് ബുദ്ധിശൂന്യവും അവിവേകവുമാണ്.

**354. ചോദ്യം:** സമസ്ത കേരള ഇസ്ലാം മത വിദ്യാഭ്യാസ ബോർഡ് ചെറുകുഞ്ഞുങ്ങൾക്ക് അക്ഷരം പഠിപ്പിക്കാൻ അവലംബമാക്കിയത് പദരീതിയാണ്. അതിന്നവർ ഓരോ പദങ്ങളുടെ ഫോട്ടോവും പാഠബുക്കിൽ കൊടുത്തിട്ടുണ്ട്. കേരള സംസ്ഥാന വിദ്യാഭ്യാസ ബോർഡ് വാക്താക്കൾ സമസ്തയുടെ ഫോട്ടോ സഹിതമുള്ള ബുക്കിനെ സംബന്ധിച്ച് പല ന്യൂനതകളും പടച്ചുണ്ടാക്കി ആക്ഷേപിക്കുന്നുണ്ടല്ലോ. ഫോട്ടോവില്ലാത്ത അക്ഷര രീതിയിലുള്ള തങ്ങളുടെ പുസ്തകങ്ങൾക്ക് മാർക്കറ്റ് ലഭിക്കാൻ വേണ്ടി

മാത്രം കണ്ടുപിടിച്ച ആക്ഷേപങ്ങളല്ലേ അതെല്ലാം? വല്ല മനഃശാസ്ത്ര വിദഗ്ദന്മാരും ഫോട്ടത്തോടുകൂടിയുള്ള പഠന രീതിയെ ആക്ഷേപിച്ചതായി കേൾക്കാൻ സാധിച്ചിട്ടുണ്ടോ?

ഉത്തരം: ഉണ്ട്. ഫോട്ടോ സഹിതം പദരീതിയിൽ കുട്ടികൾക്ക് അക്ഷരം പഠിപ്പിക്കൽ അശാസ്ത്രീയമാണെന്നും ഫോട്ടോവില്ലാതെ അക്ഷര രീതിയിൽ പഠിപ്പിച്ച കുട്ടികൾ ഉയർന്ന നിലവാരം നേടുമെന്നും മനഃശാസ്ത്ര വിതഗ്ദന്മാർ പ്രസ്താവിച്ചിട്ടുണ്ട്. തിരുവനന്തപുരത്ത് നിന്ന് പുറപ്പെടുന്ന മനഃശാസ്ത്രം മാസികയുടെ 1978 മാർച്ച് ലക്കത്തിൽ പ്രസിദ്ധീകരിച്ചത് കാണുക. "വായന പഠിപ്പിക്കാൻ എങ്ങനെ തുടങ്ങണമെന്നതിനെ കുറിച്ച് പല അഭിപ്രായ വ്യത്യാസങ്ങളും നിലവിലിരുന്നു. കുഞ്ഞുങ്ങളെ വായന പഠിപ്പിക്കുന്ന കാര്യത്തിൽ മാതാപിതാക്കൾ ശങ്കിച്ചു നിൽക്കാൻ ഈ വിവാദങ്ങളും ഒരു കാരണമാണ്. എന്നാൽ ഇപ്പോൾ ജിൻചാൽ എന്ന മഹതി തന്റെ വിദഗ്ദ പഠനങ്ങൾക്ക് ശേഷം പ്രസിദ്ധപ്പെടുത്തിയ വായിക്കാൻ പഠിക്കൽ ഒരു മഹത്തായ വിവാദം (learning to read the great debate) എന്ന പുസ്തകം ഈ വിവാദങ്ങൾക്ക് പൂർണ്ണ വിരാമമിട്ടിരിക്കുന്നു. അവരുടെ അഭിപ്രായത്തിൽ കുഞ്ഞുങ്ങളെ അക്ഷരങ്ങളാകുന്ന പ്രതീകങ്ങളുപയോഗിച്ച് വായനയുടെ ദുരൂഹത ഭഞ്ജിക്കുവാനാണ് പഠിപ്പിക്കേണ്ടത്. അല്ലാതെ വാക്കുകളെ അപ്പടി മുഴുവനായി ഗ്രഹിക്കുവാൻ ഉപകരിക്കുന്ന രീതി അശാസ്ത്രീയമാണ്. നമ്മുടെ ഒന്നാം പാഠപുസ്തകങ്ങളിൽ അശാസ്ത്രീയമായ ഈ രീതിയാണിന്നും ഉപയോഗിക്കുന്നത് എന്നത് ശ്രദ്ധേയമാണ്. പറ എന്ന വാക്ക് കുഞ്ഞ് ഗ്രഹിക്കുന്നത് ചിത്രത്തിന്റെ സഹായത്തോടുകൂടിയാണ്. പ, റ എന്നീ അക്ഷരങ്ങൾ മനസ്സിലാകാതെ തന്നെ പറ എന്ന് ഒറ്റയടിക്ക് ചിത്രം നോക്കി വായിക്കുവാൻ കുഞ്ഞിനു സാധിക്കുന്നു. അക്ഷരങ്ങൾ തീരെ പഠിച്ചിട്ടില്ലാത്ത കുഞ്ഞുങ്ങൾ പോലും ചേട്ടന്റെ ഒന്നാം പാഠപുസത്കം പടം നോക്കി വായിക്കാറില്ലേ? ഇത് ആശാസ്യമല്ല. അക്ഷരങ്ങൾ വരമൊഴിയിലെ പ്രതീകങ്ങളാണ്. ഈ പ്രതീകജ്ഞാനത്തിലൂടെ വരമൊഴി അവന്റെ മനസ്സിൽ പതിയണം. ആ രീതിയിൽ വായിക്കാൻ പഠിക്കുന്ന കുട്ടികൾ ഉയർന്ന ബുദ്ധിനിലവാരം നേടുന്നതായി ജീനി തെളിയിച്ചിരിക്കുന്നു. അവരുടെ ഉച്ചാരണം കൂടുതൽ മെച്ചമായിരിക്കും. അവർ വായിക്കുന്നതിന്റെ അർത്ഥം കൂടുതൽ നന്നായി ഗ്രഹിക്കും. പ്രായേണ വേഗതയിൽ വായിക്കുകയും ചെയ്യും."

**355. ചോദ്യം:** വലിയ്യും വരനും ടെലിഫോണിൽ കൂടി ഈജാബ്-ഖബൂലിന്റെ വാചകങ്ങൾ പറഞ്ഞ് ടെലിവഷനിൽ പരസ്പരം കാണുകയും അതേപ്രകാരം സാക്ഷികളും കാണുകയും കേൾക്കുകയും ചെയ്യുന്നു. ഈ രൂപത്തിൽ നികാഹ് ചെയ്താൽ സ്വഹീഹാകുമോ? ടെലിഫോണിലെ കേൾവിയും ടെലിവിഷനിലെ കാഴ്ചയും ശർഇൽ സ്വീകാര്യമായ യഥാർത്ഥ കാഴ്ചയും കേൾവിയുമല്ലാത്തതുകൊണ്ട് നിക്കാഹ് സ്വഹീഹാകു

കയില്ലെന്ന് ചിലർ പറയുന്നു. മറ്റു ചിലർ മറിച്ചും. ഇത് രണ്ടിൽ ഏതാണ് ശരി?

**ഉത്തരം:** ചോദ്യത്തിൽ പറഞ്ഞ നികാഹ് സ്വഹീഹാകുകയില്ല. കാരണം ടെലിഫോണിലെ ശബ്ദം വലിയ്യിന്റെയും വരന്റെയും സാക്ഷാൽ ശബ്ദമല്ല. ടെലിവിഷനിൽ കാണുന്നത് ആളെയല്ല. പ്രതിരൂപങ്ങളാണ്. നികാഹ് സ്വഹീഹാകേണ്ടതിനുള്ള കാഴ്ചയും കേൾവിയും അവ കൊണ്ടുണ്ടാകുന്നതല്ല. അത് കൊണ്ട് ആ നികാഹ് സ്വഹീഹാകുകയില്ലെന്ന് പറഞ്ഞതാണ് ശരി.

**356. ചോദ്യം:** ഖുത്ത്ബിയ്യത്തിൽ യാഗൗസു...... എന്ന് പത്താളുകൾ കൂടി ഓരോരുത്തരും 100 വട്ടം വിളിച്ചിട്ട് 1000 ആയാൽ മതിയാവുകയില്ലെയോ? അതോ ഓരോരുത്തരും 1000 പ്രാവശ്യം വിളിക്കേണ്ടതുണ്ടോ?

**ഉത്തരം:** ഖുതുബിയ്യത്തിൽ ഓരോരുത്തരും തന്നെ യാഗൗസു എന്ന് 1000 വട്ടം വിളിച്ചാലേ അതിനുള്ള ഫലം കാണുകയുള്ളൂ. പക്ഷേ നാലാളുകൾ കൂടി 1000 വട്ടം വിളിച്ചാൽ ഫലം കിട്ടുമെന്ന് ഖുതുബിയ്യത്തിന്റെ ചില ശൈഖന്മാർ ഇജാസത്ത് കൊടുത്തതായി അറിയാൻ കഴിഞ്ഞിട്ടുണ്ട്.

**357. ചോദ്യം:** ആഭരണങ്ങൾക്ക് സകാത്ത് നിർബന്ധമില്ല എന്നതിന് വല്ല പരിധിയും ഉണ്ടോ? പരിധി കവിഞ്ഞാൽ കൂടുതലുള്ളതിന് മാത്രം സകാത്ത് കൊടുത്താൽ മതിയാകുമോ? അതല്ല ആഭരണം എല്ലാത്തിനും സകാത്ത് കൊടുക്കണമോ?

**ഉത്തരം:** ഭംഗിയായി എണ്ണപ്പെടാത്ത അത്ര തൂക്കമുള്ള ആഭരണത്തിന് സകാത്ത് കൊടുക്കേണ്ടതാണ്(ശർവാനി: 3-280). ഭംഗിയായി എണ്ണപ്പെടുന്നതാണ് പരിധി. പരിധിയിൽ കവിഞ്ഞാൽ കൂടുതലുള്ളതിന് മാത്രം സകാത്ത് കൊടുത്താൽ മതിയാകുകയില്ല. മുഴുവനത്തിനും സകാത്ത് കൊടുക്കേണ്ടതാണ്(തുഹ്ഫ: 3-280).

**358. ചോദ്യം:** ഫോട്ടോ എടുക്കുന്നതിന്റെ വിധി എന്ത്?

**ഉത്തരം:** ജീവികളുടെ ഫോട്ടോ വരക്കൽ ഹറാമാണ്. ഫോട്ടോഗ്രാഫർ ക്യാമറയിൽ കൂടി എടുക്കുന്ന ഫോട്ടോ അതിൽ പെടുമെന്നാണ് എന്റെ ധാരണ.

**359. ചോദ്യം:** ബാങ്ക് വിളിച്ചു കൊണ്ടിരിക്കുമ്പോൾ വല്ല അസുഖവും നേരിടുകയും അപ്പുറം ഉച്ചരിക്കാൻ സാധിക്കാതിരിക്കുകയും താമസം വിനാ അതിന്റെ ബാക്കി മറ്റൊരാൾ പൂർത്തിയാക്കുകയും ചെയ്താൽ ആ ബാങ്ക് സ്വഹീഹാകുമോ?

**ഉത്തരം:** സ്വഹീഹാവുകയില്ല. (തുഹ്ഫ: 1-470)

360. ചോദ്യം: ഒരു സ്ത്രീയെ ത്വലാഖ് ചൊല്ലിയാൽ അവളുടെ ഇദ്ദ ഗർഭ

മുള്ളവളാണെങ്കിൽ പ്രസവിക്കുന്നത് വരെയും അല്ലെങ്കിൽ പൂർണ്ണമായ മൂന്ന് ശുദ്ധി ഉണ്ടാകുന്നത് വരെയും ആണെന്ന് പറയുന്നു. എന്നാൽ മാസ കണക്കിൽ എത്രയാണ്?

**ഉത്തരം:** തീരെ ആർത്തവമുണ്ടാകാത്തവൾക്കും ആർത്തവം ഉണ്ടായി പ്രായാധിക്യത്താൽ അതിൽ നിരാശ വന്നവൾക്കുമാണ് മാസം കൊണ്ടുള്ള ഇദ്ദ. അത് മൂന്ന് മാസമാണ്(ഫത്ഹുൽ മുഈൻ).

**361. ചോദ്യം:** ഖബറിൽ വച്ച് ചോദ്യം ചെയ്യപ്പെടുമെന്ന് മുസ്ലിംകളായ നാം വിശ്വസിക്കുന്നു. എന്നാൽ അത് ആദം നബി(അ) മുതൽ നടപ്പുള്ളതാണോ? ആർക്കെങ്കിലും എന്തെങ്കിലും കാരണങ്ങൾ കൊണ്ട് അതിൽ നിന്ന് ഒഴിവാകുവാൻ സാധിക്കുമോ?

**ഉത്തരം:** ഖബ്റിലെ ചോദ്യം മുഹമ്മദ്(സ)യുടെ ഉമ്മത്തിന് മാത്രമുള്ളതാണ്(ഫത്ഹുൽബാരി: 3-186).

ഏഴ് വിഭാഗം ആളുകൾ ഖബ്റിലെ ചോദ്യത്തിൽ നിന്ന് ഒഴിവാക്കപ്പെട്ടവരാണെന്നും അവരിൽ ഒരു വിഭാഗം എല്ലാ രാത്രിയും തബാറക സൂറത്ത് ഓതുന്നവരാണെന്നും ഇമാം സുയൂഥി(റ) വ്യക്തമാക്കിയിട്ടുണ്ട്.

**362. ചോദ്യം:** സൂര്യൻ ഉദിക്കാറാകുമ്പോൾ തഹിയ്യത്ത് നിസ്കാരം പാടുണ്ടോ?

**ഉത്തരം:** സൂര്യൻ ഉദിക്കാറാകുമ്പോഴും സൂര്യൻ ഉദിക്കുമ്പോഴും തഹിയ്യത്ത് നിസ്കരിക്കുന്നതിന് വിരോധമില്ല. പക്ഷേ, തഹിയ്യത്ത് നിസ്കരിക്കാൻ വേണ്ടി മാത്രം പള്ളിയിൽ പ്രവേശിച്ചവരാവരുത്.(തുഹ്ഫ: 1-442)

**363. ചോദ്യം:** അല്ലാഹു നീതിമാനാണോ? ആണെങ്കിൽ എന്തു കൊണ്ടാണ് അന്ധന്മാരെയും അംഗഭംഗം വന്നവരെയും സൃഷ്ടിച്ചത്?

**ഉത്തരം:** അല്ലാഹു നീതിമാനാണ്. ഒരുത്തന് വിവിധ വിശേഷണങ്ങളുണ്ടെങ്കിൽ അവയിൽ ഏതാനും പ്രവർത്തനത്തിൽ കൊണ്ടുവരികയും ഏതാനും കൊണ്ടുവരാതിരിക്കുകയും ചെയ്യൽ അനീതിയാണ്. എല്ലാ ഗുണങ്ങളേയും പ്രവർത്തനത്തിൽ കൊണ്ടുവരലാണ് നീതി. ഗുണം ചെയ്യുന്നവൻ, ഉപദ്രവം ചെയ്യുന്നവൻ എന്നിങ്ങനെ രണ്ട് വിശേഷണങ്ങൾ അല്ലാഹുവിന്നുണ്ട്. ആ രണ്ട് വിശേഷണങ്ങളിൽ ഒന്നുമാത്രം(ഗുണം ചെയ്യുക എന്നതിനെ) പ്രവർത്തനത്തിൽ കൊണ്ടുവരികയും ഉപദ്രവിക്കുക എന്നതിനെ പ്രവർത്തനത്തിൽ കൊണ്ടുവരാതിരിക്കുകയും ചെയ്യൽ അനീതിയാണ്. രണ്ടിനെയും പ്രവർത്തനത്തിൽ കൊണ്ടുവരിക നീതിയുമാണ്. അപ്പോൾ ചിലരെ അന്ധന്മാരായിട്ടും ചിലരെ അംഗഭംഗമുള്ളവരായിട്ടും സൃഷ്ടിക്കലും മറ്റുചിലരെ അംഗവൈകല്ല്യമില്ലാത്തവരും കാഴ്ചയുള്ളവരുമായി സൃഷ്ടിക്കലും നീതി മാത്രമാണ്. അതുപോലെ സ്വർഗ്ഗത്തെയും നരകത്തെയും സൃഷ്ടിച്ചതും നീതിയാണ്.

**364. ചോദ്യം:** ടെസ്റ്റ്യൂബിൽ ജനിച്ച കുട്ടിയുടെ പിതാവ് ബീജം എടുക്ക

പ്പെട്ട പുരുഷനാകുമോ? ആ കുട്ടിക്ക് മാതാപിതാക്കളുടെ അനന്തരവകാശം ലഭിക്കുമോ? ലഭിക്കുമെങ്കിൽ അണ്ഡം എടുക്കപ്പെട്ട സ്ത്രീയുടെയോ? അതോ ട്യൂബ് സൂക്ഷിക്കപ്പെട്ട സ്ത്രീയുടെയോ? അതോ രണ്ടു സ്ത്രീകളുടേതും ലഭിക്കുമോ? മാതാവിന്റെ വിധി ആ രണ്ട് സ്ത്രീകൾക്കും ഉണ്ടാകുമോ? അതോ ഒന്നിനു മാത്രമോ? എങ്കിൽ ആ സ്ത്രീ ഏതാണ്? ആ കുട്ടി പെണ്ണാണെങ്കിൽ അതിനെ വിവാഹം ചെയ്ത് കൊടുക്കേണ്ടത് ബീജം എടുക്കപ്പെട്ട പുരുഷനോ? ട്യൂബ് സൂക്ഷിക്കപ്പെട്ട സ്ത്രീയുടെ ഭർത്താവോ?

**ഉത്തരം:** കുട്ടിയെ പ്രസവിച്ചവൾ കുട്ടിയുടെ മാതാവും ആ പ്രസവിച്ചവളുടെ ഭർത്താവ് കുട്ടിയുടെ പിതാവുമാണ്. അപ്പോൾ ആരുടെ ഗർഭാഷയത്തിലാണോ ബീജം നിക്ഷേപിച്ചത് എന്നാൽ അവളാണ് കുട്ടിയുടെ മാതാവ്. കുട്ടിയുടെ സ്വത്തിനുള്ള അവകാശം അവൾക്കും അവളുടെ സ്വത്തിനുള്ള അവകാശം കുട്ടിക്കും ലഭിക്കുന്നതാണ്. ആ സ്ത്രീയുടെ ഭർത്താവ് ആ കുട്ടിയുടെ പിതാവായത് കൊണ്ട് അവർക്കും അങ്ങുമിങ്ങും അവകാശം ഉണ്ടാകുന്നതാണ്. ആ കുട്ടി പെണ്ണാണെങ്കിൽ അവളെ വിവാഹം ചെയ്ത് കൊടുക്കാനുള്ള അവകാശവും അവനുണ്ടാകുന്നതാണ്. ഇവർ രണ്ടുപേർക്കുമല്ലാതെ ചോദ്യത്തിൽ പറഞ്ഞവർക്കും പ്രവർത്തിച്ച ഡോക്ടർക്കും ഒരവകാശവും ലഭിക്കുകയില്ല.

**365. ചോദ്യം:** മൗലവിയും മുസ്‌ലിയാരും തമ്മിൽ വല്ല വ്യത്യാസവുമുണ്ടോ? സുന്നത്ത് ജമാഅത്തിന്റെ ഒരു പ്രസിദ്ധീകരണത്തിൽ ഇങ്ങനെ കണ്ടു. ഡോക്ടർ, വൈദ്യർ എന്ന് കേൾക്കുമ്പോൾ സാധാരണക്കാരിൽ തോന്നുന്ന വ്യത്യാസം പോലെ മുസ്‌ലിയാർ എന്ന് കേൾക്കുമ്പോൾ സുന്നീ പണ്ഡിതനെന്നും മൗലവി എന്ന് കേൾക്കുമ്പോൾ തലതിരിഞ്ഞവനെന്നും മനസ്സിലാക്കുന്നു. എന്നല്ലാതെ ഭാഷാപരമായി വലിയ വ്യത്യാസമൊന്നുമില്ല. ഈ പറഞ്ഞത് ശരിയാണോ?

**ഉത്തരം:** മുസ്‌ലിയാർ എന്നതും മൗലവി എന്നതും രണ്ട് ബിരുതങ്ങളുടെ പേരാണ്. പൊന്നാനി ജുമുഅത്ത് പള്ളിയിൽ പഠിച്ചു പഠനം പൂർത്തിയാക്കുന്നവർക്ക് നൽകിയിരുന്ന ബിരുദമാണ് മുസ്‌ലിയാർ എന്നത്. ഇമാം ഇബ്നുഹജർ(റ) പൊന്നാനി ജുമുഅത്ത് പള്ളിയുടെ അകത്തെ പള്ളിയുടെ നടുവിൽ ഒരു കല്ല് നിക്ഷേപിച്ചിട്ടുണ്ട്. അതിന്റെ നേരെ മുകളിലാണ് ദറസിലെ വിളക്ക് തൂക്കിയിരുന്നത്. മേൽപറഞ്ഞ കല്ലിന്റെ മീതെ വിരിച്ച വിശാലമായ പായയിൽ ഇരുന്ന് ഓതുന്നവരെ സംബന്ധിച്ച് പൊന്നാനി വിളക്കത്തിരുന്നവർ എന്നു പറയപ്പെടും. വിളക്കത്തിരുന്നവർക്ക് ചില നിബന്ധനകളും വ്യവസ്ഥകളുമെല്ലാം ഉണ്ടായിരുന്നു. ആ വ്യവസ്ഥകൾ പാലിച്ചു കൊണ്ട് പഠനം പൂർത്തിയാക്കുന്നവർ മാത്രമേ വിളക്കത്തിരിക്കാറുള്ളൂ. അങ്ങനെ വിളക്കത്തിരിക്കുമ്പോൾ പൊന്നാനി മഖ്ദൂം ചിലതെല്ലാം ഓതിക്കൊടുത്തു നൽകുന്ന ബിരുദമാണ് മുസ്‌ലിയാർ പട്ടം.

വേലൂർ ബാഖിയാത്തുസ്സ്വാലിഹാത്ത് അറബി കോളേജിലെ മുഖ്തസ്വർ ക്ലാസ്സിൽ ബൈളാവി ഓതാൻ പ്രവേശിക്കുന്നവരെയും മുത്വവ്വൽ ക്ലാസ്സിൽ പ്രവേശിക്കുന്നവരെയും മൗലവി എന്ന് ഹാജറിലും മറ്റും വിളിക്കപ്പെടും. മുഖ്തസ്വർ പൂർത്തിയാക്കിയാൽ മൗലവി ആലിം (M.A.B) എന്നും മുത്വവ്വൽ പൂർത്തിയാക്കിയാൽ മൗലവി ഫാസിൽ (M.F.B) എന്നും ബിരുദം നൽകപ്പെടുന്നു. മുസ്‌ലിയാർ, മൗലവി എന്ന രണ്ട് പദങ്ങളുടെ യാഥാർത്ഥ്യം ഇതാണെങ്കിലും പൊന്നാനി വിളക്കത്തിരിക്കണമെന്ന ഉദ്ദേശ്യത്തോടുകൂടി ഓതുന്നവർക്ക് മുസ്‌ലിയാർ എന്നും വേലൂരിൽ പോയി പഠിക്കണമെന്നുദ്ദേശിച്ചു കൊണ്ട് ഓതുന്നവർക്ക് മൗലവി എന്നും പറായാറുണ്ടായിരുന്നു. എന്നല്ലാതെ മുസ്‌ലിയാരും മൗലവിയും തമ്മിൽ ആദർശപരമായി വ്യത്യാസമുള്ളതായി ആ പദങ്ങൾ സൂചന നൽകുന്നില്ല.

ചോദ്യകർത്താവ് വ്യത്യാസം പ്രസ്താവിച്ചതായി കണ്ട സുന്നത്ത് ജമാഅത്ത് ഏതോ സുന്നത്തായിരിക്കും. അതിൽ പറഞ്ഞ വ്യത്യാസം ശരിയല്ല. അത് ആധുനിക സമസ്തക്കാരുടെ പ്രസിദ്ധീകരണമാണെന്ന് വേണം പറയാൻ. കാരണം ബഹുമാനപ്പെട്ട സമസ്തകേരള ജംഇയ്യത്തുൽ ഉലമായുടെ റജിസ്ട്രേഡ് മെമ്പർമാരിൽ അധികപേരും മൗലവി എന്നപേരിലാണ് രജിസിട്രറൽ ഒപ്പ് വച്ചിട്ടുള്ളത്. പാങ്ങ്‌ഹിൽ അഹ്മദ് കുട്ടി മൗലവി, പള്ളിപ്പുറം അബ്ദുൽ ഖാദിർ മൗലവി, ചാലിയം ശിഹാബുദ്ദീൻ അബുസ്സആദത്ത് അഹ്മദ് കോയ മൗലവി, വാളക്കുളം അബ്ദുൽ ബാരി മൗലവി, കൈപറ്റ കരിമ്പനക്കൽ മുഹമ്മദ് കുട്ടി മൗലവി, പരപ്പനങ്ങാടി മുദർരിസ് കോമുമൗലവി, തുടങ്ങിയ മുപ്പത് ആളുകളും മൗലവി എന്ന് ചേർത്ത് കൊണ്ടാണ് ഒപ്പിട്ടിട്ടുള്ളത്. പുതിയാപ്പിള അബ്ദുറഹ്മാൻ മുസ്‌ലിയാർ, പാറക്കടവ് ഖാസി അബ്ദുല്ല മുസ്‌ലിയാർ എന്നീ രണ്ടാളുകൾ മാത്രം മുസ്‌ലിയാർ എന്ന പേരിലും ഒപ്പ് വച്ചിട്ടുണ്ട്. സമസ്തയുടെ നിയമാവലി പരിശോധിച്ചാൽ ഇക്കാര്യം കാണാവുന്നതാണ്. യഥാർത്ഥ സമസ്തക്കാരായ ഇവരുടെ തല തിരിഞ്ഞതാണെന്നും നേരെ വെറുങ്ങലിച്ച് തരിയാതെ നിൽക്കുന്ന തല ഇന്നത്തെ ചില ആധുനിക സമസ്തക്കാരുടേതാണെന്നും ആ പ്രസിദ്ധീകരണത്തിന്റെ വാക്താക്കൾ വാദിക്കുന്നുണ്ടായിരിക്കും. അല്ല വാദിക്കുന്നുണ്ട്. മൗലവി എന്ന പേരിൽ കൂടെ ചേർത്തെഴുതുന്നവരെല്ലാം തലതിരിഞ്ഞ വഹാബികളോ അവരോട് അനുഭാവമുള്ളവരോ ആണെന്ന് ഇന്ന് വാദിക്കപ്പെടുന്നുണ്ട്. അത് കൊണ്ട് തന്നെയാണ് സാക്ഷാൽ സമസ്തയുടെ ആദർശം പുലർത്തുന്ന കേരള സംസ്ഥാന ജംഇയ്യത്തുൽ ഉലമാ ഉടലെടുക്കേണ്ടി വന്നതും. പട്ടിക്കാട് ജാമിഅ നൂരിയ്യ അറബിക്കോളേജിൽ നിന്ന് ബിരുദം നേടി പുറത്തിറങ്ങുന്നവരും മൗലവി ഫാസിലുകളാണ്. അത് കൊണ്ട് ഫൈസികളേ നിങ്ങൾ സൂക്ഷിക്കുക നിങ്ങൾക്കെതിരിൽ പുതിയൊരു സുന്നത്തിറങ്ങിയിരിക്കുന്നു.

366. ചോദ്യം: കഴിഞ്ഞ ലക്കം മാസികയിൽ ടെസ്റ്റ്യൂബ് ശിശുവിനെ കുറിച്ചുള്ള ഒരു ചോദ്യത്തിന്റെ(364-ാം ചോദ്യത്തിന്റെ) ഉത്തരത്തിൽ കുട്ടിയെ പ്രസവിച്ചവൾ കുട്ടിയുടെ മാതാവും അവളുടെ ഭർത്താവ് കുട്ടിയുടെ പിതാവുമാണെന്ന് എഴുതിക്കാണുന്നു. ശിശുവിന്റെ ജനനത്തിന് ആവശ്യമായ അണ്ഡ-ബീജത്തിന്റെ ഉടമസ്ഥന്മാർ ആദ്യ ദമ്പതിമാരായിരിക്കെ പ്രസവിച്ചവൾ മാതാവും അവളുടെ ഭർത്താവ് കുട്ടിയുടെ പിതാവുമാണെന്ന് അത്ര ലാഘവത്തിൽ മറുപടി പറയാൻ പറ്റുമോ? പ്രസവിച്ച മാതാവിനാണെങ്കിൽ കുട്ടിയെ ഗർഭം ധരിച്ചതും പ്രസവിച്ചതുമായ ബന്ധമുണ്ടെന്നത് ശരിയാണ്. അവളുടെ ഭർത്താവിന് കുട്ടിയുമായി എന്ത് ബന്ധമാണുള്ളത്? അങ്ങനെയാണെങ്കിൽ അന്യപുരുഷന്മാരുമായുള്ള വേഴ്ചയിൽ ഗർഭം ധരിച്ച് പ്രസവിച്ച കുട്ടിയുടെ പിതാവും അവളുടെ ഭർത്താവാണെന്ന് പറയേണ്ടിവരുമല്ലോ. അതിനാൽ ഒരു ഭാര്യയുടെ അണ്ഡവും ഭർത്താവിന്റെ ബീജവും ടെസ്റ്റ്യൂബിൽ സംയോജിപ്പിച്ചതിന് ശേഷം അതൊരപര സ്ത്രീയുടെ ഗർഭാഷയത്തിൽ നിക്ഷേപിക്കുകയും അങ്ങനെ അവൾ ഗർഭം ധരിച്ച് പ്രസവിക്കുകയും ചെയ്താൽ ആ ശിശുവിന് പ്രസവിച്ച ഉമ്മയും അണ്ഡ-ബീജത്തിന്റെ ഉടമസ്ഥരായ ദമ്പതികളും എന്ത് ബന്ധമാണുള്ളത്? ആധികാരികമായി ഒരു വിശദീകരണം തരാമോ?

ഉത്തരം: ലാഘവത്തിൽ പറയാൻ പറ്റും. ഒരു ഭർത്താവ് ഭാര്യയുമായി സംയോഗം ചെയ്യാൻ സാദ്ധ്യമാവുകയും അത് മുതൽ ആറ് മാസത്തിന് ശേഷം അവൾ പ്രസവിക്കുകയും ചെയ്താൽ ആ കുട്ടി അവനെ കൊള്ളെ ചേരുന്നതാണെന്ന് തുഹ്ഫ: 151-8ൽ നിന്നും ഒരു സ്ത്രീ പ്രസവിച്ചു എന്ന് തെളിഞ്ഞാൽ ആ പ്രസവിക്കപ്പെട്ട ശിശുവിന്റെ മാതാവ് അവൾ തന്നെയാണെന്ന് തുഹ്ഫ: 361-6ൽ നിന്നും വ്യക്തമാകുന്നതാണ്.

ഒരു കുട്ടിയുടെ കാര്യത്തിൽ ബഹു. സഅ്ദുബ്നു അബീ വഖാസും(റ) അബ്ദുബ്നു സംഅത്തും(റ) തമ്മിൽ തർക്കമായി. അനന്തരം നബി(സ)യെ സമീപിച്ചു കൊണ്ട് തന്റെ സഹോദരൻ ഉത്ത്ബത്തിന്റെ വ്യഭിചാരത്തിൽ ജനിച്ച കുട്ടിയായത് കൊണ്ട് അവൻ തന്റെ സഹോദര പുത്രനാണെന്ന് സഅ്ദുബ്നു അബീ വഖാസും(റ) തന്റെ പിതാവ് സംഅത്ത് സംയോഗം ചെയ്തിരുന്ന അടിമ സ്ത്രീക്ക് ജനിച്ചതായത് കൊണ്ട് ആ കുട്ടി തന്റെ സഹോദരനാണെന്ന് അബ്ദുബ്നു സംഅത്തും വാദങ്ങളുന്നയിച്ചപ്പോൾ കുട്ടിയെ അബ്ദുബ്നു സംഅത്തന്റെ സഹോദരനായി നിബി(സ) പ്രഖ്യാപിക്കുകയും ഉത്ബത്തുമായുള്ള വ്യക്തമായ രൂപ സാദൃശ്യത കുട്ടിയിൽ ദൃശ്യമായതിനാൽ റസൂൽ(സ) തന്റെ ഭാര്യയായ സംഅത്തിന്റെ മകൾ സൗദയോട് ആ കുട്ടിയുമായി മറഞ്ഞു നിൽക്കാൻ കൽപിക്കുകയും ചെയ്തതായി ബുഖാരി റിപ്പോർട്ട് ചെയ്തത് സ്മരണീയമാണ്. പ്രസവിച്ചവളുടെ ഭർത്താവുമായി കുട്ടിക്കുള്ള ബന്ധം റസൂൽ(സ) പ്രസ്താവിച്ച ബന്ധം തന്നെയാണ്. വ്യഭിചാരത്തിൽ ജനിച്ച

കുട്ടിയുടെ പിതാവ് പ്രസവിച്ച സ്ത്രീയുടെ ഭർത്തവാണെന്ന് മേൽപ്രസ്താവിച്ച ഹദീസിൽ നിന്നു വ്യക്തമാകും. എങ്കിലും ലിആൻ കൊണ്ട് ആ കുട്ടിയിൽ നിന്നൊഴിയാൻ ഭർത്താവിന് സാദ്ധ്യമാകും. ചോദ്യത്തിന്റെ അവസാന ഭാഗം വ്യക്തമല്ല.

**367. ചോദ്യം:** ഒരു പെൺകുഞ്ഞിന് ഒരു സ്ത്രീ മുല കൊടുത്താൽ ആ കുട്ടിയുടെ പിതാവല്ലാത്ത പ്രസ്തുത സ്ത്രീയുടെ ഭർത്താവും കുട്ടിയുമായി മുലകുടി ബന്ധം സ്ഥിരപ്പെടുമോ?

**ഉത്തരം:** സ്ഥിരപ്പെടും.

**368. ചോദ്യം:** ഇസ്ലാം മതത്തിന്റെ പ്രാരംഭ ഘട്ടത്തിൽ നടന്നിട്ടുള്ള യുദ്ധങ്ങൾ മതപ്രചരണാർത്ഥം നടന്നിട്ടുള്ളതാണോ? അതോ ഇസ്ലാമന്റെ നേർക്കുള്ള അപരന്മാരുടെ ആക്രമണം ചെറുത്ത് നിൽക്കാൻ വേണ്ടിയാണോ?

**ഉത്തരം:** ഇസ്ലാമിന്റെ പ്രാരംഭ ഘട്ടത്തിൽ യുദ്ധം നടന്നിട്ടില്ലെന്നും രണ്ടാം ഘട്ടത്തിൽ ശത്രുക്കളുടെ അക്രമം ചെറുക്കാൻ വേണ്ടിയായിരുന്നു നടന്നതെന്നും മറ്റു ഘട്ടങ്ങളിൽ ചെറുക്കാനുള്ളതായിരുന്നില്ലെന്നും കഴിഞ്ഞ ലക്കം(1978 സപ്തംബർ ലക്കം) നുസ്രത്തിന്റെ മുഖപ്രസംഗത്തിൽ നിന്നും വ്യക്തമാകും.

**369. ചോദ്യം:** ശവ്വാൽ മാസപ്പിറവി കാണുന്നതിന് മുമ്പ് ഫിത്വ്ർ സകാത്ത് കൊടുക്കാൻ പാടുണ്ടോ? മാസം കാണുന്നതിന് മുമ്പ് ഒരാൾ തന്റെ ഫിത്വ്ർ സകാത്ത് കൊടുത്തൽ അയാളുടെ കടമ വീടുമോ?

**ഉത്തരം:** ഫിത്വ്ർ സകാത്ത് റമളാൻ ഒന്നുമുതൽ കൊടുക്കാവുന്നതാണ്. പക്ഷേ വാങ്ങിയവർ ശവ്വാൽ മാസപ്പിറവി കാണുന്ന സമയം അത് വാങ്ങാൻ അർഹരായിരിക്കണം. ഇത് ഫിഖ്ഹിന്റെ മിക്ക കിതാബുകളിലും വിവരിച്ചിട്ടുണ്ട്.

**370. ചോദ്യം:** ഹൈളും നിഫാസുമുള്ള സ്ത്രീകൾക്ക് സ്വലാത്ത് ചൊല്ലുവാനോ പ്രാർത്ഥനയിൽ(ദുആയിൽ) പങ്കെടുക്കാനോ പാടുണ്ടോ?

**ഉത്തരം:** ഹൈളും നിഫാസുമുള്ളവർക്ക് ഖുർആൻ ഓതുന്നത് മാത്രമാണ് വിരോധിക്കപ്പെട്ടിട്ടുള്ളത്. ദിക്ർ, സ്വലാത്ത്, ദുആ മുതലായവ വിരോധമില്ല. ഇക്കാര്യം ശാഫിഈ മദ്ഹബിലെ എല്ലാ കിതാബുകളിലും പറഞ്ഞിട്ടുണ്ട്.

**371. ചോദ്യം:** ഒരു വഖ്തിൽ ഫർള് ഒരാൾക്ക് എത്ര പ്രാവശ്യം നിസ്കരിക്കാം?

**ഉത്തരം:** ഒരു പ്രാവശ്യം മാത്രമേ മടക്കി നിസ്കരിക്കാൻ പാടുള്ളൂ. ഈ വസ്തുത അറിഞ്ഞു കൊണ്ടു വീണ്ടും നിസ്ക്കരിച്ചാൽ ആ നിസ്ക്കാരം കെട്ടുപെടുന്നതല്ല. അലിയ്യുശ്ശിബ്റാമുല്ലസി.145/2

**372. ചോദ്യം:** ഒരു പുതുമുമസ്ലിം അമുസ്ലിമായ തന്റെ സഹോദരിയെ തൊട്ടാൽ വുളു മുറിയുമോ?

**ഉത്തരം:** ഇല്ല.

**373. ചോദ്യം:** ഇന്ത്യയിൽ ഇസ്ലാംമതം പ്രചരിച്ചത് ഏത് വ്യക്തി മുഖേനെയെന്ന് ഒരു വിശദീകരണം തരുമോ?

**ഉത്തരം:** റസൂലിന്റെ കാലത്ത് മാലിക്ബ്നുദീനാർ(റ) മുതലായവർ മുഖേനെയാണെന്ന് അഭിപ്രായമുണ്ട്. ഹജ്ജാജുബ്നു യൂസുഫ് സിറിയയിലെയും ഇറാഖിലേയും ഗവർണ്ണറായിരുന്ന കാലത്ത് തന്റെ സഹോദരപുത്രൻ മുഹമ്മദ്ബിൻ ഖാസിം കാബൂളിൽ പ്രവേശിച്ച് ഖൈബർ ചുരം കടന്ന് ഇന്ത്യയിയിൽ വന്ന് ഇസ്ലാം മതം പ്രചരിപ്പിച്ചു എന്നും പറയപ്പെടുന്നു.

**374. ചോദ്യം:** തയമ്മുമിന്റെ നിബന്ധനയനുസരിച്ച് ളുഹ്ർ നിസ്കാരത്തിന്റെ സമയമായതിന് ശേഷം തയമ്മും ചെയ്തു. പക്ഷേ ളുഹ്ർ നിസ്ക്കരിച്ചില്ല. എന്നാൽ ആതയമ്മും കൊണ്ട് അസറിന്റെ സമയമായ ശേഷം അസർ നിസ്ക്കരിക്കുന്നതിന് വിരോധമുണ്ടോ?

**ഉത്തരം:** വിരോധമില്ല. തുഹ്ഫ:1-360ൽ നിന്നും ഇത് വ്യക്തമാകും.

**375. ചോദ്യം:** ബാങ്കിന്നും ഇഖാമത്തിന്നും ശേഷം ദുആ ചെയ്യൽ സുന്നത്താണെന്ന് പറയപ്പെടുന്നു. അത് ബാങ്കിന്നും ഇഖാമത്തിന്നും വെവ്വേറെ സുന്നത്തുണ്ടോ?

**ഉത്തരം:** രണ്ടിനും വെവ്വേറെ സുന്നത്തുണ്ട്. പക്ഷേ ബാങ്കും ഇഖാമത്തും തുടരെയാണ് നിർവ്വഹിക്കപ്പെടുന്നതെങ്കിൽ രണ്ടിനും കൂടി ഇഖാമത്തിനു ശേഷം ഒറ്റ ദുആ മതിയാകുന്നതാണ്. ഫത്ഹുൽമുഈൻ പേ:101

**376. ചോദ്യം:** പെരുന്നാൾ നിസ്കാരവും മയ്യിത്ത് നിസ്കാരവും ഒരിക്കൽ നമസ്കരിച്ചവൻ വീണ്ടും അതിനെ മടക്കി നിസ്കരിക്കുന്നതിന്റെ വിധി എന്ത്?

**ഉത്തരം:** പെരുന്നാൾ നിസ്കാരം മടക്കി നിസ്കരിക്കൽ സുന്നത്താണെന്ന് തുഹ്ഫ: 2-263ൽ നിന്നും മയ്യിത്ത് നമസ്കാരം മടക്കാതിരിക്കൽ സുന്നത്താണെന്ന് തുഹ്ഫ: 3-191ൽ നിന്നും വ്യക്തമാകുന്നതാണ്.

**377. ചോദ്യം:** ലൈലത്തുൽ ഖദ്റിന്റെ രാവിൽ കടൽ വെള്ളത്തിൽ ഉപ്പുരസമുണ്ടാവുകയില്ലെന്ന് ബാഫസിലിന്റെ ഹാശിയയിൽ സുലൈമാനുൽ കുർദി പറയുന്നു. അങ്ങനെ വരുമ്പോൾ ആ രാത്രിയെ സംബന്ധിച്ച് സാധാരണ ജനങ്ങൾക്ക് നിർണ്ണിതമായി മനസ്സിലാക്കാമല്ലോ?

**ഉത്തരം:** സമുദ്രവെള്ളം നൽതണ്ണീരാവൽ ലൈലത്തുൽ ഖദ്റിന്റെ അടയാളങ്ങളിൽ പെട്ടതാണെന്നാണ് പ്രസ്തുത ഹാശിയയിലുള്ളത്. അത് കൊണ്ട് ലൈലത്തുൽ ഖദ്ർ ഉണ്ടാകുമ്പോഴെല്ലാം ഈ അടയാളം ഉണ്ടാ

യിക്കൊള്ളണമെന്നില്ലല്ലോ? അപ്പോൾ പിന്നെ ഈ അടയാളം കൊണ്ട് പ്രസ്തുത രാത്രിയെ നിർണ്ണയപ്പെടുത്താൻ സാദ്ധ്യമല്ല.

**378. ചോദ്യം:** മരിച്ചുപോയ അമ്പിയാ, ഔലിയാ, ശുഹദാ ഇവരെ കൊണ്ട് ജീവിച്ചിരിക്കുന്നവർക്ക് വല്ല ഗുണവും ലഭിക്കുമോ? തെളിവ് സഹിതം മറുപടി തന്നാലും.

**ഉത്തരം:** ജീവിക്കുന്നവർക്ക് പ്രസ്തുത മഹാത്മാക്കളെ കൊണ്ട് ഗുണം ലഭിക്കും. നമ്മുടെ മേൽ നിർബന്ധമാക്കപ്പെട്ടിരുന്ന അമ്പത് വഖ്ത് നിസ്കാരം അഞ്ചായി ചുരുക്കപ്പെട്ടത് മരണപ്പെട്ട മൂസാ നിബി കാരണ മായാണല്ലോ. ഈ സംഭവം ബുഖാരി മുതലായവർ റിപ്പോർട്ടു ചെയ്ത താണ്.

**379. ചോദ്യം:** ഒരു പുരുഷൻ വിവാഹിതനാകുമ്പോൾ സാധാരണ മഹർ കൊടുത്ത്പോരുന്നത് അവൻ വിവാഹം കഴിച്ച സ്ത്രീക്കാണല്ലോ. വാസ്ത വത്തിൽ ഈ മഹറിന്റെ അവകാശി പിതാവല്ലേ? കാരണം മഹറെന്ന് പറ യുന്നത് സ്ത്രീയുടെ വിലയായിട്ടാണല്ലോ ഇസ്ലാം കണക്കാക്കിയിട്ടുള്ള ത്. സ്ത്രീയാണെങ്കിൽ പിതാവിന്റെ സ്വത്തും. ആ നിലക്ക് അവളെ മറ്റൊ രുത്തന് വിവാഹം ചെയ്ത് കൊടുക്കുമ്പോൾ വിലയായി ലഭിക്കുന്ന മഹർ( സ്വർണ്ണമായാലും പണമായാലും) സ്ത്രീയുടെ പിതാവിനല്ലേ ലഭിക്കേ ണ്ടത്? മൂസാ നബി(അ) വിവാഹിതനായപ്പോൾ എന്റെ പക്കൽ മഹർ കൊടുക്കാൻ ഒന്നുമില്ല എന്ന് പറഞ്ഞതിന് എന്റെ മകളുടെ മഹ്റായി നീ എന്റെ ആടുകളെ എട്ടുവർഷം മേയ്ക്കണമെന്ന് സ്ത്രീയുടെ പിതാവ് പറ യുകയും മുസാ നബി(അ) അത് സ്വീകരിക്കുകയും ചെയ്തതിൽ നിന്ന് ഈ വസ്തുതയല്ലെ ഗ്രാഹ്യമാകുന്നത്?

**ഉത്തരം:** മഹ്ർ(കാമ്പല) അഥവാ കാമവില പെണ്ണിന്റെ വിലയായി ട്ടല്ല ഇസ്ലാം കണക്കാക്കിയിട്ടുള്ളത്. അവൾക്ക് ലഭിക്കാൻ അവകാശ പ്പെട്ട ഒരു ധനമായിട്ടാണത് കണക്കാക്കിയിട്ടുള്ളത്. ഒരിക്കൽ രണ്ട് ദമ്പ തികൾ തമ്മിലുണ്ടായ ലിആനിനെ തുടർന്ന് റസൂൽ(സ) അവരെ പിരിച്ച യച്ചപ്പോൾ അവൾക്ക് നൽകിയ ധനം(മഹ്ർ) തിരിച്ചു കിട്ടണമെന്ന് ഭർത്താവ് ആവശ്യപ്പെടുകയും റസൂൽ(സ) ഇങ്ങനെ മറുപടി പറയുകയും ചെയ്തു. നീ അവളുടെ പേരിൽ പറഞ്ഞത്(വ്യഭിചരിച്ചുവെന്ന് പറഞ്ഞ ത്) സത്യമാണെങ്കിൽ നീ അവൾക്ക് നൽകിയ ധനം നീ അവളുമായി സുഖിച്ചതിന്റെ പ്രതിഫലമാണ്. ബുഖാരിയും മറ്റും ഉദ്ധരിച്ച ഈ ഹദീസും ഒരു ഭാര്യയെ ഉപേക്ഷിച്ച് മറ്റൊരു ഭാര്യയെ സ്വീകരിക്കുമ്പോൾ ഉപേക്ഷി ക്കപ്പെട്ട ഭാര്യക്ക് മഹ്റായി നിങ്ങൾ എന്തു തന്നെ നൽകിയാലും അത് തിരിച്ചു വാങ്ങരുത് എന്ന് അർത്ഥം വരുന്ന ഖുർആൻ വചനവും ആ കാര്യം വ്യക്തമാക്കുന്നുണ്ട്. മഹ്ർ പെണ്ണിന്റെ വിലായായിരുന്നുവെങ്കിൽ പെണ്ണിനെ തിരിച്ചയച്ചപ്പോൾ മഹ്റും തിരിച്ചു കൊടുക്കേണ്ടതായിരുന്നു

വല്ലോ.

മകൾ പിതാവിന്റെ ഉടമയിലുള്ള സ്വത്തുമല്ല. ഒരു വസ്തുവിലുള്ള പൈതൃകവും ഉടമാധികാരവും ഒത്തുചേരുകയില്ലെന്ന് വിശുദ്ധഖുർആൻ സൂചിപ്പിച്ചത് അനുസരിച്ചാണ് മറ്റൊരാൾക്ക് അടിമയായ മകളെ അവളുടെ പിതാവ് വിലക്ക് വാങ്ങിയാൽ അവൾ സ്വതന്ത്രയാകുമെന്ന് ഇസ്‌ലാം കൽപിച്ചത്. അടിമസ്ത്രീയുമായി സംഗം ചെയ്യുവാനുള്ള അധികാരം അവളുടെ ഉടമസ്തനുള്ളത് കൊണ്ടാണ് അവളെ മറ്റൊരുത്തന് വിവാഹം ചെയ്ത് കൊടുത്താലുള്ള മഹ്ർ അവളുടെ ഉടമസ്ഥന് ലഭിക്കുന്നത്.

ശുഐബ് നബി(അ) തന്റെ പുത്രിയെ മൂസ(അ)യോട് വിവാഹാലോചന നടത്തിയ സംഭവം ഖുർആൻ ഉദ്ധരിച്ചത് ഇപ്രകാരമാണ്. രണ്ട് പെൺമക്കളിൽ ഒരുത്തി തന്റെ പിതാവിനോട് മൂസാ(അ)നെ സംബന്ധിച്ച് പറയുകയാണ് ഉപ്പാ! ഇദ്ദേഹത്തെ നിങ്ങൾ ഒരു കൂലിക്കാരനായി നിയമിച്ചാലും! ഇദ്ദേഹം നല്ല ഒരു ശക്തനും വിശ്വസ്തനുമാണ്. അതിന് മറുപടിയായിക്കൊണ്ട് പിതാവ് പറയുകയാണ്. എനിക്ക് താങ്കൾ എട്ടുവർഷം കൂലിക്കാരനായി നിൽക്കണമെന്ന(ആടുമേക്കുന്ന) നിബന്ധന പ്രകാരം എന്റെ ഈ രണ്ടു പുത്രിമാരിൽ ഒന്നിനെ താങ്കൾക്ക് ഞാൻ വിവാഹം ചെയ്തുതരുവാനുദ്ദേശിക്കുന്നു. പത്തു വർഷം പൂർത്തിയാക്കുകയാണെങ്കിൽ അത് തങ്കളുടെ അഭിപ്രായം. "ഈ രണ്ട് പരിധിയിൽ ഏത് ഞാൻ നിർവ്വഹിച്ചാലും എന്റെ പേരിൽ പരാധിയുണ്ടാവരുത്." എന്ന് പ്രത്യുത്തരം നൽകിക്കൊണ്ട് മൂസാ(അ) അത് സ്വീകരിച്ചു.

വിവാഹാലോചനയിൽ പറഞ്ഞുവച്ച ഒരു നിബന്ധനയാണ് എട്ടു വർഷം അല്ലെങ്കിൽ പത്തുവർഷം ആടുമേക്കണമെന്നത്. പെണ്ണിന് മഹ്ർ നിൽകണമെന്ന വ്യവസ്ഥ ശുഐബ് നബി(അ)ന്റെ മാർഗ്ഗത്തിലുണ്ടെങ്കിൽ വിവാഹം നടത്തിയപ്പോൾ വേറെ മഹ്ർ നൽകീട്ടുമുണ്ടായിരിക്കും. എനി ആടു നോക്കൽ മഹ്റായി നിശ്ചയിക്കുകയും ആടുകൾ മകളുടേതല്ല; പിതാവിന്റേത് മാത്രമാവുകയും ചെയ്താൽ തന്നെ അത് പൂർവ്വ മതങ്ങളിൽ പെട്ട ശുഐബ് നബിയുടെ മാർഗ്ഗമാണ്. മുഹമ്മദ് നബി(സ) മാർഗ്ഗമായ ഇസ്‌ലാമിന് അത് ബാധകമല്ലല്ലോ.

ആകയാൽ മഹ്റ് പെണ്ണിന്റെ സ്വത്തും അവൾക്കർഹതപ്പെട്ടതുമാണ്. പെണ്ണിന്റെ പിതാവിന് അത് വാങ്ങി ഉപയോഗിക്കുവാൻ അധികാരവും അവകാശവുമില്ല.

**380. ചോദ്യം:** നായ, പന്നി എന്നിവയുടെ ശവത്തിലുണ്ടാകുന്ന പുഴുക്കൾ ശുദ്ധിയുള്ളതാണല്ലോ. അപ്പോൾ ആ പുഴുക്കളെ തൊട്ടാൽ ഏഴുപ്രാവശ്യം കഴുകണമോ? നായ, പന്നി എന്നിവയെ തൊട്ടാൽ തൊട്ട സ്ഥലവും നജീസാവുമെങ്കിൽ പുഴുക്കൾ നായയെ തൊട്ടതല്ലേ? ഉത്തരം വിശദീകരിച്ചാലും.

**ഉത്തരം:** നായ, പന്നി എന്നിവയുടെ ശവത്തിലുണ്ടാകുന്ന പുഴുക്കളുടെ തടി ത്വാഹിറ്(ശുദ്ധിയുള്ളത്) ആണെങ്കിലും നായയെ തൊട്ടത് കൊണ്ട് അവ മുതനജ്ജിസാണ്. അതിനാൽ മണ്ണ് ചേർക്കലോടുകൂടി അവയെ ഏഴുപ്രാവശ്യം കഴുകിയ ശേഷമല്ലാതെ തൊട്ടാൽ തൊട്ട സ്ഥലം കഴുകണം.

**381. ചോദ്യം:** മയ്യിത്ത് മറമാടിയ ശേഷം ഇത്രകാലം കൊണ്ട് നുരുമ്പിപ്പോവുമെന്ന് പത്രാധിപർക്ക് പറയാൻ സാധിക്കുമോ?

**ഉത്തരം:** നുരുമ്പിപ്പോവുന്ന മയ്യിത്ത് നുരുമ്പിപ്പോവൽ ഭൂമിയുടെ നില അനുസരിച്ച് വ്യത്യാസപ്പെടും. മറവ് ചെയ്യപ്പെട്ട ഭൂമിയെ സംബന്ധിച്ച് പരിചയമുള്ളവർക്കേ ഇത് മനസ്സിലാകൂ എന്ന് കുർദീ 2-78ൽ നിന്നും വ്യക്തമാകും. അത് കൊണ്ട് ഒരു മയ്യിത്ത് ഇത്രകാലം കൊണ്ട് നുരുമ്പിപ്പോവുമെന്ന് നിർണ്ണയിക്കാൻ സാദ്ധ്യമല്ല.

**382. ചോദ്യം:** 17-11-78ന് പുറത്തിറങ്ങിയ സുന്നിവോയ്സിൽ ചില പള്ളികളിൽ പലതരം ചിത്രങ്ങളുള്ള പടങ്ങൾ(തുണികൾ) നിസ്കരിക്കാനായി വിരിച്ചു കാണുന്നു. ഇതിൽ വച്ച് നിസ്കരിക്കുന്നതിനെ സംബന്ധിച്ച് സാദിഖ് എന്തുപറയുന്നു? എന്ന ചോദ്യത്തിന് ശ്രദ്ധ അതിലേക്കാഘർഷിക്കപ്പെടുമെങ്കിൽ കറാഹത്താണ് എന്ന് ഉത്തരം നൽകിക്കണ്ടു. നുസ്രത്ത് എന്തുപറയുന്നു?

**ഉത്തരം:** ചിത്രങ്ങളുള്ള പടങ്ങളിൽ നിസ്കരിക്കൽ കറാഹത്താണെന്നും ഒരാളുടെ ശ്രദ്ധ അതിലേക്കഘർഷിപ്പെടുകയില്ലെന്ന വാദം ഹമാഖത്ത്(വിഡ്ഢിത്തം) ആണെന്നുമാണ് തുഹ്ഫ: 2-161ൽ പ്രസ്താവിച്ചിട്ടുള്ളത്.

**383. ചോദ്യം:** നുസ്രത്തുൽ അനാം ലക്കം 10ൽ മഹ്റ് സംബന്ധമായ ഒരു ചോദ്യത്തിന്(379-ാം ചോദ്യം) ഉത്തരം പറഞ്ഞതിൽ ഇങ്ങനെ കാണാനിടയായി. ഇനി ആടുനോക്കൽ മഹ്റായി നിശ്ചയിക്കുകയും ആടുകൾ മകളുടേതല്ല; പിതാവിന്റേത് മാത്രമാവുകയും ചെയ്താൽ തന്നെ അത് പൂർവ്വ മതങ്ങളിൽ പെട്ട ശുഐബ് നബിയുടെ മാർഗ്ഗമാണ്. മുഹമ്മദ് നബിയുടെ മാർഗ്ഗമായ ഇസ്‌ലാമിന് ബാധകമല്ല. ഇത് വായിക്കുമ്പോൾ തോന്നും മറ്റു നബിമാരുടെ മതമൊന്നും ഇസ്‌ലാമല്ലെന്ന്. ആദം നബിതൊട്ട് മുഹമ്മദ് നബി വരേയുള്ളവർ പ്രചരിപ്പിച്ച മതവും ഇസ്‌ലാമല്ലെയോ? ഒരു മറുപടി തന്നാൽ കൊള്ളാം.

**ഉത്തരം:** യഅ്ഖൂബ് നബി(അ) മുതലായവർക്ക് പ്രത്യേകമായ ചില നിയമങ്ങളുണ്ടായിരുന്നു. യഅ്ഖൂബ് നബി തന്റെ അമ്മാവന്റെ മകൾ ലയ്യായെ ഏഴുവർഷം ആടുമേയ്ക്കാമെന്ന നിബന്ധനയിന്മേൽ വിവാഹം ചെയ്യുകയും അതു നിലനിൽക്കേ തന്നെ വേറെ ഏഴുവർഷം ആടുമേക്കാമെന്ന നിബന്ധനയിൽ അവരുടെ ഇളയ സഹോദരി റാഹീലിനെ വിവാഹം

കഴിക്കുകയും ചെയ്തു. രണ്ട് സഹോദരിമാരെ ഒരേ സമയം ഭാര്യമാരായി സ്വീകരിച്ചു എന്നർത്ഥം. ഇത്തരം നിയമങ്ങളൊന്നും നമ്മുടെ ശരീഅത്തിലില്ല. മാത്രമല്ല മുഹമ്മദ് നബി(സ)യുടെ മാർഗ്ഗം മറ്റുനബിമാരുടെ മാർഗ്ഗങ്ങളെ നസ്ഖ് ചെയ്തിരിക്കുന്നു എന്ന് നാം വിശ്വസിക്കേണ്ടതുമാണ്. ഇസ്‌ലാമല്ലേ എന്ന സംശയത്തിന് മറുപടി(ചോദ്യം. 29, 88ൽ നിന്ന് വ്യക്തമാകും.

**384.ചോദ്യം:** ബഹു: അലിയ്യ്(റ) എവിടെ വച്ച് മരണപ്പെട്ടു എന്നും അദ്ദേഹത്തെ എവിടെ മറവു ചെയ്തു എന്നും പറായാമോ?

**ഉത്തരം:** അലിയ്യ്(റ) കൂഫയിൽ വച്ച് ഇബ്‌നു മുൽജിമിനാൽ വധിക്കപ്പെട്ടു. അവിടുത്തെ ഗവ:മന്ദിരത്തിൽ പള്ളിക്ക് സമീപമായാണ് മറമാടപ്പെട്ടത്. താരീഖുൽ ഉമം 4-117 നോക്കുക.

**385. ചോദ്യം:** ഒരു സ്ത്രീയുടെ ഭർത്താവ് സൗഹൃദ നിലയിൽ നാടുവിട്ടു പോയി. നാലഞ്ചുവർഷം കഴിഞ്ഞിട്ടും ഒരു വിവരവുമില്ല. ഇപ്പോൾ അവർ വ്യഭിചാരത്തിൽ ഗർഭിണിയായിരിക്കുന്നു. ആ വ്യഭിചാരം കൊണ്ട് അവളുടെ നിക്കാഹ് ബാത്വിലാകുമോ? ബാത്വിലാവുകയില്ലെങ്കിൽ ഭർത്താവിന്റെ കുടുംബങ്ങൾക്ക് അവളെ ഫസ്ഖ് ചെയ്യാൻ നിർബന്ധിക്കാമോ? ആ അവസരത്തിൽ വ്യഭിചരിച്ചവന് അവളെ വിവാഹം കഴിക്കാമോ?

**ഉത്തരം:** വ്യഭിചാരം കൊണ്ട് നികാഹ് ബാത്വിലാകുന്നതല്ല. ഫസ്ഖ് ചെയ്യൽ സ്ത്രീയുടെ ഇഷ്ടമായതു കൊണ്ട് അവളെ നിർബന്ധിക്കാൻ ആർക്കും അവകാശമില്ല. അവൾ ഭർത്താവിന്റെ നികാഹിലുള്ളവളായതു കൊണ്ട് വ്യഭിചാരിക്ക് അവളെ നികാഹ് ചെയ്യാൻ പാടില്ല.

**386. ചോദ്യം:** ഭർത്താവുള്ള ഒരു സ്ത്രീയെ വേറൊരു പുരുഷൻ വ്യഭിചരിച്ചാൽ ഭർത്താവ് അവളുടെ ഇദ്ദ കഴിയുംവരെ ഇരിക്കണം എന്ന് ചിലർ പറയുന്നു. ആ സമയം അവൾക്ക് ചിലവിന് ആർ കൊടുക്കും? ഇദ്ദക്ക് ശേഷം ഭർത്താവ് അവളുടെ നികാഹ് പുതുക്കണമോ?

**ഉത്തരം:** സ്ത്രീയുടെ സിനാ(വ്യഭിചാരം)കൊണ്ട് അവൾ ഇദ്ദ ഇരിക്കേണ്ടതില്ല. ഭർത്താവുമായി പിണക്കമില്ലെങ്കിൽ അവൻ അവൾക്ക് ചിലവ് കൊടുക്കേണ്ടതാണ്. ഇത് ഫിഖ്ഹിന്റെ മിക്ക കിതാബുകളിലും വിവരിച്ചിട്ടുണ്ട്.

**387. ചോദ്യം:** മീസാൻ കല്ലുമ്മൽ ആയത്ത്, പേര്, നസബ്, താരീഖ് എന്നിവ എഴുതുന്നതിൽ ശാഫിഈ മദ്ഹബിൽ ബലപ്പെട്ട അഭിപ്രായമെന്ത്?

**ഉത്തരം:** പ്രസ്തുത കല്ലിന്മേൾ ആയത്ത്, മുതലായവ എഴുതൽ കറാഹത്താണ്. പക്ഷേ ഖബ്‌റാളിയെ അറിയപ്പെടാൻ വേണ്ടി പേരുകൾ എഴുതേണ്ടതാണെന്ന് ചില അഭിപ്രായമുണ്ട്. ഇത് തുഹ്ഫ: നിഹായ മുതലായ ചില കിതാബുകളിൽ നിന്ന് മനസ്സിലാകുന്നതാണ്. എന്നരിക്കെ ഉലമാഅ് ഔലിയാഅ് മുതലായവരുടെ മീസാൻകല്ലുമ്മൽ പേരെഴുതി

കാണുന്നതിനെ ആക്ഷേപിക്കാവുന്നതല്ല.

**388. ചോദ്യം:** ഒരു അന്യസ്ത്രീ ഒരു ആൺകുട്ടിക്ക് മുലകൊടുത്തു. ആ സ്ത്രീ തന്നെ മറ്റൊരു പെൺകുട്ടിക്കും മുലകൊടുത്തു. എന്നാൽ ആ പെൺകുട്ടിയുടെ അനുജത്തിയെ മേൽപറഞ്ഞ ആൺകുട്ടിക്ക് വിവാഹം കഴിക്കാൻ പറ്റുമോ? ഉദാ: എനിക്ക് ഒരു അന്യസ്ത്രീ മുലതന്നു. ആ സ്ത്രീ തന്നെ മറ്റൊരു പെണ്കുട്ടിക്കും മുല കൊടുത്തു. എന്നാൽ ആ പെൺകുട്ടിയുടെ അനുജത്തിയെ എനിക്ക് വിവാഹം കഴിക്കാൻ പറ്റുമോ?

**ഉത്തരം:** വിവാഹം കഴിക്കുന്നതിനു വിരോധമില്ല.

**389. ചോദ്യം:** ബാങ്കുവിളി കേൾക്കുന്നവർ അതുപോലെ പറയലും രണ്ട് ഹയ്യഅലകളിലും ലാഹൗല.....പറയലും സുന്നത്താണല്ലോ. എന്നാൽ ഒടുവിൽ ലാഇലാഹ ഇല്ലല്ലാ എന്നു പറഞ്ഞതിനു ശേഷം ബാങ്ക് വിളിച്ചവനോ കേൾവിക്കാർക്കോ മുഹമ്മദുർറസൂലുല്ലാ എന്നു പറയൽ സുന്നത്തുണ്ടോ? ഇല്ലെങ്കിൽ കറാഹത്തുണ്ടോ?

**ഉത്തരം:** ബാങ്കിലും ഇഖാമത്തിലും ലാഇലാഹ ഇല്ലല്ലാഹ് എന്നതിനു ശേഷം മുഹമ്മദുർറസൂലുല്ലാ എന്നുപറയൽ ബാങ്കുവിളിച്ചവനോ കേട്ടവനോ സുന്നത്തില്ല. ഫത്ഹുൽമുഈൻ പേജ്. 82. സുന്നത്തില്ലാത്തതുകൊണ്ട് കറാഹത്താവണമെന്നില്ല.

**390. ചോദ്യം:** നമസ്കാരത്തിൽ റുകൂഅ് ചെയ്യാൻ മറന്ന് സുജൂദിൽ പ്രവേശിച്ചാൽ പിന്നീട് എണിറ്റ് നിർത്തം കൊള്ളെ വന്നതിനു ശേഷം റുകൂഅ് ചെയ്യണമോ? എണീക്കുന്ന സമയം റകൂഅ് വരെ ഉയർന്നാൽ മതിയോ?

**ഉത്തരം:** റുകൂഅ് മറന്ന് സുജൂദ് ചെയ്തവന് ഓർമ്മ വന്നാൽ നിർത്തം കൊള്ളെ മടങ്ങേണ്ടതും പിന്നീട് റുകൂഅ്, ഇഅ്തിദാൽ, സുജൂദ് എന്നിവ കൊണ്ടുവരേണ്ടതാണ്. നിർത്തം കൊള്ളെ മടങ്ങാതെ റുകൂഅ് വരെ ഉയർന്നാൽ മതിയാകുന്നതല്ല. തുഹ്ഫ: 2–96

**391. ചോദ്യം:** നുസ്രത്ത് പുസ്തകം:10 ലക്കം:10ൽ എട്ടു റക്അത്ത് മാത്രമേ തറാവീഹുള്ളൂ എന്ന വിശ്വാസത്തിൽ നമസ്കരിക്കുന്നവർ മുബ്തദിളുകൾ ആണെന്ന് കാണാൻ സാധിച്ചു. ഖുർആനിന്റെയും ഹദീസിന്റെയും അടിസ്ഥാനത്തിൽ തറാവീഹ് എത്ര റക്അത്താണ്? നബിയും സ്വഹാബത്തും എത്ര റക്അത്ത് നമസ്കരിച്ചു? അവർ നമസ്കരിച്ച റക്അത്ത് നമസ്കരിക്കുന്നവർ മുഹ്തദിളുകൾ ആണോ? എങ്കിൽ നബിയും സ്വഹാബത്തും ആര്?

**ഉത്തരം:** റസൂലി(സ)നോട് തുടരണമെന്ന് ഖുർആൻ പ്രഖ്യാപിക്കുകയും എന്റെ ശേഷം അബൂബക്ർ(റ) ഉമർ(റ) എന്നിവരോട് തുരണമെന്ന് റസൂൽ(സ) പ്രസ്താവിക്കുകയും ചെയ്തിട്ടുണ്ട്. ഉമർ(റ)ന്റെ കാലത്ത് സ്വഹാബത്തുൾപ്പെടെയുള്ളവർ ഇരുപത് റക്അത്താണ് തറാവീഹ് നിസ്കരിച്ചിരുന്നതെന്ന് ബൈഹഖീ സ്വഹീഹാക്കിയ ഹദീസിൽ വന്നിട്ടുണ്ട്.

അപ്പോൾ ഖുർആനിന്റെയും സുന്നത്തിന്റെയും അടിസ്ഥാനത്തിൽ തറാവീഹ് 20 റക്അത്താണ്. നബിയും സ്വഹാബത്തും 20 റക്അത്താണ് തറാവീഹ് നിസ്കരിച്ചിട്ടുള്ളതെന്ന് ബൈഹഖീ സ്വഹീഹാക്കിയ ഹദീസിൽ നിന്നും വ്യക്തമാകുന്നതാണ്. കാരണം എണ്ണങ്ങൾ പോലുള്ള ബുദ്ധി കൊണ്ടാലോചിച്ചാൽ കിട്ടാത്ത കാര്യങ്ങൾ സ്വഹാബത്ത് പ്രവർത്തിക്കുകയോ പറയുകയോ ചെയ്താൽ അത് ഹുക്മൻമർഫൂആണ്.(നബിയിലേക്ക് ചേർന്ന സ്ഥാനത്താണ്.) എന്ന് ഉസ്വൂലുൽ ഹദീസിലും ഉസ്വൂലുൽ ഫിഖ്ഹിലും പരിചയമുള്ള ഏവർക്കുമറിയാം. അപ്പോൾ അവർ നമസ്കരിച്ച പ്രകാരം 20 തറാവീഹ് നിസ്കരിക്കുന്നവർ മുബ്തദിഉകളല്ല.

**392. ചോദ്യം:** ആദം നബി(സ)യെ മറവുചെയ്ത സ്ഥലം എവിടെയാണ്?

**ഉത്തരം:** ആദം നബി(അ) മക്കത്ത് മരണപ്പെടുകയും അബീഖുബൈസ് പർവ്വതത്തിലുള്ള ഒരു ഗുഹയിൽ മറവുചെയ്യപ്പെടുകയും ചെയ്തു. നൂഹ് നബി(അ)യുടെ കാലത്ത് ജലപ്രളയമുണ്ടായപ്പോൾ ആദംനബി(അ)യുടെ ജഡം എടുത്ത് പെട്ടിയിലാക്കി നൂഹ് നബിയുടെ കപ്പലിൽ സൂക്ഷിക്കുകയും വെള്ളമിറങ്ങിയ ശേഷം ആ ഗുഹുയിലേക്ക് തന്നെ മടക്കപ്പെടുകയും ചെയ്തു. ജലപ്രളയത്തിന് ശേഷം ആദം നബി(അ)യുടെ ജഡം ബൈതുൽ മുഖദ്ദസിലാണ് മറവ് ചെയ്യപ്പെട്ടത് എന്നും ഒരഭിപ്രായമുണ്ട്. വേറെയും പല അഭിപ്രായങ്ങളുമുണ്ട്. താരീഖുൽ ഉമമ്,താരീഖുൽ കാമിൽ തുടങ്ങിയ കിതാബുകൾ നോക്കുക.

**393. ചോദ്യം:** ബദറുൽ കുബ്റാ യുദ്ദത്തിൽ റസൂലും സ്വഹാബത്തും പോയത് കാഫിരീങ്ങളുടെ സ്വത്ത് പിടിച്ചു പറ്റാൻ മാത്രമാണോ? അതല്ല കാഫിരീങ്ങളെ നശിപ്പിക്കാനാണോ? അല്ലെങ്കിൽ രണ്ടും ഉദ്ദേശിച്ചാണോ? എന്ന് വ്യക്തമാക്കുക. ഏത് കിതാബിൽ ഏത് ഭാഗത്ത് എന്നും വിവരിക്കുക.

**ഉത്തരം:** റസൂൽ(സ) ഖുറൈഷികളുടെ ഒട്ടകം ഉദ്ദേശിച്ചു കൊണ്ടു മാത്രമാണ് ബദ്റിലേക്കു പുറപ്പെട്ടതെന്ന് സ്വഹീഹുൽ ബുഖാരിയിൽ പലയിടത്തുമുണ്ട്. ആ സ്ഥലങ്ങളിൽ 'ഇന്നമാ' എന്ന അവ്യയമാണുപയോഗിച്ചിട്ടുള്ളത്. അതിൽ നിന്ന് വ്യക്തമാകും. റസൂൽ(സ) പുറപ്പെട്ടത് ഖുറൈഷികളുടെ ഒട്ടകത്തിനു വേണ്ടിയല്ലാതെ മറ്റൊന്നിനുമല്ലെന്ന്. കൂടാതെ ആ ഹദീസിന്റെ വ്യാഖ്യാനത്തിൽ റസൂൽ(സ) യുദ്ധമുദ്ദേശിച്ചിട്ടില്ല എന്ന് പറഞ്ഞ ശേഷം ആ ഒട്ടകം ആയിരമൊട്ടകമാണ് എന്ന് ഫത്ഹുൽ ബാരി 7-229ൽ പ്രസ്താവിച്ചിട്ടുണ്ട്.

**394. ചോദ്യം:** 'ഈറ്' എന്ന പദത്തിന് അതിന്റെ സ്വന്ത അർത്ഥം വെളിവാക്കുക?

**ഉത്തരം:** 'തഈറ്' എന്ന പദത്തിന് പോവുക, വരുക എന്നർത്ഥമുള്ളത് കൊണ്ട് 'ഈർ' എന്നതിന്റെ അർത്ഥം 'ചുമടുകൾ വഹിച്ചിരിക്കുന്ന

ഒട്ടകം' എന്നാണ് മദാരിക്: 2-74. ഭക്ഷണങ്ങളോ കച്ചവടച്ചരക്കുകളോ വഹിച്ച ഒട്ടകത്തിനു മാത്രമേ ഈറ് എന്ന് പറയപ്പെടുകയുള്ളൂ. ശറഹു മുസ്‌ലിം 1-284 കച്ചവടച്ചരക്കു ചുമന്ന ഒട്ടകമാണ് ഈർ. ഫത്ഹുൽ ബാരി 2-339. ഈറിനോടും നിങ്ങൾ ചോദിക്കുക എന്ന് യഅ്ഖൂബ് നബി(അ)യോട് തന്റെ മക്കൾ പറഞ്ഞതായി ഖുർആൻ പ്രസ്താവിച്ചിട്ടുണ്ടല്ലോ. സാധാരണ കുട്ടികൾ ഓതാറുള്ള ജലാലൈനിയിൽ അതിനു കൊടുത്ത തഫ്സീർ ഈറിന്റെ കൂടെയുള്ളവരോട് എന്നാണ് ജലാലൈനി 1-278ത. ഇതിൽ നിന്നെല്ലാം ഈറ് എന്നതിന്റെ അർത്ഥം ചുമട് വഹിച്ച ഒട്ടകം എന്നാണെന്നും ഒട്ടകക്കാർ എന്നല്ലെന്നും വ്യക്തമായല്ലോ. എന്നിരിക്കെ ഈറിന് ഒട്ടകം എന്ന് അർത്ഥമില്ലെന്നും ഒട്ടകക്കാർ എന്നേ അർത്ഥമുള്ളു എന്നും കോഴിക്കോട് വച്ച് ചേർന്ന സുന്നീയുവജന സംഘത്തിന്റെ സ്റ്റേറ്റ് സമ്മേളനത്തിൽ വച്ച് പ്രസ്താവിച്ചത് പിശകാണ്.

**395. ചോദ്യം:** ഞെണ്ടിന്റെ കൂട്ടത്തിൽ തിന്നാൻ പറ്റുന്ന വല്ല ഇനവുണ്ടോ?

**ഉത്തരം:** വെള്ളത്തിൽ മാത്രം ജീവിക്കുന്നവ തിന്നൽ ഹലാലും വെള്ളത്തിലും കരയിലും ജീവിക്കുന്നവ ഹറാമുമാണ്. തുഹ്ഫ: 9-378. ഞെണ്ടിന്റെ കൂട്ടത്തിൽ വെള്ളത്തിൽ മാത്രം ജീവിക്കുന്നവ ഉണ്ടെങ്കിൽ അത് തിന്നാൻ പറ്റുന്ന ഇനമാണ്.

**396. ചോദ്യം:** മുർതദ്ദായ കാലത്ത് ഹജ്ജ് ചെയ്യാൻ സൗകര്യപ്പെടുകയും ഇസ്‌ലാമിലേക്കു തിരിച്ചുവന്നപ്പോൾ ആ കഴിവ് നഷ്ടപ്പെടുകയും ചെയ്താൽ അയാൾ ഹജ്ജ് ഖളാ വീട്ടൽ നിർബന്ധമുണ്ടോ?

**ഉത്തരം:** ഖസാ വീട്ടൽ നിർബന്ധമാണ്.തുഹ്ഫ: 4-12.

**397. ചോദ്യം:** വിവാഹ മോചനം നടത്തപ്പെട്ട സ്ത്രീയെ ഭർത്താവിനു തിരച്ചെടുക്കണമെങ്കിൽ മറ്റൊരു പുരുഷൻ വിവാഹം നടത്തുകയും അവനിൽ നിന്ന് വിവാഹ മോചനം നേടി ആദ്യ ഭർത്താവ് പുനർ വിവാഹം നടത്തുകയും ചെയ്യണമെന്ന നിയമം ഒന്നും രണ്ടും മൂന്നും ത്വലാഖ് ചൊല്ലി വിവാഹ മോചനം നടത്തിയവനോ അതോ മൂന്ന് പ്രാവശ്യം വിവാഹ മോചനം നടത്തുകയും മൂന്നാമതും തിരിച്ചെടുക്കുകയും ചെയ്യുന്നവനോ ബാധകമാവുക? ഈ രണ്ടാമത് വിവാഹം നടത്തുന്ന വ്യക്തിയും പ്രസ്തുത സ്ത്രീയുമായി ഒരു ദിവസമെങ്കിലും കഴിയണമെന്ന വല്ല വ്യവസ്ഥയുമുണ്ടോ?

**ഉത്തരം:** രണ്ട് വ്യക്തികൾക്കും ബാധകമാണ്. രണ്ടാമത്തെ ഭർത്താവും പ്രസ്തുത സ്ത്രീയുമായി സംയോഗം നടക്കണമെന്നല്ലാതെ ഒരു ദിവസമെങ്കിലും കഴിയണമെന്നൊന്നും വ്യവസ്ഥയില്ല.

**398. ചോദ്യം:** ഒരു ശാഫിഈ മദ്ഹബുകാരൻ ഹനഫീ മദ്ഹബുകാരനോട് തുടർന്നു നിസ്കരിക്കുമ്പോൾ പ്രത്യേകം വല്ലതും നിയ്യത്ത് ചെയ്യേണ്ടതുണ്ടോ?

**ഉത്തരം:** ശാഫിഈ മദ്ഹബുകാരനോട് തുടരുമ്പോഴുള്ളതിൽ കൂടുതലൊന്നും കരുതേണ്ടതില്ല.

**399.ചോദ്യം:** ഖുനൂത്തിനു ശേഷം റബ്ബിഗ്ഫിർ..... എന്നുള്ള ദുആ സുന്നത്തുണ്ടോ? ഫത്ഹുൽ മുഈനിൽ പറയുന്നു. ഖുനൂത്തിന്റെ ആദ്യത്തിലോ നടുവിലോ അല്ല അവസാനത്തിലാണ് നബിയുടെ മേൽ സ്വലാത്ത് ചൊല്ലൽ എന്ന്. ഉമർ(റ)ന്റെ ഖുനൂത്ത് ചൊല്ലുകയാണെങ്കിൽ സ്വലാത്തിന്റെയും ഖുനൂത്തിന്റെയും മദ്ധ്യത്തിലായിരക്കണം എന്ന് ഇആനത്തിലും പറയുന്നു. അപ്പോൾ സ്വലാത്തിനു ശേഷം മറ്റൊരു ദുആ കൊണ്ടു വരുമ്പോൾ സ്വലാത്ത് അവസാനമാകണം എന്ന സുന്നത്തിന് കോട്ടം സംഭവിക്കുകയില്ലേ?

**ഉത്തരം:** സംഭവിക്കുകയില്ല. ഖനൂതിനു ശേഷം സുന്നത്തായ സ്വലാത്തിന്റെ പിറകെ റബ്ബിഗ്ഫിർ.... എന്ന ദുആ കൊണ്ടുവരൽ നല്ലതാണെന്ന് അൻവാർ: 1-62ൽ പ്രസ്താവിച്ചതിൽ നിന്ന് മനസ്സിലാകുന്നത് ഖുനൂത്താണെന്ന് എണ്ണപ്പെടുന്നതിന് ശേഷം സ്വലാത്തും സ്വലാത്തിന് ശേഷം റബ്ബിഗ്ഫിർ എന്നും ചൊല്ലൽ സുന്നത്താണെന്നാണ്. അപ്പോൾ റബ്ബിഗ്ഫിർ.... കൊണ്ട് വരുന്നത്. സ്വലാത്ത് ഖുനൂതിന്റെ അവസാനമാകണമെന്ന് പറഞ്ഞതിനോടെതിരില്ല.

**400. ചോദ്യം:** മാനവകുലത്തിന്റെ മാതാവായ ഹവ്വ(റ) 120 തവണ പ്രസവിച്ചുവെന്നും, ഓരോ പ്രസവത്തിലും ഒരാണും ഒരു പെണ്ണും അടങ്ങിയിരുന്നുവെന്നും പറഞ്ഞു കേൾക്കുന്നു. ശരിയാണോ?

**ഉത്തരം:** 120 തവണ ഹവ്വ(റ) പ്രസവിച്ചിട്ടുണ്ടെന്ന് പറയപ്പെട്ടിട്ടുണ്ടെങ്കിലും ഇബ്നു ഇസ്ഹാഖ് മുതലായവർ പ്രസ്താവിച്ചതു 20 തവണ പ്രസവിച്ചു എന്നും ഓരോ പ്രസവത്തിലും ഒരാണും ഒരു പെണ്ണും ഉണ്ടായിരുന്നതു കൊണ്ട് 20 പ്രസവത്തിലായി 40 കുട്ടികളുണ്ടായിരുന്നുവെന്നുമാണ്. താരീഖുൽ ഉമം 1-98 നോക്കുക.

**401. ചോദ്യം:** മുഗല്ലസായ മുതനജ്ജിസ് മണ്ണ് ചേർത്ത് കഴുകിയില്ലെങ്കിൽ ഏഴുപ്രാവശ്യത്തിന് ശേഷം കഴുകാൻ ഉപയോഗിച്ച വെള്ളത്തിന്റെ വിധി എന്ത്?

**ഉത്തരം:** മണ്ണുകൂടാത്തതു കൊണ്ട് പ്രസ്തുത മുതനജ്ജിസ് ശുദ്ധിയാവാത്തതിനാൽ ആ മഹല്ലിൽ പിന്നീടുപയോഗിച്ച വെള്ളം മുതനജ്ജിസാണ്.

**402.ചോദ്യം:** കാഫിരീങ്ങളായ ആളുകൾ റാത്തീബ് കഴിക്കുവാനോ യാസീൻ ഓതുവാനോ പൈസ തന്നാൽ അത് ഓതേണ്ട ആവശ്യമുണ്ടോ?

**ഉത്തരം:** ആവശ്യമുണ്ട്.

**403. ചോദ്യം:** നുസ്രത്ത് പു: 11 ല: 1ൽ മുർതദ്ദായ കാലത്ത് ഒരാൾക്ക് ഹ

ജ്ജ് ചെയ്യാൻ സൗകര്യപ്പെടുകയും ഇസ്ലാമിലേക്കു തിരിച്ചുവന്നപ്പോൾ ആ കഴിവ് നഷ്ടപ്പെടുകയും ചെയ്താൽ അവന്ന് ഹജ്ജ് ചെല്ലാ വീട്ടൽ നിർബന്ധമുണ്ടോ? എന്ന ചോദ്യത്തിന് ഖസാവീട്ടൽ നിർബന്ധമാണ് എന്നുത്തരം നൽകിയതായി കണ്ടു. ഹജ്ജിന്റെ സമയം വയസ്സ് മുഴുവനായിരിക്കെ ഹജ്ജിൽ എങ്ങനെയാണ് ഖസാഅ് ഉണ്ടാവുക?

**ഉത്തരം:** സംയോഗം കൊണ്ട് ഹജ്ജിനു നാശം സംഭവിച്ചാൽ ഖസാഅ് നിർബന്ധമാണെന്ന് പറഞ്ഞേടത്ത് ആ ഖസാഅ് ഭാഷാർത്ഥത്തിലാണെന്ന് ഇമാം ഇബ്നു ഹജർ തുഹ്ഫ: 4-177ൽ പ്രസ്താവിച്ചിട്ടുണ്ട്.

**404. ചോദ്യം:** ബഹു: ജിബ്രീൽ(അ) എന്ന മലക്കിന് അമ്പിയാ മുർസലുകൾക്ക് വഹ്യ് എത്തിച്ചുകൊടുക്കുക എന്ന ജോലിയാണല്ലോ? എന്നാൽ മുഹമ്മദ് നബി(സ)യുടെ വഫാത്തോടു കൂടി പ്രവാചക പരമ്പര അവസാനിച്ച സ്ഥിതിക്ക് ഇപ്പോൾ ജിബ്രീൽ(അ)ന്റെ ജോലി എന്താണെന്ന് ഒരാൾ ചോദിച്ചാൽ എന്ത് സമാധാനം പറയും?

**ഉത്തരം:** അമ്പിയാ മുർസലുകൾക്ക് വഹ്യ് എത്തിച്ചു കൊടുക്കുന്ന ജോലി മാത്രമല്ല ജിബ്രീ(അ)ലിനുള്ളത്. ബദർ യുദ്ധത്തിനിറങ്ങിയ കൂട്ടത്തിൽ ജിബ്രീൽ(അ) ഉണ്ടായിരുന്നു. സദൂം രാജ്യം തകിടം മറിച്ചത് ജിബ്രീൽ(അ) ആണ്. ഈസാ(അ)ന്റെ ജന്മം കൊണ്ട് സന്തോഷവാർത്ത അറിയിക്കാൻ മനുഷ്യരൂപത്തിൽ മർയമി(റ)ന്റെ അടുക്കൽ ചെന്നത് ജിബ്രീൽ(അ) ആണ്. റസൂലിന്റെ ശേഷം ലൈലത്തുൽ ഖദ്റിൽ ജിബ്രീൽ വാനലോകത്ത് നിന്നു ഭൂമിയിലേക്ക് ഇറങ്ങിവരും. ഈ വിഷയങ്ങളെല്ലാം പല കിതാബുകളിലും വിവരിക്കപ്പെട്ടതാണ്. അപ്പോൾ അമ്പിയാ മുർസലുകൾക്ക് വഹ്യ് എത്തിച്ച് കൊടുക്കൽ മാത്രമാണ് ജിബ്രീൽ(അ)ന്റെ പ്രവൃത്തി എന്ന് പറയുന്നത് പിശകാണെന്ന് ചോദ്യകർത്താവിനോട് സമാധാനം പറയുക.

**405.ചോദ്യം:** ഭർത്താവിന്റെ നീചകൃത്യം കാരണം നിക്കാഹ് ബന്ധം വേർപ്പെടുത്തുവാൻ ഭാര്യക്ക് അധികാരമുണ്ടോ? ഇല്ലെങ്കിൽ ഇതിന് ഏതെങ്കിലും വിധത്തിൽ വല്ല മദ്ഹബിലും പരിഹാരമുണ്ടോ? നികാഹ് ബന്ധം വേർപ്പെടുത്തിയതായി ഭൗതിക ഗവൺമെന്റിന്റെ കോടതി വിധിയുണ്ടായാൽ ശറഇൽ അതിന്ന് വല്ല സ്ഥാനവുമുണ്ടോ? ഉണ്ടെങ്കിൽ ആ വിധി മുതൽക്കുള്ള ഇദ്ദ കഴിഞ്ഞ് മറ്റൊരു ഭർത്താവിന് വിവാഹിതയാകാമോ? ഈ കാര്യത്തിൽ മഹല്ല് ഖാസിക്ക് വല്ലതും ചെയ്യാൻ അധികാരമുണ്ടോ? എങ്ങനെയെങ്കിലും പ്രസ്തുത ഭർത്താവുമായുള്ള വിവാഹബന്ധം വേർപ്പെടുത്തിയില്ലെങ്കിൽ ജീവിതം സ്വയം നഷ്ടപ്പെടുത്തുമെന്ന് ഭാര്യ വ്യക്തമായും പറയുന്ന ഇത്തരം സന്ദർഭങ്ങളിൽ അവളുടെ ജീവിതം രക്ഷിക്കുവാൻ വല്ല മാർഗ്ഗവും പത്രാധിപർ നിർദ്ദേസിക്കുമോ?

**ഉത്തരം:** നിക്കാഹ്ബന്ധം വേർപ്പെടുത്തുവാൻ ശാഫിഈ മദ്ഹ

ബിൽ അധികാരമില്ല. മറ്റു മദ്ഹബുകളിൽ പരിഹാരമുള്ളതായി അറിയ പ്പെട്ടിട്ടുമില്ല. പ്രസ്തുത കോടതി വിധിക്ക് ശറഇൽ സ്ഥാനമില്ല. മഹല്ല് ഖാസികക് ഭർത്താവിനെ അവന്റെ നീചകൃത്യങ്ങളിൽ നിന്നു പിന്തിരിപ്പി ക്കുവാൻ നിയമാനുസരണം ശ്രമിക്കുകയല്ലാതെ മറ്റു ഒരധികാരവുമില്ല. പ്രസ്തുത സ്ത്രീയുടെ ജീവിതം രക്ഷിക്കാൻ ആത്മഹത്യയുടെ കഠിന മായ ശിക്ഷ അവൾക്ക് വിവരിച്ചുകൊടുക്കുകയും അതൊന്നും ഫലിക്കാ ത്ത പക്ഷം ഭൗതിക ഗവൺമെന്റിനെ സമീപിക്കുകയുമാണ് വേണ്ടത്. ആത്മഹത്യ ഭൗതിക ഗവൺമെന്റ് നിയമത്തിലും ശിക്ഷാർഹമാണല്ലോ.

**406.ചോദ്യം:** മൻഖൂസ് മൗലിദിൽ അലിയ്യുബ്നു സൈദിനെ തൊട്ടു ഉദ്ധ രിച്ച കഥ ഇസ്ലാമിന്റെ മൗലിക തത്വത്തിന് കടകവിരുദ്ധമാണ്. മൻഖൂസ് മൗലിദ്, കർത്താവ് ഇല്ലാത്ത ഒരു വാറോലയാണ് എന്ന് 17-2-79ലെ പ്രബോ ധനം വാരികയിൽ കണ്ടു. നുസ്രത്തിന്റെ പ്രതികരണം?

**ഉത്തരം:** അലിയ്യുബ്നു സൈദി(റ)നെ തൊട്ടുള്ള ചരിത്രത്തിന്റെ ചുരുക്കം താൻ മൗലിദ് കഴിച്ചിരുന്നുവെന്നും അതിനെ തന്റെ അയൽവാ സിയായ ഒരു ദിമ്മി ജൂതൻ പരിഹസിച്ചിരുന്നുവെന്നും അങ്ങനെ അലി യ്യുബ്നു സൈദും(റ)പ്രസ്തുത ജൂതനും തന്റെ ഭാര്യയും മകളും റസൂൽ(സ)നെ സ്വപ്നം കണ്ടുവെന്നും അതെ തുടർന്ന്, അവർ മൂവരും വിശ്വസി ക്കുകയും ശേഷം അവർ മരണപ്പെടുകയും ചെയ്തുവെന്നുമാണ്. ഇതിൽ ഇസ്ലാമിക തത്വത്തിന് കടകവിരുദ്ധമായതെന്താണെന്ന് മനസ്സിലാകുന്നി ല്ല. അലിയ്യുബ്നു സൈദ്(റ) മൗലിദ് കഴിച്ചതോ അതോ ജൂതനും മറ്റും വിശ്വസിച്ചതോ അതോ അവർ മരണപ്പെട്ടതോ? മൻഖൂസ് മൗലിദ് സൈനു ദ്ദീൻ മഖ്ദൂമി(റ)നാൽ രചിക്കപ്പെട്ടതാണെന്ന വസ്തുത പരക്കെ അറിയാ വുന്നതാണ്.

**407.ചോദ്യം:** ഹിജാബിന്റെ ആയത്ത് ഹിജ്റ എത്രാം വർഷത്തിലാണിറ ങ്ങിയത്?

**ഉത്തരം:** ഹിജാബിന്റെ ആയത്ത് അവതരിച്ചത് ഹിജ്റ മൂന്നാം കൊല്ലമാണെന്നും നാലാം കൊല്ലമാണെന്നും അഞ്ചാം കൊല്ലമാണെന്നും അഭിപ്രായമുണ്ട്. അവയിൽ പ്രസിദ്ധമായത് നാലാം കൊല്ലമാണെന്നതു മാണ്. ഫത്ഹുൽബാരി:7-345.

**408. ചോദ്യം:** രണ്ട് മുസ്ലിം സഹോദരന്മാർ തമ്മിൽ മൂന്ന് ദിവസത്തിൽ കൂടുതലായി മിണ്ടാതെ നിൽക്കാൻ പാടില്ല എന്നാണല്ലോ ഇസ്ലാമിക നിയമം. എന്നാൽ അലിയ്യ്(റ) ഒരു വിഷയത്തിൽ ആയിഷ(റ) സംബന്ധിച്ച് ഒരഭിപ്രായം പറഞ്ഞതിന്റെ അടിസ്ഥാനത്തിൽ അലിയ്യും(റ) ആയിഷ(റ)യും തമ്മിൽ മരണം വരെ സംസാരിച്ചിട്ടില്ല എന്ന് ചരിത്രം പറയുന്നു. അതിന്റെ രഹസ്യമെന്ത് പത്രാധിപരെ?

**ഉത്തരം:** രണ്ട് മുസ്ലിംകൾ തമ്മിൽ മൂന്നു ദിവസത്തിൽ കൂടുത

ലായി മിണ്ടാതിരിക്കാൻ പാടില്ല എന്നതിന്റെ അർത്ഥം അവർ തമ്മിൽ കണ്ടുമുട്ടുമ്പോൾ മിണ്ടാതിരുന്നുകൂടാ എന്നല്ലാതെ ഒരു മുസ്‌ലിം എല്ലാവരോടും പോയി മിണ്ടണമെന്നല്ല. ആയിഷ(റ)യും അലിയ്യും(റ) പ്രസ്തുത സംഭവത്തിന് ശേഷം കണ്ടു മുട്ടിയതായി തെളിയണം. എന്നാൽ മാത്രമേ അത് ഇസ്‌ലാമിക നിയമത്തിനെതിരാവുകയുള്ളൂ. അതിനും പുറമെ ആയിഷ(റ)യും അലിയ്യും(റ) അജ്നബികളാണല്ലോ.

**409. ചോദ്യം:** മയ്യിത്ത് ഖബ്റ്സ്ഥാനിൽ കൊണ്ടുപോകുന്നതിനു മുമ്പ് വീടുകളിൽ വെച്ച് ഒരു പുരുഷൻ ഇമാമത്ത് നിന്ന് മയ്യിത്ത് നിസ്കരിക്കുകയും സ്ത്രീകൾ അവനെ തുടർന്ന് നമസ്കരിക്കലും സാധാരണ പതിവുള്ളതാണല്ലോ. എന്നാൽ സുന്നീവോയ്സ് പു:2 ല: 28ൽ മയ്യിത്ത് നമസ്കാരത്തിൽ നിന്ന് സ്ത്രീകളെ ഇസ്‌ലാം ഒഴിച്ചു നിർത്തിയിട്ടുണ്ട്. എന്നെഴുതിയതായി കണ്ടു. നുസ്രത്തിന്റെ പ്രതികരണം?

**ഉത്തരം:** വോയ്സിൽ മറ്റുപലതും പോലെ തന്നെ ആ പറഞ്ഞതും ശരിയല്ല. സ്ത്രീകൾ ആണുങ്ങളോടുകൂടിയോ അവരുടെ നിസ്കാരം കഴിഞ്ഞ ശേഷമോ നമസ്കരിച്ചാൽ അതവൾക്ക് സുന്നത്തായി സംഭവിക്കുമെന്ന് ജമൽ 2-181ൽ പ്രസ്താവിച്ചിട്ടുണ്ട്.

**410. ചോദ്യം:** ഒരാൾ ഒരു സ്ത്രീയെ വിവാഹം ചെയ്തു. അവനവളെ ത്വലാഖ് ചൊല്ലി ഇദ്ദ കഴിഞ്ഞ ശേഷം മറ്റൊരാളവളെ വിവാഹം ചെയ്തതിൽ ഒരു പെൺകുഞ്ഞ് ജനിച്ചു. എന്നാൽ ഈ സ്ത്രീയുടെ ആദ്യ ഭർത്താവ് ഈ പെൺകുട്ടിയെ തൊട്ടാൽ വുസു മുറിയുമോ?

**ഉത്തരം:** വുസു മുറിയുകയില്ല. ഫത്ഹുൽ മുഈൻ: 25,351. ചോദ്യത്തിൽ ഇദ്ദ കഴിഞ്ഞു എന്ന് പറഞ്ഞത് കൊണ്ട് സംയോഗത്തിനു ശേഷമാണ് ത്വലാഖ് ചൊല്ലിയതെന്നു വ്യക്തം.

**411. ചോദ്യം:** തിലാവത്തിന്റെയോ ശുക്റിന്റെയോ സുജൂദ് ചെയ്യാനുദ്ദേശിക്കുന്നവൻ തക്ബീറത്തുൽ ഇഹ്റാമിന്റെ ശേഷം കൈ നെഞ്ചിൽ വെക്കൽ സുന്നത്തുണ്ടോ?

**ഉത്തരം:** തിലാവത്തിന്റെയോ ശുക്റിന്റെയോ സുജൂദ് ചെയ്യുന്നവൻ നമസ്കാരത്തിലെ പോലെ തക്ബീറത്തുൽ ഇഹ്റാമിന് ശേഷം കൈ നെഞ്ചിന്റെ താഴെയും പൊക്കിളിന്റെ മീതെയും വെക്കൽ സുന്നത്താണ്. ഈ വസ്തുത തുഹ്ഫ: 2-214, 218 പേജുകളിൽ നിന്നും ഗ്രഹിക്കാവുന്നതാണ്.

**412. ചോദ്യം:** നിയമപരമായി ഒന്നിലധികം ജുമുഅ: നടത്താൻ പാടില്ലാത്ത ഒരു നാട്ടിൽ പെരുന്നാൾ, ഗ്രഹണം പോലത്ത ഖുതുബകൾ വിവിധ പള്ളികളിലായി നടത്തൽ അനുവദനീയമാണോ?

**ഉത്തരം:** അനുവദനീയമാണ്. പക്ഷേ, ഖുതുബ ഓതാൻ ഇമാമിന്റെ സമ്മതം വേണം. തുഹ്ഫ: 3-48.

**413. ചോദ്യം:** കണ്ണോക്ക് ചില സ്ഥലങ്ങളിൽ മരിച്ച് മറവ് ചെയ്ത രണ്ടാം ദിവസവും മറ്റു ചിലയിടങ്ങളിൽ മൂന്നാം ദിവസവും കാണുന്നു. അപ്ര കാരം മരണാടിയന്തിരം ചില സ്ഥലങ്ങളിൽ മൂന്നാം ദവസവും മറ്റു ചില സ്ഥലങ്ങളിൽ നാലാം ദിവസവും പന്ത്രണ്ടാം ദിവസവും പതിനേഴാം ദിവ സവും നടത്തുന്നു. ഇതിന് വല്ല ലക്ഷ്യവുമുണ്ടോ? ഒരു വിശദീകരണം നൽകിയാലും.

**ഉത്തരം:** തഅ്സിയത്ത്(കണ്ണോക്ക്) ചില പ്രത്യേക സാഹചര്യ ത്തിലൊഴികെ മറവ് ചെയ്തത് മുതൽ മൂന്ന് ദിവസം വരെ നീണ്ടുനിൽക്കു ന്നതാണ്. തുഹ്ഫ: 3-176. അത് കൊണ്ട് രണ്ടാം ദിവസമോ മൂന്നാം ദിവ സമോ അത് നടത്താവുന്നതാണ്.

നാൽപത് ദിവസം വരെ ഖബ്റിൽ ചോദ്യമുണ്ടായിരിക്കുമെന്നും ആ ദിവസങ്ങളിൽ മയ്യിത്തിന്റെ പേരിൽ ദാനം ചെയ്യൽ സ്വഹാബത്ത് പുണ്യകർമ്മമായി ആചരിച്ചിരുന്നുവെന്നും ത്വാഊസി(റ)നെ തൊട്ട് സ്വഹീ ഹായി വന്നിട്ടുണ്ടെന്ന് ഇമാം ഇബ്നുഹജർ(റ) ഫതാവൽ കുബ്റാ: 2-30ൽ പ്രസ്താവിച്ചിട്ടുണ്ട്. അപ്പോൾ ഈ നാൽപത് ദിവസം മുഴുവനുമോ അതി ലേതാനും ദിവസങ്ങളിൽ മാത്രമോ മയ്യിത്തിന്റെ പേരിൽ ഭക്ഷണം ദാനം നടത്തുന്നതിന് മേൽ പ്രസ്താവിച്ചത് ലക്ഷ്യമാണ്.

**414. ചോദ്യം:** ജമാഅത്തായി നമസ്കരിക്കുമ്പോൾ മുൻസ്വഫ്ഫിൽ നിന്ന് കുട്ടികളെ മാറ്റി നിർത്തേണ്ടതുണ്ടോ?

**ഉത്തരം:** ജമാഅത്തായി നിസ്കരിക്കുമ്പോൾ സ്വഫ്ഫിൽ നിന്ന് ആൺകുട്ടികളെ മാറ്റി നിർത്തേണ്ടതില്ല.(തുഹ്ഫ: 2-307)

**415. ചോദ്യം:** മദ്രസയിൽ പഠിക്കാൻ കൊണ്ടുപോകുന്ന മുസ്ഹഫ് സ്കൂ ളിന് പോകുന്ന കുട്ടികൾ മറ്റ് കുട്ടികളെ ഏൽപ്പിക്കുന്നു. ആ കുട്ടികൾക്ക് മുസ്ഹഫ് ചുമക്കുവാൻ വുസു വേണ്ടതുണ്ടോ?

**ഉത്തരം:** പഠിക്കേണ്ട ആവശ്യത്തിന് മാത്രമേ വുസു ഇല്ലാതെ കുട്ടി കൾക്ക് മുസ്ഹഫ് ചുമക്കാനും

തൊടാനും പാടുള്ളൂ. ഇത് ഫിഖ്ഹിന്റെ എല്ലാ കിതാബുകളിലും വിവരി ക്കപ്പെട്ടതാണ്.

**416.ചോദ്യം:** ബൈതുൽമാലായ സ്വത്തുക്കൾ വഖ്ഫിൽ പെടുമോ? അവ ഉപയോഗശൂന്യമായാൽ വിറ്റ് ഉപയോഗമുള്ളത് വാങ്ങാമോ? വിൽക്കാമെ ങ്കിൽ അതിന് വല്ല നിബന്ധനയുമുണ്ടോ?

**ഉത്തരം:** ഇസ്ലാമിക ഗവർമെണ്ട് ഗനീമത്ത് മുതലായവയിൽ സംഭ രിക്കുന്ന സ്വത്താണ് ബൈതുൽമാൽ എന്ന് പറയപ്പെടുന്നത്. അത് കേര ളത്തിലില്ലാത്തത് കൊണ്ട് അത് സംബന്ധിക്കുന്ന ഒരു പ്രശ്നമുത്ഭവി ക്കുന്നില്ല. എന്നിരുന്നാലും അത് വഖ്ഫാകയില്ല. അത് ഉപയോഗശൂന്യ

മാകുന്നുണ്ടെങ്കിലും ഇല്ലെങ്കിലും വിൽക്കാൻ അർഹതയുള്ളവർ വിൽക്കുന്നതിന് വിരോധവുമില്ല.

**417. ചോദ്യം:** റാത്തീബ്, മൗലിദ് തുടങ്ങിയവക്ക് നേർച്ചയാക്കിയ ഒരുവൻ അതിന്റെ സംഖ്യ പള്ളിക്കോ മദ്രസക്കോ കൊടുത്താൽ ശരിയാകുമോ? ഇത് കൊണ്ട് അവന്റെ നേർച്ച വീടുമോ?

**ഉത്തരം:** ഏതൊന്നിന് നേർച്ചയാക്കുന്നുവോ അതിന്റെ സംഖ്യ അതിലേക്ക് മാത്രമേ തിരിക്കാവൂ. അപ്പോൾ മൗലിദ്, റാത്തീബ് മുതലായവക്ക് നേർച്ചയാക്കിയ സംഖ്യ പള്ളിക്കോ മദ്രസക്കോ കൊടുക്കാവതല്ല.

**418. ചോദ്യം:** ഇവിടങ്ങളിൽ സാധാരണ മഹ്റ് പറയുന്നത് പതിനൊന്നോ പതിമൂന്നോ മിസ്ഖാൽ പൊന്നായിരിക്കും. കൊടുക്കുന്നത് അതിലും എത്രയോ കുറവും. ഇങ്ങനെ ചെയ്യുന്നതിന് ശറഇൽ അനുവദിക്കപ്പെട്ട വല്ല മാർഗ്ഗവുമുണ്ടോ?

**ഉത്തരം:** പതിനൊന്നോ പതിമൂന്നോ മിസ്ഖാൽ പൊന്ന് മഹ്റ് പറഞ്ഞാൽ അത് തന്നെ കൊടുക്കൽ കടമപ്പെട്ടതാണ്. പക്ഷേ, ഇഷ്ടാനുസരണം അത് മുഴുവനുമോ അതിൽ നിന്നൊരു ഭാഗമോ വിട്ടുകൊടുക്കുന്നതിന് സ്ത്രീക്ക് അധികാരമുണ്ട്.

ഒരു സ്ത്രീയെ തന്റെ പിതാവോ, പിതാമഹനോ സമ്മതമില്ലാതെ വിവാഹം ചെയ്ത് കൊടുക്കുന്ന അവസരത്തിൽ മഹ്റ് മിസ്ല് പതിനൊന്നോ പതിമൂന്നോ മിസ്ഖാൽ ആയിടത്ത് അത് തന്നെ മഹ്റ് പറയേണ്ടതും അല്ലാത്തിടത്ത് പെണ്ണ് തൃപ്തിപ്പെടുന്ന മഹ്റ് പറയാവുന്നതുമാണ്. ഈ വസ്തുത ഫിഖ്ഹിന്റെ മിക്ക കിതാബുകളിലും വിവരിച്ചതാണ്.

**419. ചോദ്യം:** സ്ഥല സൗകര്യമില്ലാത്തതിനാൽ പൊളിച്ചു പണിയാൻ നിർബന്ധിതമായ മൗഖൂഫായ പള്ളിയുടെ ബാക്കിവരുന്ന മരസാമാനങ്ങൾ വിൽപന നടത്താമോ വാങ്ങുന്നവർക്ക് സ്വന്തമായ വീടുണ്ടാക്കുന്നതിനോ മറ്റോ ഉപയോഗിക്കാമോ. പ്രസ്തുത സാധനങ്ങൾ കൊണ്ട് ഒരു നസ്കാരപ്പള്ളി നിർമ്മിക്കാനാഗ്രഹിക്കുന്ന വ്യക്തിക്ക് അവ കൊടുത്ത് അവനിൽ നിന്ന് പണമീടാക്കാൻ പറ്റുമോ? പ്രസ്തുത പള്ളിയുടെ ആശാരിപ്പണികൊണ്ട് ബാക്കിയായ പൂളുകൾ വിൽക്കാമോ?

**ഉത്തരം:** പള്ളി നിർമ്മാണത്തിൽ ബാക്കി വരുന്ന പള്ളിയുടെ മരങ്ങൾ വിൽക്കാനോ അത് വാങ്ങി സ്വന്തം വീടുണ്ടാക്കാനോ പാടുള്ളതല്ല. പ്രസ്തുത പള്ളിക്ക് ആവശ്യമില്ലെന്ന് കണ്ടാൽ ആ മരസാമാനങ്ങൾ മറ്റു പള്ളിയിലേക്ക് കൊടുക്കാവുന്നതാണ്. ആ പള്ളി ഭാരവാഹികളിൽ നിന്ന് അതിന്റെ വില വാങ്ങാവതല്ല. ആശാപ്പണി കൊണ്ടുണ്ടാകുന്ന പൂളുകൾ വിറകായി ഉപയോഗിക്കാൻ മാത്രം പറ്റുന്നതാണെങ്കിൽ വിൽക്കാവുന്നതാണ്. ഈ കാര്യങ്ങൾ തുഹ്ഫ: 6-282, 83ൽ നിന്ന് വ്യക്തമാകുന്നതാണ്.

**420. ചോദ്യം:** "ലൈംഗിക വിദ്യാഭ്യാസ വിജ്ഞാനകോശം" എന്ന പുസ്തകത്തിൽ 314-ാം പേജിൽ പുരുഷന്മാരുടെ ചേലാകർമ്മത്തെ പറ്റി പ്രശംസിച്ച ശേഷം സ്ത്രീകളുടെ ചേലാകർമ്മത്തെ കുറിച്ച പ്രതികൂലാഭിപ്രായം പ്രകടിപ്പിക്കുകയും സ്ത്രീകളുടെ ചേലാകർമ്മത്തെ മുഹമ്മദ് നബി കഠിനമായി നിരോധിച്ചു എന്ന് എഴുതുകയും ചെയ്തതായി കാണുന്നു. ഇത് എത്രമാത്രം ശരിയാണ്? അതിനുപോൽബലകമായി വല്ല നബി വചനങ്ങളുമുണ്ടോ? ശാഫിഈ മദ്ഹബിലെ കർമ്മശാസ്ത്ര ഗ്രന്ഥങ്ങളിൽ ആൺ പെൺ വ്യത്യാസമില്ലാതെ ചേലാകർമ്മം നിർബന്ധമാണെന്ന് പ്രസ്താവിച്ചതായി കാണുന്നുണ്ടല്ലോ. വല്ല മദ്ഹബിലും ഈ വിഷയത്തിൽ ഭിന്നാഭിപ്രായമുണ്ടോ? ഇന്ന് എന്താണ് സ്ത്രീകളുടെ ചേലാകർമ്മം നിലവിലില്ലാത്തത്?

**ഉത്തരം:** റസൂൽ സ്ത്രീകളുടെ മാർഗ്ഗപുംഗ കർമ്മത്തെ കഠിനമായി നിരോധിച്ചു എന്ന് പറഞ്ഞത് ശുദ്ധ കളവാണണ്. മറിച്ച് സ്ത്രീകളുടെ മാർഗ്ഗപുംഗത്തിന്റെ ക്രമം പഠിപ്പിച്ച് കൊടുക്കുകയാണ് നബി(സ) ചെയ്തതെന്ന് അബൂദാവൂദ് റിപ്പോർട്ട് ചെയ്ത ഹദീസിൽ നിന്നും അത് റസൂലിന്റെ കാലത്ത് പതിവുണ്ടായിരുന്നു എന്ന് സ്വഹീഹുൽ ബുഖാരിയിൽ നിന്നും വ്യക്തമാകുന്നതാണ്. സ്ത്രീകൾക്ക് 'ഖിതാൻ' സുന്നത്താണെന്ന് അഭിപ്രായമുണ്ടാവുകയും ആ അഭിപ്രായം വളരെ കൂടുതൽ പണ്ഡിതന്മാരിൽ നിന്ന് ഉദ്ധരിക്കപ്പെടുകയും ചെയ്തതായിരിക്കാം കേരളത്തിൽ അത് നടക്കുന്നില്ലെങ്കിൽ അതിന് കാരണം.

**421. ചോദ്യം:** ഒരു വൃക്ഷത്തിന്റെ വേര് ആ വൃക്ഷം സ്ഥിതി ചെയ്യുന്ന വളപ്പിന്റെ തൊട്ടടുത്ത് സ്ഥിതി ചെയ്യുന്ന അന്യന്റെ വളപ്പിലേക്ക് നീണ്ടുപോയി ആ വേരുമ്മൽ നിന്ന് അന്യന്റെ വളപ്പിൽ മറ്റൊരു വൃക്ഷം മുളച്ചു വളർന്നാൽ ഈ വേരുമ്മൽ മുളച്ചുണ്ടായ വൃക്ഷത്തിന്റെ ഉടമാധികാരം ആർക്കാണ്? അത് മുളച്ച ഭൂമിയുടെ ഉടമസ്ഥനോ അതോ വേര് നീണ്ടുപോകുന്ന വൃക്ഷത്തിന്റെ ഉടമസ്ഥനോ?

**ഉത്തരം:** ഒരു വൃക്ഷത്തിന്റെ വേരും ആ വേരുമ്മൽ പൊട്ടി മുളച്ചുണ്ടായ വൃക്ഷവും ആദ്യവൃക്ഷത്തിന്റെ ഉടമസ്ഥനുള്ളതാണ്. വേര് നീണ്ടുപോയ ഭൂമിയുടെ ഉടമസ്ഥന് അതിന്മേൽ ഉടമാധികാരമില്ല. പക്ഷേ, വേരുമ്മൽ പൊട്ടിമുളച്ചുണ്ടായതും തന്റെ ഭുമിയിൽ സ്ഥിതി ചെയ്യുന്നതുമായ വൃക്ഷം തന്റെ ഭൂമിയിൽ നിന്ന് നീക്കം ചെയ്തു തരുവാൻ വൃക്ഷത്തിന്റെ ഉടമസ്ഥനെ നിർബന്ധിക്കാനുള്ള അധികാരം ഭൂമിയുടെ ഉടമസ്ഥനുണ്ടാകുന്നതാണ്. ഈ വസ്ഥുത തുഹ്ഫ: ശർവാനി സഹിതം 4-453ൽ നിന്ന് വ്യക്തമാകുന്നതാണ്.

**422. ചോദ്യം:** ഇസ്ലാം മതത്തിൽ നാല് മദ്ഹബുകളാണല്ലോ. അനുകരണീയമായിട്ടുള്ളത്. ഇതിൽ ഏറ്റവും ഉത്തമമായ മദ്ഹബ് ഏതാണ്?

**ഉത്തരം:** നാലുമദ്ഹബും തുല്യ നിലിയിലാണെങ്കിലും തന്താങ്ങൾ അനുകരിച്ച മദ്ഹബ് കൂടുതൽ ഉത്തമമാണെന്ന് വിശ്വസിക്കേണ്ടതാണ്.

**423. ചോദ്യം:** അണിയായി നിന്ന് നമസ്ക്കരിക്കുന്ന അവസരത്തിൽ മുതനജ്ജിസായ വസ്ത്രം ധരിച്ച നമസ്കരിക്കുന്നവരും അല്ലാത്തവരും തമ്മിൽ സ്പർശിച്ചാൽ ഈ രണ്ട് കൂട്ടരുടെയും നസ്കാരത്തിന്റെ വിധി എന്ത്?

**ഉത്തരം:** പൊറുക്കപ്പെടാത്ത നജ്സ് കൊണ്ട് മുതനജ്ജിസായ വസ്ത്രം ധരിച്ച് നമസ്കരിക്കുന്നവന്റെ നമസ്കാരം സ്വഹീഹല്ല. ആ വസ്ത്രം ചുമക്കുന്ന വിധത്തിൽ മറ്റൊരാൾ നമസ്കാരത്തിൽ സ്പർശിച്ചാൽ അവന്റെ നമസ്കാരവും ബാത്വിലാണ്. ചുമക്കുന്ന വിധത്തിലല്ലാതെ സ്പർശിച്ചാൽ സ്പർശിച്ച ആളുടെ നമസ്കാത്തിന് തകരാറില്ല.

**424. ചോദ്യം:** മൻഖൂസ് മൗലിദിലെ അശ്ശഫാഅത ഹബ്ലനാ എന്ന ബൈതിൽ വാഹ്ലനാ എന്നതിന് പകരം വഅഹ്ലനാ എന്നാണെന്നും വാഹ് അർത്ഥ രഹിതമാണെന്നും ഒരു ആലിം വാദിക്കുകയും അങ്ങിനെ പറയാൻ മറ്റുള്ളവരെ പ്രേരിപ്പിക്കുകയും ചെയ്യുന്നു. ഏതാണ് ശരി? ഈ ബൈതിന്റെ അർത്ഥമെന്താണ്?

**ഉത്തരം:** ചോദ്യത്തിൽ പറഞ്ഞ ആളുടെ വാദം ശരിയല്ല. വാഹ് അർത്ഥ രഹിതവുമല്ല. അപകടം എന്ന അർത്ഥം കുറിക്കുന്ന ശബ്ദമാണ തെന്ന് ഖാമൂസ് പോലത്തെ ഭാഷ നിഘണ്ടുവിൽ കാണാം. ആ ബൈതിന്റെ അർത്ഥം ഇപ്രകാരമാണ്. നബിമാരിൽ നേതാവായവരെ! അന്ത്യനാളിൽ അങ്ങയുടെ ശഫാഅത്ത് ദയ ചെയ്ത് കൊണ്ട് ഞങ്ങൾക്ക് ദാനമായ് നൽകേണമേ! ശഫാഅത്ത് നഷ്ടപ്പെട്ടാൽ ഞങ്ങളുടെ അപകടം! (ശഫാഅത്ത് എന്ന പദം മസ്ദർ ആയത് കൊണ്ട് അതിലേക്ക് മുദക്കറിന്റെ ളമീറും മടക്കാവുന്നതാണ്.)

**425. ചോദ്യം:** മുഹ്യിദ്ദീൻ റാതീബിൽ പല കിതാബുകളിലും ഉള്ളത് യാദാഇമു യാദാഇമു യാദാഇം എന്നാണ് രണ്ടാം ദാഇമിന്റെ ശേഷം യാഹൂ ദാഇം എന്ന് പരക്കെ ചൊല്ലിവരികയും ചെയ്യുന്നു. എങ്ങനെയാണ് ചൊല്ലേണ്ടത്? ഈ ദിക്റിന് ശേഷം അല്ലാഹു അല്ലാഹു അല്ലാ എന്ന് മൂന്ന് പ്രാവശ്യവും വീണ്ടും അത്ര എണ്ണം അല്ലാ, അല്ലാ, അല്ലാ എന്നും കാണുന്നു. ഇവ രണ്ടും തമ്മിൽ വ്യത്യാസമുണ്ടോ? ഏതെങ്കിലുമൊന്ന് 222 പ്രാവശ്യം ചൊല്ലിയാൽ പോരേ?

**ഉത്തരം:** 'മുഹ്യിദ്ദീൻ റാതീബ്' മുതലായ റാത്തീബുകൾ അതിന്റെ ഖലീഫമാരുടെ ഇജാസത്ത് അനുസരിച്ചാണ് ചൊല്ലിവരാറുള്ളത്. ഏത് ക്രമത്തിലാണോ ഇജാസത്ത് ലഭിച്ചത്, ആ ക്രമത്തിൽ ചൊല്ലേണ്ടതാണ്.

അല്ലാഹു എന്നതും അല്ലാ എന്നതും ഉച്ചാരണത്തിൽ വ്യത്യാമുണ്ട്. ആദ്യത്തേതിലെ ഹ ഉകാരത്തോടു കൂടി പ്രത്യക്ഷപ്പെടുന്നതും രണ്ടാ

മത്തേതിൽ അപ്രകാരം പ്രത്യക്ഷപ്പെടാത്തതുമാണ്.

**426. ചോദ്യം:** ഇവിടങ്ങളിൽ മയ്യിത്ത് കഫൻ ചെയ്യുവാൻ പുരുഷന്മാർക്ക് ഒരു അരയുടുപ്പ്, ഖമീസ്, തലൈക്കെട്ട്, ആകെ മൂടുന്ന രണ്ട് കഷ്ണം തുണി എന്നിങ്ങനെയാണ്. ഇതിൽ അരയുടുപ്പ് ഉപയോഗിക്കാൻ പാടില്ലെന്ന് ചിലർ പറയുന്നു. മൂന്ന് കഷ്ണം തുണിയിലാണ് കഫൻ ചെയ്യുന്നതെങ്കിൽ അര ഉടുപ്പ് പാടില്ലെന്ന് വേറെ ചിലരും പറയുന്നു. ഇതിൽ ശരിയായ വശം ഏതാണ്?

**ഉത്തരം:** ചോദ്യത്തിൽ പറഞ്ഞതൊന്നും ശരിയല്ല. പുരുഷ മയ്യിത്ത് കഫൻ ചെയ്യുന്നതിന്റെ ശരിയായ വശം ഇപ്രകാരമാണ്. ശരീരം ആസകലം മൂടുന്ന മൂന്ന് കഷ്ണം തുണിയിൽ കഫൻ ചെയ്യണം. ഒരു തലൈകെട്ടും ഖമീസും(നീളൻകുപ്പായവും) കൂടുതലാകുന്നതിന് തെറ്റില്ല. എങ്കിലും അത് സുന്നത്തിനെതിരാണ്. പുരുഷമയ്യിത്തിന് അര ഉടുപ്പിന്റെ പ്രശ്നമേയില്ല. ഇത് തുഹ്ഫ: 3-118 നിന്നും വ്യക്തമാകുന്നതാണ്.

**427. ചോദ്യം:** വുസു എടുത്ത് നമസ്കരിക്കുന്നവർ തയമ്മം ചെയ്ത് നിസ്കരിക്കുന്നവരെ തുടർന്ന് നിസ്കരിക്കാമോ?

**ഉത്തരം:** തയമ്മും ചെയ്ത് നമസ്കരിക്കുന്നവന്റെ നിസ്കാരം മടക്കേണ്ടതില്ലെങ്കിൽ വുസു എടുത്ത് നിസ്കരിക്കുന്നവർക്ക് അവനെ തുടർന്നു നമസ്കരിക്കാം. തുഹ്ഫ: 2-228

**428. ചോദ്യം:** റമസാനിലെ നമസ്കാരത്തിന് ഒരു സംഖ്യ നിശ്ചയിച്ചുകൊണ്ട് നിറുത്തിയ ഇമാമിനു പിരിഞ്ഞുകിട്ടിയ സംഖ്യ കൂടുതലുണ്ടായാൽ നിശ്ചയിച്ചത് കഴിച്ച് ബാക്കി എന്തു ചെയ്യണം? സംഖ്യ നിശ്ചയിച്ചിട്ടില്ലെങ്കിൽ പിരിഞ്ഞുകിട്ടിയതു മുഴുവൻ കൊടുക്കേണ്ടതുണ്ടോ? മിതമായ സംഖ്യ കൊടുത്ത് ബാക്കി പള്ളിയുടെ ആവശ്യത്തിന് ഉപയോഗിച്ചുകൂടെ?

**ഉത്തരം:** റംസാനിലെ നമസ്കാരത്തിന് ഇമാമത്ത് നിൽക്കുന്നവർക്ക് വേണ്ടി പിരിഞ്ഞുകിട്ടിയ നിശ്ചയിച്ച സംഖ്യയിൽ കൂടുതലുള്ളത് അടുത്ത വർഷം നമസ്കരിക്കുന്ന ഇമാമിന് കൊടുക്കാൻ വേണ്ടി സൂക്ഷിച്ചു വെക്കേണ്ടതാണ്. സംഖ്യ നിശ്ചയിച്ചിട്ടില്ലെങ്കിൽ പിരിഞ്ഞ സംഖ്യ മുഴുവൻ അദ്ദേഹത്തിന് കൊടുക്കണം.

**429. ചോദ്യം:** പ്രവാചകന്മാർ ദോഷത്തിൽ നിന്ന് ഒഴിവായവരും കാവലാക്കപ്പെട്ടവരുമാണെന്ന് നാം വിശ്വസിക്കുന്നുവല്ലോ. അതേ അവസരം ആദം(അ)ന്റെ രക്ഷിതാവിന് ദോഷം ചെയ്തു എന്ന് വിശുദ്ധ ഖുർആൻ പ്രസ്താവിക്കുകയും ചെയ്യുന്നു. ഒന്ന് വിശദീകരിച്ചാലും.

**ഉത്തരം:** ആദം(അ) അല്ലാഹു പറഞ്ഞത് കൂട്ടാക്കാതിരുന്നത് 'ദാറുത്തക്‌ലീഫി'ൽ വരുന്നതിന്റെ മുമ്പാണ്. അത് കൊണ്ട് അത് ദോഷമായി ഗണിക്കപ്പെടാവതല്ല. പ്രായപൂർത്തി(തക്‌ലീഫിന്റെ കാലം) വരുന്നതിന്

മുമ്പ് ഒരു കുട്ടി അല്ലാഹു പറഞ്ഞത് കൂട്ടാക്കാതിരുന്നാൽ അത് ദോഷമായി ഗണിക്കപ്പെടാതിരിക്കുന്നതോടു കൂടി ആ കുട്ടി അല്ലാഹു പറഞ്ഞത് കൂട്ടാക്കിയില്ല എന്ന് പറയാമല്ലോ. അത് പോലെയാണ് ആദം(അ) അല്ലാഹു പറഞ്ഞത് കൂട്ടാക്കിയില്ലെന്ന് ഖുർആൻ പ്രസ്താവിച്ചത്.

**430. ചോദ്യം:** ഹദ്ദാദ് റാത്തീബ് ചൊല്ലി ആദ്യം ശൈഖന്മാർ മശായിഖൻമാരുടെ പേരിൽ ഫാതിഹ ഓതി റസൂൽ(സ)ന്റെ പേരിൽ അവസാനമായി ഫാതിഹ ഓതാൻ കാരണമെന്ത്?

**ഉത്തരം:** എല്ലാ മശായിഖന്മാരെക്കാളും എന്നല്ല, എല്ലാ സൃഷ്ടികളേക്കാളും ശ്രേഷ്ടതയുള്ളത് റസൂലിന്നാണല്ലോ. അമ്പിയാമുർസലുകളിൽ വച്ച് ഏറ്റവും ശ്രേഷ്ടരായ മുഹമ്മദ് നബി(സ)യെ അല്ലാഹു അവസാനം യാത്രയാക്കിയതിലുള്ള തത്വം ഒരു വലിയ്യായ ഇമാം അബ്ദുല്ലാഹിൽ ഹദ്ദാദ്(റ) മനസ്സിലാക്കിയത് കൊണ്ടായിരിക്കാം റസൂലിന്റെ പേരിലുള്ള ഫാതിഹ അവസാനത്തിലാക്കിയത്.

**431. ചോദ്യം:** കച്ചവടത്തിന് വേണ്ടി മൃഗങ്ങളെ അറുക്കുകയും വിൽക്കുകയും അറുത്തതിന് കൂലി വാങ്ങുകയും ചെയ്യുന്നു. ഇത് ഇസ്‌ലാം അനുവദിച്ചതാണോ? കച്ചവടത്തിന് വേണ്ടി കൂലിവാങ്ങി അറുക്കുന്ന ഒരാളെ ഇമാമാക്കി നിർത്തുന്നതിൽ തെറ്റുണ്ടോ?

**ഉത്തരം:** അറുത്തതിന് കൂലി വാങ്ങുവാൻ അനുവദിച്ചിട്ടുണ്ട്. പക്ഷെ, ഉളുഹിയ്യത്ത്, ഹഖീഖത്ത് എന്നീ അറവുകൾക്കുള്ള കൂലി ആ വസ്തുവിൽ നിന്ന് നൽകുവാൻ പാടില്ലെന്നും അത് ഉടമയുടെ കയ്യിൽ നിന്ന് കൊടുക്കേണ്ടതാണെന്നും വ്യവസ്ഥയുണ്ട്. അറുത്തതിന് കൂലി വാങ്ങുന്ന ആളെ ഇമാമ് നിർത്തുന്നതിൽ തെറ്റില്ല. ഇതെല്ലാം ഫിഖ്ഹിന്റെ കിതാബുകളിൽ നിന്ന് വ്യക്തമാണ്.

**432. ചോദ്യം:** നോമ്പു തുറക്കാൻ ഏറ്റവും ഉത്തമമായ സാധനം ഏതാണ്?

**ഉത്തരം:** ഈത്തപ്പഴം.

**433. ചോദ്യം:** ആടിനെ അറുക്കുന്ന സന്ദർഭത്തിൽ കത്തി മുറിഞ്ഞുപോയി. ഹൽഖ് മുറിഞ്ഞിട്ടുമില്ല. എന്നാൽ ആ ആടിനെ രണ്ടാമത് അറുത്ത് ഭക്ഷിക്കാമോ?

**ഉത്തരം:** രണ്ടാമത് അറുത്ത് ഭക്ഷിക്കാം. പക്ഷെ, രണ്ടാമത് അറുക്കുമ്പോൾ ആ ആടിന് ഹയാത്ത് മുസ്ത ഖിർറത്ത് ഉണ്ടാവേണ്ടതാണ്.

**434. ചോദ്യം:** വഅസിന്റെ സന്ദർഭത്തിൽ ആരെങ്കിലും ധർമ്മം ചെയ്താൽ അവിടെ വിളിച്ചു പറയുമല്ലോ.ഇതുകൊണ്ട് കൊടുത്തവന്റെ കൂലി നഷ്ടപ്പെടുമോ?

**ഉത്തരം:** ഒരാൾ ധർമ്മം ചെയ്ത് മറ്റൊരാൾ വിളിച്ചുപറഞ്ഞത് കൊ

ണ്ട് ധർമ്മം ചെയ്ത ആളുടെ കൂലി നഷ്ടപ്പെടുകയില്ല.

**435. ചോദ്യം:** ഭർത്താവ് അപ്രത്യക്ഷനാവുകയും എവിടെയാണെന്ന് അറിവില്ലാതാവുകയും ഭാര്യ പുനർവിവാഹിതയാകാൻ ആഗ്രഹിക്കുകയും ചെയ്താൽ അവൾ എത്ര നാൾ കാത്തിരിക്കണം?

**ഉത്തരം:** ഭർത്താവ് മരണപ്പെട്ടുവെന്നോ, വിവാഹ മോചനം ചെയ്തുവെന്നോ വിവരം കിട്ടുന്നത് വരെ കാത്തിരിക്കണം.

**436. ചോദ്യം:** പിതാവോ പിതാമഹനോ ജീവിച്ചിരിപ്പില്ലാത്ത അവിവാഹിതയായ ഒരു സ്ത്രീക്ക് മാതാപിതാക്കൾ ഒത്ത ഒരു സഹോദരനുണ്ട്. പക്ഷെ അവൻ ഗൾഫിലാണ്. എന്നാൽ ആ സഹോദരന്റെ വക്കാലത്ത് കൂടാതെ തഹ്ക്കീം ആക്കി അവളെ വിവാഹം ചെയ്യാൻ പാടുണ്ടോ?

**ഉത്തരം:** വിവാഹം ചെയ്തു കൊടുക്കാൻ അധികാരപ്പെട്ട വലിയ്യ് രണ്ട് മർഹല അപ്പുറത്തായാൽ അവളെ വിവാഹം ചെയ്ത് കൊടുക്കുവാനുള്ള അധികാരം ഖാസിക്കാണ്.(ഫത്ഹുൽ മുഈൻ: പേജ്. 361). ഖാസി ഇല്ലാത്തേടത്ത് അവളെ വിവാഹം ചെയ്ത് കൊടുക്കേണ്ടത് മുഹക്കം ആണ്.(ഫത്ഹുൽ മുഈൻ, പേ. 362)

**437. ചോദ്യം:** മഗ്‌രിബ്, ഇശാ, സുബ്ഹ് എന്നീ നമസ്കാരങ്ങളിൽ ഫാതിഹയും സൂറത്തുകളും ഉച്ചത്തിൽ ഓതുവാനും ളുഹ്ർ, അസർ എന്നിവയിൽ പതുക്കെ ഓതുവാനും കാരണമെന്ത്?

**ഉത്തരം:** ഖുർആൻ ഉച്ചത്തിൽ ഓതുന്നതു കേട്ടാൽ അവിശ്വാസികൾ ഖുർആനെയും അല്ലാഹുവിനെയും ആക്ഷേപിക്കുകയും അസഭ്യം പറയുകയും ചെയ്യാറുള്ളതു കൊണ്ട് അവർ സാധാരണ വീക്ഷിക്കാറുള്ള ളുഹ്റിലും അസറിലും ഓത്ത് പതുക്കെയാക്കപ്പെട്ടു. മഗ്‌രിബ് നിസ്കാരസമയം അവർ രാത്രി ഭക്ഷണം കഴിക്കുന്ന സമയമായത് കൊണ്ടും ഇശാ, സുബ്ഹ് സമയങ്ങളിൽ ഉറങ്ങുന്നത് കൊണ്ടും അവർ നിസ്കാരം വീക്ഷിക്കാറില്ല. അതിനാൽ പ്രസ്തുത മൂന്ന് വഖ്തുകളിൽ ഉച്ചത്തിലുമാക്കപ്പെട്ടു. ബാജൂരി: 1-173,74 നോക്കുക.

ഈ യുക്തിയുടെ അടിസ്ഥാനത്തിലത്രെ ഇസ്‌ലാമിന്റെ ആദ്യ ഘട്ടത്തിൽ ശബ്ദമുയർത്തിയും അല്ലാതെയും ഓതാൻ തീരുമാനിക്കപ്പെട്ടത്. ആ യുക്തി ഇന്ന് നിലവിലില്ലെങ്കിലും മറ്റു പലകാര്യങ്ങളേയും പോലെ പ്രസ്തുത വിധി ഇന്നും നിലവിലുണ്ട്.

**438. ചോദ്യം:** ഖിള്ർ നബി(അ)യും ഇല്യാസ് നബി(അ)യും ഇപ്പോൾ ജീവിച്ചിരിപ്പുണ്ടോ? ഉണ്ടെങ്കിൽ അവരെവിടെ താമസിക്കുന്നു? ഖിള്ർ നബി(അ) കരയും ഇല്യാസ് നബി(അ) കടലും കാത്ത് സംരക്ഷിക്കുന്ന ചുമതല ഏൽപിക്കപ്പെട്ടവരാണെന്ന് പറയപ്പെടുന്നത് ശരിയാണോ? അവർ രണ്ട് പേരും വലിയ്യാണെന്നഭിപ്രായമുണ്ടോ? അവരെ കാണാറുണ്ടെന്നും സംസാ

രിക്കാറുണ്ടെന്നും ചിലർ പറയുന്നു. അത് സംഭവ്യമാണോ?

**ഉത്തരം:** രണ്ട് പേരും ജീവിച്ചിരിപ്പുണ്ട്. ഇരുവരും ഭൂമിയിൽ താമസിക്കുന്നു. ഖിള്ർ നബി(അ) കരയും ഇല്യാസ് നബി(അ) കടലും സംരക്ഷിക്കുന്നുവെന്നും പറയപ്പെട്ടിട്ടുണ്ട്. അധിക ജനങ്ങൾക്കും അവരെ കാണാൻ കഴിയില്ല. അവരിരുവരും വലിയ്യാണെന്നും അഭിപ്രായമുണ്ട്. എങ്കിലും പ്രബലമായ അഭിപ്രായം നബിമാരാണെന്നാണ്. അവരെ കാണലും സംസാരിക്കലും സംഭവ്യം തന്നെ ഈ വസ്തുതകൾ ഫത്ഹുൽ ബാരി, ശറഹ് മുസ്ലിം, ഫതാവൽ ഹദീസിയ്യ, താരീഖുൽ ഉമമി വൽ മുലൂക്ക് തുടങ്ങിയ കിതാബുകളിൽ നിന്ന് വ്യക്തമാകുന്നതാണ്.

**439. ചോദ്യം:** ഒരാൾക്ക് മൂത്ര തടസ്സം നേരിട്ടപ്പോൾ ആശുപത്രിയിൽ നിന്നൊരു ട്യൂബ് പിടിപ്പിച്ചു. അതിൽ മൂത്രം ഇറങ്ങുമ്പോഴേക്കും ലീക്ക് ഉണ്ടായിക്കൊണ്ടിരിക്കും. ഇദ്ദേഹത്തിന് നമസ്കരിക്കാൻ എന്തൊക്കെ ചെയ്യേണ്ടതുണ്ട്?

**ഉത്തരം:** മൂത്രവാർച്ചക്കാരന്റെ വിധിയാണവനുള്ളത്. മൂത്രവാർച്ചക്കാരൻ ചെയ്യേണ്ട കാര്യങ്ങൾ ഇവിടെ സാധിക്കുന്നതൊക്കെ ചെയ്യണം.

**440.ചോദ്യം:** ഒരു ഭാര്യയുടെ മുലപ്പാൽ ഭർത്താവിന്റെ വായിലായാൽ അത് എന്ത് ചെയ്യണം? ഇറക്കാൻ പറ്റുമോ? അല്ലെങ്കിൽ തുപ്പാൻ പറ്റുമോ? ഇത് രണ്ടും അനുവദനീയമല്ലെങ്കിൽ എന്തു ചെയ്യണം? മനപ്പൂർവ്വം ഭാര്യയുടെ മുലപ്പാൽ കുടിക്കാൻ പറ്റുമോ?

**ഉത്തരം:** അവന് തുപ്പുകയോ ഇറക്കുകയോ യുക്തം പോലെ എന്തും ചെയ്യാം. ഭാര്യയുടെ മുലപ്പാൽ മനപ്പൂർവ്വം കുടിക്കാൻ പറ്റും.

**441. ചോദ്യം:** മുതലിന്റെ സകാത്ത് കച്ചവടക്കാർക്ക് ശാഫിഈ മദ്ഹബ് പ്രകാരം ചരക്കുകൾ കൊടുത്താൽ മതിയാകുമോ? ഇല്ലെങ്കിൽ മദ്ഹബ് മാറി ഹനഫീ മദ്ഹബ് പ്രകാരം കൊടുക്കുന്നതിന് വിരോധമുണ്ടോ?

**ഉത്തരം:** ശാഫിഈ മദ്ഹബ് പ്രകാരം ചരക്കു കൊടുത്താൽ മതിയാവുകയില്ല. മദ്ഹബ് മാറി മറ്റു മദ്ഹബുകൾ തഖ്ലീദു ചെയ്യുന്ന നിയമമനുസരിച്ച് ഈ വിഷയത്തിൽ ഹനഫീ മദ്ഹബ് തഖ്ലീദു ചെയ്യാവുന്നതാണ്.

**442.ചോദ്യം:** മൂന്ന് ത്വലാഖും ചൊല്ലപ്പെട്ട സ്ത്രീയെ മറ്റൊരാളുടെ വിവാഹ-സംയോഗത്തിന് ശേഷമല്ലാതെ ത്വലാഖ് ചൊല്ലിയവന് തന്നെ മടക്കി എടുക്കുവാനോ വിവാഹം ചെയ്തെടുക്കാനോ ശാഫിഈ മദ്ഹബല്ലാത്ത മറ്റു വല്ല മദ്ഹബ് പ്രകാരവും പാടുണ്ടോ? ഉണ്ടെങ്കിൽ അതേത് മദ്ഹബ് പ്രകാരം?

**ഉത്തരം:** മൂന്ന് ത്വലാഖും ചൊല്ലപ്പെട്ട സ്ത്രീയെ മടക്കി എടുക്കുവാനോ മറ്റൊരാളുടെ വിവാഹ സംഭോഗങ്ങൾക്ക് ശേഷമല്ലാതെ വിവാഹം

ചെയ്യുവാനോ ത്വലാഖ് ചൊല്ലിയ ആൾക്ക് ഒരു മദ്ഹബ് പ്രകാരവും പാടി ല്ല. തുഹ്ഫ: 7-311 നോക്കുക.

**443. ചോദ്യം:** ഫിത്ർ സകാത്തിന്റെയും സകാത്തിന്റെയും മഹല്ല് ഒന്നു തന്നെയാണോ? ഫിത്ർ സകാത്ത് മഹല്ല് മാറിക്കൊടുത്താൽ സ്വഹീഹാ വാത്തത് പോലെ ധനത്തിന്റെ സകാത്തും മഹല്ല് മാറിക്കൊടുക്കൽ സ്വഹീ ഹാവുകിയില്ലേ?

**ഉത്തരം:** ഫിത്ർ സകാത്തിന്റെ മഹല്ല് ആരെതൊട്ടാണോ അത് കൊടുക്കപ്പെടുന്നതെങ്കിൽ അദ്ദേഹത്തിന്റെ മഹല്ലായത് പോലെ ധന ത്തിന്റെ സകാത്തിന്റെ മഹല്ലും ആ ധനം നിലകൊള്ളുന്ന മഹല്ലാണ്. ഫിത്ർ സകാത്ത് മഹല്ല് മാറിക്കൊടുത്താൽ സാധുവാകാത്തത് പ്രകാരം ധനത്തിന്റെ സകാത്തും മഹല്ല് മാറിക്കൊടത്താൽ സാധുവാകയില്ല. തുഹ്ഫ: 7-172.

**444. ചോദ്യം:** ഇവിടങ്ങളിൽ ഒരു പ്രത്യേക തരം ലേലം നടക്കുന്നുണ്ട്. അതായത് ലേലം വിളിക്കപ്പെടുന്ന സാധനം വിളിക്കുന്ന ആൾക്ക് കൊടു ക്കുകയില്ലെന്ന് ആദ്യമേ തീരുമാനിക്കും. എന്നിരുന്നാലും ഒരുവൻ ആ സാധനം ഒരു രൂപക്ക് വിളിക്കും. അവൻ സംഖ്യ കൊടുക്കുകയും ചെയ്യും. മറ്റൊരാൾ ഒരു രൂപക്ക് വിളിക്കും. അവനും സംഖ്യ കൊടുക്കും. ഇങ്ങനെ സാധനം കൊടുക്കാതെ സംഖ്യ പിടിക്കുന്ന ലേലം അനുവദനീയമാണോ?

**ഉത്തരം:** ഇതിന് ലേലമെന്ന് പറയുന്നെങ്കിൽ ഈ ലേലം അനുവദ നീയമാണ്. വിളിക്കപ്പെടുന്ന വസ്തു വിൽക്കുന്നില്ലെന്ന് കാലേക്കൂട്ടി തീരു മാനിക്കുകയും അതെല്ലാവരും അറിയുകയും ചെയ്ത സ്ഥിതിക്ക് ഓരോ രുത്തരും ഓരോ രൂപ വിളിച്ച് അത് കൊടുക്കുന്നതിന്റെ താൽപര്യം അവരാ സംഖ്യ സംഭാവന ചെയ്യുന്നുവെന്നായിരിക്കുമല്ലോ.

**445. ചോദ്യം:** നായയും പന്നിയും നജസായതു പ്രകാരം നീർന്നായയും ചെന്നായയും മരം നായയും നജസാണോ?

**ഉത്തരം:** അവ നജസല്ല. കാരണം അറബു ഭാഷയിൽ 'കൽ ബു' എന്നും 'ഖിൻസീർ' എന്നും അവക്ക് പറയാറില്ല.

**446. ചോദ്യം:** ഒരു ശാഫിഈ മദ്ഹബുകാരൻ മറ്റൊരു ഹനഫിയെ തുട ർന്നു നിസ്കരിക്കുമ്പോൾ എല്ലാ വഖ്തുകളിലും മഅ്മൂമ് സഹ്വിന്റെ സുജൂദ് ചെയ്യണമെന്നും സുബ്ഹിൽ ഇമാം ഖുനൂത്ത് ഒഴിക്കുന്നതും മറ്റ് വഖ്തുകളിൽ ആദ്യത്തെ അത്തഹിയ്യാത്തിൽ നബിയുടെ മേൽ സ്വലാ ത്തൊഴിക്കുന്നതുമാണിതിനു കാരണമെന്നും 'ഇആനത്ത്', 'ബിഗ്യ', 'മുഗ്നി', 'നിഹായ', 'തർശീഹ്' മുതലായ കിതാബുകളിൽ കാണുന്നു. എന്നാൽ തുഹ്ഫയിൽ സുജൂദ് ചെയ്യേണ്ടതില്ലെന്ന് പറഞ്ഞിട്ടുണ്ടെന്നു ചില മൗലവിമാർ പറയുന്നു. ഇവിടങ്ങളിൽ പല പണ്ഡിതന്മാരും സുജൂദ്

ചെയ്യാറുമില്ല. ഒരു വിശദീകരണം?

**ഉത്തരം:** ഹനഫിയായ ഇമാം സുബ്ഹിയിൽ ഖുനൂത് ഒഴിച്ചാൽ ഇമാമിന്റെ സഹ്വ് മഅ്മൂമിനും ബാധകമാണെന്ന അടിസ്ഥാനത്തിൽ മഅ്മൂമ് സുജൂദ് ചെയ്യൽ സുന്നത്തുണ്ടെന്ന് പ്രസ്തുത കിതാബുകളിലും മറ്റും വിവരിച്ചിട്ടുണ്ട്. ഇതനുസരിച്ച് ആദ്യത്തെ തശഹ്ഹുദിലെ സ്വലാത്ത് ഹനഫിയായ ഇമാം ഒഴിക്കൽ നിർബന്ധമായത് കൊണ്ട് എല്ലാ വഖ്തിലും ശാഫിഈ മഅ്മൂമിന് സഹ്വിന്റെ സുജൂദ് സുന്നത്തുണ്ട്. പക്ഷേ ഇമാം അബൂയൂസുഫി(റ)ന്റെയും ഇമാം മുഹമ്മദിന്റെയും അഭിപ്രായം ആദ്യത്തെ അത്തഹിയ്യാത്തിൽ സ്വലാത്ത് ഒഴിക്കൽ നിർബന്ധമില്ലാ എന്നാണ്. ഈ അഭിപ്രായം സ്വീകരിച്ച് കൊണ്ട് ഹനഫിയ്യായ ഇമാം ആദ്യത്തെ അത്തഹിയ്യാത്തിൽ സ്വലാത്ത് ചൊല്ലിയെന്നും വരാം. തൻമൂലം ഖുനൂത്തും പ്രസ്തുത സ്വലാത്തും തമ്മിൽ വ്യത്യാസമുണ്ടെന്ന് ശർവാനിയിൽ പ്രസ്താവിച്ചിട്ടുണ്ട്. അത് കൊണ്ട് സഹ്വിന്റെ സുജൂദ് ചെയ്യുന്നവരെയും ചെയ്യാത്തവരേയും ആക്ഷേപിക്കാവതല്ല. സുജൂദ് ചെയ്യേണ്ടതില്ലെന്ന് തുഹ്ഫ:യിലുണ്ടെന്ന് പറയുന്നത് ശരിയല്ല.

**447. ചോദ്യം:** സുന്നീവോയ്സ്, പുസ്തകം മൂന്ന് ലക്കം 2-3 ചോദ്യോത്തരത്തിൽ ഒരാൾ തന്റെ മഹല്ലിന് പുറത്തുള്ള മറ്റൊരു മഹല്ലിൽ വച്ച് മരണപ്പെട്ടാൽ അവിടെ വച്ചു തന്നെ കുളിപ്പിച്ച് നമസ്കാരം നടത്തണമെന്നുണ്ടോ? മരണപ്പെട്ട സ്ഥലത്തുള്ളവർ മരണപ്പെട്ടയാളുടെ മഹല്ലിൽ പോയി സംസ്കരണത്തിൽ പങ്കെടുത്താൽ പോരെ എന്ന ചോദ്യത്തിന് "മയ്യിത്ത് സംസ്കരണം നിർബന്ധമാകുന്ന മഹല്ല് എന്നുള്ളത് ജുമുഅയു ടെ മഹല്ല് എന്ന അടിസ്ഥാനത്തിലല്ല. അടുത്തുള്ള മഹല്ലുകളും അക്കാര്യത്തിൽ ഒന്നായി എണ്ണപ്പെടും. അത്കൊണ്ട് അടുത്തുള്ള മഹല്ലുകളിൽ നിന്ന് അങ്ങുമിങ്ങും കൊണ്ടുപോകുന്നത് മഹല്ല് മാറി എന്ന വിധിക്ക് ബാധകമല്ല. വളരെ ദൂരപ്പെട്ട ദിക്കിലാണെങ്കിൽ പരിശുദ്ധ സ്ഥാനങ്ങളിലേക്കോ കുടുംബാദികളെ മറവ് ചെയ്തിട്ടുള്ള ഖബ്ർ സ്ഥാനിലേക്കോ മയ്യിത്തിനെ കൊണ്ടുപോകൽ അനുവദിക്കപ്പെട്ടതാണ്." എന്നുത്തരം നൽകിക്കണ്ടു. ഇത് ശാഫിഈ മദ്ഹബിനെതിരാണെന്ന് ചില മതപണ്ഡിതന്മാർ പറഞ്ഞുകേൾക്കുന്നു. ഇതിന്റെ സത്യാവസ്ഥ വെളിപ്പെടുത്താമോ?

**ഉത്തരം:** ഒരാൾ മരണപ്പെട്ടാൽ അയാൾ മരണപ്പെട്ട മഹല്ലിലുള്ളവർക്ക് അദ്ദേഹത്തെ കുളിപ്പിക്കലും കഫൻ ചെയ്യലും നമസ്കരിക്കലും നിർബന്ധമാണ്. തുഹ്ഫ: 2-203. ആ മയ്യിത്ത് മറവു ചെയ്യുന്നത് ആ മഹല്ലുകാരുടെ ഖബ്ർ സ്ഥാനിലോ അതിന്റെ ദൂരത്തിൽ കവിയാത്ത മറ്റു സ്ഥലങ്ങളിലോ ആവേണ്ടതാണ്. ആ മഹല്ലുകാർ മറവു ചെയ്യുന്ന ഖബ്ർ സ്ഥാനിയുമായി ദൂരമായ സ്ഥലത്തേക്ക് മയ്യിത്തിനെ നഖ്ല് ചെയ്യാവതല്ല. മക്ക, മദീന, ബൈതുൽ മുഖദ്ദസ് എന്നിവിടങ്ങളിലേക്കും സജ്ജനങ്ങൾ അന്ത്യവിശ്രമം കൊള്ളുന്ന ഖബ്ർ സ്ഥാനിലേക്കും നഖ്ല് ചെയ്യു

കയല്ലാതെ വിദൂരത്തുള്ള കുടുംബാദികളെ മറവ് ചെയ്തിട്ടുള്ള ഖബ്ർ സ്ഥാനിലേക്കും നഖ്ൽ ചെയ്യാൻ പാടുള്ളതല്ല.

മൻഹജ്-ജമൽ: 1-210, തുഹ്ഫ: 3-203, നിഹായ: 3-37 നോക്കുക. പ്രസ്തുത സ്ഥലങ്ങളിലേക്കും കൊണ്ട് പോകാൻ തന്നെ രണ്ടുപാധികളുണ്ട്. ഒന്ന്: മയ്യിത്ത് അവിടെ എത്തുന്നതിന് മുമ്പായി പകർച്ചയാവാതിരിക്കുക, രണ്ട്: കുളി, കഫൻ, നമസ്കാരം എന്നിവ മരണപ്പെട്ട മഹല്ലിൽ നിന്ന്തന്നെ നിർവ്വഹിക്കുക. പ്രസ്തുത സ്ഥലങ്ങൾ അല്ലാത്തിടങ്ങളിലേക്ക് മയ്യിത്ത് കൊണ്ടുപോകൽ കറാഹത്താണെന്ന ബലഹീനമായ അഭിപ്രായമനുസരിച്ച് പ്രവർത്തിക്കുന്നതായാൽ തന്നെ കുളി, കഫൻ, നമസ്കാരം എന്നിവക്ക് ശേഷമേ അതാകാവൂ.തുഹ്ഫ: 3-203. ഇതാണ് ശാഫിഈ മദ്ഹബ് പ്രകാരമുള്ള വിധി. ഇതിന് വിരുദ്ധം മനസ്സിലാക്കാൻ പര്യാപ്തമായ സുന്നീവോയ്സിലെ പ്രസ്തുത ഫത്‌വ അതിന്റെ സഹജമായ വോയ്സിൽ പെട്ടതാണെന്നേ പറയാനുള്ളൂ.

**448. ചോദ്യം:** ഉസ്ഹിയ്യത്തിന്റെ പ്രായമെത്താത്ത ഒരാട്ടിൻകുട്ടിയെ ഉസ്ഹിയ്യത്തറുക്കാൻ നേർച്ചയാക്കുകയും ചില മത പണ്ഡിതന്മാരുടെ നിർദ്ദേശമനുസരിച്ച് അടുത്ത വലിയ പെരുന്നാൾക്ക് അറുക്കാൻ ഒരുങ്ങുകയും ചെയ്തപ്പോൾ മറ്റു ചിലർ അത് പ്രായമെത്തിയിട്ട് അറുത്താൽ മതിയെന്ന് പറയുകയും അതനുസരിച്ച് അതിനെ അറുക്കാതിരിക്കുകയും ചെയ്തു. ഇതിന്റെ മതവിധി എന്ത്?

**ഉത്തരം:** ഉസ്ഹിയ്യത്തിന്റെ പ്രായമെത്താത്തതോ അംഗഭംഗം മുതലായ കാരണങ്ങൾ കൊണ്ട് ഉസ്ഹിയ്യത്തിന് പറ്റാത്തതോ ആയ മൃഗങ്ങളെ ഉസ്ഹിയ്യത്തറുക്കാൻ നേർച്ചയാക്കിയാൽ അതിനടുത്തു വരുന്ന വലിയ പെരുന്നാൾക്കോ അയ്യാമുത്തശ്‌രീഖിന്റെ ദിവസങ്ങളിലോ( ദുൽഹിജ്ജ: 11, 12, 13 എന്നീ ദിവസങ്ങൾ) തന്നെ അതിനെ അറുക്കേണ്ടതും പിന്തിക്കാൻ പാടില്ലാത്തതുമാണ്. തുഹ്ഫ: 9-351-55 നോക്കുക. ലോകാവസാനം ജനങ്ങൾ വിഡ്ഢികളെ നേതാക്കളായി സ്വീകരിക്കുകയും അവർ വിവരമില്ലാതെ ഫത്‌വ ചെയ്യുകയാൽ അവർ സ്വമേധയാ വഴിപിഴക്കുകയും മറ്റുള്ളവരെ വഴി പിഴപ്പിക്കുകയും ചെയ്യുമെന്ന റസൂലി(സ)ന്റെ പ്രവചനത്തിന്റെ പുലർച്ചയാണെന്നേ പ്രസ്തുത ആട്ടിൻകുട്ടിയെ പ്രായമെത്തിയാൽ അറുത്താൽ മതിയെന്ന് ഫത്‌വ നൽകുകയും അതനുസരിച്ച് അറുക്കാതിരിക്കുകയും ചെയ്തവരെപ്പറ്റി പറയാനുള്ളൂ.

**449. ചോദ്യം:** ലോകാവസാനം ഈസാ(അ) വാനലോകത്തു നിന്നിറങ്ങി വരുമെന്നും അതിനുതൊട്ടുമുമ്പായി മഹ്ദി ഇമാം വരുമെന്നുമുള്ള വിശ്വാസം മുസ്‌ലിംഗളിൽ പരക്കെയുള്ളതാണല്ലോ. എന്നാൽ, ഈയ്യിടെ മഹ്ദിയാണെന്ന വാദത്തോടെ ഒരാൾ തന്റെ അനുയായികളോടൊപ്പം മസ്ജിദുൽഹറാം ആക്രമിച്ച പശ്ചാത്തലത്തിൽ മഹ്ദി വരുമെന്ന വിശ്വാസം ശിയാക്കളുടെതാണെന്നും ആ വിശ്വാസം അടിസ്ഥാന രഹിത

മാണെന്നും ഖത്തർ ചീഫ്ജസ്റ്റിസും സൗദിമുഫ്തിമാരും മറ്റും പ്രസ്താവിച്ചതായി പത്രങ്ങളിൽ കാണാനിടയായി. നുസ്രത്തിന്റെ പ്രതികരണം?

ഉത്തരം: "മഹ്ദി എന്റെ സന്താന പരമ്പരയിലും ഫാത്വിമ(റ)യുടെ മക്കളിലും പെട്ട ഒരാളാണെന്നും മഹ്ദി ഏഴ് കൊല്ലം ഭരണം നടത്തുമെന്നും" റസൂൽ(സ) പ്രസ്താവിച്ചത് അബൂദാവൂദ് റിപ്പോർട്ട് ചെയ്തിട്ടുണ്ട്. മഹ്ദിയുടെ അടുക്കൽ വല്ലതും നൽകണമെന്ന് ആവശ്യപ്പെട്ടു കൊണ്ടൊരാൾ വരുമ്പോൾ അവന് വഹിക്കാവുന്നത്ര ധനം അവന്റെ വസ്ത്രത്തിൽ വാരിക്കോരി കൊടുക്കുമെന്ന് ഹദീസ് തുർമുദി റിപ്പോർട്ട് ചെയ്തിട്ടുണ്ട്. ഇതുപോലെ പല ഹദീസുകളുമുണ്ട്. ലോകാവസാനം മഹ്ദീഇമാം വരുമെന്ന് പ്രവചിച്ചുകൊണ്ട് വിവിധ പരമ്പരകളിൽ കൂടി വന്ന ഹദീസുകൾ ഇമാം ഇബ്നുഹജർ(റ) തന്റെ ഫതാവൽ ഹദീസിയ്യ: 29,30,31 പേജുകളിൽ ഉദ്ധരിച്ചിട്ടുണ്ട്. അതുകൊണ്ട് അവസാന കാലത്ത് മഹ്ദീഇമാം വരുമെന്ന സുന്നീ മുസ്ലിംകളുടെ വിശ്വാസം ശരിയും അടിസ്ഥാനമുള്ളതുമത്രെ. പക്ഷേ ഇറാൻ, പാകിസ്ഥാൻ മുതലായ സ്ഥലങ്ങളിലെ ശിയാക്കളായ ഇമാമിയ്യത്ത് വിശ്വസിക്കുന്ന മഹ്ദി, സുന്നികൾ വിശ്വസിക്കുന്ന മഹ്ദി ഇമാമല്ല. ശിയാക്കൾ വിശ്വസിക്കുന്ന മഹ്ദി ഹിജ്റ 250-60നിടയിൽ അന്തർധാനം ചെയ്ത മുഹമ്മദ് എന്ന ആളാണ്. അദ്ദേഹം പിന്നീട് പ്രത്യക്ഷപ്പെടുമെന്നാണ് ശിയാക്കളുടെ വിശ്വാസം.

**450. ചോദ്യം:** നുസ്രത്ത് പു: 11, ലക്കം 9, ചോദ്യോത്തരത്തിൽ(438-ാം ചോദ്യം) അവരിരുവരും(ഖിസ്റ് ഇൽയാസ്) വലിയ്യാണെന്നും അഭിപ്രായമുണ്ട്, എങ്കിലും പ്രബലമായ അഭിപ്രായം നബിമാരാണെന്നാണ്. എന്നെഴുതിക്കണ്ടു. ഇൽയാസ് മുർസലീങ്ങളിൽ പെട്ടവരാണ് എന്ന് പരിശുദ്ധ ഖുർആൻ വ്യക്തമാക്കിയിരിക്കെ ബലമായ അഭിപ്രായം ഇൽയാസ് നബിയാണെന്നാണ് എന്ന് പറയുന്നത് ശരിയാണോ? ഖുർആനിനു പരസ്യമായി എതിരുള്ള അഭിപ്രായം ഒരു അഭിപ്രായമായി ഗണിക്കാമോ?

**ഉത്തരം:** ഇൽയാസ് മുർസലീങ്ങളിൽ പെട്ടവാരാണെന്ന ഖുർആൻ വാക്യത്തിലെ ഇൽയാസ് ഇദ്‌രീസാണെന്ന് പറയപ്പെടുന്നുണ്ടെന്ന് സ്വഹീഹുൽ ബുഖാരിയിലുണ്ട്. അപ്പോൾ ആയത്തിലെ ഇൽയാസ് ഇൽയാസ് തന്നെയാണെന്നും ഇദ്‌രീസാണെന്നും അഭിപ്രായങ്ങളുണ്ടെന്നും ഇതിൽ ബല്പ്പെട്ട അഭിപ്രായം ഇൽയാ സ് തന്നെയാണെന്നും സ്വഹീഹുൽ ബുഖാരിയിൽ നിന്നും വ്യക്താമയി. അതിനാൽ ഇൽയാസ് നബിയാണെന്നത് ബലപ്പെട്ട അഭിപ്രായമാണെന്നും അത് ആയത്തിന് പരസ്യമായി എതിരല്ലെന്നും വ്യക്തമായി. അതുകൊണ്ടാണ് അല്ലാമ: ഇബ്നുഹജർ(റ) തന്റെ ഫതാവൽ ഹദീസിയ്യ: പേ: 128ൽ മുഅ്തമദ് അവർ രണ്ടുപേരും (ഖസ്റ്, ഇൽയാസ്) നബിമാരാണെന്നാണ് എന്ന് പ്രസ്താവിച്ചത്.

**451.ചോദ്യം:** "രണ്ട് ഖുല്ലത്ത് വെള്ളമുള്ള കിണറ്റിൽ ഒരു നായ വീണു. അതിനെ രക്ഷപ്പെടുത്തുകയും ചെയ്തു. ആ വെള്ളം ഉപയോഗിക്കുന്ന

തിന്റെ വിധി എന്ത്?'' എന്ന ചോദ്യത്തിന് സുന്നീവോയ്സ് പുസ്തകം 2 ലക്കം 50ൽ ഇങ്ങനെ മറുപടി പറഞ്ഞു കാണുന്നു. പ്രസ്തുത കിണറ്റിൽ രണ്ടുഖുല്ലത്തു വെള്ളമുള്ളതിൽ നായ കാഷ്ടിച്ചോ മറ്റോ വെള്ളം പകർച്ച യായിട്ടില്ലെങ്കിലും കോരിയെടുക്കുന്ന വെള്ളത്തിൽ നായയുടെ ഒന്നില ധികം രോമം കണ്ടിട്ടില്ലെങ്കിലും വെള്ളം ഉപയോഗിക്കാവുന്നതാണ് . നുസ്ര ത്തിന്റെ പ്രതികരണം?

**ഉത്തരം:** പ്രസ്തുത കിണറ്റിൽ നിന്ന് വെള്ളം കോരിയെടുക്കുമ്പോ ൾ അതിൽ ഒന്നോ രണ്ടോ അതിലധികമോ രോമമുണ്ടെങ്കിൽ ആ വെ ള്ളവും വെള്ളം കോരിയെടുത്ത പാത്രവും മുതനജ്ജിസാണ്. കോരിയെ ടുത്ത വെള്ള രണ്ട് ഖുല്ലത്തില്ലല്ലോ. അതിനാൽ ആ വെള്ളം ആയ സ്ഥലവും പ്രസ്തുത പാത്രവും ശുദ്ധമായ മണ്ണോടുകൂടി ഏഴ് പ്രാവശ്യം കഴുകൽ നിർബന്ധമാണ്. ഇത് തുഹ്ഫ മുതലായ ഫിഖ്ഹിന്റെ കിതാ ബുകളിൽ നിന്ന് വ്യക്തമാകുന്നതാണ്. നജ്സിന്റെ രണ്ട് മുടിക്ക് അഫ്വ്( വിടുതി)യുണ്ടെന്ന് പറയുന്നതിൽ നിന്ന് മുഗല്ലസായ(നായ, പന്നി മുത ലായ)നജ്സിന്റെ മുടി ഒഴിവാണെന്ന് തുഹ്ഫ: 1-98ൽ വ്യക്തമാക്കപ്പെട്ടി ട്ടുണ്ട്. എന്നിരിക്കെ പലരുടെയും നമസ്കാരം നാശപ്പെടുത്തുന്നതും മുത നജ്ജിസായ വെള്ളം കുടിപ്പിക്കുന്നതുമായ ഇത്തരം വോയ്സുകൾ വിടു ന്നതിൽ നിന്ന് ആധുനിക സമസ്തക്കാരെ തളച്ചു കെട്ടേണ്ട സമയം അതി ക്രമിച്ചിരിക്കുന്നുവെന്നാണ് നുസ്രത്തിന്റെ പ്രതികരണം.

**452.ചോദ്യം:** ഖുതുബയിൽ അർക്കാനല്ലാത്തവ മുവാലാത്ത് മുറിക്കാത്ത വിധം അനറബിയിൽ കൊണ്ടുവരൽ നല്ലതല്ലാത്തതും ഹറാമില്ലാത്തതു മാണെന്നാണല്ലോ കേരള സംസ്ഥാന ജംഇയ്യത്തുൽ ഉലമായുടെ വാദം. എന്നാൽ അഹ്മദ്കോയ ശാലിയാത്തി അത് ഹറാമാണെന്നു ഫത്വാ നൽകുകയും ആ ഫത്വാ തുർക്കിയിൽ നിന്നു പുറത്തിറങ്ങുന്ന സുന്നി 3, 4 ൽ പ്രസിദ്ധീകരിക്കപ്പെടുകയും ചെയ്തിട്ടുണ്ടല്ലോ. നുസ്രത്ത് എന്തു പറയുന്നു?

**ഉത്തരം:** ഖുതുബ പരിഭാഷ നല്ലതല്ലാത്തതും മുൻകറത്തായ ബിദ് അത്തുമാണെന്നാണ് ബഹു: പഴയ സമസ്ത കേരള ജംഇയ്യത്തുൽ ഉല മായുടെ തീരുമാനം. മർഹും അബുസ്സആദത്ത് അഹ്മദ് കോയശ്ശാലിയാ ത്തി(ന:മ) വഫാത്താകുന്നതുവരെ ബഹു: സമസ്തയിൽ അംഗമായിരു ന്നു. സമസ്ത മേൽ തീരുമാനം പാസ്സാക്കിയ മീഞ്ചന്ത സമ്മേളനത്തിൽ പോലും അദ്ദേഹം പങ്ക് കൊണ്ടിരുന്നു. എന്നിരിക്കെ പ്രസ്തുത തീരുമാ നത്തിനെതിരായ ചോദ്യത്തിൽ പറഞ്ഞ ഫത്വാ ശാഫിഈ മദ്ഹബനു സരിച്ചും മീഞ്ചന്ത തീരുമാനത്തിനു മുമ്പുള്ളതുമാണെങ്കിൽ അദ്ദേഹം ആ ഫത്വായിൽ നിന്നു മടങ്ങിയിട്ടുണ്ടെന്നു വേണം മനസ്സിലാക്കാൻ. അ പ്പോൾ ആ ഫത്വാക്ക് പ്രസക്തിയുമില്ലല്ലോ. പ്രത്യുത മീഞ്ചന്ത തീ രുമാന ത്തിനു ശേഷം ശാഫിഈ മദ്ഹബനുസരിച്ച് അദ്ദേഹം പ്രസ്തുത ഫത്വാ

നൽകിയെന്ന് വെക്കാൻ നിർവ്വാഹമില്ല. കാരണം സമസ്തയോടുള്ള പ്രതി ജ്ഞക്കെതിരായി സമസ്തയിൽ നിന്നുകൊണ്ട് സമസ്തയുടെ തീരുമാ നത്തെ അദ്ദേഹം എതിർത്തുവെന്ന് മഹാനവർകളെ അറിയുന്നവരാരും വിശ്വസിക്കുകയില്ല. ചുരുക്കത്തിൽ പി. മുഹമ്മദ്കുട്ടി മമ്പീതി എഴുതി തുർക്കിയിലേക്കയച്ചു കൊടുത്ത് അവിടെ നിന്ന് പ്രസിദ്ധീകരിക്കുന്ന സു ന്നി: 3,4 ൽ പ്രസിദ്ധീകരിച്ച പ്രസ്തുത ഫത്‌വാ ഹനഫീ മദ്ഹബനുസരി ച്ചാണെന്നു വെക്കാനേ നിവൃത്തിയുള്ളൂ. അഹ്മദ് കോയശ്ശാലിയാത്തി (ന:മ) നാലു മദ്ഹബിലും ഫത്‌വാ കൊടുത്തിരുന്നവരാണെന്ന് പ്രസ്തുത ഫത്‌വായുടെ വിവർത്തനത്തിന്റെ ആമുഖത്തിൽ അതേ സുന്നിയിൽ തന്നെയുണ്ടല്ലോ. ഹനഫീ മദ്ഹബിൽ ഫത്‌വാ നൽകിയിരുന്നതിന്റെ പേരിൽ ഹൈദരാബാദ് നൈസാമിന്റെ വക മാസാന്തം നല്ലൊരു സംഖ്യ ശാലിയാത്തിക്ക് 'ഖസീഫ' ലഭിച്ചിരുന്നു. അതുകൊണ്ടത്രെ പ്രസ്തുത സുന്നിയിൽ ഫത്‌വായുടെ ആമുഖത്തിൽതന്നെ മഹാനവർകളെ മുഫ്തി നൈസാം (ഹൈദരാബാദ്) എന്ന് വിശേഷിപ്പിച്ചത്. ഖുതുബയിൽ ഇതര ഭാഷ ഉപയോഗിക്കൽ തെറ്റാണെന്ന് വ്യക്തമാക്കുന്ന ശൈഖ് അബ്ദുൽ ഹയ്യ്, അശ്ശൈഖ് ബഹ്റുൽ ഉലൂം, മുഫ്തി മഹ്മൂദ് തുടങ്ങയ ഹനഫീ പണ്ഡിതന്മാരുടെ ഉദ്ധരണികളാണ് പരിഭാഷ ഹറാമാണെന്നതിന് പ്രസ്തുത ഫത്‌വായിൽ തെളിവായി ഉദ്ധരിച്ചിരിക്കുന്നത് തന്നെ ആ ഫത്‌വാ ഹനഫീ മദ്ഹബനുസരിച്ചാണെന്നതിന് മതിയായ തെളിവാണ്.

**453. ചോദ്യം:** നേഗസ് ചക്രവർത്തിയുടെ കൊട്ടാരത്തിൽ എത്തിച്ചേർന്ന അഭയാർത്ഥി സംഘത്തെ പ്രതിനിധീകരിച്ച് സംസാരിക്കാൻ വേണ്ടി ഹ: ജഅ്ഫർ(റ) കൊട്ടാരത്തിൽ പ്രവേശിച്ചത് ഇസ്‌ലാമിക സലാം ചൊല്ലി ക്കൊണ്ടായിരുന്നുവെന്നു സുന്നത്ത് പബ്ലിക്കേഷൻസ് പ്രസിദ്ധീകരിച്ച 'സ്വഹാബത്തിന്റെ ആത്മവീര്യം' എന്ന ഗ്രന്ഥത്തിൽ എഴുതിക്കണ്ടു. അപ്പോൾ മുസ്‌ലിമല്ലാത്ത(കൃസ്ത്യാനിയായ) രാജാവിനോടു സലാം പറ ഞ്ഞിട്ടുണ്ടെങ്കിൽ ഇന്നത്തെ അമുസ്‌ലിംകളോടു നമുക്കും സലാം പറ ഞ്ഞുകൂടെയോ?

**ഉത്തരം:** നേഗസ് ചക്രവർത്തി(അസ്ഹമത്ത്) മുമ്പ് ഒരു യഥാർത്ഥ കൃസ്ത്യാനിയും പിന്നീട് നബി(സ)യെക്കൊണ്ട് വിശ്വസിക്കുകയും ത ന്മൂലം അദ്ദേഹം മരണമടഞ്ഞ വാർത്തയറിഞ്ഞപ്പോൾ റസൂൽ(സ) മയ്യി ത്തു നമസ്കരിക്കുകയും ചെയ്ത മഹാനാണ്. ഒരു നിലയിലും കുഫ്റ്(അ വിശ്വാസം) അദ്ദേഹത്തെ തീണ്ടുകപോലും ചെയ്തിട്ടില്ല. ആ നിലക്ക് ജഅ്ഫർ(റ) അദ്ദേഹത്തിനു സലാം ചൊല്ലിയെങ്കിൽ അതിനെ അടിസ്ഥാ നമാക്കി നമ്മുടെ നാട്ടിലെ അമുസ്‌ലിംകൾക്ക് സലാം ചൊല്ലാവതല്ല.

**454. ചോദ്യം:** ഔലിയാക്കളോട് തക്‌ലീഫില്ലെന്ന് ചിലർ പറയുന്നു. അതു ശരിയാണോ?

**ഉത്തരം:** പ്രായപൂർത്തിയെത്തിയ വിശേഷ ബുദ്ധിയുള്ള എല്ലാവ

രോടും തക്ലീഫുണ്ട്. വിശേഷബുദ്ധി നീങ്ങിയവരോടു തക്ലീഫുണ്ടാവുകയില്ല. വിവിധകാരണങ്ങൾ കൊണ്ടും ബുദ്ധി നീങ്ങും. അതിൽപെട്ട ഒന്നാണ് കൂടുതൽ പ്രേമം. അല്ലാഹുവിനോടു കൂടുതൽ പ്രേമമുള്ള ഔലിയാക്കളിൽപെട്ട ചിലർക്ക് ബുദ്ധി നീങ്ങും. അവർക്കത്രെ 'മജ്ദൂബുകൾ' എന്നു പറയപ്പെടുന്നത്. ആ അവസരത്തിൽ അവർക്ക് തക്ലീഫുണ്ടായിരിക്കയില്ല.

**455. ചോദ്യം:** ഒരു ഇമാമും ഒരു മഅ്മൂമും ജമാഅത്തായി നിസ്കകരിക്കുമ്പോൾ വേറെ രണ്ടാൾ ഒന്നിച്ചു വന്നാൽ അവർ ഇരുവരും എവിടെ നിൽക്കണം?

**ഉത്തരം:** അവർ രണ്ടുപേരും ഇമാമിന്റെ പിന്നിൽ നിൽക്കുകയാണു വേണ്ടത്. ഈ വസ്തുത തുഹ്ഫ: 2-306ൽ നിന്നു മനസ്സിലാക്കാം.

**456.ചോദ്യം:** സുന്നീവോയ്സ് പു: 3, ല: 7ൽ ഒരാൾ ഫജ്റിനു മുമ്പ് ഒരു നൂൽ വിഴുങ്ങുകയും അതിന്റെ ഒരു ഭാഗം ആമാശയത്തിലും മറുഭാഗം പുറത്തേക്ക് തൂങ്ങിയും നിൽക്കുന്നു. അതേ നില ഫജ്റിനു ശേഷവും തുടർന്നാൽ അവന്റെ നമസ്കാരത്തിന്റെയും നോമ്പിന്റെയും സ്ഥിതിയെന്ത്? എന്ന ചോദ്യത്തിന് ഇങ്ങനെ മറുപടി എഴുതിക്കണ്ടു. ഫജ്റ് വെളിവായതിനു ശേഷം പുറത്തേക്കു തൂങ്ങിനിൽക്കുന്ന ഭാഗം വിഴുന്ന പക്ഷം, നോമ്പു മുറിയും. പക്ഷേ വിഷമമുണ്ടെങ്കിൽ വിഴുങ്ങൾ കുറ്റകരമല്ല. നോമ്പു ഖളാ വീട്ടുകയും വേണം. അകത്തും പുറത്തുമുള്ള നിൽപ്പ് നമസ്കാരത്തിനും നോമ്പിനും തകരാറില്ല എന്ന്. സുന്നീവോയ്സ് പു: 3 ല: 10ൽ അതിന്റെ വിശദീകരണമായി ആമാശയത്തിൽ നജസുണ്ടായിരിക്കുകയും നൂലിന്റെ അറ്റം അതിൽ തൊടുകയും ചെയ്താൽ നമസ്കാരവും നോമ്പും ബാത്വിലാകുന്നതാണ് എന്നും എഴുതിക്കാണുകയുണ്ടായി. ഒരു വിശദീകരണം നൽകുമല്ലോ?

**ഉത്തരം:** വോയ്സിന്റെ മറുപടിയെക്കുറിച്ചും വിശദീകരണത്തെക്കുറിച്ചും പരാമർശിക്കുന്നതിന് മുമ്പ് പ്രസ്തുത വിഷയം ഫുഖഹാഅ് വിവരിച്ചതിങ്ങനെ എന്ന് പറയാം.

നോമ്പിന്റെ രാത്രിയിൽ ഒരാൾ ഒരു നൂൽ വിഴുങ്ങി. അതിന്റെ ഒരറ്റം ആമാശയത്തിലെത്തുകയും മറ്റേ അറ്റം പുറത്തേക്കു തൂങ്ങി നിൽക്കുകയും ചെയ്തു. ഫജ്റ് വെളിവായ ശേഷം ആ പുറത്തേക്കു തൂങ്ങിനിൽക്കുന്ന ഭാഗവും കൂടി വിഴുങ്ങുകയോ വിഴുങ്ങിയ നൂൽ പുറത്തേക്കു വലിച്ചെടുക്കകയോ ചെയ്താൽ നോമ്പു മുറിയും. അതേ നിലയിൽ തന്നെ നിർത്തി നമസ്കരിച്ചാൽ ആ നമസ്കാരം സാധുവാകുകയുമില്ല. ഈ വസ്തുതയും നോമ്പു മുറിയാതെ നോമ്പുമുറിയാതെ രക്ഷപ്പെടാനുള്ള മാർഗ്ഗവും ഇആനത്ത് 2-277ൽ നിന്നും തുഹ്ഫ:1-295ൽ നിന്നും ഗ്രഹിക്കാവുന്നതാണ്. 281-ാം ചോദ്യം അത് വിവരിച്ചിട്ടുമുണ്ട്.

അപ്പോൾ സുന്നീവോയ്സ് പു: 3, ല: 7ൽ അകത്തും പുറത്തുമായുള്ളനിൽപ്പിൽ നമസ്കാരത്തിനു തകരാറില്ല.... എന്ന് എഴുതിയത് തനി പിശകാണ്. വിശദീകരണത്തിൽ നോമ്പുബാത്വിലാകുമെന്നെഴുതിയതും അപ്രകാരം പിഴവാണ്. പ്രസ്തുത വിശദീകരണത്തിൽ ആമാശയത്തിൽ നജസുണ്ടായിരിക്കുകയും അതിൽ നൂലിന്റെ അറ്റം തൊടുകയും ചെയ്താൽ എന്ന് പ്രസ്താവിച്ചതിൽ നിന്ന് ആമാശയത്തിൽ നജസല്ലാത്ത മറ്റു വല്ലതുമുണ്ടെന്ന് ഗ്രാഹ്യമാവുന്നതിനാൽ അതും ശരിയല്ല. കാരണം, ആമാശയത്തിൽ നജസല്ലാതെ മറ്റൊന്നുമില്ലതന്നെ. പക്ഷേ, ആമാശയത്തിലുള്ളതിന് നജസിന്റെ വിധി ലഭിക്കണമെങ്കിൽ പുറത്തുള്ള ഒരു വസ്തു ആമാശയത്തിൽ ഉള്ളതിനോട് ചേർന്നിരിക്കണം. ഈ മസ്അലയിൽ പുറത്തുള്ള നൂൽ പോലെ. തുഹ്ഫ: 1-298നോക്കുക.

വോയ്സിന്റെ ഇത്തരം മറുപടികളും വിശദീകരണങ്ങളും കേൾക്കുമ്പോൾ ഒരു കഥയാണ് ഓർമ്മ വരുന്നത്. മുമ്പ് കാലങ്ങളിൽ നീളൻകുപ്പായവും തൊപ്പിയും ധരിച്ച് തട്ടിപ്പിനായി ചിലർ വേഷം കെട്ടാറുണ്ടായിരുന്നു. ചിലർ മൗലവിമാരായിട്ടാണെങ്കിൽ ചിലർ തങ്ങന്മാരായിട്ട്. ഒരിക്കൽ ഒരു വിരുതൻ ഒരു ചുമട്ടുകാരനെയും കൂട്ടി ഈ വഴിക്കു തിരിഞ്ഞു. ചുമട്ടുകാരനോടു ചോദിക്കുകയാണ്. 'തങ്ങയോ മോലിയോ' ആവേണ്ടത്? തങ്ങളായോ മുസ്‌ലിയാരായോ അഭിനയിക്കേണ്ടത് എന്നർത്ഥം. ''തങ്ങയാവുകയാണു നല്ലത്. ചുമട്ടുകാരൻ: അല്ല മോലിയാവുക.'' തട്ടിപ്പുകാരൻ പറഞ്ഞു നടന്നു. അന്നൊരു വെള്ളിയാഴ്ചയാണ്. അവർ ജുമുഅക്ക് ഒരു പള്ളിയിൽ ചെന്നു. ഖത്തീബിന്റെ പേരിൽ നാട്ടുകാർ വഴക്കടിച്ചതിനാൽ അന്ന് ഖുതുബ നിർവ്വഹിക്കാൻ പള്ളിഭാരവാഹികൾ ആളെ തിരയുന്ന നല്ല തകൃതിയിലാണ് ഇവർ എത്തിച്ചേർന്നത്. തേടിയ വള്ളി കാലിൽ ചുറ്റിയ മട്ടിൽ അവർ ചോദിച്ചു. തങ്ങളോ മുസ്‌ലിയാരോ? മുസ്‌ലിയാരാണ്. അവർ ഉത്തരം പറഞ്ഞു. അന്നത്തെ ഖുതുബ നിർവ്വഹിക്കാൻ ഈ അഭിനയ മുസ്‌ലിയാരെ അവർ നിർബന്ധിച്ചു. ഖുർആൻ നടത്തി ഓതാൻ തന്നെ സാധിക്കാത്ത ഇവൻ മിമ്പറിൽ കേറി വായിക്കാൻ തുടങ്ങി. അലിഫിന് അ. ലാമിന് കെട്ട്= അൽ, ഹാക്ക്, ഹാ, മീമിന് കെട്ട്=ഹം =അൽഹം.... ഇത്രയുമായപ്പോഴേക്ക് ഈ തട്ടിപ്പുമോലനയെ നാട്ടുകാർ മിമ്പറിൽ നിന്ന് വലിച്ചിട്ട് പൊതിരെ തല്ലി. ഓടിയപ്പോൾ ചുമട്ടുകാരൻ പറയുകയാണ്. ''അപ്പളും ഞാമ്പറഞ്ഞില്ലേ തങ്ങയായാമതി, മോലിയാവേണ്ടന്ന്!''

ഇത് പോലെ സുന്നീവോയ്സിനോട് പറയാൻ തോന്നുകയാണ്. സംഘടനാ പ്രവർത്തനങ്ങളും തെരഞ്ഞെടുപ്പ് കാര്യവും വിവരിക്കുകയാണ് നിങ്ങൾക്കുത്തമം. ശർഇന്റെ വിധികൾ നിങ്ങൾ പറായാതിരുന്നാൽ മതിയായിരുന്നു. ഇത്തരം ജാള്യത നിറഞ്ഞ ഫത്‌വാകൾ കാണുമ്പോൾ അത് ആധുനിക സമസ്തയുടെ വോയ്സിലാണെന്നു വച്ച് സത്യം മൂടിവയ്ക്കാനൊക്കുകയില്ല. സത്യം തുറന്നു പറയുമ്പോൾ നിങ്ങൾ കലിതുള്ളു

വാനും പറയുന്നവരെ കുതിര കേറാനും ഒരുമ്പെട്ടിട്ടു കാര്യമില്ല. മുമ്പു നായരോമത്തിന്റെ മസ്അല നിങ്ങൾ പറഞ്ഞതും(461-ാം ചോദ്യം നോക്കുക) പിന്നീട് അതിന് ഒരു തിരുത്ത് നൽകിനോക്കിയതും അതിന്റെ യാഥാർത്ഥ്യം നുസ്രത്ത് വിവരിച്ചപ്പോൾ വണ്ടൂരിൽ നിന്നു പുറപ്പെടുന്ന ഈ പത്രത്തെ നിങ്ങൾ കുതിരകേറിയതും മറക്കാൻ കാലമായിട്ടില്ലല്ലോ.

**457. ചോദ്യം:** ഒരാൾ ഒരു സ്ത്രീയെ വിവാഹം ചെയ്തു. അവർ തമ്മിൽ ഇണചേരുന്നതിനു മുമ്പ് ഭർത്താവ് മരിച്ചു എന്നാൽ ആ സ്ത്രീ ഇദ്ദ ഇരിക്കേണ്ടതുണ്ടോ?

**ഉത്തരം:** നാലുമാസവും പത്തുദിവസവും ഇദ്ദ ഇരിക്കണം.തുഹ്ഫ: 8-250

**458. ചോദ്യം:** ഖുതുബ ഓതുന്ന ആൾക്ക് ശുദ്ധിയുണ്ടായിരിക്കൽ ശർത്വാണല്ലോ. എന്നാൽ ഖുതുബ ഓതുന്ന മദ്ധ്യേ ഖത്തീബിന്റെ വുസു മുറിഞ്ഞാൽ അദ്ദേഹം എന്ത് ചെയ്യണം?

**ഉത്തരം:** വുസു എടുത്ത് ഖുതുബ: ആദ്യം മുതൽ വീണ്ടും തുടങ്ങുകയോ അല്ലെങ്കിൽ ഖുതുബ ആദ്യം മുതൽകേട്ട ശുദ്ധിയുള്ള മറ്റൊരാളെ പ്രനിധിയാക്കുകയോ ചെയ്യേണ്ടതാണ്. തുഹ്ഫ: 2-458

**459.ചോദ്യം:** ഒരു ഭാര്യയും ഭർത്താവും മുർത്തദ്ദായി. പിന്നീട് അവർ രണ്ടുപേരും ഇസ്ലാമിലേക്കു വന്നു. എന്നാൽ പിന്നീട് അവർ നിക്കാഹ് പുതുക്കേണ്ടതുണ്ടോ?

**ഉത്തരം:** അവരിരുവരും സംഭോഗം ചെയ്തതിനു ശേഷം മുർത്തദ്ദാവുകയും ഇദ്ദയുടെ കാലത്ത് അവർ ഇസ്ലാമിലേക്കു മടങ്ങുകയും ചെയ്താൽ നിക്കാഹ് പുതുക്കേണ്ടതില്ല. ഇദ്ദയുടെ കാലത്ത് മടങ്ങി വരാതിരിക്കുകയും സംഭോഗത്തിനു മുമ്പ് മുർത്തദ്ദാവുകയോ ചെയ്താൽ മുർതദ്ദായത് മുതൽക്കു തന്നെ അവരുടെ നിക്കാഹ് ബന്ധം വേർപ്പെട്ടതായി ഗണിക്കപ്പെടുന്നതാണ്. തുഹ്ഫ: 7-327,28. നിക്കാഹ് ബന്ധം വേർപ്പെട്ടവർ ഇസ്ലാമിലേക്കു വന്ന ശേഷവും ഭാര്യഭർത്താക്കളായി ജീവിക്കണമെന്നാഗ്രഹമുണ്ടെങ്കിൽ നിക്കാഹ് പുതുക്കേണ്ടതാണ്.

**460. ചോദ്യം:** ജനാബത്തുകാരൻ കുളിക്കുന്നതിനു മുമ്പ് നഖം മുറിക്കുവാനോ മുടിവെട്ടാനോ പാടുണ്ടോ?

**ഉത്തരം:** ഇവ സുന്നത്തിനു വിരുദ്ധമാണ്. തുഹ്ഫ: 1-284

**461. ചോദ്യം:** റംസാൻ മാസത്തിൽ മരണപ്പെട്ട ഒരാളിന് പകൽ സമയം മണവസ്തു പൂശൽ സുന്നത്തുണ്ടോ? തെളിവു സഹിതം മറുപടി തന്നാലും?

**ഉത്തരം:** കഫൻ പുടയിലും മറ്റും വാസന ദ്രവ്യം ഉപയോഗിക്കൽ സുന്നത്തുണ്ട്. ശർവാനി: 3-411

**462. ചോദ്യം:** മുഹ്‌യിദ്ദീൻ മാലയിൽ നിലയെ കൊടുപ്പാനും "നിലയെ കളവാനും നായനവർക്കനുവാദം കൊടുത്തോവർ" എന്നുണ്ടല്ലോ. എന്നാൽ പരിശുദ്ധ ഖുർആനിൽ നീ(അല്ലാഹു) ഉദ്ദേശിച്ചവരിൽ നിന്നും അധികാരത്തെ നീ നീക്കുകയും നീ ഉദ്ദേശിച്ചവരെ നീ യോഗ്യരാക്കുകയും ചെയ്യുമെന്നുണ്ടല്ലോ. ഇവ രണ്ടും തമ്മിൽ എതിരല്ലേ?

**ഉത്തരം:** അവ രണ്ടും തമ്മിൽ എതിരല്ല. നീ ഉദ്ദേശിച്ചവരിൽ നിന്ന് അധികാരത്തെ നീ നീക്കുകയും നീ ഉദ്ദേശിച്ചവനെ നിയോഗിക്കുകയും ചെയ്യും എന്ന വിശുദ്ധ വാക്യത്തിൽ നിന്ന് ഏതൊരാളെയും യോഗ്യനാക്കാനും അധികാര നിഷ്കാസിതനാക്കാനുമുള്ള അധികാരം അല്ലാഹുവിനാണെന്ന് വ്യക്തമാണ്. അതനുസരിച്ചാണ് നിലയെ കളയാനും നിലയെ കൊടുക്കാനുമുള്ള അധികാരം നൽകിക്കൊണ്ട് മഹ്‌യിദ്ദീൻ ശൈഖ്(റ)നെ അല്ലാഹു യോഗ്യനാക്കിയത്.

**463. ചോദ്യം:** ചില ജുമുഅത്ത് പള്ളികളിൽ ഇമാം മിഹ്റാബിൽ നിന്നാൽ മിമ്പർകൊണ്ട് ആദ്യത്തെ സ്വഫ് മുറിഞ്ഞുപോകുന്നു. അതേസമയം മിഹ്റാബിൽ നിന്നു ഇറങ്ങി നിന്ന് നമസ്കരിക്കുമ്പോൾ ആദ്യത്തെ സ്വഫ് മുറിയുന്നുമില്ല. കൂടാതെ ഇങ്ങനെ ഇറങ്ങി നിൽക്കുന്നതു കൊണ്ട് ജമാഅത്തിനു യാതൊരു അസൗകര്യവും വരുന്നില്ല. ഈ സ്ഥിതിക്ക് ആദ്യ സ്വഫ് മുറിയാത്ത തരത്തിൽ ഇമാം മിഹ്റാബിൽ നിന്നു ഇറങ്ങി നിസ്കരിക്കുകയോ അതല്ല, മിഹ്റാബിൽ തന്നെ നിന്ന് നമസ്കരിക്കുകയോ ഏതാണ് ഏറ്റവും ശ്രേഷ്ടമായത്? ലക്ഷ്യസഹിതം മറുപടി തരുമെന്നു വിശ്വസിക്കുന്നു.

**ഉത്തരം:** പള്ളിയുടെ മിഹ്റാബുകൾക്ക് അതിന്റെ ഇതര സ്ഥലങ്ങളേക്കാൾ ശ്രേഷ്ഠതയില്ല. ഉണ്ടെന്ന് ഇബ്നുൽ ഇമാദ്(റ) പറഞ്ഞിട്ടുണ്ടെങ്കിലും ഇമാം ഇബ്നുഹജർ(റ) ആ അഭിപ്രായത്തെ ദുർബലപ്പെടുത്തിയിരിക്കുന്നു. കുർദി. 1-177 നോക്കുക. പള്ളിയിലെ മിമ്പർ, തൂൺപോലൊത്തത് ആദ്യത്തെ സ്വഫിനെ മുറിക്കുകയില്ല എന്ന അഭിപ്രായമാണ് പ്രബലവും മൻഖൂലുമെന്ന് ഇബ്നുഹജർ(റ) തന്റെ ഫതാവൽ കുബ്റാ 1-199ൽ വ്യക്തമാക്കിയിട്ടുണ്ടെങ്കിലും അവകൊണ്ട് സ്വഫ് മുറിയുമെന്ന് ഇമാം ഗസ്സാലി(റ) ഇഹ്‌യാ 1-119ൽ പറഞ്ഞിട്ടുണ്ട്. അതുപോലെ ബിഗ്‌യ:68-ാം പേജിലും കാണാം. അപ്പോൾ ഇമാം മിഹ്റാബിൽ നിന്ന് നമസ്കരിക്കുമ്പോൾ മിമ്പർ മുതലായത് ഇമാമിനോട് തൊട്ടടുത്ത സ്വഫിനിടയിൽ വരുന്നതായാൽ പ്രസ്തുത സ്വഫ് ഫുഖഹാക്കളുടെ ഏകകണ്ഠമായ അഭിപ്രായമനുസരിച്ച് ഉൽകൃഷ്ടമായ സ്വഫ് അവ്വൽ(ആദ്യത്തെ സ്വഫ്) ആവുകയില്ല. പ്രത്യുത ഇമാം മിഹ്റാബിൽ നിന്നിറങ്ങി നിൽക്കുമ്പോൾ സ്വഫിനിടയിൽ മിമ്പർ മുതലായവ ഇല്ലാതാകുന്നതിനാൽ ആ സ്വഫ് ഫുഖഹാക്കളിൽ ആരുടെ അഭിപ്രായമനുസരിച്ചും ഒന്നാം സ്വഫാകുന്നതും സ്വഫ് മുറിയുക എന്ന കറാഹത്ത് ഇല്ലാത്തതുകൊണ്ട് ജമാഅത്തിന്റെ പ്രതി

ഫലം നിരാക്ഷേപം ലഭിക്കുന്നതുമാണ്. ഇമാം മിഹ്റാബിൽ തന്നെ നിൽക്കുന്നേടത്ത് മിമ്പർ, തൂൺ മുതലായതുകൊണ്ട് സ്വഫ് മുറിയുമെന്ന ഇമാം ഗസ്സാലി(റ) മുതലായവരുടെ അഭിപ്രായമനുസരിച്ച് ജമാഅത്തിന്റെ പ്രതിഫലം ലഭ്യമല്ല. അതിനാൽ ചോദ്യത്തിൽ പറഞ്ഞ പള്ളികളിൽ ഇമാം മിഹ്റാബിൽ നിന്നിറങ്ങി നിന്നുകൊണ്ട് നമസ്കരിക്കലാണ് ഉത്തമം. കാരണം ഇങ്ങനെ വരുമ്പോൾ ആരുടെ അഭിപ്രായത്തിലും സ്വഫ് മുറിയുന്നില്ലല്ലോ. മിഹ്റാബും ഇതര സ്ഥലങ്ങളും ഒരുപോലെയാണെന്ന് മുമ്പ് പറഞ്ഞതിനാൽ ഈ സന്ദർഭത്തിൽ ഇമാമിന് മിഹ്റാബിൽ നിൽക്കുന്ന ശ്രേഷ്ടത നഷ്ടപ്പെട്ടുവെന്ന് കരുതാനുമില്ല. അതുകൊണ്ടു തന്നെയായിരിക്കണം മിക്കപള്ളികളിലും ജുമുഅ തുടങ്ങിയ ബുദ്ധിമുട്ടുള്ള അവസരങ്ങൾ കഴിച്ച് ബാക്കി സമയങ്ങളിൽ ഇമാം മിഹ്റാബിൽ നിന്നിറങ്ങി നിൽക്കൽ പതിവായി നടന്നുവരുന്നതും. പണ്ഡിതന്മാർ ആരും അതിനെ എതിർക്കാത്തതും. തൂൺകൊണ്ട് സ്വഫ് മുറിയുന്ന സന്ദർഭത്തിൽ അതില്ലാതാക്കാൻ സാധിക്കുമെങ്കിൽ അങ്ങനെ ചെയ്യുകയാണുത്തമമെന്ന് ഇമാം മുഹമ്മദ് സ്വാലിഹ് റഈസ്(റ) തന്റെ ഫതാവാ(ഫതാവൽ കുർദി പഴയ പതിപ്പിന്റെ വക്കിൽ പേ:42)ൽ പ്രസ്താവിച്ചത് ശ്രദ്ധേയമാണ്.

ഇനി മിഹ്റാബിന് ഇതര സ്ഥലങ്ങളേക്കാൾ സ്ഥാനമുണ്ടെന്നുള്ള ബലഹീനമായ അഭിപ്രായമനുസരിച്ചും പ്രസ്തുത പള്ളികളിൽ ഇമാം മിഹ്റാബിൽ നിന്നിറങ്ങി നിന്ന് നമസ്കരിക്കുകയാണ് ഉത്തമം. എന്തുകൊണ്ടെന്നാൽ ഈ അഭിപ്രായമനുസരിച്ച് ഇമാം മിഹ്റാബ് വിട്ടിറങ്ങുന്നത് ഒരു അഫ്സലിനെ ഉപേക്ഷിക്കലേ ആവുന്നുള്ളൂ.അതാണങ്കിൽ കറാഹത്തല്ലതാനും. കുർദി:1-89നോക്കുക. അത് ഫുഖാഹക്കളിൽ ആരുടെ അഭിപ്രായമനുസരിച്ചും ജമാഅത്തിന്റെ പ്രതിഫലം നഷ്ടപ്പെടുത്തുന്നുമില്ല. മറിച്ച് മിമ്പർ, തൂൺ മുതലായത് കൊണ്ട് സ്വഫ് മുറിയുമെന്ന ളഈഫായ അഭിപ്രായമനുസരിച്ച് ഇമാം മിഹ്റാബിൽ നിന്നു കൊണ്ട് സ്വഫ് മുറിക്കൽ കറാഹത്തും ജമാഅത്തിന്റെ പ്രതിഫലം നഷ്ടപ്പടുത്തുന്നതുമത്രെ. അപ്പോൾ ജമാഅത്തിനു ഭംഗം വരുത്താത്ത അഫ്സലിനെ ഒഴിക്കൽ വന്നുകൂടിയാലും ഭംഗമുണ്ടാകുന്ന കറാഹത്ത് ഒഴിക്കുകയാണുത്തമമെന്ന് പറയേണ്ടതില്ലല്ലോ.

**464. ചോദ്യം:** ഒരാൾ ഉപയോഗിക്കാൻ വേണ്ടി എന്ന് വ്യക്തമാക്കി പറഞ്ഞുകൊണ്ട് സാക്ഷികൾ മുഖേന ഒരു സ്വർണ്ണ പണ്ടം പണയമായി വാങ്ങി. കുറച്ചുകാലം കഴിഞ്ഞു പണ്ടത്തിന്റെ ഉടമ പണയ സംഖ്യയുമായി ചെന്നപ്പോൾ "നിന്റെ പണ്ടം ഞാൻ തന്ന സംഖ്യക്കു മാത്രമേ വിലവരൂ" എന്ന് പറഞ്ഞുകൊണ്ട് ധിക്കാരമായി പണ്ടം കൈവശപ്പെടുത്തി. ഉടമക്കാരൻ വക്കീൽ നോട്ടീസയച്ചു കോടതിൽ കേസ് കൊടുക്കാൻ ഒരുങ്ങിയപ്പോൾ ഞാൻ അങ്ങനെ ഒരു പണ്ടം പണയമായി വാങ്ങിയിട്ടേയില്ലെന്ന് കളവായി മറുപടി നോട്ടീസയച്ചു. പിന്നീട് മദ്ധ്യസ്ഥന്മാരിടപെട്ട് പണ്ടം മട

ക്കിക്കൊടുപ്പിക്കാൻ ശ്രമിച്ചപ്പോൾ അത് ഉരുക്കിമാറ്റിപ്പോയെന്ന് തീർത്തു പറഞ്ഞതിനാൽ കുറച്ചു പണം കൂടി മേപ്പടിയാളിൽ നിന്ന് വാങ്ങിക്കൊടുത്തുകൊണ്ടു പണ്ടമുടമയെ സമാധാനിപ്പിച്ചുവെങ്കിലും ഈ മദ്ധ്യസ്ഥം കഴിഞ്ഞു പിരിഞ്ഞ ഉടൻ മറ്റു ചിലരോട് "പണ്ടം എന്റെ കൈവശമുണ്ട്. ഞാൻ അത് കൊടുക്കുകയില്ലെന്ന്" വ്യക്തമായിത്തന്നെ പറഞ്ഞു. ഇത്തരം ക്രിയകളെല്ലാം ചെയ്ത വ്യക്തിയെ ഖതീബായി നിയമിക്കാൻ പറ്റുമോ? ഇമാമായി നിർത്തിയാൽ തുടർന്നു നിസ്കരിച്ചവരുടെ നമസ്കാരം ശരിയാകുമോ? മറുപടി വ്യക്തമാക്കിയാലും.

**ഉത്തരം:** ചോദ്യത്തിൽ പറഞ്ഞ പ്രവൃത്തികൾ ചെയ്ത പ്രസ്തുത വ്യക്തി അമാനത്തിൽ (വിശ്വസിച്ചേൽപ്പിക്കപ്പെട്ട കാര്യം) കൃത്രിമം ചെയ്തിരിക്കുന്നുവെന്നതിൽ സംശയമില്ല. അങ്ങനെ ചെയ്യൽ കബീറത്ത് (വൻദോഷം)ആണ്. സവാജിർ: 1-216 നോക്കുക. കബീറത്ത് പ്രവൃത്തിക്കുന്നവർ ഫാസിഖാണ്. തുഹ്ഫ 10.213 ഫാസിഖിനെ തുടർന്ന് നമസ്കരിക്കൽ കറാഹത്തുമാണ്. തുഹ്ഫ 2-294. എന്ന് തന്നെയുമല്ല, സ്വലാഹിന്റെയും ഖൈറിന്റെയും അഹ്‌ലുകാർക്ക് അവനെ തുടർന്ന് നമസ്കരിക്കൽ ഹറാമാണെന്ന് ബുജൈരിമിയിൽ വ്യക്തമാക്കപ്പെട്ടിട്ടുണ്ട്. ഇങ്ങിനെയുള്ള ഫാസിഖിനെ വെള്ളിയാഴ്ചയും മറ്റും ഇമാമായി നമസ്കരിക്കാൻ നിശ്ചയിക്കൽ ഇമാമിനും അമാമിന്റെ പ്രതിനിധിക്കും പള്ളിയുടെ നാളിറിനും ഹറാമാണെന്ന് തുഹ്ഫ: 2. 295 ൽ നിന്ന് വ്യക്തമാകും.

പ്രസ്തുത വ്യക്തിയെ ഇമാമായി നിർത്തിയാൽ തുടർന്നവരുടെ നമസ്കാരം ശരിയാവുമെങ്കിലും തുടരൽ കറാഹത്തുള്ളത് കൊണ്ട് ജമാഅത്തിന്റെ ശ്രേഷ്ഠതയും പ്രതിഫലവും നഷ്ടപ്പെടുന്നതാണ്. തുഹ്ഫ: 2-301

**465. ചോദ്യം:** വെള്ളമില്ലാത്ത ആഴമേറിയ കിണറ്റിൽ ഒരാൾ വീണ് മരിക്കുകയും മയ്യിത്തിനെ പുറത്തെടുക്കാൻ കഴിയാതാവുകയും ചെയ്താൽ എങ്ങിനെയാണ് ആ മയ്യിത്തിനെ കുളിപ്പിക്കുകയും നമസ്കരിക്കുകയും ചെയ്യുക?

**ഉത്തരം:** ഒരു നിലയിലും പുറത്തെടുക്കാൻ സാധിക്കാതെ വന്നാൽ കുളിപ്പിക്കേണ്ടതും നമസ്കരിക്കേണ്ടതുമില്ല. തുഹ്ഫ: 3-489.

**466. ചോദ്യം:** ഇക്കഴിഞ്ഞ 16-2-80ന് ഇവിടെ (മാണ്ഡ്യ) ഗ്രഹണ നമസ്കാരം നടത്തി. ആദ്യ റക്അത്തിൽ ഫാതിഃഹക്കുശേഷം അൽബഖറയിൽ നിന്നുള്ള 100 ആയത്തോളവും സൂറത്തു സജദ എന്നിങ്ങനെയും രണ്ടാം റക്അത്തിൽ സൂറത്തുദ്ദുഖാൻ, സൂറത്തിൽ ജിന്ന് എന്നിങ്ങനെയും ഓതി. റുകൂഅ്, സുജൂദ് എന്നിവയിൽ സാധാരണ ചൊല്ലി വരാറുള്ള തസ്ബീഹുകൾ 75,60,50,40 എന്നീ പ്രകാരവും ചൊല്ലി നമസ്കാരം

പൂർത്തിയാക്കി. ഇപ്പോൾ ഇവിടെ ഒരു വിഭാഗം പറയുന്നു. പ്രസ്തുത നമസ്കാരം ശരിയായിട്ടില്ലെന്ന്. കാരണം റുകൂഅ്, ഇഅ്തിദാൽ, രണ്ട് സുജൂദ്, ഇടയിലെ ഇരുത്തം, അത്തഹിയ്യാത്ത്, ഇവ എല്ലാറ്റിലും 33 പ്രാവശ്യം തസ്ബീഹ് നമസ്കാരത്തിൽ ചൊല്ലാറുള്ള സുബ്ഹാനല്ലാ വൽഹംദുലില്ലാ...... എന്ന ദിക്റാണ് ചൊല്ലേണ്ടത് എന്ന്. ഇതിന്റെ യഥാർത്ഥ നിലയൊന്ന് വിശദീകരിച്ചാലും?

**ഉത്തരം:** ഗ്രഹണ നമസ്കാരം ഏറ്റവും ചുരുങ്ങിയത്, പൂർണ്ണമായത്, പരിപൂർണ്ണമായത് എന്നിങ്ങനെ മൂന്ന് രൂപത്തിലാണ്. ഏറ്റവും ചുരുങ്ങിയ രൂപം സുഹ്റ്, സുബ്ഹ്, മുതലായവയുടെ സുന്നത്ത് നമസ്കാരം പോലെ രണ്ട് റക്അത്ത് നമസ്കരിക്കലും പൂർണ്ണമായ രൂപം പ്രസ്തുത രണ്ട് റക്അത്തുകളിൽ റുകൂഅ്, ഖിയാമ് എന്നിവ അധികമാക്കലും പരിപൂർണ്ണ മായ രൂപം അവക്ക് പുറമെ ഖിറാഅത്ത് (ഓതൽ) തസ്ബീഹ് മുതലായവ അധികമാക്കലുമാണ്. ഇത് തുഹ്ഫ മുതലായ ഫിഖ്ഹിന്റെ കിതാബു കളിൽനിന്ന് വ്യക്തമാകും. അപ്പോൾ കൂടുതലാക്കുന്ന തസ്ബീഹ് സാധാരണ സുബ്ഹിന്റെയും സുഹ്റിന്റെയും സുന്നത്തുകളിലുള്ള തസ്ബിഹ് തന്നയാണെന്നതിൽ സംശയമില്ല. അതിനാൽ ചോദ്യത്തിൽ പറഞ്ഞ നമസ്കാരം ശരിയാവാതിരിക്കുന്ന പ്രശ്നമേയില്ല. എന്നാൽ തസ്ബീഹ് നമസ്കാരത്തിൽ ചൊല്ലാറുള്ള സുബ്ഹാനല്ലാ എന്ന തസ്ബീഹ് 33 പ്രാവശ്യം ഗ്രഹണ നമസ്കാരത്തിലും കൊണ്ട് വരികയാണ് വേണ്ടതെന്ന് ശാഫിഈ മദ്ഹബിലെ ഒരു കിതാബിലും കാണ്മാൻ കഴിഞ്ഞിട്ടില്ല.

**467. ചോദ്യം:** സൂര്യ ഗ്രഹണ നമസ്കാരത്തിൽ ഫാതിഹയും സൂറത്തുകളും ജഹ്റാക്കിയാണ് ഓതേണ്ടതെന്ന് ചില പത്രങ്ങളിൽ എഴുതിക്കണ്ടു. അതനുസരിച്ച് ഇയ്യിടെ നടന്ന ഗ്രഹണ നമസ്കാരത്തിൽ ചില ഇമാമുകൾ ജഹ്റാക്കി ഓതുകയും ചെയ്തു. എന്നാൽ സൂര്യഗ്രഹണത്തിൽ 'സിർറാക്കിയാണ്' ഓതേണ്ടതെന്ന് മറ്റു പല പണ്ഡിതൻമാരും പറയുന്നു. സത്യാവസ്ഥ വെളിവാക്കിയാലും?

**ഉത്തരം:** സൂര്യഗ്രഹണ നമസ്കാരത്തിൽ ജഹ്റാക്കി (ഉച്ചത്തിൽ) ഓതുകയാണ് വേണ്ടതെന്ന് ചില പത്രങ്ങളിൽ കണ്ടതും അതനുസരിച്ച് ചിലർ ജഹ്റാക്കി ഓതിയതും ശരിയല്ല. സിർറാക്കി (പതുക്കെ) യാണ് ഓതേണ്ടത്. തുഹ്ഫ: 3.60 ശാഫിഈ മദ്ഹബു പോലെ ഹനഫീ മദ്ഹബിലും മാലികീ മദ്ഹബിലും സിർറാക്കി തന്നെയാണ് ഓതേണ്ടത്. ശറഹുൽ മുഹദ്ദബ് : 5.52

**468. ചോദ്യം:** ഗ്രഹണ നമസ്കാരത്തിന് ശേഷം രണ്ട് ഖുതുബ വേണ്ട, ഒരു ഖുതുബ മതിയെന്ന് ചില പത്രങ്ങളിൽ വായിക്കാനിടയായി. അത് ശരിയാണോ?

ഉത്തരം: ശരിയല്ല. രണ്ട് ഖുതുബഃ സുന്നത്തുണ്ട്. ശറഹുൽ മുഹദ്ദബ്: 5-53.

**469. ചോദ്യം:** ഒരുവൻ മറ്റൊരുവനോട് തുടർന്ന് നമസ്കരിച്ചു. മഅ്മൂമിന്റെ ഫാതിഹ പൂർത്തിയാക്കുന്നതിന്റേയോ അല്ലെങ്കിൽ തുടങ്ങുന്നതിന്റേയോ മുമ്പായി ഇമാം റുകൂഇലേക്ക് പോവുകയും ഉടനെ തന്നെ ഫാതിഹഃ പൂർത്തിയാക്കാതെ മഅ്മൂം ഇമാമിനോടൊപ്പം റുകൂഇൽ പ്രവേശിക്കുകയും ചെയ്തു. പ്രസ്തുത നമസ്കാരം പൂർത്തിയാക്കുന്നതിന് മുമ്പായി രണ്ട് പേരും തമ്മിൽ മുഫാരഖത്ത് (വിട്ടുപിരിയൽ) ഉണ്ടാവുകയോ രണ്ടിലൊരാളുടെ നമസ്കാരം ബാത്വിലാവുകയോ ചെയ്താൽ ഫാതിഹഃ പൂർത്തിയാക്കാത്ത പ്രസ്തുത റക്അത്ത് മഅ്മൂമിന് ഒരു റക്അത്തായി എണ്ണപ്പെടുന്നതിൽ വല്ല തടസ്സവുമുണ്ടോ? മുഫാറഖത്ത് കാരണം കൊണ്ടാണെങ്കിലും അല്ലെങ്കിലും വിധി ഒന്നു തന്നെയാണോ?

**ഉത്തരം:** ഇമാം മഅ്മൂമിന്റെ ഫാതിഹഃ ചുമക്കാൻ തരപ്പെട്ടവനാണെങ്കിൽ ആ റക്അത്തിന്റെ ശേഷം ഇമാമും മഅ്മൂമുമായി വിട്ട് പിരിയുന്നത് കൊണ്ടോ നമസ്കാരം പൂർത്തിയാക്കുന്നതിന് മുമ്പ് ഇമാമിന്റെ നമസ്കാരം ബാത്വിലാകുന്നത് കൊണ്ടോ മഅ്മൂമിന് ആ റക്അത്ത് വകവെക്കപ്പെടുന്നതിന് തടസ്സമില്ല. ഈ വസ്തുത തുഹ്ഫഃ 2-363ൽ നിന്നു ഗ്രഹിക്കാവുന്നതാണ്.

**470. ചോദ്യം:** ഒരു മുസ്‌ലിം യുവാവ് ഒരു അമുസ്‌ലിം സ്ത്രീയെ രജിസ്റ്റർ വിവഹാം ചെയ്തു. അതിൽ ജനിക്കുന്ന കുട്ടിയെ മുസ്ലിമായിട്ടാണോ കണക്കാക്കേണ്ടത്? ഇനി ഇതിന്റെ വിപരീതമായാൽ ( ഒരു അമുസ്‌ലിം യുവാവ് മുസ്‌ലിം സ്ത്രീയെ വിവാഹം ചെയ്തതിൽ ജനിച്ച കുട്ടി)വിധി വ്യത്യാസമുണ്ടോ? പ്രസ്തുത വധുവോ വരനോ പിന്നീട് മുസ്‌ലിമായാൽ നിക്കാഹ് പുതുക്കേണ്ടതുണ്ടോ?

**ഉത്തരം:** ഇന്നു നടത്താറുള്ള രജിസ്റ്റർ വിവാഹം മതദൃഷ്ട്യാ വിവാഹമായി ഗണിക്കപ്പെടുകയില്ല. അതിനാൽ ഒരു മുസ്‌ലിം യുവാവ് രജിസ്റ്റർ വിവാഹം നടത്തിയ അമുസ്‌ലിം യുവതിയിൽ ജനിച്ച കുട്ടി ജാരസന്താനമത്രെ. അപ്പോൾ കുട്ടിയെ അവളിലേക്കാണ് ചേർക്കപ്പെടുക. അതുകൊണ്ട് മുസ്‌ലിമല്ലാത്ത ആ സ്ത്രീയുടെ കുട്ടിയും മുസ്‌ലിമല്ല. അമുസ്‌ലിം യുവാവിന് മുസ്‌ലിം സ്ത്രീയിൽ ജനിച്ച കുട്ടി മുസ്‌ലിമായിരിക്കും. പ്രസ്തുത വധുവും വരനും പിന്നീട് മുസ്‌ലിമായാൽ അവർ ഭാര്യ ഭർത്താക്കൻമാരായി ജീവിക്കണമെന്നുണ്ടെങ്കിൽ ഇസ്‌ലാം മത പ്രകാരമുള്ള നിക്കാഹ് നടത്തേണ്ടതാണ്.

**471. ചോദ്യം:** ഒരു മുസ്‌ലിം ഒരമുസ്‌ലിം സ്ത്രീയെ അവർ ഇസ്‌ലാം മതം സ്വീകരിച്ച ശേഷം വിവാഹം ചെയ്തു. എന്നാൽ അവളുടെ അമുസ്‌ലിം മാതാവിനെ ഈ മുസ്‌ലിം തൊട്ടാൽ വുസു മുറിയുമോ?

**ഉത്തരം:** ഭാര്യാമാതാവ് അമുസ്ലിമായിരുന്നാലും തൊട്ടാൽ വുസൂമുറിയുകയില്ല. ഈ വസ്തുത ഫിഖ്ഹിന്റെ മിക്ക കിതാബുകളിലും വിവരിച്ചിട്ടുണ്ട്.

**472.ചോദ്യം:** സുന്നിവോയസ്. പു. 3 ല. 19 ൽ ജീലാനി ദിനത്തെ കുറിച്ചെഴുതിയ മുഖപ്രസംഗത്തിൽ ഇങ്ങനെ കാണുന്നു. റബീഉൽ അവ്വൽ കഴിഞ്ഞ് "റബീഉൽ ആഖിറിലാണ് നാമിപ്പോഴുള്ളത്. പോയ മാസം ലോകോല്പത്തിക്ക് കാരണ ഭൂതരും അമ്പിയാക്കളുടെ നേതാവുമായ മുഹമ്മദ് റസൂലുല്ലാഹി(സ) യുടെ തിരു ജന്മദിനമാണ് മുസ്ലിം ലോകം കൊണ്ടാടിയിരുന്നതെങ്കിൽ ഔലിയ ശൃംഖലയിൽ അത്യുന്നതനായ ഗൗസുൽ അഅ്സം സുൽഥാൻ മുഹ്യുദ്ദീൻ അബ്ദുൽ ഖാദിർ ജീലാനി (ഖു.സി.) തങ്ങളവർകളുടെ തിരുജന്മദിനമാണ് റബീഉൽ ആഖിർ പതിനൊന്നിന് മുസ്ലിം ലോകം കൊണ്ടാടാൻ പോകുന്നത്." എന്ന്. എന്നാൽ പല പണ്ഡിതൻമാരും ശൈഖ് അവർകളെ പ്രസവിക്കപ്പെട്ടത് റബീഉൽ ആഖിറിലല്ലെന്നും പ്രസ്തുത മാസം കൊണ്ടാടപ്പെടുന്നത് ശൈഖ് (റ) തങ്ങളുടെ ചരമമാസമായതു കൊണ്ടാണെന്നും പറയുന്നു. ഏതാണ് ശരി? ഒന്ന് വ്യക്തമാക്കിയാലും.

**ഉത്തരം:** റസൂലി(സ) ന്റെ ജനനവും വഫാത്തും റബീഉൽ അവ്വൽ മാസത്തിലാണ്.. ശൈഖ് മുഹ്യുദ്ദീൻ(റ)യുടെ ചരമ വാർഷികമാണ് റബീഉൽ ആഖിറിൽ കൊണ്ടാടപ്പെടുന്നത്. റബീഉൽ ആഖിറിലാണ് മഹാനവർകൾ വഫാത്തായത്. അവരുടെ ജനനം, ഹിജ്റ 470-ാം വർഷം റംസാൻ ഒന്നാം രാത്രിയാണ്. ഈ വസ്തുത തഫ്രീജുൽ ഖാത്വിർ തർജുമത്ത് ശൈഖി അബ്ദിൽ ഖാദിർ(റ) എന്ന ഗ്രന്ഥം 12-ാം പേജിലും ഖുർറത്തുൽ അഹ്ബാബ് ഫീമനാഖിബിൽ അഖ്ത്വാബ് എന്ന ഗ്രന്ഥം 8-ാം പേജിലും കാണാം. സാധാരണ നോമ്പുകാർ നോമ്പുമുറിക്കുന്ന സമയത്തല്ലാതെ ശൈഖ് തങ്ങൾ മുലകുടിക്കുകയില്ലായിരുന്നുവെന്നും മഹാനരെ പ്രസവിക്കപ്പെട്ട ആ രാത്രിയിൽ 'കൈലാൻ' എന്ന നാട്ടിൽ ആൺകുട്ടികളെ മാത്രമേ പ്രസവിക്കപ്പെട്ടിട്ടുള്ളുവെന്നും അവരെല്ലാവരും പിൽക്കാലത്ത് ഔലിയാക്കളായിരുന്നവെന്നും ഖുർറത്തുൽ അഹ്ബാബിൽ തുടർന്നു പറയുന്നുണ്ട്.

വോയ്സിന്റെ പ്രസ്തുത മുഖപ്രസംഗത്തിൽ ജന്മദിനവും ചരമദിനവും കൊണ്ടാതേണ്ടതാണെന്ന സുന്നത്ത് ജമാഅത്തിന്റെ വിശ്വാസം എടുത്ത് പറഞ്ഞിട്ടുണ്ടെങ്കിലും റബീഉൽ അവ്വലിൽ നാം കൊണ്ടാടുന്നത് റസൂലിന്റെ ജന്മദിനം മാത്രമാണെന്നും റബീഉൽ ആഖിറിൽ കൊണ്ടാടപ്പെടുന്നത് മുഹ്യുദ്ദീൻ ശൈഖിന്റെ ജന്മദിനമാണെന്നും സത്യ വിരുദ്ധമായി തട്ടിമൂളിച്ചതിൽ ഒരു പ്രത്യേക രഹസ്യമുണ്ട്. മരണത്തോടു കൂടി അമ്പിയാ ഔലിയാക്കളുടെ മഹത്വങ്ങൾ അവസാനിച്ചിരിക്കു

ന്നുവെന്നും അതിനാൽ അവരുടെ പ്രീതിമോഹിച്ച് അവരുടെ പേരിൽ മൗലീദ് പാരായണമോ മറ്റോ നടത്തി ചരമദിനം ആഘോഷിക്കാവത ല്ലെന്നുമാണ് കേരളത്തിലെ പുത്തൻ പ്രസ്ഥാനക്കാരുടെ വാദം. ആ വാദത്തെ രഹസ്യമായി പിന്തുണക്കലാണ് വോയ്സിലെ പ്രസ്തുത തട്ടിമൂളിക്കലിന്റെ പിന്നിലുള്ള രഹസ്യം. പുത്തൻ പ്രസ്ഥാനക്കാരുടെ ചുവടൊപ്പിച്ച് ഔലിയാക്കളുടെ കറാമത്ത് അവതരിച്ചിരിക്കുമ്പോൾ ലഭിക്കുകയില്ലെന്നും ചക്കയിടുമ്പോൾ മുയൽ കിട്ടി എന്ന പ്രകാരമാണ തുണ്ടാകുന്നതെന്നും സമസ്തയുടെ ചില നെടും തൂണുകൾ പ്രസംഗിച്ച് നടന്നതും അവരുടെ ചില പ്രസിദ്ധീകരണങ്ങളിൽ ഇപ്പോഴും ആ അബദ്ധം സ്ഥലം പിടിക്കാറുള്ളതും നാം കണ്ടതാണല്ലോ. ഇതുപോലെ മറ്റു പലതിലും അവർ വഹാബികൾക്ക് ചൂട്ട് പിടിക്കുന്നുണ്ട്. ജുമുഅഃ ഖുതുബ ലൗഡ് സ്പീക്കറിലൂടെ നടത്തുന്നത് സംബന്ധിച്ച് "സ്പീക്കർ മക്കത്തും മദീനത്തും ഉള്ളതല്ലേ. പിന്നെങ്ങനെയാണ് അത് പാടില്ലെന്ന് പറയുക". എന്നിപ്രകാരം സമസ്തയുടെ പ്രസിഡണ്ട് ഇയ്യിടെ പാനമാംഗ്ലൂർ മുഹിയദ്ദീൻ ശൈഖി(റ)ന്റെ റാതീബ് യോഗത്തിൽ വച്ച് പ്രസംഗിക്കുക യുണ്ടായി. ഇപ്രകാരം സമസ്തയുടെ മറ്റു പല നെടും തൂണുകളും നാടു നീളെ പ്രസംഗിച്ച് നടക്കാറുണ്ട്. വിലായത്ത് (ഭരണാധികാരം) ഉള്ളവർ ശാഫിഈ മദ്ഹബ് പ്രകാരം നമസ്കാരാതി കർമ്മങ്ങളെ ബാത്വിലാക്കുന്ന കാര്യങ്ങൾ പ്രവർത്തിച്ചാലും അവരോടൊപ്പം പ്രസ്തുത കർമ്മങ്ങളിൽ പങ്കുകൊള്ളാമെന്ന് തുഹ്ഫഃയിൽ പറഞ്ഞതു പോലും ശ്രദ്ധിക്കാതെ നജ്ദിയൻ ഭരണമുള്ള മക്കയിലെയും മദീനയിലെയും നടപടി തങ്ങളുടെ വാദങ്ങൾക്ക് ലക്ഷ്യമാക്കുന്ന ആധുനിക സമസ്തക്കാർ അവിടങ്ങളിലെ പുത്തൻ നടപടികളെ പരോക്ഷമായി ന്യായീകരിക്കുകയല്ലേ ചെയ്യുന്നത്? ഖബർ സിയാറത്ത് വേളയിൽ കൈപൊക്കി പ്രാർത്ഥിച്ചു കൂടെന്നും സ്ത്രീകളെ ജുമുഅഃ ജമാഅത്തുകളിൽ പുരുഷൻമാരോടൊന്നിച്ച് പള്ളികളിൽ പങ്കെടുപ്പിക്കകയാണ് വേണ്ടെതെന്നും വാദിക്കുകയും മക്കയിലും മദീനയിലും അങ്ങനയല്ലേ നടക്കുന്നതെന്ന് വഹാബിയായി പുത്തൻവാദികൾ തിരിച്ചു ചോദിക്കുകയും ചെയ്താൽ ആധുനികർ എന്തു മറുപടി പറയും? എന്തിനധികം ഈ ആധുനിക സമസ്ത്തക്കാരുടെ ഫത്വകളനസുരിച്ച് പെരിന്തൽമണ്ണയിലെ തൊണ്ണൂറ്റി ചില്ല്വാനം പഴങ്കബറുകൾ 1978 മെയ് മാസത്തിൽ മാന്തി എല്ലും മുള്ളും പെറുക്കി മറ്റൊരു കുഴിയിൽ വലിച്ചെറിയുകയും ചെയ്ത സംഭവത്തിന് ശേഷം അവരുടെ പ്രസംഗങ്ങളിലോ പ്രസിദ്ധീകരണങ്ങളിലോ ഖബർ സിയാ റത്തിന്റെ പേരിൽ വഹാബികൾക്കെതിരിൽ അരിയക്ഷരം പോലും അവർ ഉരിയാടാറില്ലെന്നാണറിയുന്നത്. അല്ലാഹു കാക്കട്ടെ!

**473. ചോദ്യം:** ഇവിടങ്ങളിൽ ചില വീടുകളിൽ നിലം ചാണകം പൂശുന്ന പതിവുണ്ട്. അത്തരം സ്ഥലത്ത് വെറും ഒരു പായമാത്രം വിരിച്ച് നമസ്

കരിക്കാമോ? ചാണകം നജസല്ലേ?

**ഉത്തരം:** ചാണകം നജസ് തന്നെ. ചോദ്യത്തിൽ പറഞ്ഞ സ്ഥലങ്ങളിൽ പായ വിരിച്ച് നമസ്കരിക്കൽ കറാഹത്താണ്. ഈ വസ്തുത തുഹ്ഫ: 2-167 ൽ നിന്നു ഗ്രാഹ്യമാകും.

**474. ചോദ്യം:** തലേകെട്ട് കെട്ടുന്നതിനെ സംബന്ധിച്ച് സഹീഹായ വല്ല ഹദീസോ മറ്റ് തെളിവുകളോ ഉണ്ടോ? ഉണ്ടെങ്കിൽ അതൊന്ന് വിശദീകരിച്ചാലും.

**ഉത്തരം:** ഉണ്ട്. അതു സുന്നത്താണ്. ഈ വസ്തുത ഹദീസുകളുടെ അടിസ്ഥാനത്തിൽ തുഹ്ഫ3-36 ൽ പ്രസ്താവിച്ചിട്ടുണ്ട്.

**475. ചോദ്യം:** സാധാരണ ചില മഖാമുകളിൽ കണ്ട്വരാറുള്ള 'ജാറം മൂടൽ' 'കൊടിയെടുക്കൽ' എന്നിവയുടെ വിധി എന്ത്?

**ഉത്തരം:** പുണ്യാത്മാക്കളുടെ താബൂത്തിൻമേൽ ഒരു വസ്ത്രം കൊണ്ട് പോയി വെക്കുകയും ആ വസ്ത്രം പ്രസ്തുത ഖബർ പരിപാലകരോ മറ്റോ എടുക്കുകയും ചെയ്യുന്നതിനാണെല്ലോ ജാറം മൂടുക എന്ന് പറയുന്നത്. അപ്പോൾ ഈ ജാറം മൂടലിന്റെ ഉദ്ദേശ്യം പ്രസ്തുത വസ്ത്രം മഖാം പരിപാലകർക്കോ മറ്റോ ദാനം ചെയ്യുക എന്നതാണ്. അത് സുന്നത്തായ സദഖഃ യിൽ പെട്ടതുമത്രെ.

കൊടി എടുക്കുക എന്നതിന്റെ വിവക്ഷഃ ഒരു നാട്ടിൽ പകർച്ച വ്യാധിയോ, വരൾചയോ മറ്റോ നേരിടുമ്പോൾ ഏതെങ്കിലും പുണ്യാത്മാക്കളുടെ മഖാമുകളിൽ പോയി അവിടുത്തെ കൊടിയെടുത്ത് കൊണ്ടുവന്നു പ്രസ്തുത നാട്ടിൽ കൊണ്ട് വന്ന് വെക്കുകയാണ്. യൂസുഫ് നബി(സ) യുടെ കുപ്പായം കൊണ്ട് യഅ്ഖൂബ് നബി(അ) യുടെ കണ്ണ് സുഖപ്പെട്ടതുപോലെ ഇതു കൊണ്ട് ഉദ്ദ്യേശം നിറവേറാറുമുണ്ട്. ഇതിന് ശറഇൽ യാതൊരു വിരോധവും ഇല്ല.

**476. ചോദ്യം:** സാധാരണ നമ്മുടെ നാടുകളിൽ നടന്ന് വരുന്ന കുടിയോത്തിന് കൂലി നിശ്ചയിച്ച് വാങ്ങാൻ പാടുണ്ടോ? സാധാരണ ഇത്തരം കുടിയോത്തുകൾ നടക്കുന്നത് ദുൻയവിയായ കൂലി ആഗ്രഹിച്ച് കൊണ്ടാണല്ലോ. അതിന്റെ വിധി ഒന്നു വ്യക്തമാക്കിയാലും.

**ഉത്തരം:** കൂലി നിശ്ചയിച്ച് വാങ്ങാവുന്നതാണ്. ഖബ്റിന്റെ സമീപത്ത് വെച്ചും, കൂലി കൊടുക്കുന്നവന്റയോ അവന്റെ സന്താനങ്ങൾ ആദിയായവരുടെയോ സാന്നിദ്ധ്യത്തിൽ വെച്ചും ദുആകൂടാതെയും അല്ലാത്തിടത്ത് ദുആയോട് കൂടിയും ഖുർആൻ പാരായണത്തിനായി ആളെ കൂലിക്ക് നിശ്ചയിക്കാൽ സ്വഹീഹാകും. തുഹ്ഫ: 6-157

**477.ചോദ്യം:** ഒരാൾക്ക് ശാരീരികമായി നോമ്പനുഷ്ഠിക്കാനുള്ള കഴിവില്ലെങ്കിൽ കൂലി കൊടുത്ത് മറ്റൊരാളെ കൊണ്ട് നോമ്പനുഷ്ഠിപ്പിക്കാമോ?

**ഉത്തരം:** ജീവനുള്ള ഒരാൾക്ക് വേണ്ടി മറ്റൊരാളെ കൊണ്ട് നോമ്പ് നോൽപിക്കാവുന്നതല്ല. ആവതില്ലാതെ വന്നത് വാർദ്ധക്യം കൊണ്ടോ മാറാവ്യാധികൊണ്ടോ ആണെങ്കിൽ നോമ്പ് ഒന്നിന് ഓരോ മുദ്ദ് വീതം കൊടുത്താൽ മതിയാകുന്നതാണ്. തുഹ്ഫഃ 3-435-39 പേജുകളിൽ നിന്ന് ഇത് വ്യക്തമാവും.

**478. ചോദ്യം:** ജുമുഅഃ നമസ്കാരത്തിൽ ഇമാമിന്റെ രണ്ടാം റുകൂഇനുശേഷം തുടർന്ന ആൾക്ക് ജമാഅത്തിന്റെ ശ്രേഷ്ഠത ലഭിക്കുമോ? സുന്നീവോയ്സ് പു. 3 ല. 29 ൽ കിട്ടുകയില്ലെന്ന് ഫത്ഹുൽ മുഈനിൽ നിന്ന് എന്ന ശീർഷകത്തിൽ എഴുതിയതായി കണ്ടു. നുസ്രത്തിന്റെ പ്രതികരണം?

**ഉത്തരം:** ജമാഅത്തിന്റെ ശ്രേഷ്ഠത ലഭിക്കും. തുഹ്ഫ: 2-256 ലും അലിയ്യുശ്ശിബ്റാമുല്ലവി: 2-140 ലും നോക്കുക.

**479. ചോദ്യം:** മുർത്തദ്ദായ ഒരാൾ ഇസ്ലാമിലേക്ക് തിരിച്ചുവരുമ്പോൾ അവൻ ഇതര അമുസ്ലിംകളെപോലെ ശഹാദത്ത് കലിമഃ മാത്രം ചൊല്ലിയാൽ മതിയാവുകയില്ലേ? അതോ അവൻ മുർതദ്ദായ കാര്യത്തെ തൊട്ട് അവൻ മടങ്ങി എന്ന് കൂടുതലാക്കണമോ? ആക്കണമെങ്കിൽ അത് നിർബന്ധമോ സുന്നത്തോ? നിർബന്ധമെങ്കിൽ അത് ഒഴിവാക്കിയാൽ അവന്റെ ഇസ്ലാമിയത്തിന് വല്ല വിരോധവുമുണ്ടോ?

**ഉത്തരം:** മുർതദ്ദ് മുസ്ലിമാവുമ്പോൾ ശഹാദത്ത് കലിമ: മാത്രം ചൊല്ലിയാൽ മതിയാവുകയില്ല. മുർതദ്ദായ കാര്യത്തെ തൊട്ട് മടങ്ങിയെന്ന് വ്യക്തമാക്കുക തന്നെ വേണം. അത് നിർബന്ധമാണ്. അതൊഴിവാക്കിയാൽ അവന്റെ ഇസ്ലാമിയത്ത് പരിഗണനീയമല്ല. ഈ വസ്തുത തുഹ്ഫ: 9-90 ൽ നിന്നും വ്യക്തമാവുന്നതാണ്.

**480. ചോദ്യം:** പരദൂഷണം, ഏഷണി മുതലായ ദോഷങ്ങൾ തൗബ: കൊണ്ട് പൊറുക്കപ്പെടാത്തതും അതിനാൽ അപരനെകൊണ്ട് മാപ്പ് ചെയ്യിപ്പിക്കേണ്ടതുമാണല്ലോ. എന്നാൽ, അപരൻ മാപ്പ് ചെയ്ത് കൊടുത്തില്ലെങ്കിലോ?

**ഉത്തരം:** അന്യരുടെ ഇടപാടുകളിൽ നിന്ന്, ആ ഇടപാടുകൾ സ്വത്ത് സംബന്ധമോ അഭിമാന സംബന്ധമോ ആവട്ടെ ഏതെങ്കിലും വിധത്തിൽ ഒഴിവാക്കുകയാണ് വേണ്ടത്. ഒരു വിധേനയും അതിന് സാദ്ധ്യമാവാതിരിക്കുകയും ഇയാൾ പാറഞ്ഞ കാര്യം മറ്റേ ആളുടെ അറിവിൽ പെടുകയും ചെയ്തിട്ടുണ്ടെങ്കിൽ പറയപ്പെട്ട ആൾക്ക് വേണ്ടി പൊറുക്കലിനെ തേടുകയാണ് വേണ്ടത് തുഹ്ഫ: ശർവാനി സഹിതം 10 - 243 നോക്കുക.

**481. ചോദ്യം:** വസ്തുക്കൾ വാങ്ങാൻ അച്ചാരം കൊടുക്കുന്ന പതിവുണ്ട്. ഏതെങ്കിലും കാരണവശാൽ വസ്തു ഉടമയോ വാങ്ങുന്നവനോ കച്ചവടത്തിൽ മാറ്റം വരുത്തിയാൽ അവനിൽ നിന്ന് നഷ്ടപരിഹാരവും വ

സൂൽ ചെയ്യും. ഇതൊരു നാട്ടുനടപ്പായി മാറിയിരിക്കുന്നു. ഇതിനാൽ വല്ല ഹഖ്ഖുകളും വന്നുകൂടുമോ പത്രാധിപരേ?

**ഉത്തരം:** ചോദ്യത്തിൽ പറഞ്ഞ പ്രകാരമുള്ള ഇടപാട് സാധുവല്ല. (തുഹ്ഫ: 4-322) അതിനാൽ കച്ചവടത്തിന് മാറ്റം വന്നാൽ വാങ്ങിയ അച്ചാര സംഖ്യ മടക്കികൊടുക്കേണ്ടതാണ്?

**482. ചോദ്യം:** വീടുകളിൽ ഫോട്ടോവെക്കാൻ പാടില്ലെന്നും ഫോട്ടോവെച്ച വീടുകളിൽ റഹ്മത്തിന്റെ മലക്കുകൾ പ്രവേശിക്കുകയില്ലെന്നും പറഞ്ഞുകേൾക്കുന്നു. ഒരു വിവരണം തന്നാലും!

**ഉത്തരം:** ജീവികളുടെ ഫോട്ടോ ആ ജീവി ജീവിക്കാനാവാശ്യമായ ബാഹ്യമായ അംഗങ്ങളോട് കൂടി വീട്ടിൽ വയ്ക്കൽ ഹറാമാണ്. പക്ഷേ, ബഹുമാന സൂചകമല്ലാത്ത നിലയിൽ വിരുപ്പ്, തലയിണ മുതലായവയിൽ ആ ഫോട്ടോകൾ ഉണ്ടാകുന്നതിന് വിരോധമില്ല. പഷേ, അനുവദിച്ച ഫോട്ടോകളാണെങ്കിലും ആ ഫോട്ടോ ഉള്ള വീട്ടിൽ മലക്കുകൾ പ്രവേശിക്കുന്നതല്ല. പഷേ, ബാപ്പുഞ്ഞിപൊമ്മകളെ വീട്ടിൽ വെക്കുന്നതിന് വിരോധമില്ല. ഈ കാര്യം തുഹ്ഫ: 7-433ൽ നിന്ന് വ്യക്തമാകും.

**483. ചോദ്യം:** സ്ത്രീകൾക്ക് ഔലിയാക്കളുടെയും അമ്പിയാക്കളുടെയും ഖബ്റുകൾ സിയാറത്ത് ചെയ്യൽ അനുവദനീയമാണെന്നും സ്വന്തം കുടുംബക്കാരുടെ ഖബ്റ് സിയാറത്ത് അനുവദനീയമല്ലെന്നും പറയുന്നു. ഇതിന്റെ കാരണം വശദീരിച്ചാലും!

**ഉത്തരം:** സ്ത്രീകൾക്ക് അമ്പിയാക്കളുടെയും ഔലിയാക്കളുടെയും ഖബ്റ് സിയാറത്ത് ചെയ്യൽ അ നുവദനീയമാണെന്നും ബന്ധുക്കളുടേത് അനുവദനീയമല്ലെന്നും പറയുന്നവരുടെ ന്യായം ഇതാണ്. അമ്പിയാ ഔലിയാ മുതലായവരുടെ ഖബ്റ് സിയാറത്ത് ചെയ്യുന്നതിന്റെ ഉദ്ദേശ്യം അവരുടെ ഖബ്റ് സിയാറത്ത് ചെയ്യൽകൊണ്ട് അവരെ ബഹുമാനിക്കലാണ്. അതിനും പുറമെ ആ സന്ദർശനം കാരണമായി അവരുടെ ഉഖ്റവിയ്യായ സഹായം അവർക്ക് ലഭിക്കുന്നതുമാണ്. കുടുംബക്കാരുടെ ഖബ്റുകളുടെ സ്ഥിതി അതല്ല. (തുഹ്ഫ: 3-201) നോക്കുക.

**484. ചോദ്യം:** സമസ്ത വിദ്യഭ്യാസ ബേർഡിന്റെ മൂന്നാം ക്ലാസ്സ് പാഠപുസ്തകത്തിലും മറ്റും അല്ലാഹു നല്കിയ നൂറ് ഏടുകളിൽ പത്തെണ്ണം ആദം നബിക്ക് എന്നും 4-ാം ക്ലാസിലെ അഖീദഃയിൽ ആദം നബിയെ ഒഴിച്ചുനിർത്തി പകരം മൂസാനബിക്ക് തൗറാത്തിന് മുമ്പ് പത്ത് ഏട് നൽകി എന്നും വ്യത്യസ്ഥമായി എഴുതിക്കാണുന്നു. ഏതാണ് ശരി? മൂസാനബിക്ക് ഏടുനൽകിയിട്ടുണ്ടോ? അതോ സമസ്ത പാഠപുസ്തസത്തിലെ പിഴവോ?

**ഉത്തരം:** അല്ലാഹു അവതരിപ്പിച്ച കിതാബുകൾ ആകെ നൂറ്റിനാലെണ്ണമുള്ളതിൽ നൂറ് ഏട് ആർക്കെല്ലാമാണെന്ന കാര്യത്തിൽ അഭിപ്രായ

വ്യത്യാസമുണ്ട്. ഏറ്റവും ചെറിയ കിതാബുകളിൽ നിന്ന് തന്നെ അത് ഗ്രഹിക്കാവുന്നതാണ്. പത്ത് കിതാബിലെ ചെറിയ ബാബ് മഅ്രിഫത്തിൽ പറയുന്നു. ശീസ് നബി (അ)ക്ക് 50 ഇദ്‌രീസ് നബി (അ)ക്ക് 30, ഇബ്രാഹീം (അ) ന് 10, മൂസാ (അ)ന് തൗറാത്തിനു മുമ്പ് 10, ആകെ 100.

വലിയ ബാബ് മഅ്രിഫത്തിൽ പറയുന്നു: ആദം നബി (അ) ന് 10, ശീസ് നബി (അ)ന് 50, ഇദ്‌രീസ് നബി (അ) ന് 30, ഇബ്രാഹീം നബി (അ) ന് 10 (ആകെ 100) ഇതിൽ ആദ്യത്തേതിൽ മൂസാ (അ)ന് 10, കൊടുത്തുവെന്നും രണ്ടാമത്തേതിൽ മൂസാ (അ) ന്റെ സ്ഥാനത്ത് ആദം (അ) ന് പത്തുകൊടുത്തുവെന്നുമാണല്ലോ. അതിനാൽ നാലാം ക്ലാസിലെ അഖീദയിൽ: പറഞ്ഞത് മേൽപറഞ്ഞ ഒന്നാം കിതാബിലുള്ളതിനോട് യോജിച്ചതും മൂന്നാം ക്ലാസ്സിലെത്തതിലും മറ്റും പറഞ്ഞത് രണ്ടാം കിതാബിലുള്ളതിനോട് യോജിച്ചതുമാണെന്ന് വയ്ക്കാനേയുള്ളൂ. എങ്കിലും ഈ എണ്ണത്തിൽ നിന്ന് പ്രസിദ്ധമായ അഭിപ്രായം ഇപ്രകാരമാണ്. ശീസ് നബി (അ) ന് 60, ഇബ്രാഹീം(റ) 30 മൂസാ(അ)ന് തൗറാത്തിനു മുമ്പ് 10, ആകെ 100 (ഇത്ആനത്ത്: 4-129)

**485. ചോദ്യം:** ഒരാൾ സിഹ്റിന് വിധേയമായിട്ടുണ്ടെന്ന് ഏതെല്ലാം ലക്ഷണങ്ങൾകൊണ്ട് മനസ്സിലാക്കാം? എന്തുകൊണ്ടെല്ലാം സിഹ്റിനെ ബാത്വിലാക്കാൻ കഴിയും? മരണപ്പെട്ടുപോകുമോയെന്ന ഭയം, അനാവശ്യമായി എന്തെങ്കിലും ചിന്തിച്ചുകൊണ്ടിരിക്കൽ, അധിക സമയത്തും ഒരു തരം വ്യസനം, നമസ്കാരം ഖുർആൻ പരായണം ആദിയായ സൽകർമ്മങ്ങൾ ചെയ്യുന്നതിന് ഒരു തരം മടി, മുതലായവ സിഹ്റ് ചെയ്യപ്പെട്ടിട്ടുണ്ടെന്നതിന്റെ ലക്ഷണങ്ങളാണോ?

**ഉത്തരം:** സിഹ്റിന്ന് വിധേയമായിട്ടുണ്ടെന്നതിന്റെ ലക്ഷണങ്ങൾ അത് ബാത്വിലാക്കുവാൻ കഴിവുള്ള വിദഗ്ധൻമാർക്കറിയാം. ഖുർആനിലെ എല്ലാം സൂറത്തുകളുടേയും അവസാന ആയത്തുകൾ എഴുതി കെട്ടുകയും അവ ഓതി മന്ത്രിച്ച വെള്ളം കൊണ്ട് ഏഴു ദിവസം കുളിക്കുകയും ചെയ്താൽ ബാബിലോണിയക്കാരുടെ മാരകമായ സിഹ്റ് പോലും ബാത്വിലാകുമെന്ന് ചില പണ്ഡിതൻമാർ വ്യക്താക്കിയിട്ടുണ്ട്.

ചോദ്യത്തിൽ പറഞ്ഞ ലക്ഷണങ്ങൾ വല്ല മാനസികരോഗ ലക്ഷണങ്ങളാണെന്നാണ് മനസ്സിലാവുന്നത്.

**486. ചോദ്യ:** മിഅ്റാജിന്ന് വേണ്ട് 'ബുറാഖ്' എന്ന വാഹനം ഉപയോഗിച്ചിട്ടുണ്ടെന്നു ചിലരും ഇല്ലെന്ന് മറ്റു ചിലരും പറയുന്നു. ഏതാണ് ശരി?

**ഉത്തരം:** മിഅ്റാജ് രാത്രിയിൽ റസൂൽ (സ) മക്കയിൽ നിന്ന് ബൈത്തുൽ മുഖദ്ദസ് വരെയുള്ള യാത്രയിൽ ബുറാഖിന്റെ മേൽ കയറിയാണ് പോയത്. ഇത് ബുഖാരി, മുസ്‌ലിം (റ) എന്നിവർ റിപ്പോർട്ട് ചെയ്തതുമാണ്.

**487.ചോദ്യം:** 'ബുറാഖ്' എന്നത് വേഗത്തിൽ സഞ്ചരിക്കുന്ന ഒരു പ്രകാശമാണെന്ന് ചില മൗലവിമാർ പറയുന്നു. അത് ശരിയാണോ?

**ഉത്തരം:** 'ബുറാഖ്' ഒരു പ്രകാശമാണെന്ന് പറയുന്നത് ശരിയല്ല. ബുറാഖിനെ കൊണ്ടുവരപ്പെട്ടു. കോവർ കഴുത യുടെയും കഴുതയുടെയും മദ്ധ്യവലിപ്പത്തിലുള്ള വെളുത്ത ഒരു മൃഗമാണത്. അതിന്റെ കണ്ണെത്തുന്നത്ര ദുരത്ത് അതിന്റെ കുളമ്പ് പതിയും. ഞാൻ ആ മൃഗ ത്തിന്റെമേൽ കയറി എന്നെയും കൊണ്ട് അത് ബൈത്തുൽ മുഖദ്ദസ് വരെ നടന്നു. എന്നിങ്ങനെ നബി (സ) പറഞ്ഞതായി ഇമാം മുസ്‌ലിം റിപ്പോർട്ടു ചെയ്തിട്ടുണ്ടല്ലോ.

**488. ചോദ്യം:** കഅ്ബത്തിനെ സ്വർണ്ണം കൊണ്ട് വന്ദന കരുതി അലങ്കരിക്കൽ അനുവദനീയമാണോ?

**ഉത്തരം:** അത് അനുവദനീയമല്ലെന്നാണ് പ്രബലമായ അഭിപ്രായം. (ശർവാനി: 1-121 നോക്കുക)

**489. ചോദ്യം:** 14-6-80 ന് പുറത്തിറങ്ങിയ ചന്ദ്രിക വാരാന്തപതിപ്പിലെ ഹ: ഹംസ(റ) അറുപത് സ്വഹാബിമാരുടെ ചരിത്രം എന്ന ലേഖനത്തിൽ ഇങ്ങനെ എഴുതിയതായി കാൺമാൻ കഴിഞ്ഞു. രക്തസാക്ഷികളുടെ മൃതദേഹം കഫൻ ചെയ്യപ്പെട്ടു. ആദ്യം ഹംസ(റ)യെ എടുത്തു. നമസ്കരിക്കാൻ വേണ്ടി മുൻപിൽ വെച്ചു നബി (സ) നമസ്കാരത്തിന് നേതൃത്വം നൽകി, അതുകഴിഞ്ഞുമറ്റൊരു മൃതദേഹം കൊണ്ടുവന്നു. വീണ്ടും നമസ്കരിച്ചു. അതും മാറ്റിവെച്ചു മൂന്നാമത് ഒരു രക്തസാക്ഷിയെ വെച്ച് നമസ്കരിച്ച് മാറ്റിവെക്കപ്പെട്ടു. ഇങ്ങനെ എഴുപത് രക്തസാക്ഷികൾക്ക് മാറി മാറി നമസ്കരിച്ചു. അപ്പോഴെല്ലാം ഹംസ(റ) വിന്റെ മൃതദേഹം നമസ്കാര സ്ഥലത്ത് തന്നെ വയ്ക്കുകയാണുണ്ടായത്. ഫലത്തിൽ ഹംസ (റ)ക്ക് എഴുപത് പ്രാവശ്യം നമസ്കാരം നടന്നു എന്ന്.

ഫിഖ്ഹിന്റെ കിതാബുകളുടെ അടിസ്ഥാനത്തിൽ രക്തസാക്ഷികളെ കുളിപ്പിക്കലും അവരുടെ മേൽ നമസ്കരിക്കലും ഹറാമാണെന്നാണല്ലോ! പിന്നെയെങ്ങനെയാണ് പ്രസ്തുത ലേഖകൻ (പുല്ലങ്കോട് അബ്ദുൽ ഖാദിർ) ഇങ്ങനെ എഴുതിയത്?

**ഉത്തരം:** റസൂൽ(സ)ഉഹ്ദിലെ രക്തസാക്ഷികളുടെ പേരിൽ നമസ്കരിച്ചുവെന്നും അവരിൽ പെട്ട ഹംസ (റ)യുടെ പേരിൽ എഴുപത് പ്രാവശ്യം നമസ്കരിച്ചുവെന്നുമുള്ള റിപ്പോർട്ട് സ്വീകാരയോഗ്യമല്ലെന്നും അത് ഉദ്ധരിക്കുന്നവൻ നാണമില്ലാത്തവൻ ആണെന്നും ഇമാം ശാഫിഈ (റ) പ്രസ്താവിച്ചിട്ടുണ്ട്. (ശറഹുൽ മുഹദ്ദബ്: 5-265-66 നോക്കുക) അ പ്പോൾ ഫിഖ്ഹിന്റെ കിതാബുകളിൽ പറഞ്ഞതിൽ യാതൊരു പിഴവുമില്ല.

**490. ചോദ്യം:** ഒരാൾ നമസ്കാരത്തിൽ മൂന്ന് തവണ തുടർച്ചയായി ചൊറിഞ്ഞാൽ നമസ്കാരം ബാത്വിലാകുമോ? ഒരു വിശദീകരണം?

**ഉത്തരം:** നമസ്കാരത്തിൽ ഒരു പ്രവൃത്തി മൂന്ന് പ്രാവശ്യം തുടർച്ചയായി കൊണ്ടുവന്നാൽ നമസ്കാരം ബാത്വിലാകുന്നതാണ്. പക്ഷേ കൈപ്പടം അനങ്ങാതെ ചൊറിയുന്നതിനുവേണ്ടി വിരലുകൾ മാത്രം പല പ്രാവശ്യം തുടർച്ചയായി അനങ്ങുന്നതു കൊണ്ട് നമസ്കാരം ബാത്വിലാകുന്നതല്ല. എങ്കിലും അത് കറാഹത്താണ്. അപ്രകാരം സഹിക്കവയ്യാത്ത ചൊറി കാരണം കൈപ്പടം തന്നെ അനക്കാതെ നിവൃത്തിയില്ലെന്ന് വന്നാൽ അതനക്കുന്നതു കൊണ്ടും നമസ്കാരം ബാത്വിലാകുന്നതല്ല. ഫത്ഹുൽ മുഈൻ പേജ് 73 നോക്കുക.

**491. ചോദ്യം:** ഒരാൾക്ക് പ്രായപൂർത്തിയായ ശേഷം റംസാൻ നോമ്പ് സംയോഗം കൊണ്ട് മുറിച്ചു. അതിന്ന് ശറഉ് നിശ്ചയിച്ച പ്രായശ്ചിത്തം വിശ്വസ്തനായ ഒരു അടിമയെ സ്വതന്ത്രയാക്കുക. അതിന്ന് സാദ്ധ്യമല്ലാതെ വന്നാൽ തുടർച്ചയായി രണ്ടു മാസം നോമ്പനുഷ്ഠിക്കുക. അതിനും കഴിയാതെ വന്നാൽ അറുപത് മിസ്കീൻമാർക്ക് ഭക്ഷണം കൊടുക്കുക, എന്നിവയാണല്ലോ. ഈ വസ്തുത ആൾക്ക് അറിയാമായിരുന്നില്ല. വർഷങ്ങൾക്കു ശേഷം ഒരു മത പ്രസംഗത്തിൽ നിന്നും അതിന്റെ കുറ്റത്തെക്കുറിച്ചും തുടർന്നുള്ള പ്രസ്തുത വിധിയെക്കുറിച്ചും അവൻ മനസ്സിലാക്കുകയും ചെയ്തു. ആ നഷ്ടപ്പെടുത്തിയ നോമ്പിന്റെ വിധിയെന്ത്? ഈ പറഞ്ഞ പ്രായശ്ചിത്തത്തിനൊന്നിനും കഴിവില്ലാത്ത വ്യക്തിയാണെങ്കിൽ ആ കുറ്റത്തിൽ നിന്നും രക്ഷ നേടാൻ തൗബ ചെയ്തു ഖേദിച്ചു മടങ്ങിയാൽ മതിയാകുമോ? അത് പോലെ നമസ്കരിക്കാത്ത വ്യക്തി ഖേദിച്ചു മടങ്ങിയാൽ മതിയോ? ഒരു വിശദീകരണം നൽകിയാലും?

**ഉത്തരം:** ഒരാൾ സംയോഗം കൊണ്ട് നോമ്പ് ബാത്തിലാക്കിയാൽ ഒരു മുഅ്മിനായ അടിമയെ സ്വതന്ത്രമാക്കുക, അതിന് കഴിവില്ലെങ്കിൽ തുടർച്ചയായി രണ്ടു മാസം നോമ്പനുഷ്ഠിക്കുക. അതിനും സാദ്ധ്യമായില്ലെങ്കിൽ അറുപതു മിസ്കീൻമാർക്ക് ഭക്ഷണം നൽകുക. ഇവ യഥാക്രമം പ്രായശ്ചിത്തമായി ചെയ്യേണ്ടതാണ്. ഇവക്ക് കഴിവില്ലാത്ത വ്യക്തിയുടെ ഉത്തരവാദിത്വത്തിൽ അവ സ്ഥിരപ്പെടുന്നതുമാണ്. ഏതെങ്കിലും ഒരു കാര്യത്തിന് സാദ്ധ്യത കൈവന്നാൽ അവൻ അക്കാര്യം ഉടൻ ചെയ്തു തീർക്കണം. അല്ലാതെ വെറും ഖേദിച്ചു മടങ്ങൽ കൊണ്ട് മാത്രം ഉത്തരവാദിത്വത്തിൽ നിന്ന് അവൻ ഒഴിവാകുന്നതല്ല. ഇതിനുപുറമെ സംയോഗം കൊണ്ട് നഷ്ട്പ്പെട്ട ആ നോമ്പ് അവൻ ഖസാവീട്ടേണ്ടതും വീട്ടുന്നതിന് മുമ്പും സംയോഗത്തിന് ശേഷവുമുള്ള ഓരോ റംസാനിലും ഓരോ മുദ്ദ് വീതം അവൻ പ്രായശ്ചിത്വം നൽകേണ്ടതുമാണ്. നമസ്കാരം ഒഴിവാക്കിയതിന്റെ പേരിലുള്ള തൗബ ആ നമസ്കാരം ഖാസാ വീട്ടാതെ സാധുവാകുന്നതല്ല. ഈ വസ്തുതകൾ തുഹ്ഫ മുതലായ ഫിഖ്ഹിന്റെ കിതാബുകളിൽ നിന്ന് വ്യക്തമാകുന്നതാണ്.

**492. ചോദ്യം:** ഹല്ലാജെ കൊല്ലുന്നാൾ അന്ന് ഞാനുണ്ടെങ്കിൽ അവർ കൈ

പിടിച്ചേനും എന്ന് പറഞ്ഞോവർ എന്ന് ഗൗസുൽ അഅ്സം (റ) തങ്ങൾ പറഞ്ഞതായി മുഹ്‌യുദ്ദീൻ മാലയിലുണ്ടല്ലോ. ഗൗസുൽ അഅ്സം (റ) മിഅ്റാജ് രാത്രി ബഹറുന്നൂറിൽ നിന്ന് നബി (സ) യെ ചുമന്ന സംഭവം വാസ്തവവുമാണല്ലോ. അതിന് ശേഷമാണ് ഹല്ലാജിനെ കൊന്നതും എന്നിരിക്കെ പിന്നെ ഗൗസുൽ അഅ്സം (റ) പറഞ്ഞ പ്രസ്തുത വാക്കിന്റെ ഉദ്ദേശ്യമെന്ത്? എന്തിനാണ് ഹല്ലാജിനെ കൊന്നത്? ഒരു വിശദീകരണം തരാമോ?

**ഉത്തരം:** ഹല്ലാജി(റ)നെ വധിക്കാനുള്ള കാരണം ഇങ്ങനെ സംഗ്രഹിക്കാം. ഖലീഫഃ മുഖ്തദറിന്റെ മന്ത്രി ഹാമിദിന്ന് ഹല്ലാജി(റ)നോട് ദേഷ്യമായിരുന്നു. ഹല്ലാജ് (റ) മക്കായിൽ നിന്ന് ബഗ്ദാദിലെത്തിയപ്പോൾ ഹാമിദിന് ലഭിച്ച വിവരം തന്നെ വല്ലാതെ ചൊടിപ്പിച്ചു. ഹല്ലാജ് (റ) പലരേയും ജീവിപ്പിച്ചു. അദ്ദേഹത്തിന് മരണമടഞ്ഞവരെ ജീവിപ്പിക്കാൻ കഴിയും. ജിന്നുകൾ അദ്ദേഹത്തെ സഹായിക്കുന്നുണ്ട്. ഹല്ലാജ്(റ) ആഗ്രഹിക്കുന്നതെന്തും ജിന്നുകൾ അദ്ദേഹത്തിനു സാധിപ്പിച്ചു കൊടു ക്കും. എന്നിത്യാദി കാര്യങ്ങളായിരുന്നു ഹാമിദിനെ ചൊടിപ്പിച്ചത്. മാത്രമല്ല ഖലീഫയുടെ അംഗരക്ഷകനായ നസ്റും ഹല്ലാജി(റ)ൽ ആകൃഷ്ടനായിട്ടുണ്ടെന്ന് ഹാമിദിന് വിവരം കിട്ടി. കോപാഗ്നി ആളിക്കത്തിയ ഹാമിദ് ഹല്ലാജിനെയും കൂട്ടുകാരെയും തനിക്കേല്പിച്ച് തരാനായി ഖലീഫഃ മുഖ്തദിറിനോട് അനുമതി തേടി. നസ്റ് അത് തടയാൻ ശ്രമിച്ചെങ്കിലും മന്ത്രിയുടെ നിർബന്ധം കാരണം ഖലീഫഃ ഹല്ലാജി(റ)നെ മന്ത്രിക്കേല്പിച്ചു കൊടുത്തു. ഹല്ലാജ് ദൈവമാണെന്നും മറ്റുമുള്ള ആരോപണത്തെക്കുറിച്ച് മന്ത്രി ഹല്ലാജിനെ വിളിച്ചു വിചാരണ ചെയ്തു. ഹല്ലാജ് അത് നിഷേധിച്ചു. 'ഞാൻ പ്രവാചകത്വത്തേയോ ദൈവികത്വമോ അവകാശപ്പെടുന്നില്ല. അല്ലാഹുവിൽ അഭയം! ഞാൻ അല്ലാഹുവിനെ ആരാധിക്കുന്ന ഒരു അടിമ മാത്രം.' ഇതായിരുന്നു അദ്ദേഹത്തിന്റെ പ്രതികരണം. മന്ത്രിവിടുന്ന മട്ടില്ല. താൻ ഖാസി അബുഅംറ്, ഖാസി അബൂജഅ്ഫർ തുടങ്ങിയവരെയും ഏതാനും പണ്ഡിതൻമാരെയും വിളിച്ചുവരുത്തി ഹല്ലാജിനെക്കുറിച്ച് ഫത്‌വാ നൽകാനാവശ്യപ്പെട്ടു. പക്ഷേ, അവരെല്ലാം ഏക സ്വരത്തിൽ അദ്ദേഹത്തിൽ വധശിക്ഷക്കർഹമായ വല്ല കുറ്റവുമുണ്ടെന്ന് ബോദ്ധ്യപ്പെട്ട ശേഷമല്ലാതെ അദ്ദേഹത്തെ വധിക്കാൻ ഞങ്ങൾ ഫത്‌വാ നല്കുകയില്ലെന്നും അദ്ദേഹത്തിനെതിരിൽ ഉന്നയിക്ക പ്പെടുന്ന ആക്ഷേപങ്ങൾ മതിയായ തെളിവോ, കുറ്റ സമ്മതമോ ഇല്ലാതെ സ്വീകരിക്കപ്പെടുകയില്ലെന്നും പ്രഖ്യാപിച്ചു. അങ്ങനെ മന്ത്രി പല പ്രാവശ്യവും ഹല്ലാജി(റ)നെ തന്റെ സന്നിധിയിൽ ഹാജരാക്കി പലതും സംസാരിപ്പിക്കും. അപ്പോഴൊന്നും ശറഇൽ ആക്ഷേപാർഹമായ യാതൊരു സംസാരവും അദ്ദേഹത്തിൽ നിന്നുണ്ടാവുന്നില്ലെന്ന് കണ്ട് മന്ത്രി ഇളിഭ്യനായി. കാലം കുറെ കഴിഞ്ഞു. മന്ത്രി ഹാമിദ് ഹല്ലാജിന്റെ ഒരു ഗ്രന്ഥം

കാണാനിടയായി. അതിൽ ഇങ്ങനെ ഉദ്ധരിക്കപ്പെട്ടിട്ടുണ്ട്. ഒരു മനുഷ്യൻ ഹജ്ജ് ചെയ്യാൻ ഉദ്ദേശിക്കുകയും അതിന് സാദ്ധ്യമാവാതെ വരുകയും ചെയ്താൽ അവൻ തന്റെ വീട്ടിൽ നജസുകളോ മറ്റു മ്ലേച്ഛ വസ്തുക്കളോ ചേരാത്ത ആരാരും പ്രവേശിക്കാത്ത ഒരു റൂം തയ്യാർചെയ്യട്ടെ. ഹജ്ജിന്റെ കാലം വന്നാൽ അവൻ അതിനെ പ്രദക്ഷിണം ചെയ്യുകയും ഹാജിമാർ പ്രവൃത്തിക്കുന്ന മറ്റു കാര്യങ്ങളെല്ലാം നടത്തുകയും ചെയ്യട്ടെ. ശേഷം മുപ്പത് അനാഥ ബാലൻമാരെ ഒരുമിച്ചു കൂട്ടി അവന് സാദ്ധ്യമാകുന്ന മുന്തിയ ഇനം ഭക്ഷണം പാകം ചെയ്ത് ആ മുറിയിൽ വെച്ച് തന്നെ അവരെ ഭക്ഷിപ്പിക്കുകയും അവൻ സ്വന്തദേഹം കൊണ്ടവരെ ശുശ്രൂഷിക്കുകയും ഭക്ഷണം കഴിഞ്ഞ് അവർക്ക് വസ്ത്രം നൽകുകുയം ശേഷം ഏഴ് വെള്ളി വീതം ഓരോരുത്തർക്കും 'കൈമടക്ക്' നൽകുകയും ചെയ്താൽ അവൻ ഹജ്ജ് ചെയ്തവനെപ്പോലെയായി; എന്ന്! ഈ ഉദ്ധരണി മന്ത്രി ഹാമിദിന്റെ മുമ്പാകെ വായിച്ച് കേട്ടപ്പോൾ ഖാസി അബൂഅംറ് ഹല്ലാജി(റ) നോട് നിങ്ങൾക്കിതെവിടെ നിന്ന് കിട്ടി? എന്ന് ചോദിച്ചതിന് ഹസനുൽ ബസ്വരിയുടെ കിതാബുൽ ഇഖ്‌ലാസിൽ നിന്നാണെന്ന് ഹല്ലാജ് പ്രത്യുത്തരം നൽകി. ഇത് കേട്ട ഖാസി കോപം കൊണ്ട് ഞെട്ടിത്തെറിച്ചു ഇങ്ങനെ പറഞ്ഞു. "രക്തം ഹലാലയവനേ! (വധ ശിക്ഷക്കർഹനേ എന്ന് സാരം) നീ കളവ് പറഞ്ഞു. പ്രസ്തുത കിതാബ് നാം മക്കയിൽ വെച്ചു കേട്ടിട്ടുണ്ട്. ഈ ഉദ്ധരണി അതിലില്ല." ഹല്ലാജി(റ) നെ വിളിച്ച ഈ വാചകം (രക്തം ഹലാലായവനെ) മന്ത്രി കേട്ടപ്പോൾ തേടിയവള്ളി കാലിൽ ചുറ്റിയ സന്തോഷം ഉള്ളിലൊതുക്കി അദ്ദേഹം ഖാസി അബൂഅംറിനോട് അതെഴുതിക്കൊടുക്കാൻ ആവശ്യപ്പെട്ടു. ഖാസി വിസമ്മതം പ്രകടിപ്പിച്ചെങ്കിലും മന്ത്രിയുടെ നിർബന്ധം കാരണം അദ്ദേഹം ഹല്ലാജി(റ)നെ വധിക്കാൻ അനുവദനീയമാണെന്ന് എഴുതേണ്ടി വന്നു. ഖാസി എഴുതിയപ്പോൾ സദസ്സിലുണ്ടായിരുന്ന മറ്റുള്ളവരും അതെഴുതി കൊടുത്തു. ഇത് കേട്ട ഹല്ലാജ് (റ) അവരെ ഉപദേശിച്ചു. എന്റെ രക്തം ചിന്തുന്നത് നിങ്ങൾക്കനുവദനീയമല്ല. ഞാനൊരു യഥാർത്ഥ ഇസ്‌ലാമിക വിശ്വാസിയാണ്. എന്റെ മദ്ഹബ് സുന്നത്തുമാണ്. എനിക്ക് എന്റെ മദ്ഹബിൽ ധാരാളം കിതാബുകളുമുണ്ട്. അതുകൊണ്ട് എന്നെ വധിക്കുന്നതിനെക്കുറിച്ച് നിങ്ങൾ അല്ലാഹുവിനെ ഭയപ്പെടുക! ആ സദസ്സ് അങ്ങനെ പിരിഞ്ഞു. ഈ ഫത്‌വ (?) യുടെ അടിസ്ഥാനത്തിൽ ഹല്ലാജി(റ)നെ വധിക്കാൻ സമ്മതമാരാഞ്ഞു കൊണ്ട് മന്ത്രി ഖലീഫക്ക് എഴുതി. ഖലീഫ സമ്മതിക്കുകയും ചെയ്തു. അങ്ങനെ മഹാനവർകൾ വധിക്കപ്പെട്ടു ഇതാണ് ഹല്ലാജി(റ)നെ കൊല്ലാനുണ്ടായ കാരണം. മന്ത്രിയുടെ നിർബന്ധത്തിനു വഴങ്ങിയുള്ള ഖാസി അബുഅംറിന്റെയും മറ്റും ഫത്‌വകളുടെ അടിസ്ഥാനത്തിലാണു വധശിക്ഷ നടപ്പാക്കിയതെന്ന് മുകളിൽ എഴിതിയതിൽ നിന്ന് സുവ്യക്തമാണല്ലോ.

ഹല്ലാജി(റ) നെ ഈ പറഞ്ഞ വിധം വധിക്കപ്പെട്ട കാലത്ത് ഗൗ

സുൽ അഗ്ളം (ഖു:സി) ജീവിച്ചിരിപ്പുണ്ടെങ്കിൽ ഒരു പണ്ഡിതൻ എന്ന നിലക്ക് അദ്ദേഹത്തെയും മന്ത്രി ഹാമിദ് ഈ കാര്യത്തിൽ ഫത്വ തേടുന്നതിനായി ക്ഷണിക്കുമായിരുന്നു. ആ ഘട്ടത്തിൽ മന്ത്രിയുടെ നിർബന്ധത്തിന് ഖാസി അബൂഅംറിനെ പോലെ വഴങ്ങാതെ മുഹ്‌യുദ്ദീൻ ശൈഖ് തങ്ങൾ (ഖു:സി) ഹല്ലാജി(റ)നെ പേരിലുന്നയിക്കപ്പെടുന്ന ആരോപണങ്ങൾക്കും ആക്ഷേപങ്ങൾക്കും ധൈര്യമായി മറുപടി പറയുകയും തദ്വാരാ ഇങ്ങനെ ഒരു ഫത്‌വാ ഉണ്ടാകുന്ന പരിത: സ്ഥിതി ഒഴിവാക്കുകയും ചെയ്യുമായിരുന്നു. തന്നിമിത്തം ഹല്ലാജി(റ) നെ വധിക്കുന്നതിന് യാതൊരു കാരണവും ലക്ഷ്യവും മന്ത്രിക്കും മറ്റും ലഭിക്കാതെ അവർ നിരാശരായി വധശ്രമത്തിൽ നിന്ന് ഒഴിഞ്ഞു നിൽക്കേണ്ടി വരികയും ചെയ്തിരുന്നേനെ ഇതത്രെ, 'ഹല്ലാജെ കൊല്ലുന്നാൾഅന്നു ഞാനുണ്ടെങ്കിൽ......' എന്ന് മുഹ്‌യുദ്ദീൻ മാലയിൽ പറഞ്ഞ ഗൗസുൽ അഅ്സമി(റ)ന്റെ പ്രസ്താവനയുടെ യഥാർത്ഥ ഉദ്ദേശ്യവും താല്പര്യവും. ചുരുക്കത്തിൽ ഹല്ലാജിനെ വധിച്ച കാലത്ത് ഞാൻ ജീവിച്ചിരുന്നുവെങ്കിൽ സാധാരണനിലയിൽ ഘാതകർക്കെതിരെ ന്യായവാദങ്ങളുന്നയിച്ചുകൊണ്ട്-ഹല്ലാജിനെ ന്യായീകരിച്ചുകൊണ്ട്-അദ്ദേഹത്തെ രക്ഷിക്കുവാൻ എനിക്ക് സാധിക്കുമായിരുന്നുവെന്ന് സാരം. പ്രത്യുത ബഹ്റുനൂർ സംഭവം വാസ്തവമാണെങ്കിൽ അത് ശൈഖ് തങ്ങളുടെ അസാധാരണ പ്രവർത്തനങ്ങളിലും ഇർഹാസ്വാത്തിലും പെട്ടതാണ്. അതിനാൽ തികച്ചും സാധാരണം മാത്രമായ ഈ ഹല്ലാജി(റ)നെ വധത്തിൽ നിന്നും രക്ഷപ്പെടുത്തലും അസാധാരണമായുണ്ടായ ബഹ്റുനൂർ സംഭവവും തമ്മിൽ യാതൊരു വൈരുദ്ധ്യവുമില്ല.അസാധാരണ സംഭവങ്ങൾ പലതും ചെയ്യുന്ന ഒരാൾക്ക് തികച്ചും സാധാരണം മാത്രമായ പ്രവർത്തനങ്ങൾ നടത്താൻ പല കാരണങ്ങളാലും കഴിയാതെ വരാമല്ലോ. ഹല്ലാജി(റ)ന്റെ വധകാരണത്തിന്റെ അവലംബം താരീഖുൽ കാമിൽ.

**493. ചോദ്യം:** നീലം മുക്കിയ വസ്ത്രം ധരിക്കൽ കറാഹത്തുണ്ടോ?

**ഉത്തരം:** കറാഹത്തില്ല. തുഹ്ഫ 3-27 ശർവാനി സഹിതം നോക്കുക.

**494.ചോദ്യം:** ഉസ്ഹിയ്യത്തിന്റെ തോൽ ചിലർ ഖതീബിനെ ഏൽപിക്കുകയും അതിന്റെ വിലയിൽ നിന്ന് ഒരു ഭാഗം ഖത്തീബിന്നും മുഅദ്ദിന്നും മറുഭാഗം സാധുക്കൾക്കുമായി നിശ്ചയിച്ചുകൊടുക്കുകയും ചെയ്യുന്നു. മറ്റു ചിലർ അത് വിറ്റുകിട്ടുന്ന വിലകൊണ്ട് പള്ളിയിലേക്ക് ഫാനും മറ്റും വാങ്ങാനുപയോഗിക്കുന്നു. വേറേ ചിലർ അത് അറുക്കുന്നതിന്റെയും മറ്റും കൂലിയായും കൊടുക്കുന്നു. ഏതാണ് ശരിയായ മാർഗ്ഗമെന്ന് ലക്ഷ്യസഹിതം വിവരിച്ചാലും.

**ഉത്തരം:** ഉസ്ഹിയത്തിന്റെ തോൽ സ്വന്തം ഉപയോഗത്തിന്നെടുക്കുകയോ സദഖഃ ചെയ്യുകയോ ആണ് വേണ്ടത്. സദഖഃ ചെയ്യുന്നത് ഖതീബിന്നോ മുഅഹദ്ദിന്നോ മറ്റേത് മുസ്‌ലിമിന്നോ ആയാലും വിരോധമില്ല.

അങ്ങനെ സദഖഃയായി ലഭിച്ച തോൽ പ്രസ്തുത വ്യക്തിക്ക് വിൽക്കുകയോ മറ്റോ ചെയ്യാവുന്നതാണ്. അറവിനും മറ്റുമുള്ള കൂലിയായി ഉസ്ഹിയ്യത്തിന്റെ തോൽ കൊടുക്കാവുന്നതല്ല. ഈ വസ്തുതകൾ തുഹ്ഫ:9-365ൽ നിന്ന് വ്യക്തമാകുന്നതാണ്.

**495.ചോദ്യം:** സ്ത്രീകൾക്ക് ഔലിയാക്കൻമാരുടെ ഖബ്റ് സന്ദർശിക്കാമോ? ഏത് രീതിയിൽ?

**ഉത്തരം:** സ്ത്രീകൾ പള്ളിയിലേക്ക് പോകുമ്പോൾ പാലിക്കേണ്ട നിബന്ധനകൾ പാലിക്കുകയും വിശിഷ്യാ അവളെ പൂർണ്ണമായും മറക്കുന്ന കൂടാരം പോലുള്ളവയോട് കൂടെ പോവുകയും ചെയ്താൽ അമ്പിയാക്കാൾ, ഔലിയാക്കൾ, ഉലമാഅ് എന്നിവരുടെ മഖ്ബറകൾ സിയാറത്ത് ചെയ്യൽ യുവതികൾക്ക് കൂടി സുന്നത്താണ്. തുഹ്ഫ: 3-201 നോക്കുക.

**496.ചോദ്യം:** മൗലിദ്, നേർച്ച, റാത്തീബ് മുതലായവ റസൂലോ സഹാബാക്കളോ കഴിച്ചിട്ടുണ്ടോ? അതിനെന്താണ് തെളിവ്?

**ഉത്തരം:** മൗലിദ് റാതീപ്, ആദിയായ കാര്യങ്ങൾ റസൂലും (സ) സഹാബാക്കളും (റ) നടത്തിയിരുന്നുവെന്ന് തെളിഞ്ഞില്ലെങ്കിൽ തന്നെ അവ വേണ്ടതാണെന്ന് അവരുടെ ഉത്തമമായ ചര്യകളിൽനിന്ന് വ്യക്തമാകുന്നതാണ്. റസൂലി(സ) ന്റെ തിരുവചനങ്ങൾക്കും പ്രവർത്തിക്കും എന്ന് വേണ്ട മൗനാനുവാദത്തിനു കൂടി ഹദീസ് എന്ന് പറയാവുന്നതാണ്.

**497. ചോദ്യം:** റസൂലോ(സ) സഹാബാക്കളോ ഔലിയാക്കൻമാരോട് നേരിട്ട് സഹായം ചോദിക്കുകയോ അവരെകൊണ്ട് ഇടതേടുകയോ ചെയ്തിരുന്നതായി ഖുർആനിലോ ഹദീസിലോ വല്ല തെളിവുമുണ്ടോ?

**ഉത്തരം:** തെളിവുണ്ട്. റസൂലും, സഹാബത്തും മഹാത്മാക്കളെ കൊണ്ട് ഇടതേടിയതായി ഹദീസുകളിൽ നിന്ന് തെളിഞ്ഞിട്ടുണ്ട്.

ഫാതിമ ബിൻതു അസദ്(റ)ഹ:അലി(റ)യുടെ മാതാവ് മരണമടഞ്ഞശേഷം റസൂൽ തിരുമേനി(സ) മഹതിക്കുവേണ്ടി ഇങ്ങനെ പ്രാർത്ഥിച്ചതായി റിപ്പോർട്ടു ചെയ്യപ്പെട്ടിട്ടുണ്ട്. 'അല്ലാഹുവെ! നിന്റെ പ്രവാചകനായ എന്റെയും എനിക്ക് മുമ്പ് കഴിഞ്ഞുപോയ ഇതര പ്രവാചകൻമാരുടെയും ഹഖ്ഖുകൊണ്ട് എന്റെ മാതാവിന് ശേഷം എന്നെ വളർത്തിയ എന്റെ വളർത്തുമ്മയുടെ (ഫാതിമഃ ബിൻതുഅസദ്)(റ)പാപങ്ങളെ നീ പൊറുക്കുകയും അവരുടെ ഖബ്റിനെ നീ വിശാലമാക്കുകയും ചെയ്യേണമേ' എന്ന്. ഈ ഹദീസ് ത്വബ്റാനി, ഇബ്നുഹിബ്ബാൽ, ഹാകിം മുതലായവർ സഹീഹായ സനദ് കൊണ്ട് റിപ്പോർട്ട് ചെയ്തിട്ടുണ്ട്.

ഉമർ (റ) യുടെ കാലത്ത് ക്ഷാമം നേരിട്ടപ്പോൾ ഉമർ (റ) അബ്ബാസി (റ) നെ കൊണ്ട് ഇടതേടിയ ചരിത്രം സ്വഹീഹുൽ ബുഖാരിയിലും സഹീഹ് മുസ്ലിമിലും റിപ്പോർട്ടു ചെയ്യപ്പെട്ടിട്ടുണ്ടല്ലോ. പ്രസ്തുത ചരിത്രത്തിൽ

സ്വഹാബത്ത്(റ) റസൂലി(സ)നെ ക്കൊണ്ട് ഇടതേടിയിരുന്നു എന്ന് വ്യക്ത മാക്കിയിട്ടുണ്ട്. അത് റസൂലിന്റെ വഫാത്തിന്റെ ശേഷമാണെന്ന് തീർച്ചയാണ്. കാരണം റസൂൽ(സ)ന്റെ ജീവിതകാലത്ത് റസൂലി(സ)നെ കൊണ്ട് ഇടതേടേണ്ടുന്ന ആവശ്യമില്ലല്ലോ. ആ കാര്യം റസൂൽ(സ) തന്നെ നിർവ്വഹിക്കുകയില്ലേ.

ചുരുക്കത്തിൽ ഈ രണ്ട് ഹദീസുകളിൽ നിന്ന് റസൂൽ(സ) തിരുമേനിയും സഹാബാക്കളും മരിച്ചുപോയ മഹാത്മാക്കളെകൊണ്ട് ഇടതേടിയിരുന്നതായി വ്യക്തമായി. ജീവിക്കുന്നവരെ കൊണ്ട് ഇടതേടുകയോ നേരിട്ടു ചോദിക്കകയോ ചെയ്യുന്നതിൽ ആർക്കും തർക്കവുമി ല്ലല്ലോ.

അമ്പിയാഉ്, ഔലിയാഉ് മതലായ മഹാത്മാക്കളോട് നേരിട്ട് സഹായമർത്തിക്കൽ (ഇസ്തിഗാസ) അവരെകൊണ്ട് ഇടതേടുന്ന (തവസ്സുൽ) തിന്റെ അർതഥത്തിലാണെന്ന് ഇമാം ഇബ്നു ഹജർ (റ) ഹാശിയത്തുൽ ഈസാഹിൽ പറഞ്ഞിട്ടുണ്ട്. (പേ. 218)

**498. ചോദ്യം:** മരണപ്പെട്ട റസൂലി (സ) നെയോ സഹാബ്ക്കളെയോ ഔലിയാക്കളെയോ വിളിച്ചാൽ അവർ കേൾക്കുമോ? തെളിവ് സഹിതം വിവരിച്ചാലും.

**ഉത്തരം:** റസൂലിനെയോ സഹബാക്കളെയോ ഔലിയാക്കൻമാരേയോ വിളിച്ചാൽ അവർ ആ വിളി കേർക്കുമെന്ന് പരിശുദ്ധ ഖുർആനിൽ നിന്ന് വ്യക്തമാകുന്നതാണ്. യഥാർത്ഥ വിശ്വാസികളിൽ നിന്ന് മരണമടഞ്ഞവരും ജീവിച്ചിരിക്കുന്നവരും സമമാണെന്ന് പരിശുദ്ധ ഖുർആൻ സൂറ: ജാസിയയിൽ പ്രസ്താവിച്ചിട്ടുണ്ട്. ജവീതകാലത്ത് അവർ ഏത് നിലയിൽ കേട്ടിരുന്നുവോ അപ്രകാരം മരണശേഷവും യഥാർത്ഥ വിശ്വാസികൾ കേൾക്കുമെന്ന് ഈ ആയത്തിൽ നിന്ന് ഗ്രഹിക്കാമല്ലോ. അപ്പോൾ അമ്പിയാ ഔലിയാഉ് മുതലായവരെ അവർ മരണപ്പെട്ടതിന് ശേഷം വിളിച്ചാലും ജീവിതകാലത്തെന്നപോലെ അവർ ആ വിളി കേൾക്കുമെന്ന് വ്യക്തമായി.

**499. ചോദ്യം:** ഇസ്മുൽ അഅ്സം ഏതാണ്? തദ്വിഷയകമായി പണ്ഡിതൻമാരുടെ അഭിപ്രായമെന്ത്?

**ഉത്തരം:** ഇസ്മുൽ അഅ്സം ഏതാണെന്ന് ഖണ്ഡിതമായി പറയാൻ നിവൃത്തിയില്ല. തദ്വിഷയകമായി പല അഭിപ്രായങ്ങളുമുണ്ട്. അവയിൽ 14 അഭിപ്രായങ്ങൾ ഫത്ഹുൽബാരിയിൽ ഉദ്ധരിക്കപ്പെട്ടിട്ടുണ്ട്. അല്ലാഹു എന്ന ഇസ്മാണ് ഇസ്മുൽ അഅ്സം എന്നത്രെ മുഹഖ്ഖിഖുകളുടെ അഭിപ്രായം. പക്ഷേ, ഹയ്യുൽഖയ്യും എന്നതാണെന്ന് ഇമാം നവവി (റ) മുഖ്താറാക്കിയിട്ടുണ്ട്. എന്നിങ്ങനെ ശർവാനി 1-7ൽ വ്യക്തമാക്കപ്പെട്ടിട്ടുണ്ട്.

**500. ചോദ്യം:** ഹജ്ജിന് യാത്ര പുറപ്പെടുമ്പോളും മറ്റു ഹലാലയ യാത്ര

കൾക്ക് പുറപ്പെടുമ്പോഴും ഏത് കാലാണ് മുന്തിക്കേണ്ടത്? ഈസാഹ് എന്ന കിതാബിൽ പറഞ്ഞതെന്ത്?

**ഉത്തരം:** സഫറിന് പുറപ്പെടുമ്പോൾ ഇടത്തേകാലാണ് മുന്തിക്കേണ്ടതെന്ന് ഫതാവൽ ഹദീസിയ്യ: 62-63 പേജുകളിൽ നിന്ന് ഗ്രാഹ്യമാകും. യാത്രക്ക് പുറപ്പെടുക എന്നതിൽ ഹജ്ജ് യാത്രയും ഉൾപ്പെടുന്നതാണ്. ഹജ്ജിന് യാത്രപുറപ്പെടുമ്പോൾ ഏത് കാൽ മുന്തിക്കണമെന്നതിനെ കുറിച്ച് ഈസാഹിൽ അഭിപ്രായമൊന്നും രേഖപ്പെടുത്തിയിട്ടില്ല.

**501.ചോദ്യം:** ഒരു നാട്ടിലെ നാട്ടുപ്രധാനികളും കമ്മറ്റിയും ഒരു ഖാസിയെ നിയമിച്ചു. കുറെ കാലങ്ങൾക്ക് ശേഷം എന്തോ ചില കാരണങ്ങളാൽ അദ്ദേഹത്തോട് ചിലർക്ക് വെറുപ്പ് തോന്നുകയും അദ്ദേഹത്തെ ഒഴിവാക്കണമെന്ന് അഭിപ്രായപ്പെടുകയും ചെയ്തു. പക്ഷേ, മറ്റൊരു വിഭാഗം ജനങ്ങൾ ആ ഖാസിയെ ഒഴിവാക്കാൻ പാടില്ലെന്നു വാദിക്കുകയും ഒഴിവാക്കുന്ന പക്ഷം, പല നാശങ്ങളും ഉണ്ടായിത്തീരുമെന്ന് പറയുകയും ചെയ്യുന്നു. ഈ സ്ഥിതിക്ക് ശറഇന്റെ വീക്ഷണത്തിൽ നാട്ടു പ്രധാനികൾക്കോ കമ്മിറ്റിക്കോ ആ ഖാസിയെ ഒഴിവാക്കാമോ?

**ഉത്തരം:** "ഒരു വ്യക്തിയെ സുൽഥാനോ ശൗകത്തിന്റെ അഹ്ലുകാരോ ഖാസിയായി നിയമിച്ചാൽ ആ ഖാസിയുടെ വിധി നടപ്പാക്കുമെന്ന് തുഹ്ഫ 10-113 ൽ പറഞ്ഞ ശേഷം ഖാസിയിൽ ഖലല് കാണുകയോ അല്ലെങ്കിൽ ഖാസിയെ നീക്കുന്നിതിൽ 'മസ്‌ലഹത്ത്' ഉണ്ടാവുകയോ മറ്റോ ചെയ്താൽ ഇമാമിന് ഖാസിയെ നീക്കം ചെയ്യൽ അനുവദനീയമാണെന്ന് തുഹ്ഫ 10-121 ലും പറഞ്ഞിട്ടുണ്ട്. ഇപ്രകാരം നിഹായ: 8-228, 232 ലും കാണാം. ഇമാമിന് അനുവദനീയമാണെന്ന തുഹ്ഫയുടെയും നിഹായയുടെയും വാക്യത്തിന്റെ 'മഫ്ഹൂമ്'ഇമാമല്ലാത്തവർക്ക് അനുവദനീയമല്ലെന്നാണ്. കാരണം 'ലഹൂ' എന്ന പദം യജൂസു (അനുവദനീയ മാവും) എന്നതിന് ആ അനുവദനീയമാവൽ പലർക്കുമാകാമെന്നതിനെ തൊട്ട് തടയുന്ന ഖൈദായതുകൊണ്ട് അതിന് മഫ്ഹൂമുണ്ടെന്ന് ജംഉൽജവാമിഅ്ൽ നിന്ന് വ്യക്തമാകും. അതിനാൽ, ഇമാമിന് ഖാസിയെ നീക്കാമെന്നു തുഹ്ഫ, നിഹായ മുതലായവയുടെ മൻത്വൂഖ് കൊണ്ട് വ്യക്തമായത് അവയുടെ മഫ്ഹൂമ് കൊണ്ടും വ്യക്തമായതുപോലെ നാട്ടുപ്രമാണികൾക്കോ കമ്മറ്റിക്കോ ഖാസിയെ നീക്കൽ അനുവദനീയമല്ലെന്ന് അവയുടെ മഫ്ഹൂമ് കൊണ്ടും വ്യക്തമായി. പക്ഷേ, ഇമാം ഇബ്നുഹജർ (റ) ഇമാം മുഹമ്മദുർ റംലി(റ) എന്നിവർക്കെതിരായി അല്ലാമ അബ്ദുല്ലാഹിബ്നു ഉമറബ്നി അബി ബക്കറിബ്നിയഹ്യാ എന്നൊരാളുടെ ഒരു ഫത്‌വാ ബിഗ്‌യ: 269ൽ ചേർത്തിട്ടുണ്ട്. അതിൽ മസ്‌ലഹത്തുണ്ടെങ്കിൽ ഇമാമിന്നും ശൗകത്ത് ഉടയവർക്കും ഹല്ല് അഖ്ദുകാർക്കും ഖാസിയെ നീക്കം ചെയ്യാമെന്ന് പ്രസ്താവിക്കപ്പെട്ടിട്ടുണ്ട്. എന്നാൽ ഈ ഫത്‌വാ ഇമാം ഇബ്നു ഹജറി(റ) നും ഇമാം റംലി(റ)ക്കും എതിരായതിനാലും തുഹ്

ഫ: നിഹായ: എന്നീ കിതാബുകൾക്ക് വിരുദ്ധമായതുകൊണ്ടും ളഈ ഫാണ്. ഇമാം ഇബ്നുഹജർ(റ) റംലി(റ) എന്നവിരുടെ ഫത്‌വകൽ തന്നെയും അവരുടെ പ്രസ്തുത കിതാബുകൾക്കെതിരായി വന്നാൽ പ്ര സ്തുത കിതാബുകളിലുള്ളതാണ് മുഅ്തമദ്.

ഈ ളഈഫനുസരിച്ച് തന്നെയും ചോദ്യത്തിൽ പറഞ്ഞ ഖാസിയെ നീക്കം ചെയ്യാൽ നിർവ്വാഹമില്ല. എന്തുകൊണ്ടെന്നാൽ മുകളിൽ വിവരി ച്ചപോലെ മസ്‌ലഹത്തുണ്ടാവുക എന്നതിന്റെ വിവക്ഷയിൽപ്പെട്ടതാണ് ഖാസിയെ നീക്കുന്നതു കാരണം നാട്ടിൽ ഫിത്നയുണ്ടാവാതാരിക്കുക എന്നതും എന്ന് തുഹ്ഫ 10-121 ൽ പറഞ്ഞിട്ടുണ്ട്. അപ്പോൾ ഒരു വിഭാ ഗമാളുകൾ ഖാസിയെ നീക്കുന്നതിനെതിരായതു നിമിത്തം ആ മഹല്ലിൽ ഫിത്നയുണ്ടാകുന്നതാകയാൽ ഈ ളഈഫ് പ്രകാരവും പ്രസ്തുത ഖാസിയെ കമ്മറ്റിക്കോ നാട്ടുപ്രധാനികൾക്കോ നീക്കാവുന്നതല്ല.

**502.ചോദ്യം:** സാധാരണയായി എട്ടുമാസം പൂർത്തിയായി ജോലി ചെ യ്താൽ തുടർന്ന് ജോലി ചെയ്യുന്നില്ലെങ്കിലും റംസാൻ ശമ്പളം കൊടുക്കൽ കീഴ്വഴക്കമുള്ള ഒരു മദ്രസ്സയിൽ ഒരു മുഅല്ലിമിനോടുള്ള വ്യക്തിപരമായ വിദ്വേഷം നിമിത്തം അയാളുടെ റംസാൻ ശമ്പളം ആ മദ്രസയിലെ സദർ മുഅല്ലിം തടഞ്ഞുവെക്കുന്നു. ഇങ്ങനെ ചെയ്യുന്നത് പ്രസ്തുത മുഅല്ലി മിന്റെ ഹഖ്ഖിൽ കൈകടത്തലും കുറ്റകരവുമല്ലേ? വ്യക്തമായ വിശദീ കരണം നൽകിയാലും.

**ഉത്തരം:** റംസാൻ പോലുള്ള ഒഴിവുകാലങ്ങളിൽ ശമ്പളം കൊടു ക്കൽ പതിവുണ്ടെങ്കിൽ അത് കൊടുക്കു തന്നെ വേണമെന്ന് തുഹ്ഫ: 6-272 ൽ നിന്ന് വ്യക്തമാകും. ഈ സ്ഥിതിക്ക് വല്ലവരും അതിനെ തടയു ന്നുവെങ്കിൽ അത് 'ളുൽമ്' ആകുന്നതാണ്. അല്ലാഹു ളുൽമിനെ ഇഷ്ട പ്പെടുകയില്ല.

**503.ചോദ്യം:** ഇസ്‌ലാം ലോകത്ത് ഐക്യത്തിന്റെ സന്ദേശവുമായി വന്നു വെന്നും അത് എല്ലാവരേയും ഐക്യത്തിലേക്ക് ക്ഷണിക്കുന്നുവെന്നും എല്ലാ പണ്ഡിതൻമാരും പ്രസംഗകരും പ്രസ്താവിക്കുകയും പ്രസംഗി ക്കുകയും ചെയ്യുന്നു. ഇത് യഥാർത്ഥമാണോ? ആണെങ്കിൽ ശാഫി, ഹനഫി, മാലികി, ഹമ്പലി എന്നീ മദ്ഹബുകാർ ഓരോന്നും താ ന്താ ങ്ങളുടെ മാർഗ്ഗം സത്യമാണെന്ന് പറയുന്നതെങ്ങനെ? ഇത് ഐക്യത്തിന് വിരുദ്ധമല്ലേ?

**ഉത്തരം:** ഇസ്‌ലാം ഐക്യത്തിന്റെ സന്ദേശവുമായി വന്നുവെന്നും ഐക്യത്തിലേക്ക് ക്ഷണിക്കുന്നുവെന്നും പറയുന്നതിന്റെ ഉദ്ദേശ്യം ഇസ് ലാം അടിസ്ഥാനപരമായ വിഷയങ്ങളിൽ ഐക്യത്തിന്റെ സന്ദേശം കാഴ് ചവെക്കുന്നുവെന്നും അതിലേക്ക് ഏവരെയും ക്ഷണിക്കുന്നുവെന്നുമാണ്. ശാഖാപരമായി ഭിന്നിപ്പുണ്ടായിക്കൂടാ എന്നല്ല ആദം നബി(അ) മുതൽ

മുഹമ്മദ് മുസ്തഫാ (സ) വരെയുള്ള ഇസ്‌ലാമിക ചരിത്രം പരിശോധിക്കുന്നതായാൽ ഈ വസ്തുത ഗ്രഹണീയമാവും. ശാഫിഈ, ഹനഫി, ഹമ്പലി മാലികീ എന്നീ മദ്ഹബുകാർ തങ്ങളുടെ മദ്ഹബ് സത്യമാണെന്ന് വിശ്വസിക്കുന്നതും പറയുന്നതും മേൽപറഞ്ഞതിനെതിരല്ല. അടിസ്ഥാനപരമായി അവരെല്ലാം ഐക്യത്തിൽ തന്നെയാണ്. അടിസ്ഥാനപരമായ വിഷയങ്ങളിൽ ഇസ്‌ലാമുമായി വെടിഞ്ഞവർ മാത്രമാണ് ഇസ്‌ലാമിക ഐക്യത്തിൽ നിന്ന് പുറത്തായിട്ടുള്ളവർ. അവർ മുസ്‌ലിംകളല്ലതാനും.

**504. ചോദ്യം:** ഇൻതിഖാലിന്റെ തക്ബിർകൊണ്ട് ഇമാം ജഹ്റാക്കുമ്പോൾ ദിക്റിനെ കരുതിയില്ലെങ്കിൽ നമസ്കാരം ബാത്വിലാകുമല്ലോ. എന്നാൽ ഇത് എല്ലാ ഓരോ തക്ബീറിലും ആവശ്യമുണ്ടോ? ഏതെങ്കിലും ഒന്നിൽ മറന്നാൽ നമസ്കാരം ബാത്വിലാകുമോ?

**ഉത്തരം:** ഇൻതിഖാലിന്റെ തക്ബീർകൊണ്ട് ഇമാം ജഹ്റ് ആക്കുമ്പോൾ ദിക്റിനെ കരുതൽ നിർബന്ധമാണ്. ഇത് ഓരോ തക്ബീറിലും ആവശ്യമാണ്. അല്ലാത്തപക്ഷം നമസ്കാരം ബാത്വിലാകുന്നതാണ്. പക്ഷേ നമസ്കാരത്തിലാണെന്ന കാര്യം മറന്നുകൊണ്ടോ നമസ്കാരത്തിൽ പൊതുവെ സംസാരം പാടില്ലെന്നറിഞ്ഞിരിക്കെ തന്നെ ഇതിൽ ദിക്റിനെ കരുതാതിരിക്കാൻ പാടില്ലെന്ന് വിവരമില്ലാത്തത് കൊണ്ടോ ഇമാം ദിക്റിനെ കരുതാതിരുന്നാൽ നമസ്കാരം ബോത്വിലാവുകയില്ല. തുഹ്ഫ: ശർവാനി സഹിതം 2-140.

**505.ചോദ്യം:** നമസ്കരിക്കുന്നവന്റെ മുൻഭഗത്ത് മൂന്ന് മുഴം അപ്പുറം മറയില്ലെങ്കിൽ ഒരു മുസ്വല്ല വിരിക്കണമല്ലോ. ഇനി ഒരാളുടെ കൈവശം ഒരു ടവ്വൽ മാത്രമാണുള്ളത്. അതുകൊണ്ട് അയാൾ തലമറക്കുകയാണോവേണ്ടത്? അതോ മുസ്വല്ല വിരിക്കുകയോ?

**ഉത്തരം:** ആ ടവ്വൽകൊണ്ട് മുസ്വല്ല വിരിക്കുകയാണ് വേണ്ടത്. ഇത് ഫതാവൽ കുബ്റാ 1-170 ൽ നിന്നും വ്യക്തമാവും.

**506.ചോദ്യം:** കച്ചവടം, വായ്പ പോലുള്ള ഇടപാടുകളിൽ ഈജാബിന്റെയും ഖബുലിന്റെയും പദം ആവശ്യമാണല്ലോ. എന്നാൽ ഇന്ന് ആരിൽ നിന്നും അത്തരം സീഗകൾ ഉണ്ടാവുന്നില്ല. ഈ ഇടപാടുകളുടെ വിധിയെന്ത്?

**ഉത്തരം:** ഇന്ന് നടക്കുന്ന പ്രസ്തുത ഇടപാടുകൾ മുആത്വാത് ആണ്. അതു പ്രകാരം ഇടപാട് നടക്കൽ പതിവുള്ള വസ്തുക്കളിൽ അത് മതി. സീഗ വേണ്ടതില്ല എന്നൊരു അഭിപ്രായമുണ്ട്. തുഹ്ഫ: 4-217 നോക്കുക. ഈ അഭിപ്രായമനുസരിച്ചായിരിക്കാം ഇന്ന് പ്രസ്തുത ഇടപാടുകൾ നടന്നുവരുന്നത്. അത് സ്വഹീഹുമാണ്.

**507. ചോദ്യം:** നുസ്രത്ത് പു: 12, ല:5 ൽ ചോദ്യോത്തരത്തിൽ (482-ാം ചോദ്യം) വീടുകളിൽ ഫോട്ടോ വയ്ക്കുന്നതിനെക്കുറിച്ചുള്ള ചോദ്യത്തിന്റെ മറുപടിയിൽ ബാപ്പുഞ്ഞി പൊമ്മകളെ വീട്ടിൽ വെക്കുന്നതിന് വിരോധമില്ല

എന്ന് എഴുതികണ്ടു. എന്താണീ ബാപ്പുഞ്ഞിപൊമ്മകൾ എന്ന് പറയുന്നത്? ഒന്ന് വ്യക്തമാക്കാമോ?

**ഉത്തരം:** ചെറിയ പെൺകുട്ടികൾക്ക് അവർ പ്രായപൂർത്തി വന്ന ശേഷം ജനിക്കുന്ന കുഞ്ഞുങ്ങളെ എങ്ങനെ പരിപാലിച്ചു വളർത്തണമെന്ന് ശീലിപ്പിക്കുന്നതിനായുപയോഗിക്കുന്ന രൂപങ്ങൾക്കാണ് മാപ്പിള ഭാഷയിൽ ബാപ്പുഞ്ഞിപൊമ്മകൾ എന്ന് പറയുന്നത്. അറബി ഭാഷയിൽ അവക്ക് ലുഅബുൽ ബനാത്ത് അറൂസത് എന്നൊക്കെ പേർ പറയുന്നു.

**508.ചോദ്യം:** പ്രബോധനം, പുസ്തരം: 39 ലക്കം:7 ൽ ജുമുഅ ഖുത്തുബയിൽ ലൗഡ്സ്പീക്കർ ഉപയോഗിക്കുന്നതിനെക്കുറിച്ചുള്ള ഒരു ചോദ്യത്തിനുത്തരമായി സ്പീക്കർ ഉപയോഗിക്കാമോ എന്ന് ഇപ്പോഴും തർക്കിച്ചുകൊണ്ടിരിക്കുന്നത് ലജ്ജാവഹമാണെന്നും, ശബ്ദം വലുതാക്കുന്ന ഒരു ശാസ്ത്രീയ ഉപകരണമാണ് സ്പീക്കർ. അത് ആവശ്യമുള്ളേടത്ത് ഉപയോഗിക്കുന്നതിൽ തെറ്റില്ലെന്നും, മക്കയിലും മദീനയിലും സ്പീക്കർ ഉപയോഗിക്കുന്നുണ്ടെന്നാണറിവ്. അത് ലോക പണ്ഡിതൻമാർ അംഗീകരിക്കുന്നുവെന്നത് സ്പീക്കർ ഉപയോഗിക്കാമെന്നതിന് തെളിവായെടുക്കാമെന്നും കൂടാതെ എല്ലാ കാര്യങ്ങളുടെയും അടിസ്ഥാനപരമായ നിലപാട് അനുവദനീയത ആണെന്ന് ഉസൂലുൽ ഫിഖ്ഹ് സിദ്ധാന്തിക്കുന്നതിനാൽ ഏതൊരു കാര്യത്തിന്റെയും അനുവദനീയതക്കല്ല; നിഷിദ്ധതക്കാണ് തെളിവ് വേണ്ടതെന്നും, അതിനാൽ സ്പീക്കറിന്റെ നിഷിദ്ധതക്ക് തെളിവില്ലാത്തതാണ് അത് അനുവദനീയമാണെന്നതിന്റെ തെളിവെന്നും, ഖുതുബ: കേൾക്കൽ ജമുഅക്ക് ഹാജരാവുന്ന എല്ലാവർക്കും നിർബന്ധമാണെന്ന കാര്യത്തിൽ തർക്കമില്ലെന്നിരിക്കെ ജനത്തിരക്ക് കൂടുതലുള്ള പള്ളിയാവുക, ഖതീബ് ശബ്ദം കുറഞ്ഞ ആളാവുക തുടങ്ങിയ സന്ദർഭങ്ങളിൽ ഖുതുബക്ക് സ്പീക്കർ ഉപയോഗിക്കുന്നത് പ്രസ്തുത നിർബന്ധത്തിന്റെ പൂർത്തീകരണത്തിന് അനിവാര്യമാണെന്നും എഴുതിക്കണ്ടു? പത്രാധിപരെന്ത് പറയുന്നു?

**ഉത്തരം:** ലൗഡ് സ്പീക്കറിൽ കുടി നിർവ്വഹിക്കപ്പെടുന്ന ഖുതുബ സ്വഹീഹല്ലെന്നത് ശാഫിഈ മദ്ഹബ് അനുസരിച്ചാണ്. ശാഫിഈ മദ്ഹബ് പ്രകാരം ഖതീബ് തന്റെ ശബ്ദം ഉയർത്തിക്കൊണ്ട് നാല്പത് ആളുകളെ കേർപ്പിക്കൽ ഖുതുബഃയുടെ ശർത്ത് (നിബന്ധന) ആണ്. തുഹ്ഫ: ശർവാനി സഹിതം 2-452, നിഹായ 2-306.

ലൗഡ് സ്പീക്കർ പ്രബോധനം പറഞ്ഞപോലെ ശബ്ദം വലുതാക്കുന്ന ഒരു ഉപകരണമല്ല. അതിന്റെ പ്രവർത്തനത്തെക്കുറിച്ച് വിശ്വവിജ്ഞാന കോശത്തിൽ പറഞ്ഞതുകാണുക.

ഉച്ചഭാഷിണികൾ:- ശബ്ദങ്ങൾക്ക് സമാനമായ വൈദ്യുത ധാരകളിൽ നിന്ന് ശബ്ദങ്ങൾ പുനരുത്പാദിപ്പിക്കുന്നതിനുള്ള ഉപകരണങ്ങളാണ്

ഉച്ചഭാഷിണികൾ, മറ്റൊരു വിധത്തിൽ പറഞ്ഞാൽ വൈദ്യുതോർജ്ജത്തെ യാന്ത്രികോർജ്ജമായി രൂപാന്തപ്പെടുത്തി അതിനെ വായുവിലേക്ക് ശബ്ദതരംഗങ്ങളാക്കി വർഷിക്കുന്നതിനുള്ള വൈദ്യുതോപകരണമാണിത്. ഉച്ചഭാഷിണിയിൽ യാന്ത്രിക ശക്തി ഉത്പാദിപ്പിക്കുന്ന ഭാഗത്തിന് ആകെ കൂടി മോട്ടോർ എന്നു പറയുന്നു. മോട്ടോർ അതിന്റെ സമീപത്തുള്ള ഡയഫ്രത്തെ ചലിപ്പിക്കുന്നു. ഡയഫ്രത്തിന്റെ ചലനങ്ങൾ ചുറ്റുപാടുമുള്ള വായുവിലേക്ക് സംക്രമിക്കുമ്പോൾ വായു പാളികളിൽ മൂലശബ്ദത്തിന്റെ സ്വഭാവമനുസരിച്ച് ഒരു പ്രത്യേക ആവൃത്തിയിൽ മർദ്ദം കൂടുകയും കുറയുകയും ചെയ്യുന്നു. ഈ പെട്ടെന്നുള്ള മർദ്ദ വ്യതിയാനങ്ങൾ ശബ്ദരൂപത്തിൽ നമ്മുടെ കാതുകളിൽ പതിക്കുന്നു. (വിശ്വ: വി: കോശം : വാ: 2 പേ: 548) ഇതേ അർത്ഥത്തിൽ സർവ്വവിജ്ഞാന കോശത്തിലും മറ്റും കാണാം. ഇതിൽ നിന്നും സംസാരിക്കുന്നവന്റെ ശബ്ദമല്ല ഉച്ചഭാഷിണികളിലൂടെ പുറത്ത് വരുന്നതെന്നും അതേ ശബ്ദത്തെ വൈദ്യുതോർജ്ജവും അതിനെ യാന്ത്രികോർജ്ജവുമൊക്കെയാക്കി മാറ്റി ശേഷം ചില യന്ത്രങ്ങളുടെ പ്രവർത്തനം മൂലം സംസാരിക്കുന്നവന്റെ ശബ്ദമായ മൂല ശബ്ദത്തിന്റെ സ്വഭാവമനുസരിച്ച് കൂടുകയും കുറയുകയും ചെയ്യുന്ന ചില മർദ്ദവ്യതിയാനങ്ങളെ ശബ്ദത്തിന്റെ രൂപത്തിൽ നമ്മുടെ കാതുകളിൽ പതിപ്പിക്കുകയാണ് ഉച്ചഭാഷിണികളുടെ പ്രവർത്തനമെന്നും സുവ്യക്തമായല്ലോ. ആ നിലക്ക് ഖുതുബ സ്പീക്കറിൽ കൂടി നിർവ്വഹിക്കപ്പെടുന്നതായാൽ ഖതീബ് തന്റെ ശബ്ദം കേൾപ്പിക്കണമെന്ന ശർത്ത് (നിബന്ധന) ഇല്ലാതാവുന്നതിനാൽ ഖുതുബ സ്വഹീഹാവുന്നതല്ല.

ഇനി ലൗഡ് സ്പീക്കറിലൂടെ പുറത്ത് വരുന്ന ശബ്ദം സംസാരിക്കുന്നവന്റെ അതേ ശബ്ദം തന്നെയാണ്. സ്പീക്കർ ശബ്ദം വലുതാക്കുകയാണ് ചെയ്യുന്നത് എന്നുവെച്ചാൽ തന്നെ ശബ്ദം ഉയർത്തുന്നത് ഖതീബല്ല. ലൗഡ് സ്പീക്കറാണല്ലോ. അപ്പോഴും ഖതീബ് ശബ്ദം ഉയർത്തി കേൾപ്പിക്കണമെന്ന ശർത്വിന് അത് വിരുദ്ധമാകയാൽ ആ ഖുതുബ സ്വഹീഹല്ല. ഇത്തരം തെളിവുകൾ നുസ്രത്തിലും മറ്റും പലവുരു പ്രസ്താവിക്കപ്പെട്ടിട്ടുണ്ട്. അതിനാൽ നിഷിദ്ധതക്ക് തെളിവില്ലാത്തതാണ് സ്പീക്കർ ഖുതുബ അനുവദനീയമാണെന്നതിനുള്ള തെളിവെന്ന വാദം തീരെ അപ്രസക്തമാണ്. ഇനിയെങ്കിലും ശാഫിഈ മദ്ഹബ് പ്രകാരം അത് അനുവദനീയമാണെന്നതിന് പ്രബോധനം തെളിവ് നൽകുമോ?

ഹമ്പലി മദ്ഹബ് കൈകൊണ്ട സഊദി ഭരണത്തിൻ കീഴിലുള്ള മക്ക, മദീന തുടങ്ങിയ സ്ഥലങ്ങളിൽ സ്പീക്കറിലൂടെയാണ് ജുമുഅ: ഖുതുബ: നിർവ്വഹിക്കപ്പെടുന്നതെങ്കിൽ അതിൽ ശാഫിഈ മദ്ഹബുകാർ പങ്കെടുക്കുന്നത്, അവിടങ്ങളിൽ പ്രസ്തുത ഖുതുബ നിർവ്വഹിക്കുന്നത് ഭരണാധികാരികൾ നിയമിച്ച അധികാരസ്ഥൻമാരായ ഖതീബുമാരാണെന്നതിനാലാണ്. ശാഫിഈ മദ്ഹബ് പ്രകാരം അധികാരസ്ഥൻമാരായ

ഇതര മദ്ഹബ്കാരായ ഇമാമുകൾ ജുമുഅ: നമസ്കാരം ബാത്വിലാകുന്ന കാര്യങ്ങൾ നിർവ്വഹിച്ചാൽ തന്നെ ശാഫിഈ മദ്ഹബുകാർക്ക് ആ ഇമാമുകളെ തുടർന്ന് നമസ്കരിക്കാവുന്നതും അവരുടെ ജുമുഅ: നമസ്കാരം സ്വഹീഹാവുന്നതുമാണ് എന്ന് തുഹ്ഫ: 2-281ൽ നിന്ന് ഗ്രഹണീയമാവും. തന്മൂലം പ്രസ്തുത സ്ഥലങ്ങളലെ സ്പീക്കർ ഉപയോഗിച്ച് കൊണ്ടുള്ള ഖുതുബ:യിൽ ശാഫിഈ പണ്ഡിതൻമാർ പങ്കെടുക്കുന്നത് തെളിവായെടുത്തുകൊണ്ട് ഇതര സ്ഥലങ്ങളിലും അതുപയോഗിക്കാമെന്ന വാദം ബാലിശമത്രെ.

ജുമുഅ:ക്ക് ഹാജരായവരെല്ലാം ഖുതുബ: കേൾക്കൽ നിർബന്ധമാണെന്നതിൽ തർക്കമില്ലെന്നും ജനത്തിരക്ക് കൂടുതലുള്ള പള്ളികളിൽ ആ നിർബന്ധ പൂർത്തീകരണത്തിന് സ്പീക്കർ അനിവാര്യമാണെന്നുമുള്ള പ്രബോധനത്തിന്റെ ജല്പനം വാസ്തവവിരുദ്ധമാണ്. കാരണം, ശാഫിഈ മദ്ഹബിലെ പ്രബലമായ അഭിപ്രായ പ്രകാരം ജുമുഅക്ക് ഹാജരായവരിൽ നാലാപത് ആളുകളെ കേൾപ്പിക്കൽ മാത്രമേ നിർബന്ധമുള്ളൂവെന്നു മുകളിൽ പറഞ്ഞുവല്ലോ. അതറിയാത്തവരായി പൊതുജനങ്ങളിൽ പോലും ആരുമുണ്ടാകുമെന്ന് തൊന്നുന്നില്ല.

ഏതായാലും കലിമത്തുത്തൗഹീദിന്റെ അർത്ഥത്തിലും ഇബാദത്ത് എന്താണെന്നതിലും ഇനിയും സംശയം തീർന്നിട്ടില്ലാത്ത പ്രബോധനക്കാർക്കും മറ്റും ഇവയൊക്കെ ലജ്ജാവഹമായി തോന്നുന്നതിൽ അത്ഭുതപ്പെടാനില്ല. പക്ഷേ, ആധുനിക സമസ്തയും നിസ്സങ്കോചം ഇതേറ്റു പാടുന്നത് ആശ്ചര്യം തന്നെ!

പ്രബോധനത്തിന്റെ പ്രസ്തുത മറുപടിയിൽ ഇങ്ങനെ ഒരു ന്യായവും കൂടിയുണ്ടല്ലോ. "നബി (സ)യുടേയോ സഹാബത്തിന്റെയോ മദ്ഹബിന്റെ ഇമാമുകളായ ശാഫിഈ അബുഹനീഫ തുടങ്ങിയവരുടേയോ കാലത്ത് ലൗഡ് സ്പീക്കർ കണ്ടുപിടിക്കപ്പെട്ടിരുന്നില്ല. അവരാരും സ്വാഭാവികമായും അതിനെക്കുറിച്ച് ഒന്നും പറഞ്ഞിട്ടുമില്ല. പരിശുദ്ധ ഖുർആനിലും സ്പീക്കർ പരാമർശിക്കപ്പെട്ടിട്ടില്ല..... ഇസ്‌ലാമിക നിയമങ്ങളിൽ പരാമർശിക്കപ്പെടാത്ത പുതുതായി ഉണ്ടാക്കുന്ന ഒരു വസ്തുവോ സംഗതിയോ സ്വീകരിക്കുന്നതും പ്രയോജനപ്പെടുത്തുന്നതും നിഷിദ്ധമായി തീരുന്നത്, അത് അറിയപ്പെട്ട ഇസ്‌ലാമിക നിയമങ്ങൾക്കോ തത്വങ്ങൾക്കോ താൽപര്യങ്ങൾക്കോ വിരുദ്ധമാകുമ്പോൾ മാത്രമാണ്. ലൗഡ് സ്പീക്കർ ഖുതുബക്ക് ഉപയോഗിക്കുന്നത് ഏതെങ്കിലും ഇസ്‌ലാമിക നിയമത്തിനോ തത്വത്തിനോ താൽപര്യത്തിനോ വിരുദ്ധമാകുന്നതയി കാണുന്നില്ല." ഇതാണാ ന്യായം. ഇതേ ന്യായം ടേപ്പ്റിക്കാർഡിനും ബാധകമാണല്ലോ. അതിനാൽ പ്രബോധനത്തിനും അനുയായികൾക്കും ഇനി ഒരു ഖതീബിന്റെ ആവശ്യവുമില്ല. ഏതെങ്കിലും ഒരാളുടെ ഖുതുബ: (അതോ

പ്രസംഗമോ) പിടിച്ചെടുത്ത് ഓരോ ടേപ്പ് റിക്കാർഡ് ഓരോ പള്ളിയിലും പ്രവർത്തിപ്പിച്ചാൽ മതിയല്ലോ. റസൂലിന്റെയും മറ്റും കാലത്തില്ലാത്ത അത് ഉപയോഗിക്കുന്നതും ഏതെങ്കിലും ഇസ്ലാമിക തത്വത്തിനോ താൽ പര്യത്തിനോ വിരുദ്ധമാ കുന്നില്ലല്ലോ! പള്ളി വകയിൽ ഖതീബിന്റെ ശമ്പള ച്ചെലവ് ലാഭിക്കുകയും ചെയ്യാം. പക്ഷേ, ആധുനിക സമസ്ത ഇത് സമ്മതിക്കുമോ? എന്തോ ലജ്ജാവഹമേ, നിന്റെ പേരോ സ്പീക്കർ ഖുതുബ!

**509. ചോദ്യം:** ഉസുഹിയ്യത്തിന്റെ മാംസം വേവിച്ച ശേഷം അമുസ്ലിമിന് കൊടുക്കാമോ?

**ഉത്തരം:** കൊടുക്കാവതല്ല. അത് തുഹ്ഫ: 9-363 ൽ നിന്നും വ്യക്തമാവും.

**510. ചോദ്യം:** ഉസ്ഹിയ്യത്തിന്റെ നിബന്ധനകളെല്ലാം ഒത്ത ഒരു മൃഗത്തിന്റെ അറുത്ത് വിൽക്കപ്പെടുന്ന മാംസത്തിൽ നിന്ന് ഏഴിൽ ഒരു ഭാഗം ഉസ്ഹിയ്യത്തിനെന്ന കരുത്തോടുകൂടി വാങ്ങി സ്വദഖ ചെയ്താൽ അത് ഉസ്ഹിയ്യത്താകുമോ?

**ഉത്തരം:** അറുത്ത മൃഗത്തിന്റെ ഏഴിൽ ഒരു ഭാഗം വാങ്ങി ധർമ്മം ചെയ്താൽ അത് ഉസ്ഹിയ്യത്തായി കെട്ടുപെടുകയില്ല. നിബന്ധനകളെല്ലാം ഒത്തിണങ്ങിയ ഒരു മൃഗത്തിന്റെ ഏഴിൽ ഒരു ഭാഗം വാങ്ങി അത് ഉസ്ഹിയ്യത്തിന്റെ കരുത്തോടെ അറുത്താൽ അത്രയും ഭാഗം ഉസ്ഹിയ്യ ത്തായി കെട്ടുപെടുന്നതും മാംസത്തിന്റെ ഏഴിൽ ഒരംശത്തെ ഉസ്ഹിയ്യത്തിന്റെ മാംസം പോലെ കൈകാര്യം ചെയ്യപ്പെടേണ്ടതുമാണ്. തുഹ്ഫ:9-349 നോക്കുക.

**511. ചോദ്യം:** ജുമുഅക്ക് മുമ്പ് സുന്നത്ത് നമസ്കരിക്കുന്നതിന് വല്ല അടിസ്ഥാനവുമുണ്ടോ? വിശദമായി വിവരിച്ചാലും.

**ഉത്തരം:** സുഹ്റിന്റെ മുമ്പെന്നപോലെ ജുമുഅക്ക് മുമ്പും രണ്ട് റക്അത്ത് നമസ്കാരം സുന്നത്താണ്.ബുഖാരിയും മുസ്ലിമും (റ) റിപ്പോർട്ടു ചെയ്ത ഇത്തിബാഅ് ആണ് അതിന് അടിസ്ഥാനം.(ശർഖാവി: 1-296 നോക്കുക) ബഹു: ഇബ്നു മസ്ഊദ്(റ)ജുമുഅഃക്ക് മുമ്പ് നാല് റക്അത്ത് നമസ്കരിച്ചിരുന്നുവെന്ന് തുർമുദി റിപ്പോർട്ട് ചെയ്തിട്ടുണ്ട്. അവരുടെ ഈ പ്രവൃത്തി റസൂലി(സ)ൽ നിന്ന് മനസ്സിലാക്കിയതനുസരിച്ചായിരിക്കാമെന്ന് മുഗ്നിയിൽ പ്രസ്താവിച്ചിട്ടുണ്ട്. ജുമുഅഃയുടെ മുമ്പുള്ള സുന്നത്ത് നമസ്കാരം ബിദ്അത്താണെന്ന ചിലരുടെ പ്രസ്താവനെയെ ഇമാം ഇബ്നു ഹജർ (റ) കാര്യകാരണസഹിതം ഖണ്ഡിച്ചിട്ടുണ്ട്. (തുഹ്ഫ: 2-224 നോക്കുക)

**512.ചോദ്യം:** ഒരു മഹല്ലിൽ ദീർഘകാലം ജോലിചെയ്ത ചില ഖതീബുമാരും മുഅല്ലിംകളും അവർ ജോലിയിൽ നിന്ന് വിരമിക്കുമ്പോൾ ഗണ്യ

മായ ഒരു സംഖ്യ സർവ്വീസ് ഇനത്തിൽ ആവശ്യപ്പെടുന്നു. പൊതു സ്വത്തുകളിൽ നിന്ന് അത് നൽകാമോ?

**ഉത്തരം:** ഇത്തരം സർവ്വീസ് സമ്പ്രദായം മുൻകാലങ്ങളിൽ പതിവില്ലാത്തതിനാൽ മുൻകാലങ്ങളിലുള്ള വഖ്ഫ് സ്വത്തുക്കളിൽ നിന്ന് അത് കൊടുക്കാവതല്ല. വഖ്ഫ് ദായകന്റെ നിബന്ധനയോ ഉർഫോ (പതിവ്) അനുസരിച്ച് മാത്രമേ വഖ്ഫ് സ്വത്തുകൾ കൈകാര്യം ചെയ്യാവൂ. തുഹുഫ: 6-256 260 പേജുകൾ നോക്കുക.

**513. ചോദ്യം:** മരിച്ച നിലയിൽ പ്രസവിക്കപ്പെട്ട കുട്ടിയെ തൊട്ടും ജീവനോട് കൂടി പ്രസവിക്കപ്പെട്ടെങ്കിലും പ്രസവിച്ച അന്നു തന്നെ മരണപ്പെടുകയും ചെയ്ത കുട്ടിയെ തൊട്ടും അഖീഖത്ത് അറുക്കൽ സുന്നത്തുണ്ടോ? പരലോകത്ത് ആ കുട്ടിയുടെ ശുപാർശ കിട്ടുവാൻ അഖീഖത്ത് അറുക്കൽ നിബന്ധനയാണോ?

**ഉത്തരം:** പ്രസ്തുത രണ്ട് കുട്ടികളെ തൊട്ടും അഖീഖത്തറുക്കൽ സുന്നത്തുണ്ട്. അഖീഖത്ത് അറുക്കപ്പെടാത്ത കുട്ടി പരലോകത്ത് മാതാപിതാക്കൾക്ക് ശുപാർശ ചെയ്യുകയില്ലെന്ന് ഇമാം അഹ്മദ് (റ) പ്രസ്താവിച്ചിട്ടുണ്ട്. തുഹ്ഫ: 9: 367, 370 നോക്കുക)

**514. ചോദ്യം:** അഖീഖത്ത് അറുക്കുന്നത് കുട്ടിയെ പ്രസവിക്കപ്പെട്ട നാട്ടിലോ അതല്ല കുട്ടിയുടെ പിതാവിന്റെ നാട്ടിൽ വെച്ചോ ആവേണ്ടത്?

**ഉത്തരം:** അഖീഖത്ത് അറുക്കുന്ന ആളുടെ നാട്ടിൽ വെച്ചും കുട്ടിയുടെ നാട്ടിൽവെച്ചും ആകാവുന്നതാണ്. ഫതാവൽ കുബ്റാ 4-257 നോക്കുക.

**515.ചോദ്യം:** അഖീഖത്തിന്റെ മാംസം മധുരം ചേർത്ത് പുഴുങ്ങിക്കൊടുക്കണം എന്ന് പറഞ്ഞുകേൾക്കുന്നു. അതിലുള്ള തത്വം എന്ത്?

**ഉത്തരം:** അഖീഖത്തിന്റെ മാസം മധുരം ചേർത്ത് വേവിച്ചു കൊടുക്കൽ സുന്നത്താണ്. അറുക്കപ്പെടുന്ന കുട്ടിയുടെ സ്വഭാവമധുര്യത്തിനുള്ള ശുഭ ലക്ഷണമായാണ് അങ്ങനെ ചെയ്യുന്നത്. തുഹ്ഫ: 9: 372

**516: ചോദ്യം:** 22-11-80 ലെ ചന്ദ്രിക വാരാന്തപതിപ്പിൽ ഖുർആൻ പരിഭാഷയെക്കുറിച്ച് എഴുതിയ ഒരു ലേഖനത്തിൽ മലയാള ഭാഷയിൽ ആദ്യത്തെ ഖുർആൻ പരിഭാഷ തയ്യാറാക്കിയത് മായിൻകുട്ടി എളയാ എന്ന പണ്ഡിതനാണ്. ഹി: 1272 ലാണ് അദ്ദേഹം വിവർത്തനം തുടങ്ങിയത് എന്ന് എഴുതികണ്ടു. സുന്നികളിൽപെട്ട പ്രസ്തുത പണ്ഡിതൻ വർഷങ്ങൾക്ക് മുമ്പ് ചെയ്ത ഈ പ്രവർത്തനത്തെ അന്നത്തെ പണ്ഡിതൻമാരാരും എതിർത്തില്ലെന്നിരിക്കെ കെ.വി.യുടെ ഖുർആൻ പരിഭാഷ പുറത്തിറങ്ങിയപ്പോൾ കേരള സംസ്ഥാന ജംഇയ്യത്തുൽ ഉലമാ സിക്രട്ടറി കെ.കെ. സദഖത്തുല്ലാ മൗലവിയും സമസ്ത കേരള ജംഇയ്യത്തുൽ ഉലമാ സിക്രട്ടറി ഇ.കെ. അബൂബക്കർ മുസ്ല്യാരും ഹാലിളകുന്നതെന്തിന്?

ഉത്തരം: മായിൻകുട്ടി എളയാ ഖുർആൻ പരിഭാഷ ചെയ്ത് പ്രസിദ്ധീകരിച്ചപ്പോൾ അന്നത്തെ പണ്ഡിതൻമാർ അതിനെ ശക്തിയുക്തം എതിർക്കുകയും തൻമൂലം ആ പരിഭാഷ കടലിൽ കെട്ടിത്താഴ്ത്തേണ്ടി വരികയുമാണുണ്ടായത്. ഈ വസ്തുത 1960 ൽ പ്രസിദ്ധീകരിച്ച കേരള മുസ്‌ലിം ഡയറക്ടറിയിൽ കാണാം. പക്ഷേ, ചന്ദ്രികയിലെ പ്രസ്തുത ലേഖകൻ ഈ വസ്തുത വിട്ടുകളഞ്ഞത് ചരിത്ര അജ്ഞതകൊണ്ടോ അതോ, ബോധപൂർവ്വമോ ആവോ.

**517. ചോദ്യം:** ജമാഅത്തെ ഇസ്‌ലാമിക്കാർ തുടങ്ങിയ നവീന വാദികൾ പറയുന്നു. മയ്യിത്തിന്റെ കൂടെ പോകുമ്പോൾ സംസാരിക്കരുതെന്ന് നബി(സ) പറയുകയും അത് കേട്ട മറ്റൊരു സഹാബി മയ്യിത്തിന് പൊറുത്ത് കൊടുക്കട്ടെ എന്ന് പ്രാർത്ഥിച്ചു കൂടെ എന്ന് ചോദിച്ചതിനു നിനക്കല്ലാഹു പൊറുത്തുതരാതിരിക്കട്ടെ എന്ന് നബി പ്രത്യുത്തരം നൽകുകയും ചെയ്തു. അതിനാൽ മയ്യിത്തിന്റെ കൂടെ പോകുമ്പോൾ ഒന്നും മിണ്ടാതെയാണ് പോകേണ്ടത് എന്ന്. ഒരു ശരിയായ മറുപടി പ്രതീക്ഷിക്കുന്നു.

**ഉത്തരം:** പ്രസ്തുത ചരിത്രം സ്വഹീഹായി റിപ്പോർട്ടു ചെയ്യപ്പെട്ടിട്ടില്ല. അതിനാൽ ഇതിനെ ആസ്പദമാക്കി ഒന്നും മിണ്ടാതെ പോകണമെന്ന് ഗവേഷണം ചെയ്തു പറയുന്നതു ശരിയല്ല. അത്യുച്ചത്തിലല്ലാതെ ദിക്റ് ചൊല്ലലാണ് മയ്യിത്ത് കൊണ്ടുപോകുമ്പോഴുള്ള സുന്നത്ത്. തുഹ്ഫ: 3-187 നോക്കുക.

**518. ചോദ്യം:** നബി (സ) ഹിർഖൽ രാജാവിന്നയച്ച കത്തിൽ ഖുർആൻ വാക്യമുണ്ടായിരുന്നോ? ഉണ്ടെങ്കിൽ ഖുർആൻ കാഫിറുകൾക്ക് കൊടുത്തുകൂടേ?

**ഉത്തരം:** നബി(സ) ഹിർഖൽ രാജാവിന്നയച്ച കത്തിൽ ഉണ്ടായിരുന്നുവെന്ന് പറയപ്പെടുന്ന ഖുർആൻ വാക്യം അവതരിച്ചത് ഹിജ്റ 9-ാം വർഷത്തിലാണ്. നബി (സ) ഹിർഖലിന് കത്തയച്ചത് ഹിജ്റ 6-ാം വർഷത്തിലും. ഈ നിലക്ക് നബി (സ) ഖുർആൻ വാക്യം ഹിർഖൽ രാജീവിന്നയച്ചിട്ടില്ല. ഇനി പ്രസ്തുത വാക്യം ഖുർആൻ ആയിരുന്നുവെന്ന് വന്നാൽ തന്നെ കത്തെഴുതിയ കാലത്ത് ഹിർഖൽ രാജാവ് ക്രിസ്തുമതത്തിൽ ഉറച്ചു നിന്നിരുന്ന ആളായിരുന്നു. അതു കൊണ്ട് അദ്ദേഹത്തെ കാഫിർ എന്നു പറഞ്ഞുകൂടാ. ഈ കത്ത് നിഷേധിച്ച ശേഷമേ അയാൾ കാഫിറായിട്ടുള്ളൂ. അദ്ദേഹം കത്ത് നിഷേധിച്ചിട്ടില്ല. നബി തങ്ങളുടെ സമീപം വന്ന് ഇസ്‌ലാം മതമാശ്ലേഷിച്ചിരുന്നുവെന്ന് ചില ചരിത്ര രേഖകളിലുണ്ട്. അതിനെല്ലാം പുറമെ കാഫിറുകൾക്കെഴുതുന്ന കത്തുകളിൽ ഒന്ന് രണ്ട് ആയത്ത് ഉൾപ്പെടുത്തുന്നതിന് വിരോധമില്ലെന്ന് ശർവാനി 1-154 ൽ പ്രസ്താവിച്ചിട്ടുണ്ട്. അതിനാൽ ആ ചരിത്രം ആസ്പദമാക്കി വിശുദ്ധ ഖുർആൻ കാഫിറുകൾക്ക് കൊടുക്കാമെന്ന് പറയുന്നത് ശരിയല്ല.

519. ചോദ്യം: കോഴി, ആട് മുതലായവ അറുക്കുമ്പോൾ തലവേർപ്പെട്ടു പോയാൽ തിന്നൽ അനുവദനീയമാവുമോ?

ഉത്തരം: തിന്നുന്നതിന് വിരോധമില്ല. (തർശീഹ്: 205)

520.ചോദ്യം: തഹജ്ജുദ് നമസ്കാരത്തിന് ഉറങ്ങൽ ശർത്വാണല്ലോ. എന്നാൽ വല്ല കാരണവശാലും ഉറങ്ങാൻ സൗകര്യപ്പെട്ടില്ലെങ്കിൽ സുബ്ഹിനു മുമ്പായി തഹജ്ജുദ് നമസ്കരിച്ചാൽ അത് സ്വഹീഹാവുമോ? അപ്രകാരം പതിവായി തഹജ്ജുദ് നമസ്കരിക്കുന്ന ഒരാൾക്ക് അതിയന്ത്രിതമായ ഉറക്കം കാരണം സുബ്ഹിനു മുമ്പ് ഉണരാൻ സാധിച്ചില്ലെങ്കിൽ അത് ഖസാ വീട്ടൽ സുന്നത്താണോ?

ഉത്തരം: രാത്രിയിൽ ഉറങ്ങിയശേഷമുള്ള നമസ്കാരമാണ് തഹജ്ജുദ്. തുഹ്ഫ:2-245. അതിനാൽ ഉറങ്ങുന്നതിന് മുമ്പുള്ള നമസ്കാരം തഹജ്ജുദായി കെട്ടുപെടുകയില്ല. പതിവായി തഹജ്ജുദ് നമസ്കരിക്കുന്ന ആൾക്ക് വല്ല കാരണവശാലും പ്രസ്തുത നമസ്കാരം നഷ്ടപ്പെട്ടാൽ അത് ഖളാ വീട്ടൽ സുന്നത്താണ്. തുഹ്ഫ:2-237.

521.ചോദ്യം: നമസ്കാരത്തിൽ റകൂഉ, സുജൂദ്, എന്നിവകളിലേക്കുള്ള പോക്കുവരുവിൽ ചൊല്ലുന്ന തക്ബീറുകൾ അതാതിന്റെ ഹദ്ദ് എത്തുന്നതുവരെ നീട്ടിച്ചൊല്ലണമോ? അതോ അതാതിന്റെ സ്ഥാനത്തു നിന്ന് തക്ബീർ ചൊല്ലിയശേഷം റുകൂഉ്, സുജൂദ് തുടങ്ങിയവകളിലേക്ക് പോയാൽ മതിയോ?

ഉത്തരം: റുകൂഉ്, സുജൂദ് ആദിയായവയിലേക്ക് നീങ്ങുമ്പോഴുള്ള ഇൻതിഖാലാത്തിന്റെ തക്ബീറുകൾ അതാതിന്റെ നിശ്ചിത ഹദ്ദ (പരിധി) എത്തുന്നതുവരെ നീട്ടൽ സുന്നത്താണ്. ഫതുഹുൽ മുഈൻ പേ: 63.

522.ചോദ്യം: ഫോട്ടോയുള്ള പുരയിൽ റഹ്മത്തിന്റെ മലക്കുകൾ പ്രവേശിക്കുകയില്ലെന്ന ഹദീസ് കേട്ടു. അതിന്റെ വിവക്ഷ എന്താണ്? ബർകത്ത് കുറയും എന്നാണെങ്കിൽ ഇന്നതിന്റെ വിപരീതമാണല്ലോ കാണുന്നത്. ഫോട്ടോ വെച്ച വീടുകളിൽ ധനത്തിലും മറ്റും ബർകത്ത് ധാരാളമായി ലഭിക്കുമ്പോൾ അതില്ലാത്ത പുരയിൽ ബർക്കത്ത് വളരെ കുറവാണ്.

ഉത്തരം: വീട്ടുകാർക്ക് റഹ്മത്ത് ചെയ്തുകൊടുക്കുന്ന മലക്കുകൾ ഫോട്ടോ വെച്ച വീടുകളിൽ പ്രവേശിക്കുകയില്ല. എന്നതാണതിന്റെ വിവക്ഷ. പക്ഷേ, ആ മലക്കുകൾ വകയായി ലഭിക്കുന്ന റഹ്മത്ത് വിവിധങ്ങളായിരിക്കും. മാനസികമായ സ്വസ്ഥത അതിൽ പ്രധാനമാണ്. ഫോട്ടോ വെക്കുന്ന വീടുകളിൽ സാമ്പത്തികമായും മറ്റും റഹ്മത്ത് കാണുന്നുണ്ടെങ്കിലും, ഫോട്ടോ വെക്കാത്ത വീടുകളെ അപേക്ഷിച്ച് ആ വീട്ടുകാർക്ക് മാനസിക അസ്വസ്ഥത കൂടുതൽ അനുഭവപ്പെടുന്നുണ്ടാകുമെന്നത് ഒരു യാഥാർത്ഥ്യമാണ്.

523. ചോദ്യം: മുഹർറമും മറ്റും മൂന്നു മാസങ്ങളും യുദ്ധം നിഷിദ്ധമായ മാസങ്ങളാണല്ലോ. അതിന് കാരണമെന്താണ്? ആ മാസങ്ങളുടെ മാഹാ

ത്ത്യം കൊണ്ടാണെങ്കിൽ റംസാനിനല്ലെ അവയേക്കാൾ ശ്രേഷ്ഠത?

**ഉത്തരം:** ഹിജ്റ: എട്ടാം വർഷം മുതൽ പ്രസ്തുത നാല് മാസങ്ങളിൽ യുദ്ധം നിഷിദ്ധമല്ല. അതിനുമുമ്പ് നിഷിദ്ധമായിരുന്നു. തുഹ്ഫ: 9-212 നോക്കുക. ഉപചോദ്യങ്ങൾ പിന്നെ ഉത്ഭവിക്കുന്നേയില്ലല്ലോ.

**524. ചോദ്യം:** ഫാതിഹയിൽ എത്ര അക്ഷരങ്ങൾ ഉൾകൊണ്ടിട്ടില്ല. അവ ഉൾക്കൊള്ളാതിരിക്കാൻ കാരണമെന്ത്? ഫാതിഹ: ഒരു പ്രാവശ്യം ഓതിയാൽ ഖുർആൻ മുഴുവൻ പാരായണം ചെയ്ത പ്രതിഫലം കിട്ടുമെന്ന് പറഞ്ഞുകേൾക്കുന്നു. എങ്കിൽ ഫാതിഹ: ഒരു പ്രാവശ്യം ഓതിയാൽ ഒരു ഖതം ഓതിയ പ്രതിഫലം കിട്ടുമോ? ഒരു മറുപടി നൽകിയാലും.

**ഉത്തരം:** ഫാതിഹയിൽ ഉൾകൊണ്ടിട്ടില്ലാത്ത അക്ഷരങ്ങൾ ഏതെന്ന് അറബി അക്ഷരമാല അറിയാവുന്ന ഒരാൾക്ക് ഫാതിഹ പരിശോധിച്ചാൽ വ്യക്തമാകുന്നതാണ്. അത്തരം അക്ഷരങ്ങളുള്ള വാക്കുകൾ അതിൽ ഉപയോഗിക്കേണ്ട ആവശ്യമില്ലാത്തത് തന്നെ ആ അക്ഷരങ്ങൾ ഫാതിഹായിലില്ലാത്തതിന്റെ കാരണം.

ഫാതിഹ: ഖുർആനിന്റെ മൂന്നിൽ രണ്ടു ഭാഗത്തിന് തുല്യമാകുമെന്ന ഹദീസിന്ന് അടിസ്ഥാനമുണ്ടെന്ന് ഇമാം ഇബ്നു ഹജർ(റ) തന്റെ ഫതാവൽ ഹദീസിയ്യയിൽ പറഞ്ഞിട്ടുണ്ട്. ഇനി ഫാതിഹ: ഒരു പ്രാവശ്യം ഓതിയാൽ ഖുർആൻ മുഴുവൻ പാരായണം ചെയ്ത പ്രതിഫലം ലഭിക്കുമെന്ന് പറഞ്ഞുകേട്ടെങ്കിൽ, അതേ സ്ഥാനമുള്ള ഫാതിഹ: കൂടി ഉൾകൊള്ളുന്ന ഖുർആനിലെ 114 സൂറത്തുകളും ഓതുക എന്ന ഖത്മുൽഖുർആനിന്റെ പ്രതിഫലം ഒരു ഫാതിഹക്ക് മാത്രം ലഭിക്കുകയില്ലല്ലോ!

**525. ചോദ്യം:** റംസാൻ മാസത്തിലെ ലൈലത്തുൽ ഖദ്റ് അവസാനത്തെ പത്തിലാണ്. അത് ഇന്ന രാത്രിയാണെന്ന് വെളിവാക്കപ്പെട്ടിട്ടില്ല എന്നതാണല്ലോ യാഥാർത്ഥം. എന്നിരിക്കെ നമ്മുടെ നാടുകളിൽ റംസാൻ 27-ാം രാവ് ലൈലത്തുൽ ഖദ്റാണെന്ന നിലക്ക് ആഘോഷിക്കുകയും ആ രാത്രിയിൽ കൂടുതൽ ആരാധനകൾ നടത്തുകയും ചെയ്തുവരുന്നല്ലോ. അതേത് അടിസ്ഥാനത്തിലാണ്?

**ഉത്തരം:** ലൈലത്തുൽ ഖദ്റ് റംസാനിലെ 27-ാം രാവിലാണെന്ന് ഉബയ്യുബ്നു കഅ്ബ്(റ) സത്യം ചെയ്തു ആണയിട്ട് പറഞ്ഞതായി ഇമാം മുസ്ലിം (റ) റിപ്പോർട്ടു ചെയ്തിട്ടുണ്ട്. ഇമാം ശാഫിഈ (റ)യുടെ അഭിപ്രായത്തിൽ 21-ാം രാവോ 23-ാം രാവോ ആണ്. കൂടുതൽ പ്രതീക്ഷിക്കപ്പെടാവുന്ന രാത്രിയെങ്കിലും പ്രസ്തുത സ്വഹാബിയുടെ ഉറച്ച അഭിപ്രായത്തെ മാനിച്ചുകൊണ്ടാണ് നമ്മുടെ നാടുകളിൽ റംസാൻ 27-ാം രാവ് ആഘോഷിക്കപ്പെടുന്നതും ആരാധനകൾ അധികമാക്കുന്നതും. അതൊരു അമലിന്റെ കൈഫിയ്യത്തല്ലല്ലോ.

**526. ചോദ്യം:** നമ്മുടെ നബി(സ)യുടെ മയ്യിത്ത് കുളിപ്പിക്കൽ കർമ്മം

നിർവ്വഹിച്ചവർ ആരെല്ലാം? ഒന്നു വിശദീകരിച്ചാലും.

**ഉത്തരം:** അലിയ്(റ) ഫസ്ലുബ്നു അബ്ബസ്(റ) എന്നിവർ റസൂലി (സ)നെ കുളിപ്പിക്കുകയും ഉസാമത്ത്(റ) വെള്ളം എടുത്തു കൊടുക്കുകയും അബ്ബാസ് (റ) അതിന് നേതൃത്വം നൽകുകയും ചെയ്തു. തുഹ്ഫ: 3-100 നോക്കുക. ചരിത്രഗ്രന്ഥങ്ങളിൽ മറ്റു നിലയിലും കാണാം.

**527. ചോദ്യം:** ഒരാൾക്ക് കുറെ നമസ്കാരം നഷ്ടപ്പെടുകയും അത് ഇത്രയാണെന്ന് നിജപ്പെടുത്താൻ സാധിക്കാതെ വരികയും ചെയ്താൽ അവന് പ്രായപൂർത്തിയായേടം മുതൽക്കുള്ള എല്ലാ നമസ്കാരങ്ങളും ഖസാ വീട്ടണമെന്ന് ചില പണ്ഡിതൻമാർ പറയുന്നു. ഇത് ശരിയാണോ? അതല്ല; അവന് ശരിയായ ഓർമ്മയുള്ളത് മാത്രം നമസ്കരിച്ചാൽ മതിയാകുമോ? ഒരു മറുപടി തന്നാലും

**ഉത്തരം:** അവന് നമസ്കരിച്ചുവെന്ന് ഉറപ്പില്ലാത്ത നമസ്കാരങ്ങളെല്ലാം ഖസാവീട്ടൽ നിർബന്ധമാണ്. ഇത് തുഹ്ഫ: 1-440 നിന്ന് ഗ്രഹണീയമാവും.

**528. ചോദ്യം:** ഒരു ചുമട്ട് തൊഴിലാളിക്ക് വ്രതമനുഷ്ഠിച്ചാൽ ജോലി ചെയ്യാൻ സാദ്ധ്യമല്ല. ജോലി ചെയ്യാതിരുന്നാൽ ആ കുടുംബം പട്ടിണിയിലുമാണ്. മുദ്രരി കൊടുക്കാനും വയ്യ. എന്തു ചെയ്യണം?

**ഉത്തരം:** അവൻ റംസാൻ വ്രതമനുഷ്ഠിക്കൽ നിർബന്ധമാണ്. തൊഴിലിലേർപ്പെട്ടശേഷം അസഹ്യമായ വിശപ്പ്, ദാഹം ആദിരിയായവ കൊണ്ട് മരണഭയം ഉണ്ടായാൽ അവന് നോമ്പ് മുറിക്കാവുന്നതാണ്. ഫത്ഹുൽമുഈൻ 195 നോക്കുക.

**529. ചോദ്യം:** ഇബ്നു തീമിയ്യഃയെ സംബന്ധിച്ച് വിശദവിവരം അറിയാൻ ആഗ്രഹിക്കുന്നു. കേരളത്തിലെ ഉലമാക്കൾ അദ്ദേഹത്തെ എതിർക്കുന്നുവെങ്കിലും മറ്റു ചില ഉലമാക്കൾ അദ്ദേഹത്തെ അംഗീകരിക്കുകയും അദ്ദേഹത്തിന്റെ വാക്കുകൾ തെളിവായി എടുക്കുകയും ചെയ്യുന്നു. ചില മഹാൻമാരടെ ഗ്രന്ഥങ്ങളിൽ അദ്ദേഹത്തിന്റെ ഖൗലുകൾ എടുത്തുദ്ധരിച്ച് കാണുന്നു. അദ്ദേഹം ശൈഖുൽഇസ്ലാം ആണോ? അദ്ദേഹത്തെപ്പറ്റി നാം എന്തു മനസ്സിലാക്കണം? തെളിവു സഹിതം വിവരിച്ചാലും

**ഉത്തരം:** ഇബ്നു തീമിയ്യ: ഹമ്പലി മദ്ഹബിലെ പിൻഗാമികളുടെ നേതാവാണെന്ന് ഫതാവൽ കുബ്റ 4-230ൽ പ്രതാവിക്കപ്പെട്ടിട്ടുണ്ട്. ആ നിലക്കാണ് തന്റെ വാക്കുകൾ ചില ഇമാമുകൾ തെളിവായി ഉദ്ധരിക്കുന്നത്. പക്ഷേ, ഹമ്പലി മദ്ഹബെന്നല്ല മറ്റെല്ലാ മദ്ഹബുകളും പുറം ചാടിക്കൊണ്ടുള്ള പല പിഴച്ച അഭിപ്രായങ്ങളും അദ്ദേഹത്തിനുണ്ടായിരുന്നു. മൂന്ന് ത്വലാഖ് ഒന്നിച്ച് ചൊല്ലിയാൽ ഒന്നു മാത്രമേ പോകു. റസൂലി (സ) ന്റെ പുണ്യ ഖബ്റിടം സിയാറത്ത് ചെയ്യുന്നതിനായി യാത്ര ചെയ്യൽ

കുറ്റകരമാണ്. തവസ്സുൽ, ഇസ്തിഗാസ കുഫ്റാണ്. നമസ്കാരം കരുതി കൂട്ടി ഒഴിച്ചാൽ ഖസാ വീട്ടേണ്ടതില്ല. എന്നിവ അവയിൽ ചിലത് മാത്രമാണ്.

ബ്രിട്ടീഷ് ഗവർമ്മെണ്ട് ഇന്ത്യയിലെ വിവിധ നേതാക്കൾക്ക് ഖാൻ ബഹ്ദൂർ, റായ് ബഹദൂർ, ഖാൻ സാഹിബ്, എന്നിങ്ങനെ പലസ്ഥാനപ്പേരുകളും നൽകിയിരുന്ന പോലെ പണ്ഡിതനേതാക്കൾക്ക് ശംസുൽ ഉലമ എന്ന ടൈറ്റിലും നൽകപ്പെട്ടിരുന്നു. ഈ സ്ഥാനം നൽകപ്പെടുന്ന പണ്ഡിതന് സ്ഥാനവസ്ത്രമായി ഒരു ജുബ്ബയും ഒരു മെഡലും പുറമെ മാസംതോറും 10ക. വസീഫയും ലഭിച്ചിരുന്നു. ശാഹ് മുഹമ്മദ് അബ്ദുൽ വഹ്ഹാബ് ഹസ്രത്ത് തന്റെ വിയോഗാനന്തരം അബ്ദുൽ ജബ്ബാർ ഹസ്രത്ത് എന്നിവർ തൽസ്ഥാനം നേടിയിരുന്നു. അതുപ്രകാരം മുസ്ലിം ഭരണാധികാരികൾ പല പണ്ഡിതന്മാർക്കും ശൈഖുൽ ഇസ്‌ലാം എന്ന സ്ഥാനപ്പേർ നല്കിയിരുന്നു. ഇബ്നുതീമിയ്യയും ഭരണാധികാരികളുടെ ഈ സ്ഥാനപ്പേർ നേടിയ പണ്ഡിതനായിരുന്നു. ഇതനുസരിച്ച് പലരും അദ്ദേഹത്തെ ശൈഖുൽ ഇസ്‌ലാം എന്ന് പറയാറുണ്ട്. ഇബ്നു തീമിയ്യയെക്കുറിച്ച് ഇമാം ഇബ്നു ഹജർ(റ) പ്രസ്താവിക്കുന്നത് കാണുക.

"അല്ലാഹു നിന്ദ്യനും കേടിയും ഹഖ്ഖിനെ തൊട്ട് അന്ധനും ബധിരനും ആക്കിയ ദേഹമാണ് ഇബ്നു തൈമിയ്യ: ഇക്കാര്യം തന്റെ നികൃഷ്ടാവാസ്ഥയും വ്യാജങ്ങളും വിവരിക്കുന്ന കൂട്ടത്തിനൽ ഇമാം അബുൽ ഹസനിസ്സുബ്കി(റ) മകൻ താജുസ്സുബ്കി (റ) ശൈഖ് ഇസ്സു ബ്നു ജമാഅ:(റ) തുടങ്ങിയ തന്റെ സമകാലീനരും അല്ലാത്തവരുമായ വിവധ മദ്ഹബുകളിലെ പ്രമുഖരായ ഇമാമുകൾ വ്യക്തമാക്കിയതത്രെ. താൻ പിൻഗാമികളായ സൂഫിവര്യൻമാരെ മാത്രമല്ല, ഖലീഫ ഉമർ(റ) ഖലീഫ അലി(റ) തുടങ്ങിയ സഹാബി പ്രമുഖരെ പോലും എതിർത്തു സംസാരിച്ചിട്ടുണ്ട്. ഈ നിലക്ക് ഇബ്നുതീമിയ്യ സ്വയം വഴി പിഴക്കുകയും ഇതരരെ പിഴപ്പിക്കുകയും ചെയ്യുന്ന ആളും ജാഹിലും മുബ്തദിഉം, അതിക്രമിയുമാണെന്ന് വിശ്വസിക്കുകയും തന്റെ വാക്കിന് യാതൊരു വിലയും കല്പിക്കാതെ ചവറ്റുകൊട്ടയിലേക്കെറിയപ്പെടേണ്ടതുമാണ്." (ഫതാവൽ ഹദീസിയ്യ: പേജ് 83, 84)

"സ്വയം വഴി പിഴക്കുകയും മറ്റുള്ളവരെവഴിതെറ്റിക്കുകയും ചെയ്യുന്ന ആളാണ് ഇബ്നുതൈമിയ്യ എന്ന് ഇസ്സുബ്നുജമാഅ: (റ)യും മുബ്തദി ആണെന്ന് ഇമാം സുബ്കിയും പ്രസ്താവിച്ചിരിക്കുന്നു." (തുഹ്ഫ 8-84, നിഹായ: 7-7)

ഇബ്നു തൈമിയ്യഃ വിവിധ വിഷയങ്ങളിൽ മഹാപണ്ഡിതനായിരുന്നെങ്കിലും തന്റെ ബുദ്ധിക്ക് എന്തോ പിടിപെട്ടിരുന്നുവെന്നാണ് ഇബ്നുബത്തൂത്തയുടെ അഭിപ്രായം.

**530. ചോദ്യം:** ബാങ്ക്, ഇഖാമത്ത്, പെരുന്നാൾ നമസ്കാരം, പെരുന്നാൾ ഖുതുബ ഇവയിലുള്ള തക്ബീറുകൾ ഓരോന്നും തമ്മിതമ്മിൽ ചേർത്താ

ണോ ചൊല്ലേണ്ടത്. അതോ ഓരോന്നും മുറിച്ചു മുറിച്ചോ?

**ഉത്തരം:** മുറിച്ച് ചൊല്ലേണ്ടതും ചേർത്ത് ചൊല്ലേണ്ടതുമുണ്ട്. ബാങ്കിൽ രണ്ട് തക്ബീറുകൾ ഒരേ വീർപ്പിൽ ചൊല്ലേണ്ടതാണ്. ഇഖാമത്തിൽ രണ്ട് വാചകങ്ങൾ ഒരേ വീർപ്പിലും (തുഹ്ഫ:1-467) അതിനാൽ ഇഖാമത്തിലും ഒരു വീർപ്പിൽ രണ്ട് തക്ബീറുകൾ എന്ന തോതിലാണ് ചൊല്ലേണ്ടത്.

പെരുന്നാൾ നമസ്കാരത്തിൽ ഒന്നാം റക്അത്തിലെ ഏഴും രണ്ടാം റക്അത്തിലെ അഞ്ചും തക്ബീറുകൾ ചേർത്തിയല്ല പറയേണ്ടത്. ഒരു തക്ബീർ ചൊല്ലി ചെറുതും വലുതുമല്ലാത്ത ഒരു ആയത് ഓതുന്ന സമയം കഴിഞ്ഞാണ് രണ്ടാം തക്ബീർ ചൊല്ലേണ്ടത്. (തുഹ്ഫ: 3-14) ഈ തക്ബീറുകളുടെ ഇടയിൽ തസ്ബീഹ് ചൊല്ലാനുണ്ടല്ലോ.

പെരുന്നാൾ ഖുതുബയിൽ ഒന്നാമത്തേതിലെ ഒമ്പതും രണ്ടാമത്തേതിലെ ഏഴും തക്ബീറുകൾ ഓരോന്നും മുറിച്ചു മുറിച്ചാണ് ചൊല്ലേണ്ടത്. (തുഹ്ഫ: 3-46)

**531. ചോദ്യം:** ശരീരം കൊണ്ടുള്ള മിഅ്റാജ് സ്വഹീഹായ ഹദീസ് കൊണ്ട് സ്ഥിരപ്പെട്ടതാണോ? ആണെങ്കിൽ അത് നിഷേധിക്കുന്നവർ കാഫിറാകുമോ? അവരുടെ വിധിയെന്ത്?

**ഉത്തരം:** ശരീരം കൊണ്ടുള്ള മിഅ്റാജ് സ്വഹീഹായ ഹദീസുകൾ കൊണ്ട് സ്ഥിരപ്പെട്ടതാണ്. അത് നിഷേധിക്കുന്നവർ കാഫിറാവുകയില്ല. എങ്കിലും മുബ്തദി ആകുന്നതാണ്. (ശറഉൽ അഖാഇദ്: പേജ് 104)

**532.ചോദ്യം:** സൂറത്തുൽ ഗാശിയയുടെ അവസാനത്തിൽ യസ്സിർഹിസാബീ (എന്റെ ഹിസാബ് ലഘുവാക്കണേ!) എന്ന് ചിലർ ചൊല്ലാറുണ്ട്. അതിന്റെ അടിസ്ഥാനമെന്ത്?

**ഉത്തരം:** ഓതപ്പെടുന്ന ആയത്തിനോട് യോജിച്ച കാര്യം ചോദിക്കൽ സുന്നത്താണെന്ന് തുഹ്ഫ: 2-101ൽ പ്രസ്താവിച്ചിട്ടുണ്ട്. ഗാശിയ സൂറത്തിന്റെ അവസാനം ഹിസാബിന്റെ കാര്യമാണല്ലോ പറഞ്ഞത്."എന്റെ ഹിസാബ് ലഘുവാക്കണമേ!" എന്നു പറയൽ അതിനോട് യോജിച്ചതാണ്.

**533. ചോദ്യം:** വാട്ടർ പൈപ്പിൽ കൂടി വരുന്ന വെള്ളം ഒരുതരം പൊടി ഇടുന്നതിനാൽ വെള്ളം എടുത്ത ഉടനെ വർണ്ണവ്യത്യാസം അനുഭവപ്പെടുകയും ഉടനെ അത് നീങ്ങുകയും സ്വൽപം രുചി വ്യത്യസം ഉണ്ടാകുകയും ചെയ്യുന്നു. ഈ വെള്ളം ശുദ്ധീകരണത്തിന് പറ്റുമോ? ഇത് മുതഗയ്യിർ അല്ലെയോ.

**ഉത്തരം:** ചോദ്യത്തിൽ പറഞ്ഞ പൊടി നജസാണെന്ന് വ്യക്തമാവാത്തതിനാൽ ആ പൊടികൊണ്ട് സംഭവിച്ച കുറഞ്ഞ വർണ്ണ-രുചി വ്യത്യാസം ആ വെള്ളത്തെ ശുദ്ധീകരണത്തിന് പറ്റാത്ത മുതഗയ്യിർ ആക്കു

ന്നില്ല. ആ വെള്ളം കൊണ്ട് ശുദ്ധിയാക്കുന്നതിന് തടസ്സവുമില്ല.

**534.ചോദ്യം:** പള്ളിയുടെ ചെരുവിൽ (അത് പള്ളിയിൽപെട്ടതോ അല്ലാത്തതോ ആവട്ടെ) നിന്നു കൊണ്ട് പള്ളിയിലുള്ള ഇമാമിനെയോ സ്വഫ്ഫിൽപെട്ടവരെയോ കാണാതെ തുടർന്നാൽ നമസ്കാരം സ്വഹീഹാകുമോ?

**ഉത്തരം:** ചെരു പള്ളിയാണെങ്കിൽ ഇമാമും തുടർന്നവരും പള്ളിയിലാകുമല്ലോ. അപ്പോൾ ആ ചെരുവിൽ നിന്ന് പള്ളിയിലേക്ക് പ്രവേശിക്കുവാൻ പറ്റുന്ന വാതിലുണ്ടായാൽ മതി. ഇമാമിനെയോ സ്വഫ്ഫിനെയോ കാണണമെന്നില്ല. ചെരു പള്ളിയല്ലെങ്കിൽ ഇമാം പള്ളിയിലും തുടർന്നവർ പള്ളിയില്ലാത്തേടത്തുമാണല്ലോ. അപ്പോൾ ചെരുവിൽ നിൽക്കുന്നവർ ഇമാമിനെയോ സ്വഫ്ഫിനെയോ കാണുകയും ഖിബ്ലയിൽ നിന്ന് തെറ്റാതെ ഇമാമിന്റെയോ സ്വഫ്ഫിന്റെയോ അടുത്തേക്ക് ചെന്നു ചേരാൻ പറ്റുന്ന തുറന്ന വാതിൽ ചെരുവിൽ നിൽക്കുന്നവരുടെ മുൻഭാഗത്ത് ഉണ്ടാകുകയും ചെയ്യേണ്ടതാണ്. (പിന്നിൽ ഉണ്ടായാൽ മതിയാകുകയില്ല) തുഹ്ഫ: 2-316 ൽ നിന്നും മറ്റും ഇത് വ്യക്തമാകുന്നതാണ്. പക്ഷേ, ജമാഅത്തിന്റെ മറ്റു നിബന്ധനകൾ പാലിക്കണമെന്ന് പറയേണ്ടതില്ലല്ലോ.

**535.ചോദ്യം:** പുരുഷൻമാർക്ക് സ്വർണ്ണംധരിക്കൽ ഹറാമാണെന്നു പറയുന്നു. അതേ അവസരത്തിൽ തന്നെ സ്വർണ്ണമൂക്കും മറ്റും അനുവദനീയമാണെന്നും പറയുന്നു. അതിന്റെ രഹസ്യമെന്താണ്?

**ഉത്തരം:** മൂക്ക് മുറിഞ്ഞുപോയാൽ വല്ലാത്തൊരു വൈരൂപ്യം സംഭവിക്കുന്നതിനാൽ ആ മുറിവ് എന്തുകൊണ്ടെങ്കിലും അടക്കുവാൻ അയാൾ നിർബന്ധിതനായി തീരുന്നതാണ്. സ്വർണ്ണമല്ലാത്ത മറ്റു സാധനങ്ങൾക്കൊണ്ട് അടച്ചാൽ ഉൾഭാഗം അശണ്ടകൾ കെട്ടിനിന്നതുകൊണ്ടു ദുർഗന്ധം ഉണ്ടാകുന്നതും ആ ദുർഗന്ധം മൂക്കിലായതിനാൽ സദായിപ്പോഴും അതാസ്വാധിച്ചുകൊണ്ടിരിക്കേണ്ടി വരുന്നതുമാണ്. അതിനാൽ ആ ദുരവസ്ഥ ഇല്ലാതാകുവാനാണ് സ്വർണ്ണമുക്ക് റസൂൽ (സ) അനുവദിച്ചത്. അതിനുപുറമെ സ്വർണ്ണം പുരുഷൻമാർക്ക് നിരോധിക്കപ്പെടാൻ കാരണം പാവങ്ങളുടെ ഹൃദയത്തെ വൃണപ്പെടുത്തുന്ന അഹങ്കാരം വന്നു കൂടുമെന്നതിനാലാണ്. മുക്കും മറ്റും നഷ്ടപ്പെട്ടുപോകുമ്പോൾ ആ പോരായ്മ പ്രസ്തുത അഹങ്കാരത്തെ തടയുന്നതാണല്ലോ.

**536. ചോദ്യം:** ഒരേ സമയം ഒരു പള്ളിയിൽ രണ്ടു ജമാഅത്ത് നട ത്തൽ അനുവദനീയമാണോ?

**ഉത്തരം:** അനുവദനീയമാണ്. പക്ഷേ സാധാരണ ആളുകൾ വന്നുപോയിക്കൊണ്ടിരിക്കുന്ന പള്ളിയല്ലെങ്കിലും അവിടെ ഒരു നിശ്ചിത ഇമാമുണ്ടെങ്കിലും അദ്ദേഹത്തിന്റെ സമ്മതമില്ലാതെ മറ്റൊരു ജമാഅത്ത് നടത്താൻ കറാഹത്താണ് (തുഹ്ഫ: 2-253)

**537.ചോദ്യം:** മഅ്മൂമായി നമസ്കരിക്കുന്നവൻ ഇമാമിനോട് കൂടി എന്ന് പോലത്തത് നിയ്യത്തിൽ കൊണ്ടുവരുവാൻ മറന്നാൽ ആ മഅ്മൂമിന്റെ നമസ്കാരത്തിന്റെ സ്ഥിതിയെന്ത്?

**ഉത്തരം:** മഅ്മൂം തുടർച്ചയെ കരുതാതിരിക്കുകയും നമസ്കാരത്തിലെ ഏതെങ്കിലുമൊരു ക്രിയയിൽ ഇമാമിനോട് പിൻതുടരുകയും ചെയ്താൽ അവന്റെ നമസ്കാരം ബാത്വിലാണ്. (തുഹ്ഫ: 2-236)

**538.ചോദ്യം:** ഒരു മനുഷ്യൻ ജനിക്കുന്നതിന് മുമ്പ് തന്നെ അല്ലാഹു അവന്റെ വയസ്സും ഭക്ഷണവും മരണവും നിശ്ചയിച്ചുകഴിഞ്ഞുവെന്ന് അറിയാൻ കഴിഞ്ഞു. അപ്പോൾ ബറാഅത്ത് ദിവസം ഭക്ഷണത്തിന് വേണ്ടിയും ആയുസ്സ് ദീർഘിച്ച് കിട്ടുവാനും പ്രാർത്ഥിക്കുന്നത് കൊണ്ട് വല്ല ഗുണവും ലഭിക്കുമോ? എങ്കിൽ തെളിയിച്ചുതന്നാലും.

**ഉത്തരം:**അല്ലാഹു(സു) ഭക്ഷണവും വയസ്സും മരണവുമെല്ലാം മുൻകൂട്ടി നിശ്ചയിച്ചിരിക്കെ ഭക്ഷണ മന്വേ ഷിക്കുന്നതിലും അതിനായി ജോലി ചെയ്യുന്നതിലും ആരോഗ്യവും ജീവനും നിലനിർത്താനായി ചികിൽസിക്കുന്നതിലും വല്ല ഫലവും ഗുണവും ഉണ്ടെങ്കിൽ അത്തരം വിഷയങ്ങൾക്കായി ബറാഅത്ത് രാവിലും മറ്റും പ്രാർത്ഥിക്കുന്നതിലും ഫലവും ഗുണവുമുണ്ടെന്ന് തെളിയിക്കേണ്ടതില്ലല്ലോ.

**539. ചോദ്യം:** ഒരു പള്ളിയുടെ കോണി പള്ളിയിൽ നിന്ന് തുടങ്ങി പള്ളിയിൽപെട്ടതല്ലാത്ത പള്ളിയുടെ ചെരു, ഹൗസ് മുതലായവയുടെ ഹവാ (അന്തരീക്ഷം)യിലൂടെ മുകളിലേക്ക് വെച്ചാൽ മുകളിലുള്ള ആളുകൾക്ക് താഴെ പള്ളിയിൽ നിൽകുന്ന ഇമാമിനെ തുടരൽ സ്വഹീഹാകുമോ? കോണിയുടെ അടിയും തലയും മറ്റുഭാഗങ്ങളും പള്ളിയിൽ തന്നെ ആവേണ്ടതുണ്ടോ?

**ഉത്തരം:** പ്രസ്തുത തുടർച്ച സ്വഹീഹാകും. കോണിയുടെ മറ്റു ഭാഗങ്ങൾ പള്ളിയിൽ തന്നെയാകേണ്ടതില്ല. (ശർവാനി: 2-314 നോക്കുക.)

**540. ചോദ്യം:** ഒരു ശാഫിഈ മദ്ഹബുകാരൻ ഹനഫിയായ ഇമാമിനെ തുടർന്ന് നിസ്കരിക്കുമ്പോൾ ശാഫിഈ മദ്ഹബനുസരിച്ച് നമസ്കാരം ബാത്വിലാകുന്ന കാര്യങ്ങൾ ഇമാമിൽ നിന്നുണ്ടായാൽ ശാഫിഈ മഅ്മൂം നമസ്കാരം മടക്കേണ്ടതുണ്ടോ?

**ഉത്തരം:** മഅ്മൂമിന്റെ നമസ്കാരം ബാത്വിലാകുന്നതും പ്രസ്തുത നമസ്കാരം അവൻ വീണ്ടും നമസ്കരിക്കേണ്ടതുമാണ്. തുഹ്ഫ: 2-278 നോക്കുക.

**541. ചോദ്യം:** ബാങ്കിന്റെ ശേഷം ദുആഇരക്കൽ സുന്നത്തുള്ള പോലെ ഇഖാമത്തിന്റെ ശേഷവും ദുആ സുന്നത്തുണ്ടോ? ഉണ്ടെങ്കിൽ തെളിവെന്ത്?

**ഉത്തരം:** ബാങ്കിന്റെ ശേഷമെന്നപോലെ ഇഖാമത്തിന്റെ ശേഷവും ദുആ സുന്നത്തുണ്ട്. അതിന്റെ തെളിവ് ഫുഖഹാഉ് പറഞ്ഞുവെന്നത്

തന്നെ. തുഹ്ഫ: 1-482 നോക്കുക.

**542.ചോദ്യം:** വലത്തെ കയ്യിന്റെ മുസബ്ബിഹവിരൽ നഷ്ടപ്പെട്ട ഒരാൾ 'അത്തഹിയ്യാത്തിൽ' അതിന്ന് പകരം ഇടത്തെ കയ്യിന്റെ മുസബ്ബിഹ വിര ലിന്നെ ഉയർത്തിയാൽ മതിയാകുമോ?

**ഉത്തരം:** മതിയാവുകയില്ല. വലതുകൈ മുറിഞ്ഞാൽ പോലും ഇടതുകൈയ്യിന്റെ മുസബ്ബിഹ വിരൽ (ചുണ്ടുവിരൽ) കൊണ്ട് ഇശാറത്ത് ചെയ്യൽ കറാഹത്താണ്. തുഹ്ഫ: 2-80.

**543.ചോദ്യം:** 'ലാഅദ്‌വാ'............എന്ന ഹദീസ് ഇന്നത്തെ ശാസ്ത്ര വീക്ഷണത്തോട് എതിരാവുകയില്ലെ? ഇല്ലെങ്കിൽ ഹദീസിന്റെ വിവക്ഷ എന്താണ്?

**ഉത്തരം:** പ്രസ്തുത ഹദീസ് ഇന്നത്തെ ശാസ്ത്ര വീക്ഷണത്തോടും രോഗം പകരുമെന്ന ഇമാം ശാഫിഈ(റ)യുടെ അഭിപ്രായത്തോടും എതിരാവുകയില്ല. കാരണം രോഗത്തിന് സ്വയം പകരാനുള്ള ശക്തിയുണ്ടെന്ന് അജ്ഞാ തകാലത്തെ അവിശ്വാസികളുടെ വിശ്വാസത്തെ ഖണ്ഡിക്കുകയാണ് ഹദീസിന്റെ ഉദ്ദേശ്യം. രോഗം സ്വയം പകരുന്നതല്ല; അല്ലാഹുവിന്റെ പ്രവർത്തികൊണ്ട് മാത്രമേ പകരുകയുള്ളൂവെന്നാണ് ഹദീസിന്റെ വിവക്ഷ. തുഹ്ഫ: 3-347 നോക്കുക.

**544.ചോദ്യം:** പൊതുജമാഅത്ത് നടത്തപ്പെടുന്ന ഒരു സ്ഥലത്ത് സ്ഥല പരിമിതി കാരണം ഇമാമിനോടടുത്ത് കാൽമടമ്പ് കൊണ്ട് പിന്തി-പിന്നിൽ ഒരു സ്വഫ് നിന്നു. ഈ സ്വഫിന് ഒന്നാം സ്വഫിന്റെ പുണ്യം ലഭിക്കുകയില്ലെന്ന് ചിലരും അതല്ല ജമാഅത്തിന്റെ കൂലി തന്നെ ലഭിക്കുകയില്ലെന്ന് മറ്റു ചിലരും പറയുന്നു. ഒരു വിശദീകരണം നൽകിയാലും.

**ഉത്തരം:** ഇമാമിന്റെയും മഅ്മൂമിന്റെയും സ്വഫ്ഫുകളുടെയും ഇടയിൽ മൂന്ന് മുഴത്തിൽ കൂടുതൽ വിടുതിയുണ്ടാകൽ ജമാഅത്തിന്റെ പുണ്യം നഷ്ടപ്പെടുത്തുന്ന കറാഹത്താണ്. തുഹ്ഫ: 2-207. അത്രയും വിടുതിയില്ലാത്തേടത്ത് ജമാഅത്തിന്റെ പുണ്യം നഷ്ടപ്പെടുകയില്ലെന്ന് അതിൽ നിന്ന് ഗ്രഹിക്കാമെങ്കിലും ഇമാമുമായി സമത്തിൽ നിൽക്കൽ പ്രസ്തുത പുണ്യം നഷ്ടപ്പെടുത്തുമെന്ന് തുഹ്ഫ: 2-301ൽ പ്രസ്താവിച്ചിട്ടുണ്ട്. പ്രത്യുത ചോദ്യത്തിൽ പറഞ്ഞ പ്രകാരം മഅ്മൂമുകൾ ഇമാമുമായി മടമ്പ് കാൽ കൊണ്ട് പിന്തി നിന്നാൽ തുടർച്ച ശരിയാവുന്നതും ജമാഅത്തിന്റെയും ഒന്നാം സ്വഫ്ഫിന്റെയും പുണ്ണ്യം ലഭിക്കുന്നതുമാണെന്ന് മേൽ പ്രസ്താവിച്ചതിൽ നിന്ന് ഗ്രഹിക്കാമല്ലോ.

**545. ചോദ്യം:** മരിച്ചതിന്റെ ശേഷം 3,7,11,13,17,40 മുതലായ നാളുകളിൽ ആളുകളെ ക്ഷണിച്ച് അടിയന്തിരം നടത്തുന്ന പതിവുണ്ട്. ഫത്ഹുൽ മുഈനിന്റെ ഹാശിയ: ഇആനത്തിൽ ഇത് ബിദ്അത്തു മുൻകറത്തും തടയപ്പെടേണ്ടതുമാണെന്ന് നാല് മദ്ഹബിലെ മുഫ്തികളും ഫത്വാ ചെ

യ്തതായി പറഞ്ഞിട്ടുണ്ടെന്ന് ചിലർ പറയുന്ന ഇതിന് ശറഇൽ വല്ല തെളി
വുമുണ്ടോ? വിശദീകരിച്ചാലും.

**ഉത്തരം:** മയ്യിത്തിനെ ഖബ്റിൽ വെച്ച് ഏഴു ദിവസം ചോദ്യം ചെയ്യ
പ്പെടുമെന്ന ഹദീസ് സ്വഹീഹാണെന്നും മുനാഫിഖുകളെ നാല് പതുദി
വസം ചോദ്യം ചെയ്യപ്പെടുമെന്ന് ചില രിവായത്തുകളിലുണ്ടെന്നും പ്രസ്താ
വിച്ചശേഷം ഇമാം ഇബ്നുഹജർ(റ)തന്റെ ഫതാവൽ കുബ്റാ യിൽ
പറയുകയാണ്: ഏഴ് ദിവസം ചോദ്യം ചെയ്യപ്പെടുമെന്ന ഹദീസ് സ്വഹീ
ഹായി വന്നതുകൊണ്ടാണ് അത്രയും ദിവസങ്ങളിൽ മയ്യിത്തിന്റെ പേരിൽ
ഭക്ഷണം നല്കുന്ന പതിവ് അവർ (സ്വഹാബാക്കൾ) ഇഷ്ടപ്പെട്ടിരുന്നുവെ
ന്ന് ത്വാഊസ് (റ) ൽ നിന്ന് സ്വഹീഹായി ലഭിച്ചത്. ഫതാവയിൽ തുടരുക
യാണ്. അവർ പ്രവർത്തിച്ചിരുന്നു എന്ന പദം താബിഅ് (സ്വ ഹാബിയു
ടെ ശിഷ്യൻ) ഉപയോഗിച്ചാൽ ഹദീസിന്റെയും ഉസ്വുലിന്റെയും പണ്ഡിത
ൻമാരുടെ പക്കൽ അതിന് രണ്ട് അർത്ഥമാണുള്ളത്. റസൂൽ(സ)ന്റെ
കാലത്ത് അങ്ങനെ പതിവുണ്ടായിരുന്നുവെന്നും റസൂൽ(സ) അത് അറി
യുകയും അനുവദിക്കുകയും ചെയ്തിരുന്നുവെന്നാണ് ഒരർത്ഥം. സ്വഹാ
ബിമാർ അങ്ങനെ ചെയ്തിരുന്നുവെന്നാണ് രണ്ടാമത്തെ അർത്ഥം. ഈ
രണ്ടാം അർത്ഥത്തിന്റെ വെളിച്ചത്തിൽ അത് സ്വഹാബിമാരുടെ ഇജ്മാഅ്
(സർവ്വസമ്മതമായ അഭിപ്രായം) ഉദ്ധരിക്കലാകുന്നതാണ്. ഫതാവ: 2-30

ഫതാവയിൽ ഈ പറഞ്ഞതിന് ഉപോൽബലകമാണ് അബ്ദുർറി (റ)
ന്റെ വസ്വിയ്യത്ത്. അബ്ദുർറൂൽ ഗിഫാറി(റ) എന്ന സ്വഹാബി മരണാസ
ന്നനായപ്പോൾ വസ്വിയ്യത്ത് ചെയ്യുകയാണ്: എന്റെ മയ്യിത്ത് പരിപാലകർ
ക്ക് ഈ ആട്ടിനെ അറുത്ത് ഭക്ഷണം പാകം ചെയ്ത് കൊടുക്കണമെന്ന്.
അതുപ്രകാരം ആടിനെ അറുത്ത് പാകം ചെയ്യുകയും ഇബ്നുമസ്ഊദി(റ)
ന്റെ നേതൃത്വത്തിൽ 14 പേർ ആ സധ്യയിൽ പങ്കെടുക്കുകയും ചെയ്തു.
ഈ സംഭവം സനദ് സഹിതം താരീഖുൽ ഉമം 3: 154 ൽ ഉദ്ധരിച്ചിട്ടുണ്ട്.

ഏഴു ദിവസങ്ങളിൽ ചോദ്യം ആവർത്തിക്കപ്പെടുന്നതുകൊണ്ടാണ്
ആ ദിനങ്ങളിൽ അന്നദാനം നടത്തപ്പെടുന്നത് എന്നു വരുമ്പോൾ നാല്പത്
ദിവസം ചോദ്യമാവർത്തിക്കപ്പെടുമെന്ന മുകളിലുദ്ധരിച്ച റിപ്പോർട്ടിന്റെ
അടിസ്ഥാനത്തിൽ പ്രസ്തുത നാൽപത് ദിവസങ്ങളിലും ഭക്ഷണം ദാനം
ചെയ്യേണ്ടതാണെന്ന് പറയേണ്ടതില്ലല്ലോ. ചോദ്യം നടക്കുന്ന അത്രയും
ദിവസങ്ങളിലെല്ലാം അന്നദാനം നടത്തപ്പെടുന്നുവെന്നിരിക്കെ ഖബ്റിലെ
ചോദ്യങ്ങൾക്ക് ഉത്തരം നൽകുന്നതിന് സഹായകമായി ഭവിക്കുന്ന
"തൽഖീൻ" എന്തുകൊണ്ട് ആ ദിവസങ്ങളിൽ ആവർത്തിക്കപ്പെടുന്നില്ല
എന്ന ചോദ്യത്തിന് ഇമാം ഇബ്നുഹജർ (റ) പറഞ്ഞ മറുപടി ഇപ്രകാ
രമാണ്. "അന്നദാനം പരോപകാരപ്രദമായ ഒരു കാര്യമാണ്. മാത്രമല്ല അത്
മയ്യിത്തിന്റെ പേരിൽ സുന്നത്താണെന്ന് ഇജ്മാഅ് കൊണ്ട് സ്ഥിരപ്പെട്ട
സ്വദഖഃയായതിനാൽ അതുമൂലം മയ്യിത്തിനുതന്നെ വമ്പിച്ച പുണ്യം ലഭി

ക്കുന്നതുമാണ്. തൽഖീൻ അങ്ങനെയല്ലല്ലോ.'' ഫതാവാ 2-31.

ചുരുക്കത്തിൽ മരണാനന്തരം ഏഴ് ദിവസങ്ങളിലും എന്ന് വേണ്ട നാല്പത് ദിവസം വരെയും അന്നദാനം നടത്തേണ്ടതാണെന്ന് ഫതാവയുടെ മേൽ ഉദ്ധരണികളിൽ നിന്ന് വ്യക്തമായി. പക്ഷേ, മയ്യിത്തിന്റെ മരണം മൂലം ഏറെ മനസ്താപത്തിലും ദുഃഖപരവശരായുമിരിക്കുന്ന തന്റെ ബന്ധുക്കൾ തന്നെ വിവധ തരത്തിലുള്ള ബുദ്ധിമുട്ടുകളും വിഷമങ്ങളും സഹിച്ചുകൊണ്ട് മരണദിവസം ഭക്ഷണമുണ്ടാക്കി സന്നിഹിതരായവർക്ക് കൊണ്ടുകൊടുക്കുന്നത് ബിദ്അത്ത് മുൻകറത്ത് ആണ്. ഇതു തന്നെയാണ് ഇആനത്തിൽ ഉദ്ധരിച്ച ശൈഖുശ്ശുയൂഖ് സയ്യിദ് സൈനീദലാ(റ)ന്റെ ഫത്വയും. നോക്കുക! ''ഒരാൾ മരണപ്പെട്ടാൽ അദ്ദേഹത്തിന്റെ പരിചയക്കാരും അയൽവാസികളും വന്ന് ഭക്ഷണവും കാത്തിരിക്കുകയും ഇത് കണ്ട മയ്യിത്തിന്റെ ബന്ധുക്കൾ അവരുടെ അപമാനഭയം മൂലം അങ്ങേഅറ്റം കഷ്ടപ്പെട്ട് പലതരം വിഭവങ്ങൾ ഒരുക്കി കഠിനാൽ കഠിനമായ വിഷമത്തോടെ സന്നിഹിതരായവർക്ക് കൊണ്ടുകൊടുക്കുകയും ചെയ്യുന്ന ഒരു പതിവ് നടന്നുവരുന്നുണ്ട്. പ്രജകളുടെ ഗുണത്തിൽ തൽപരനായ നമ്മുടെ ഭരണത്തലവൻ മരണപ്പെട്ടവന്റെ കുടുംബങ്ങളുടെ പേരിലുള്ള തന്റെ സ്നേഹവായ്പും അനുകമ്പയും പ്രകടിപ്പിച്ചുകൊണ്ട് അവർക്ക് മരണദിവസം രാത്രിയും പകലും അവരുടെ അയൽവാസികൾ ഭക്ഷണം പാകം ചെയ്തു കൊടുക്കുക എന്ന തിരുനബിയുടെ സുന്നത്തിലേക്ക് പ്രസ്തുത ആളുകൾ മടങ്ങുന്നതിനായി ഈ സംഗതി പാടെ തടയുകയാണെങ്കിൽ അതൊരു പുണ്യ കർമ്മമാകുമോ?''എന്ന ചോദ്യത്തിന് ഇമാം ദഹ്‌ലാൻ (റ) നൽകിയ മറുപടിയാണ് ഇആനത്തിലുള്ളത്. അതിന്റെ സംക്ഷിപ്തം ഇപ്രകാരമാണ്. പ്രസ്തുത പതിവ് ബിദ്അത്ത് മുൻകറത്തിൽ പെട്ടതാണ്. അത് വിരോധിക്കുന്നത് പ്രതിഫലാർഹവുമാണ്. ഇതിന് ലക്ഷ്യമായി മയ്യിത്തിന്റെ ബന്ധുക്കൾക്ക് അവരുടെ അയൽവാസികൾ മരണദിവസം രാത്രിയും പകലും വയറുനിറയെ ഭക്ഷണം ഒരുക്കിക്കൊടുക്കൽ സുന്നത്താണ്.... ജനങ്ങളെ തഅ്സിയത്തിന് വിളിച്ചുകൂട്ടാനായി മയ്യിത്തിന്റെ ബന്ധുക്കൾ തന്നെ ഭക്ഷണം ഉണ്ടാക്കിക്കൊടുക്കുന്ന പതിവും ആ ക്ഷണം സ്വീകരിക്കുന്നതും കറാഹത്തായ ബിദ്അത്ത് ആണ് എന്ന തുഹ്ഫയുടെയും മറ്റും ഉദ്ധരണികളും ഇമാമവർകൾ തന്റെ ഫത്‌വയിൽ ഉദ്ധരിച്ചിട്ടുണ്ട്. പ്രസ്തുത ചോദ്യത്തിന് മറ്റു മദ്ഹബുകാരുടെതായി ഇആനത്തിൽ പറഞ്ഞ മറുപടികളും ഈ ഫത്‌വക്ക് എതിരില്ല.

ആകയാൽ ഇമാം ഇബ്നുഹജറി(റ)ന്റെ ഫതാവൽ കുബ്‌റയുടെ മുകളിലുദ്ധരിച്ച ഇബാറത്തുകളിൽ നിന്നും തുഹ്ഫഃയും മറ്റും ലക്ഷ്യമാക്കി സയ്യിദ് സൈനിദഹ്‌ലാ(റ)ന്റെ ഫത്‌വയിൽ നിന്നും ഗ്രഹിക്കാവുന്നത്, ''തങ്ങളുടെ മാതാപിതാക്കൾ മുതലായ കുടുംബത്തിന്റെ മരണംമൂലം അസ്വസ്ഥരും ദുഃഖിതരുമായി കഴിയുന്ന മയ്യിത്തിന്റെ ബന്ധുക്കൾ തന്നെ

പവലിധ വിഷമങ്ങളും ക്ലേശങ്ങളും സഹിച്ചുകൊണ്ട് മരണദിവസം രാത്രിയും പകലും ഭക്ഷണമുണ്ടാക്കി ജനങ്ങളെ വിളിച്ചുകൂട്ടി വിഷമത്തോടെ വിതരണം ചെയ്യുന്നത് മുൻകറത്തായ ബിദ്അത്തും അല്ലാത്ത രൂപത്തിൽ മരിച്ചേടമുതൽ നാല്പത് ദിവസമോ അതിൽ ഏതാനും ദിവസമോ മയ്യിത്തിന്റെ പേരിൽ അന്നദാനം നടത്തുന്നത് സുന്നത്തുമാണെന്നുമാണ്.

വഹ്ശത്ത്, ജംഉ്, അർബഈൻ എന്നീ സാങ്കേതിക പേരുകളിൽ അറിയപ്പെടുന്ന ചില ആചാരങ്ങൾ ജനങ്ങൾ പ്രവർത്തിച്ചിരുന്നുവെന്നും അത് ബിദ്അത്ത് മുൻകറത്താണെന്നും ബർമാവി പ്രസ്താവിച്ചിട്ടുണ്ട്. അവ എന്തിനെക്കുറിച്ച് പറയുന്ന സാങ്കേതിക പദങ്ങളാണെന്നും അതിൽ ബിദ്അത്ത് മുൻകറത്തായ പ്രവർത്തികൾ എന്താണുള്ളതെന്നും അവ ഇന്ന് നടന്ന് വരുന്നുണ്ടോ എന്നും അവ്യക്തമാണ്.

**546.ചോദ്യം:** 'അല്ലാഹു അദ്ല് കൊണ്ട് കൽപിക്കുന്നു.....' എന്നിങ്ങനെ സാരം ഉൾകൊള്ളുന്ന ഓരായത്ത് സാധാരണ ഖുതുബയുടെ അവസാനത്തിൽ ഓതിവരാറുണ്ടല്ലോ. അതിന് വല്ല അടിസ്ഥാനവുമുണ്ടോ?

**ഉത്തരം:** അടിസ്ഥാനമുണ്ട്. ഖുർആനിലെ ആയത്തുകളിൽ വെച്ച് നൽകാര്യങ്ങളെയും നികൃഷ്ടകാര്യങ്ങളെയും സർവ്വത്ര സംഗ്രഹിച്ച ഓരായത്താണത്. തന്നിമിത്തം ശറഇലെ എല്ലാ ആജ്ഞാപിത കാര്യങ്ങളും നിരോധിക്കപ്പെട്ട കാര്യങ്ങളും ഉൾക്കൊണ്ട സാരസമ്പൂർണ്ണമായ ഒരു 'വഅസാ'വട്ടെ ഖുതുബ എന്ന നിലക്കാണ് ഓരോ ഖത്തീബുമാരും മിമ്പറിൽവെച്ച ഖുതുബയുടെ അവസാനത്തിൽ ഈ ആയത്ത് ഓതുന്നത്. മദാരികുത്തൻസീൽ 5-131

**547.ചോദ്യം:** നമസ്കാരത്തിന് വുസു ശർത്താണല്ലോ, പക്ഷെ, വുസുവിന്റെ നിയ്യത്തിൽ വുസു എന്ന ഫർസിനെ ഞാൻ വീട്ടുന്നു എന്നു കരുതുന്നു. ശർത്തിന് ഫർസ് എന്ന് നിയ്യത്ത് ചെയ്യാൻ പറ്റുമോ?

**ഉത്തരം:** ഫർസായ ഒരു കാര്യം മറ്റൊന്നിന് ശർത്വാകുന്നത് കൊണ്ട് പ്രസ്തുതകാര്യം സ്വന്തം നിലക്ക് ഫർസാണെന്നതിനോട് അത് എതിരില്ലല്ലോ. അതിന് പുറമെ വുസു എന്ന ഫർസിനെ.... എന്ന് നിയ്യത്ത് ചെയ്യുമ്പോൾ ഫർസ് എന്ന്തിന് ശർത്വ് എന്നത്രെ അർത്ഥം, ഭാഷയിൽ ശർത്വിന്നും ഫർസ് എന്നു പറയപ്പെടാറുണ്ട്. തുഹ്ഫ: 1 194 നോക്കുക.

**548. ചോദ്യം:** മൂന്നാമത്തെ റക്അത്തിൽ ഇമാമിനോട് തുടർന്ന മസ്ബൂഖിന് അവന്റെ രണ്ടാമത്തെ റകഅത്തിലും സൂറത്ത് ഓതാൻ സാധിച്ചില്ല. എന്നാൽ ഇമാമിന്റെ സലാം കഴിഞ്ഞ് അവൻ നമസ്കരിക്കുന്ന രണ്ട് റകഅത്തുകളിൽ സൂറത്തോതൽ സുന്നത്തുണ്ടോ?

**ഉത്തരം:** സുന്നത്തുണ്ട്. തുഹ്ഫ: 2-53

**549.ചോദ്യം:** ഒരു മോഡേണിസ്റ്റ് മൗലവി പറഞ്ഞ് കേട്ടപോലെ നൂഹ്നബി (അ)യുടെ കാലത്തുണ്ടായ വെള്ളപ്പൊക്കം അദ്ദേഹത്തിന്റെ നാട്ടിൽ മാ

ത്രമായിരുന്നോ ഉണ്ടായിരുന്നത്? അതോ ഭൂമിയിൽ എല്ലായിടത്തും ഉണ്ടായിരുന്നോ?

**ഉത്തരം:** നൂഹ് നബി(അ)യുടെ കാലത്തുണ്ടായ ജലപ്രളയം ഭൂമുഖത്തെ ആകമാനം വെള്ളത്തിലാഴ്ത്തിയിരുന്നു. ഖുർആൻ സാക്ഷീകരിക്കുന്നതും ഇത് തന്നെ. താരീഖുൽ ഉമം, താരീഖുൽ കാമിൽ തുടങ്ങിയ ചരിത്ര ഗ്രന്ഥങ്ങൾ നോക്കുക. പ്രസ്തുത പ്രളയം ഭൂമുഖത്താകമാനം ബാധിച്ചിട്ടില്ലെന്നും ബാബിലോണിയയിലും സമീപ പ്രദേശങ്ങളിലും മാത്രമാണിത് അനുഭവപ്പെട്ടത് എന്നുമുള്ള വാദം മജൂസി (അഗ്നി പൂജകർ)കളിൽ ചിലരുടെ ദുർവാദമത്രെ. താരീഖുൽ ഉമം. 1-132.

**550. ചോദ്യം:** അനന്തരാവകാശികളായ മക്കളിൽ ആണോ, പെണ്ണോ എന്നു തിരിച്ചറിയാത്തവരുണ്ടെങ്കിൽ അയാൾക്ക് ആണിന്റെ ഓഹരിയോ പെണ്ണിന്റെ ഓഹരിയോ കൊടുക്കേണ്ടത്.

**ഉത്തരം:** സ്ത്രീയുടെ ഓഹരി നൽകപ്പെടുകയും പുരുഷനായി സങ്കൽപിക്കപ്പെടുമ്പോൾ ഉണ്ടാകുന്ന ഓഹരിയിൽ നിന്ന് മേൽ ഓഹരി കഴിച്ച് ബാക്കി വരുന്ന അംശം അവന്റെ സ്ഥിതി വ്യക്തമാകും വരെ ഒന്നും ചെയ്യാതെ നിർത്തപ്പെടുകയുമാണ് വേണ്ടത്. തുഹ്ഫ: 6-425.

**551. ചോദ്യം:** 229 ൽ കോൽക്കളി ഹറാമാണെന്ന് എഴുതി കണ്ടു. എന്നാൽ കഫുർറആഉ പേജ് 92ൽ ഇപ്രകാരം കാണുന്നു. നമ്മുടെ അസ്ഹാബികൾ കോകളിയുടെ കാര്യത്തിൽ രണ്ട് അഭിപ്രായക്കാരത്രെ. ഒന്ന് അത് കറാഹത്താണെന്നാണ്. ഈ അഭിപ്രായം മാത്രമേ തദ്വിഷയകമായുള്ളൂവെന്ന് ഇറാഖികൾ ഖത്ഌ ചെയ്തിട്ടുണ്ട്. രണ്ട്, അത് ഹറാമാണെന്നുമാണ്....... ഈ ഇബാറത്തിൽ നിന്ന് കോൽക്കളിയെ കുറിച്ച് രണ്ട് അഭിപ്രായമുണ്ടെന്നും, കറാഹത്താണെന്ന അഭിപ്രായമാണ് ബലപ്പെട്ടതെന്നും വ്യക്തമാകുന്ന സ്ഥിതിക്ക് അത് ഹറാമാണെന്ന അഭിപ്രായം മാത്രം നിങ്ങൾ എഴുതിയത് കബളിപ്പിക്കലല്ലേ? അതിനും പുറമെ ശർവാനിയുടെ ഇബാറത്താണല്ലോ നിങ്ങൾ ഹറാമാണെന്നതിന് ലക്ഷ്യം പറഞ്ഞത്. എന്നാൽ ശർവാനി പറഞ്ഞ ഖശ്ബത്ത് (മരകഷണം) ബസ്സിലും മറ്റും പാട്ടുപാടി യാചിക്കുന്ന കുട്ടികളുടെ കൈവശം കാണപ്പെടുന്ന വട്ടത്തിലുള്ള രണ്ട് മരക്കഷ്ണമാണെന്ന് വെച്ചുകൂടേ? ശർവാനിയിൽ മൂസാബഖത്തിന്റെ ഊദു കൊണ്ടുള്ള കളി ഹലാലാകുമെന്ന് എഴുതി കാണുന്നുണ്ട്. ഇത് വ്യക്തമായും കോൽക്കളിയെക്കുറിച്ചാണല്ലോ. ഒരു വിശദീകരണം നൽകിയാലും.

**ഉത്തരം:** കോൽക്കളിയെക്കുറിച്ച് അസ്ഹാബിന് രണ്ട് അഭിപ്രായങ്ങളുണ്ടെന്നും അതിലൊന്ന് അത് കറാഹത്താണെന്നും മറ്റൊന്ന് ഹറാമാണെന്നും കറാഹത്താണെന്ന അഭിപ്രായം മാത്രമേയുള്ളൂവെന്ന് ചിലർ ഖത്ഌ ചെയ്തിട്ടുണ്ട് (ഉറച്ച് പറഞ്ഞിട്ടുണ്ട്) എന്നുമാണല്ലോ കഫുർറആഇലെ-ചോദ്യത്തിൽ പറഞ്ഞ ഇബാറത്തിലുള്ളത്. ഇതിൽനിന്നും കറാഹത്താണെന്ന അഭിപ്രായമാണ് ബലപ്പെട്ടതെന്ന് ചോദ്യകർത്താവ് ഗ്രഹി

ച്ചത് ശരിയല്ല. കാരണം കറാഹത്താണെന്ന അഭിപ്രായം ചിലർ ഖത്ള് ചെയ്തതുകൊണ്ട് അത് ബലപ്പെട്ടത് ആവണമെന്നില്ല. ചിലപ്പോൾ ഖത്ള് ചെയ്യപ്പെട്ട അഭിപ്രായത്തോട് വിരുദ്ധമായ അഭിപ്രായമാകും ബലപ്പെട്ടത്. തുഹ്ഫ: 1-52. കോൽക്കളിയെ സംബന്ധിച്ച് ചിലർ ഖത്ള് ചെയ്ത അഭിപ്രായത്തോട് വിരുദ്ധമായ-അത് ഹറാമാണെന്ന-അഭിപ്രായത്തെയാണ് ഇമാം ഇബ്നു ഹജർ(റ) ബലപ്പെടുത്തീട്ടുള്ളത്. ഇതു ചോദ്യത്തിലുദ്ധരിച്ച തന്റെ 'കഫുർറആഇൽ' നിന്ന് ഗ്രഹിക്കാം. ഇമാമുനശ്ശാഫിയുടെ ഫത്വയും മറ്റും പ്രസ്തുത അഭിപ്രായത്തിന് ഉപോൽബലകമായി ഇബ്നുഹജർ(റ) എടുത്തുദ്ധരിച്ചത് ഇക്കാര്യം വ്യക്തമാക്കുന്നുണ്ട്. ചോദ്യത്തിലുദ്ധരിച്ച ഉദ്ദരണിയുടെ അവസാനഭാഗം കാണുക. കോൽക്കളിയെക്കുറിച്ച് ഇമാം ശാഫിഈ(റ)യോട് ചോദിക്കപ്പെട്ടപ്പോൾ നമസ്കാരം ദിക്റ് ആദിയായവയെ തൊട്ട് ജനങ്ങളുടെ ശ്രദ്ധ തിരിക്കാനായി നിരീശ്വരവാദികൾ പടച്ചുണ്ടാക്കിയ ഒരേർപ്പാടാണത്. എന്നിപ്രകാരമാണ് ഇമാം ശാഫിഈ(റ) അതിനു മറുപടി നൽകിയത്. (കഫുർറആഅ് പേജ്: 9)

കോൽക്കളി ഹറാമാണെന്ന അഭിപ്രായം ബലപ്പെട്ടതായത് കൊണ്ടാണ് ഇമാം ശർവാനി (റ) അത് കറാഹത്താണെന്ന അഭിപ്രായം ഉദ്ധരിക്കുകകൂടി ചെയ്യാതെ അസ്ഹാബിന്റെ ഹറാമാണെന്ന 'വജ്ഹ്' മാത്രം ഉദ്ധരിച്ചത്. ശർവാനി ഉദ്ധരിച്ചത് പകർത്തുക മാത്രമാണ് നുസ്രത്ത് ചെയ്തത്. ഫതാവാനുസ്രത്തിലും അതു തന്നെയാണല്ലോ ഉള്ളത്! ഇങ്ങനെ ഹറാമാണെന്ന അഭിപ്രായം മാത്രം ശർവാനി ഉദ്ധരിച്ചത് ആരെയെങ്കിലും കബളിപ്പിക്കണമെന്ന ഉദ്ദേശ്യത്തോടെയാണെന്ന് ചോദ്യകർത്താവ് അഭിപ്രായപ്പെടുന്നതായി വിശ്വസിക്കുന്നില്ല.

ഒരു മരക്കഷ്ണം കൊണ്ട് മറ്റൊന്നിനെ അടിക്കൽ (കോൽക്കളി) ഹറാമാണെന്ന ശർവാനിയുടെ നുസ്രത്ത് ഉദ്ധരിച്ച പ്രസ്താവന പാട്ടു പാടുന്ന യാചക പിള്ളരുടെ കൈവശം സാധാരണ കണ്ടുവരാറുള്ള വട്ടത്തിലുള്ള രണ്ട് പലക കഷ്ണത്തെ കുറിച്ചാണെന്ന് വെച്ചുകൂടേ എന്ന ചോദ്യം പ്രസ്കതമല്ല. ആ മരക്കഷ്ണങ്ങളും ശർവാനിയുടെ പ്രസ്താവനയിൽപെടുമെന്നല്ലാതെ അത് മാത്രമാണ് പ്രസ്തുത "ഇത്വലാഖ്" കൊണ്ടുള്ള ഉദ്ദേശ്യമെന്ന് എങ്ങനെ വയ്ക്കാനൊക്കും. "അസ്ഹാബ്" ഒരു കാര്യം 'ഇത്‌ലാഖായി' (പല നിലക്കും വരാവുന്നതിനെ ഇന്ന നിലക്കെന്ന് വ്യക്തമാക്കാതെ) പറയുമ്പോൾ അതിലുൾപ്പെടുന്നതെല്ലാം അവർ സ്വഹീഹായി (വ്യക്തമായി) പറഞ്ഞതിന്റെ സ്ഥാനത്താണല്ലോ. തുഹ്ഫ: 1-40 എന്ന് തന്നെയുമല്ല. ഇമാമുകളുടെ 'ഇത്‌ലാഖിൽ' ഉൾക്കൊണ്ട ഒന്നിനെതിരെ മറ്റു ചിലർ വ്യക്തമായി പറഞ്ഞാൽ തന്നെ അവരുടെ ഇത്‌ലാഖിൽ ഉൾകൊണ്ടതാണ് ബലപ്പെട്ടത്. (തുഹ്ഫ:10-13 നോക്കുക).എന്നിരിക്കെ കോൽക്കളി കോലുകളും ചോദ്യത്തിൽ പറഞ്ഞ വട്ടത്തിലുള്ള മരകഷ്ണങ്ങളും എന്ന് വ്യക്തമാക്കി പറഞ്ഞ അതേ സ്ഥാനത്തുള്ള ശർ

വാനിയുടെ പ്രസ്താവന അവയിൽ ഒന്നിനെക്കുറിച്ചു മാത്രമാണെന്ന് വെയ്ക്കാൻ തരമില്ല. അതിനാൽ കോൽക്കളി ഹറാമാണെന്നു ശർവാനിയുടെ ഇബാറത്തിൽ നിന്ന് വ്യക്തമാകും.

ഇനി ചോദ്യകർത്താവിന്റെ മറ്റൊരു സംശയം ഊദ് കൊണ്ടുള്ള കളി ഹലാലാണെന്ന് ശർവാനി മുസാബഖിന്റെ അദ്ധ്യായത്തിൽ പറഞ്ഞിട്ടുണ്ട് എന്നാണല്ലോ. എന്നാൽ "ത്വുൻബുർ" ഊദ് മുതലായ ഉപകരണങ്ങൾ ഉപയോഗിക്കൽ ഹറാമാണെന്ന് തുഹ്ഫ: 10-219 ൽ വ്യക്തമായി പറഞ്ഞിരിക്കെ അതേ ഊദ് കൊണ്ടുള്ള കളി (ചോദ്യകർത്താവിന്റെ ഭാഷയിൽ കോൽക്കളി) ഹലാലാണെന്ന് ശർവാനി മുസാബഖത്തിന്റെ ബാബിൽ പറയുകയില്ലല്ലോ. തീർച്ച തന്നെ. പ്രത്യുത, പരിചയ സമ്പന്നത കാരണം സാധാരണ ഗതിയിൽ അപകടം പിണയാറില്ലാത്ത ആളുകൾക്ക് (സർക്കസ് അഭ്യാസികളെ പോലെ) അപായകരമായ കളികൾ ഹലാലാണെന്ന തുഹ്ഫയുടെ വാക്യത്തിന്റെ വ്യാഖാനത്തിൽ അത്തരം അപായകരമായ ഹലാലായ കളികളിൽ പെട്ടതാണ് ജനങ്ങൾ ലഅ്ബുൽ ഊദ് എന്നുപറയുന്ന കളിയും എന്നാണല്ലോ ശർവാനി മുസാബഖത്തിന്റെ ബാബിൽ പറഞ്ഞത്. പ്രസ്തുത കൊള്ളികളിയും സാധാരണ സർക്കസ് കാണിക്കാറുള്ള കുട്ടികളെയും മറ്റും കോലിൽ കുത്തിനിർത്തി മേൽപോട്ട് ഉയർത്തുന്ന കളിയെകുറിച്ചായിരിക്കാം. അതാണല്ലോ അപായകരമായ കളി. മറിച്ച് കോൽക്കളിയെ കുറിച്ചാകാൻ തരമില്ല.

ചുരുക്കത്തിൽ കോൽക്കറി ഹറാമാണെന്നതാണ് ബലപ്പെട്ട അഭിപ്രായം. അതുകൊണ്ടു തന്നെയാണ് ശർവാനി ആ അഭിപ്രായം മാത്രം പ്രസ്താവിച്ചത്. പ്രസ്തുത ഉദ്ധരണിയാണ് ഫതാവാനുസ്രത്തിലുള്ളത്.

**552. ചോദ്യം:** പഠിക്കുന്ന കുട്ടികൾക്ക് പഠനാവശ്യത്തിന് വുസു ഇല്ലാതെ മുസ്ഹഫ് തൊടൽ അനുവദനീയമാണല്ലോ പഠനാവശ്യമെന്ന നിബന്ധനയിൽ ഓതാൻ പഠിച്ചശേഷം മനഃപാഠമാക്കാൻ വേണ്ടി ഓതുക എന്നത് ഉൾപ്പെടുമോ?

**ഉത്തരം:** ഉൾപ്പെടും. ശർവാനി: 1-153 ൽ നിന്നും ഇത് ഗ്രഹണീയമാവും.

**553. ചോദ്യം:** കാഫിറിന് നേർച്ചയാക്കാമോ?

**ഉത്തരം:** ധനവാനെന്നപോലെ കാഫിറിനും നേർത്തയാക്കൽ അനുവദനീയമാണ്. (ഫതാവൽ കുബ്റ 4-276) മയ്യിത്തിന് നേർച്ചയാക്കൽ പാടില്ലാത്തതുകൊണ്ട് ജീവിച്ചിരിക്കുന്ന കാഫിനെ നേർച്ചയാക്കാൻ പാടുള്ളുവെന്ന് പറയേണ്ടതില്ലല്ലോ. പക്ഷേ മരണപ്പെട്ട അമ്പിയാഉ്, മശാഇബ് തുടങ്ങിയ പുണ്യാത്മാക്കൾക്ക് നേർച്ചയാക്കാവുന്നതും ഉർഫ് (പതിവ്) അനുസരിച്ച് അതു വിനിയോഗിക്കേണ്ടതുമാണ്. (പതാവാ 4-268).

**554.ചോദ്യം:** നാം സാധാരണ കാണാറുള്ള അൽകഹ്ഫ് സൂറത്തോടൊ

പ്പം സ്വലാത്തും കൂട്ടിച്ചേർത്തുകൊണ്ടുള്ള ഗ്രന്ഥം വുസുകൂടാതെ തൊടാമോ?

**ഉത്തരം:** വുസു കൂടാതെ തൊടാവതല്ല. തുഹ്ഫ: 9-147ൽ നിന്ന് ഇത് ഗ്രഹണീയമാവും.

**555.ചോദ്യം:** കൈകാലുകൾ മുറിഞ്ഞുപോയാൽ ബാക്കിയുള്ള ഭാഗം വുസു ചെയ്യുമ്പോൾ കഴുകൾ നിർബന്ധമാണോ? അതല്ല സുന്നത്താണോ?

**ഉത്തരം:** വുസൂവിന്റെ അവയവത്തിൽ നിന്ന് അവശേഷിക്കുന്ന ഭാഗം കഴുകൽ നിർബന്ധവും അല്ലാത്ത ഭാഗം സുന്നത്തുമാണ്. തുഹ്ഫ: 1-209ൽ നിന്ന് ഇത് വ്യക്തമാവും.

**556.ചോദ്യം:** ഖബ്റിന്റെ മുകളിലിരുന്ന് തിന്നുന്നതിന്റെ വിധിയെന്ത്? വ്യക്തമാക്കിയാലും?

**ഉത്തരം:** ഖബ്റിന്ന് മേലെ ഇരിക്കലും ചവിട്ടി നിൽക്കലും കറാഹത്തായത് കൊണ്ട് അത് കറാഹത്താണ് തുഹ്ഫ: 3-174 നോക്കുക.

**557. ചോദ്യം:** തക്ബീറത്തുൽ ഇഹ്റാം ചൊല്ലിക്കഴിയുന്നത്വരെ ഒരാൾ കൈ ഉയർത്തികെട്ടിയില്ലെങ്കിൽ പിന്നെ അതു സുന്നത്തുണ്ടോ? ഇല്ലെങ്കിൽ തക്ബീർ ചൊല്ലിക്കഴിഞ്ഞശേഷം അങ്ങനെ ചെയ്യുന്നത് കൊണ്ട് നമസ്കാരം ബാതിലാകുമോ? രണ്ടു കൈ ഉയർത്തലും താഴ്ത്തലും നാല് അനക്കമായി പരിഗണിക്കാമോ?

**ഉത്തരം:** തക്ബീറത്തുൽ ഇഹ്റാം ചൊല്ലിക്കഴിഞ്ഞശേഷം കൈ രണ്ടും ചുമലിന്നു നേരേ ഉയർത്തൽ സുന്നത്തില്ല. ശർവാനി 2-18. അതിനാൽ തക്ബീറിന് ശേഷം കൈ രണ്ടും ഉയർത്തുന്നതും പിന്നെ താഴ്ത്തുന്നതും നാല് അനക്കമായി എണ്ണപ്പെടുത്തുന്നതും അത് തുടരെയായാൽ നമസ്കാരം ബാതിലാകുന്നതുമാണ്. തുഹ്ഫ: 2-153 നോക്കുക.

**558. ചോദ്യം:** ചിലയിടങ്ങളിൽ റമസാനിൽ തറാവീഹ് കഴിഞ്ഞ് പത്തു സ്വലാത്ത് ചൊല്ലി എഴുന്നേറ്റ് പോകുന്നു. ഇതിന് വല്ല അടിസ്ഥാനവുമുണ്ടോ?

**ഉത്തരം:** ജനങ്ങൾ സമ്മേളിച്ച് പിരിയുമ്പോൾ നബി(സ)യുടെ മേൽ സ്വലാത്ത് ചൊല്ലൽ ശക്തിയായ സുന്നതാണ്. ശർവാനി 1-482.

**559. ചോദ്യ:** ചില രോഗികൾക്ക് മറ്റുള്ളവരിൽ നിന്ന് രക്തം എടുത്ത് കയറ്റി ചികിത്സിക്കാറുണ്ട്. ഇസ്ലാമിക വീക്ഷണത്തിൽ ഇതിന്റെ വിധിയെന്ത്?

**ഉത്തരം:** അത് ഫലപ്രദമാണെന്ന് 'ആദിലായ' ഒരു വൈദ്യന്റെ നിർദ്ദേശമുണ്ടാവുകയും അത് കൊണ്ടല്ലാതെ സുഖപ്പെടാതെ വരുകയും ചെയ്യുന്നപക്ഷം അങ്ങനെ ചികിത്സിക്കാവുന്നതാണ്. തുഹ്ഫ: 9-170 നോക്കുക.

**560. ചോദ്യം:** തറാവീഹ് നമസ്കാരത്തിൽ ചില സ്ഥലങ്ങളിൽ എല്ലാ ഈ രണ്ട് റക്അത്തുകൽക്കിടയിലും സ്വലാത്ത് ചൊല്ലുന്ന പതിവുണ്ട്. ഇതിന് വല്ല അടിസ്ഥാനവുമുണ്ടോ?

**ഉത്തരം:** നമസ്കാരത്തിൽ നിന്ന് സലാം വീട്ടിയ ഉടൻ 'ദുആ' സുന്നത്താണ്; ദുആക്ക് മുമ്പ് നബി(സ)യുടെ മേൽ സ്വലാത്ത് ചൊല്ലൽ സുന്നത്താണെന്നത് പണ്ഡിതൻമാർ ഏകോപിച്ച് അഭിപ്രായപ്പെട്ടതുമത്രെ. ഇത് തറാവീഹിന്റെ എല്ലാ ഈരണ്ടു റക്അത്തുകൾക്കിടയിലും നബി(സ)യുടെ മേൽ സ്വലാത്ത് ചൊല്ലുന്നതിനുള്ള അടിസ്ഥാനമാണെന്ന് ഫതാവൽകുബ്റായിൽ പ്രസ്താവിച്ചിട്ടുണ്ട്. പക്ഷെ, ആ സമയത്ത് അത് പ്രത്യേക നിലയിൽ സുന്നതാണെന്ന ധാരണയോടെ ചൊല്ലൽ ബിദ്അത്താണ്. (ഫതാവ: 1-186 നോക്കുക.)

**561. ചോദ്യം:** നമ്മുടെ നാട്ടിൽ പഠിപ്പിക്കുന്ന 'ഉംദ' എന്ന കിതാബിൽ ത്വഹറത്തിന്റെ ബാബിൽ രണ്ടു ഖുല്ലത്ത് വെള്ളത്തിൽ രണ്ടോ അധിലധികമോ ജനാബത്തുകാർ മുങ്ങിക്കുളിക്കാമെന്നും വെള്ളം 'ഫർളിൽ' പെരുമാറിയതായിത്തീരുകയില്ലെന്നും ഉണ്ടല്ലോ. എന്നാൽ, പഴയ ഉംദയിൽ 80 കൊല്ലത്തിന് മുമ്പുള്ള അച്ചടിയിൽ രണ്ടു ഖുല്ലത്തിൽ താഴെ എന്നാണ് കാണുന്നത്. ഒന്നു വിശദീകരിച്ചാലും.

**ഉത്തരം:** രണ്ട് ഖുല്ലത്തിൽ താഴെയുള്ള വെള്ളത്തിൽ രണ്ടോ അതിലധികമോ ജനാബത്തുകാർ ഒരേ സമയത്തോ ഒരാളുടെ ശേഷം മറ്റൊരാളായോ മുങ്ങുകയും വെള്ളത്തിൽ നിന്ന് പൊങ്ങുന്നതിന്റെ മുമ്പ് അവർ കുളിയുടെ നിയ്യത്ത് ചെയ്യുകയും ചെയ്താൽ അവരുടെ ജനാബത്ത് ഉയരുന്നതാണ്. ഇവരെ സംബന്ധിച്ചിടത്തോളം പൊങ്ങുന്നതുവരെ വെള്ളം മുസ്തഅ്മൽ (ഫർളിൽ ഉപയോഗിച്ചത്)ആകുന്നതല്ല. എനി രണ്ട് ഖുല്ലത്ത് വെള്ളത്തിൽ അവർ ഒരേ സമയത്തോ ഒരാളുടെ ശേഷം മറ്റൊരാളായോ മുങ്ങുകയും മുങ്ങുന്നതിന്റെ മുമ്പോ ശേഷമോ കുളിയുടെ നിയ്യത്ത് ചെയ്യുകയും ചെയ്താൽ അവരുടെ ജനാബത്ത് ഉയരുന്നതും ആ വെള്ളം ആരെ സംബന്ധിച്ചിടത്തോളവും മുസ്തഅ്മൽ ആകാത്തതുമാണ്.. ഇതാണ് തുഹ്ഫ:മുതലായ കിതാബുകളിൽ നിന്നു വ്യക്തമാകുന്നത്. അതിനാൽ ഉംദയിൽ ചോദ്യത്തിൽ പറഞ്ഞ സ്ഥലത്ത് മുങ്ങിയ ശേഷം നിയ്യത്ത് ചെയ്താൽ എന്ന ഉപാധി പറയാത്തതിനാൽ രണ്ട് ഖുല്ലത്ത് വെള്ളത്തിൽ മുങ്ങുന്നതിനെ സംബന്ധിച്ചാണ് ഉംദയിൽ പറഞ്ഞതെന്നും രണ്ടു ഖുല്ലത്തിൽ താഴെയുള്ള വെള്ളത്തിൽ മുങ്ങുന്ന മസ്അല ഉംദയിൽ പറഞ്ഞിട്ടില്ലെന്നും അനുമാനിക്കാവുന്നതാണ്. 80 കൊല്ലം മുമ്പ് അച്ചടിച്ച പഴയ ഉംദയിൽ രണ്ട് ഖുല്ലത്തിൽ താഴെയുള്ള വെള്ളത്തിൽ എന്നുണ്ടെങ്കിൽ 90 കൊല്ലം മുമ്പ് തലശ്ശേരിയിൽ നിന്ന് അച്ചടിച്ച മറ്റൊരു ഉംദയിൽ രണ്ട് ഖുല്ലത്ത് വെള്ളത്തിൽ എന്നാണ് കാണുന്നത്.

**562.ചോദ്യം:** പൊക്കിളിലേക്കും അതിന്റെ ചുറ്റും ഇഞ്ചക്ഷൻ കൊടുക്കുന്നത് കൊണ്ടു നോമ്പു മുറിയുമോ?

**ഉത്തരം:** പൊക്കിളിലും അതിന്റെ ചുറ്റും സാധാരണ കൊടുക്കുന്ന ഇഞ്ചക്ഷൻ മൂലം സൂചിയോ മരുന്നോ വയറ്റിലേക്ക് കടക്കാറില്ല. അതിനാൽ നോമ്പു മുറിയുന്നതുമല്ല.

**563.ചോദ്യം:** ആദമി(അ)ന് പിറക്കാൻ പോകുന്ന പുത്രനായ മുഹമ്മദ്(സ)യെ കൊണ്ട് ആദം(അ)ഇടതേടിയ സംഭവം (രക്ഷിതാവേ! മുഹമ്മദിന്റെ ഹഖ്ഖ് കൊണ്ട് എനിക്ക് നീ പൊറുത്ത് തരേണമേ എന്ന് ആദം(അ) പ്രാർത്ഥിച്ച ഹദീസ്) വ്യാജ നിർമ്മിതമാണോ? ഇമാം ദഹബി ഇത് മൊസു ആണെന്ന് പറയുന്നു എന്ന് ഉല്പതിഷ്ണുക്കൾ പറയാറുണ്ട്. ഈ ഇമാം ആരാണ്?

**ഉത്തരം:** ആദം(അ)റസൂലി(സ)നെ കൊണ്ട് തവസ്സുൽ ചെയ്ത (ഇടതേടിയ)ഹദീസ് വ്യാജനിർമ്മിതമല്ല. ഇമാം ദഹബീ എന്ന ആൾ വിശ്വാസയോഗ്യനല്ലെന്ന് ഇമാം താജ്ജുദ്ദീൻ സുബ്കി(റ)തന്റെ "തബഖാത്തുൽ ശാഫിഇയ്യത്തിൽ കുബ്റാ" എന്ന ഗ്രന്ഥത്തിൽ പ്രസ്താവിച്ചിട്ടുണ്ട്.

**564.ചോദ്യം:** ഒരു ഗ്രാമീണൻ വന്ന് റസൂലി(സ)നോട് മഴക്കുവേണ്ടി പ്രാർത്ഥിക്കാൻ പറഞ്ഞതും മറ്റൊരിക്കൽ ഒരു അന്ധൻ വന്ന് കാഴ്ചതിരിച്ച് കിട്ടുവാൻ അല്ലാഹുവിനോട് ദുആയിരക്കാൻ ആവശ്യപ്പെട്ടതും തെളിയിക്കുന്നത് റസൂൽ(സ)ന്റെ ജീവിത കാലത്ത് മാത്രമേ അത്തരം കാര്യങ്ങൾ അനുവദനീയമാവുകയുള്ളൂ എന്നല്ലേ? കാരണം, ഉമറുബ്നിൻ ഖത്താബിന്റെ ഭരണകാലത്ത് ഉണ്ടായ ക്ഷാമം കാരണം അബ്ബാസുബിൻ അബ്ദിൽ മുത്തലിബിനെ കൊണ്ടാണല്ലോ ഉമർ(റ)തവസ്സുൽ ചെയ്തത്! റസൂൽ(സ)ന്റെ മരണശേഷം അത് അനുവദനീയമായിരുന്നെങ്കിൽ പിന്നെ ഉമർ(റ) റസൂലി(സ)നെ വിട്ട് അബ്ബാസിലേക്ക് തെറ്റിയതെന്തിന്?

**ഉത്തരം:** ഗ്രാമീണൻ വന്ന് റസൂലി(സ)നോട് പ്രാർത്ഥിക്കാൻ പറഞ്ഞ സംഭവവും അന്ധൻ വന്നു പറഞ്ഞ സംഭവവും റസൂലി(സ)ന്റെ ജീവിതകാലത്തു അത്തരം കാര്യങ്ങൾ അനുവദനീയമാണെന്ന് തെളിയിക്കുന്നുണ്ട്. ജീവിതകാലത്ത് മാത്രമേ അത്തരം കാര്യങ്ങൾ അനുവദനീയമാവുകയുള്ളൂ-മരണശേഷം അനുവദനീയമല്ല- എന്നതിനു അത് തെളിവല്ല.

റസൂലി(സ)ന്റെ മരണശേഷവും റസൂലി(സ)നെകൊണ്ട് ഉമർ(റ) തവസ്സുൽ ചെയ്തിരുന്നുവെന്ന് അദ്ദേഹം പറഞ്ഞ കുന്നാനതവസ്സലു...(ഞങ്ങൾ നബിയെക്കൊണ്ട് തവസ്സുൽ ചെയ്തുകൊണ്ടേയിരുന്നിരുന്നു) എന്ന വാക്ക് തെളിയിക്കുന്നുണ്ട്. റസൂലി(സ)ന്റെ ജീവിതകാലത്ത് മഴക്കുക്ഷാമം നേരിടുമ്പോൾ സ്വഹാബാക്കൾ റസൂലി(സ)നോട് നേരിട്ട് അന്യായപ്പെടലും റസൂൽ(സ)അല്ലാഹുവിനോട് പ്രാർത്ഥിക്കലും ഉണ്ടായിരുന്നുവെന്ന് ബുഖാരി മുതലായ ഹദീസ് കിതാബുകൾ സ്ഥിരീകരിക്കു

ന്നുണ്ട്. അതിൽ നിന്ന് വ്യക്തമാകുന്നത് പ്രതിസന്ധിഘട്ടം നേരിടുമ്പോൾ റസൂലി(സ)ന്റെ ജീവിതകാലത്ത് അവർ റസൂലി(സ)നോട് നിവാരണം ആവശ്യപ്പെടലുണ്ടായിരുന്നുവെന്നാണ്. അല്ലാതെ റസൂലി(സ)നെ കൊണ്ട് ഉമർ(റ)പോലത്ത സ്വഹാബാക്കൾ തവസ്സുൽ ചെയ്തിരുന്നുവെന്നല്ല. അതിനാൽ ഉമർ(റ)പറഞ്ഞ തവസ്സുൽ റസൂലി(സ)ന്റെ മരണശേഷമുള്ള കാര്യമാണെന്ന് ഗ്രഹിക്കാവുന്നതാണ്.

ഉമർ(റ)റസൂലി(സ)നെ വിട്ട് അബ്ബാസി(റ)നെ കൊണ്ട് തവസ്സുൽ ചെയ്തതിന്റെ കാരണം റസൂലി(സ)നെ കൊണ്ട് മാത്രമേ തവസ്സുൽ ചെയ്യാവൂ എന്ന് ജനങ്ങൾ ധരിക്കാതിരിക്കാനും ബനൂഹാശിമിനോട് ഉമറി(റ)ന് വെറുപ്പുണ്ടെന്ന ധാരണ നീക്കം ചെയ്യാനുമാണ്.

**565.ചോദ്യം:** ഫിത്ർസകാത്ത് കൊണ്ടുള്ള മുഖ്യ ഉദ്ദേശ്യം നോമ്പിൽ വന്ന അപാകതകൾ പരിഹരിക്കുകയണല്ലോ. ഈ നിലക്ക് നോമ്പ് നിർബന്ധമില്ലാത്ത കുട്ടികൾക്ക് ഫിത്ർ സകാത്തിന്റെ ആവശ്യമില്ല. അതാണെങ്കിൽ കുട്ടികൾക്കും വലിയവർക്കും നിർബന്ധമാണല്ലോ. ഒരു വിശദീകരണം?

**ഉത്തരം:** കുട്ടികൾക്കുവേണ്ടിയുള്ള ഫിത്ർസകാത്ത് നിർബന്ധമാകുന്നത് രക്ഷിതാവിന്റെ മേലിലാണല്ലോ. അപ്പോൾ പ്രസ്തുത സകാത്ത് ആ രക്ഷിതാവിന്റെ നോമ്പിലെ അപാകതകൾക്ക് പരിഹാരമാകും. ശർവാനി:3-305നോക്കുക.

**566.ചോദ്യം:** എന്റെ പിതാവ് ഒരു വ്യാപാരിയാണ്. അദ്ദേഹം സാധാരണ സകാത്ത് കൊടുക്കാറുള്ള റമസാൻമാസം വരുന്നത്തിനുമുമ്പ് തന്നെ മരണപ്പെട്ടു. ഇനി പ്രസ്തുത കച്ചവടത്തിന്റെ സകാത്ത് ഞാനാണല്ലോ കൊടുക്കേണ്ടത്. ഞാൻ എനിക്ക് കിട്ടിയ തിയ്യതി മുതൽ കൊല്ലം കൂട്ടിയാൽ മതിയോ? അതോ ബാപ്പകൊടുത്തിരുന്ന ക്രമമനുസരിച്ചു പോരുകയാണോ വേണ്ടത്?

**ഉത്തരം:** ബാപ്പയുടെ കച്ചവടത്തിന്റെ സകാത്ത് നിങ്ങൾ കൊടുക്കേണ്ടതില്ല. കാരണം, ബാപ്പ മരണപ്പെട്ട അവസരത്തിൽ സകാത്തിന്റെ കൊല്ലം തിരഞ്ഞിട്ടില്ലല്ലോ. ഇപ്പോൾ അത് നിങ്ങളുടെ സ്വത്താണ്. അതിനാൽ പ്രസ്തുത കച്ചവടച്ചരക്കുകൾ നിങ്ങളുടെ ഉടമസ്ഥതയിൽ വരുകയും നിങ്ങൾ അതിൽ കച്ചവടോദ്ദേശ്യത്തോടെ ക്രയവിക്രയം തുടങ്ങുകയും ചെയ്യുന്നത് മുതൽക്കാണ് നിങ്ങളടെ സകാത്തിന്റെ വർഷം ആരംഭിക്കുന്നത്. തുഹ്ഫ:3-294ൽ നിന്ന് ഇതു വ്യക്തമാവും.

**567.ചോദ്യം:** ഒരാൾ ഒരു സദസിലുള്ളവർക്ക് ആകെ സലാം ചൊല്ലിയാൽ അവിടെയുള്ള മുഴുവൻ ആളുകൾക്കും സലാം മടക്കൽ നിർബന്ധമുണ്ടോ? അതല്ല ഒരാൾ മടക്കിയാൽ ഫർളു വീടുമോ?

**ഉത്തരം:** പ്രസ്തുത സലാം മടക്കൽ അവർക്കെല്ലാം നിർബന്ധംതന്നെ. പക്ഷേ, ഒരാൾ മടക്കിയാൽ നിർബന്ധകടമ വീടും. തുഹ്ഫ:9-223.

**568. ചോദ്യം:** ഭക്ഷണപാനീയങ്ങൾ കഴിക്കുന്ന ആളോട് സലാം ചൊല്ലൽ തെറ്റുണ്ടോ?

**ഉത്തരം:** അവൻ വായിലിട്ട ഭക്ഷണം വിഴുങ്ങിയ ശേഷം വീണ്ടും വായിലിടുന്നതിന് മുമ്പാണെങ്കിൽ സുന്നത്താണ്. തിന്നുകൊണ്ടിരിക്കുമ്പോൾ സുന്നത്തില്ല. തുഹ്ഫ:9-228.

**569.ചോദ്യം:** ഉസ്ഹിയ്യത്തോട് കൂടി അഖീഖത്തിനെയും കരുതിയാൽ രണ്ടിന്റെയും പ്രതിഫലം ലഭ്യമാകുമോ?

**ഉത്തരം:** ഉളുഹിയ്യത്തിന് പറ്റിയ ഒരാടിനെ അറുക്കുമ്പോഴോ പശു, പോത്ത് ആദിയായ മൃഗങ്ങളെ ഏഴാൾകൂടി അറക്കുമ്പോഴോ ഉളുഹിയ്യത്തോട് കൂടി അഖീഖത്തിന്റെയും പ്രതിഫലം ലഭ്യമാകുന്നതല്ല. ആടല്ലാത്ത മറ്റു ഉളുഹിയ്യത്ത് മൃഗങ്ങൾ ഒരാൾ അറുക്കുമ്പോൾ ഉളുഹിയ്യത്തിന് പുറമെ അഖീഖത്തിനെകൂടി കരുതാവുന്നതും രണ്ടിന്റെയും പ്രതിഫലം ലഭ്യമാകുന്നതുമാണ്. ഫതാവൽകുബ്റാ:4-256.

**570.ചോദ്യം:** സംസം വെള്ളം ഹൗസുൽ കൗസറിലെ വെള്ളത്തെക്കാൾ ശ്രേഷ്ഠതയുള്ളതാണെന്നു പറഞ്ഞുകേൾക്കുന്നു. അത് ശരിയാണോ? ആണെങ്കിൽ സംസം വെള്ളം ഇസ്മായിൽ നബി(അ)യുടെതും ഹൗസുൽ കൗസർ നമ്മുടെ നബിയുടേതുമല്ലേ? നമ്മുടെ നബിയുടെതല്ലെ കൂടുതൽ ശ്രേഷ്ടമാവേണ്ടത്?

**ഉത്തരം:** സംസം വെള്ളം കൗസർ വെള്ളത്തേക്കാൾ ശ്രേഷ്ടമാണെന്ന് പറഞ്ഞുകേൾക്കുന്നത് ശരിതന്നെ. കൗസർ വെള്ളം നമ്മുടെ നബിക്ക് നല്കപ്പെട്ടതും സംസം ഇസ്മായിൽ നബി(അ)ക്കു നല്കപ്പെട്ടതുമാണെന്നത് അതിനെതിരില്ല. കാരണം, ഇഹലോകത്തുള്ള ശ്രേഷ്ഠതയാണ് ഇവിടെ പ്രമേയം. പരലോകത്ത് ഉൽകൃഷ്ഠത കൗസറിന്ന് തന്നെ. ഫതാവൽകുബ്റാ:1-25.

**571.ചോദ്യം:** ചില പള്ളികളിൽ റമസാനിൽ വിത്റ് നമസ്കാരം മൂന്ന് റക്അത്ത് ഒറ്റ സലാം കൊണ്ട് അവസാനിക്കുന്നതായി കാണുന്നു. ഇതിന്റെ വിധിയെന്ത്?

**ഉത്തരം:** അനുവദനീയമാകും. പക്ഷേ, ഓരോ ഈരണ്ട് റക്അത്തിലും സലാം വീട്ടി അവസാനം ഒറ്റ റക്അത്ത് നമസ്കരിക്കുകയാണ് അഫ്സലായ രൂപം. തുഹ്ഫ:2-226.

**572.ചോദ്യം:** മുസ്ലിംകളിൽ ചിലർ വലത്തോട്ടും അധിക പേരും ഇടത്തോട്ടും തുണി ഉടുത്ത് കാണുന്നു. സുന്നത്തായ രൂപം എങ്ങനെയാണ്?

**ഉത്തരം:** തുണിയുടെ ഇടത്തെ അഗ്രം വലത്തോട്ടും അതിന്റെ മേലെ വലത്തെ അഗ്രം ഇടത്തോട്ടും ആക്കി ഉടുക്കുകയാണ് വേണ്ടത്. തുഹ്ഫ:3-127ൽ നിന്ന് ഇതു ഗ്രാഹ്യമാകും.

**573.ചോദ്യം:** റമസാനു മുമ്പേ കൊല്ലം പൂർത്തിയായ മുതലിന്റെ സകാത്ത് റമളാനിൽ കൊടുക്കാനായി പിന്തിക്കുന്നതിൽ പുണ്യമുണ്ടോ?

**ഉത്തരം:** സകാത്ത് നിർന്ധമാവുകയും അതുകൊടുക്കാൻ സൗകര്യപ്പെടുകയും ചെയ്തശേഷം ചോദ്യത്തിൽ പറഞ്ഞ കാരണത്തിന് അതിനെ പിന്തിക്കൽ ഹറാമാണ്. തുഹ്ഫ:3-343 നോക്കുക.

**574.ചോദ്യം:** ഒഴിഞ്ഞ സ്ഥലത്തിരുന്ന് ശുദ്ധിയോടു കൂടി എന്നെ ആരെങ്കിലും ദൃഢനിശ്ചയത്തോടെ ആയിരം വട്ടം വിളിച്ചാൽ അവന് ഞാൻ ഉടനെ ഉത്തരം ചെയ്യുമെന്ന് മുഹ്‌യിദ്ദീൻ ശൈഖ് (ഖു.സി)പറഞ്ഞതായി മുഹ്‌യിദ്ദീൻ മാലയിലുണ്ടല്ലോ. അങ്ങനെയാണെങ്കിൽ അല്ലാഹുവിന്റെ സമ്മതം കൂടാതെ ഒരു സൃഷ്ടിക്ക് എങ്ങനെ ഉത്തരം നല്കാൻ സാധിക്കും? അല്ലാഹുവിനെ കൂടാതെ ശൈഖവർകൾക്ക് ഉത്തരം നല്കാൻ സാധിക്കുമോ? നുസ്രത്തെന്തു പറയുന്നു?

**ഉത്തരം:** അല്ലാഹുവിന്റെ സമ്മതംകൂടാതെ ഉത്തരം നല്കുമെന്ന് മുഹ്‌യിദ്ദീൻ ശൈഖ്(റ)പറഞ്ഞിട്ടില്ലല്ലോ. മുഹ്‌യിദ്ദീൻ മാലയിലും അങ്ങനെയില്ല. എന്നിരിക്കെ ചോദ്യകർത്താവിന് അതെങ്ങനെ കിട്ടി എന്നാണവോ!

മഹ്ശറിൽ പല നബിമാരെയും സമീപിച്ച് ഫലം ലഭിക്കാതെ പരവശരായ ജനങ്ങൾ എന്നെ സമീപിക്കുമെന്നും അങ്ങനെ ഞാനവർക്കു ശുപാർഷ ചെയ്യുമെന്നും നരകീയ വാസികളായ ചിലരെ ഞാൻ നരകത്തിൽ നിന്ന് കരകേറ്റി സ്വർഗ്ഗത്തിൽ പ്രവേശിക്കിപ്പിക്കുമെന്നും മറ്റും നബി(സ)തങ്ങൾ പറഞ്ഞതായി ബുഖാരിയും മുസ്‌ലിമും റിപ്പോർട്ട് ചെയ്ത ഹദീസിലുണ്ടല്ലോ. ആർക്കുമാർക്കും അല്ലാഹുവിന്റെ അനുമതി കൂടാതെ സംസാരിക്കാൻ പോലും സാദ്ധ്യമല്ലാത്ത പരലോകത്ത് (നബഉ് സൂറത്തിൽ പറഞ്ഞപോലെ)ഞാൻ രക്ഷിക്കുമെന്നും ഞാൻ സ്വർഗ്ഗത്തിൽ പ്രവേശിപ്പിക്കുമെന്നും നബി(സ)പറഞ്ഞത് ഏതർത്ഥത്തിലാണോ അതേ അർത്ഥത്തിലാണ് മുഹ്‌യിദ്ദീൻ ശൈഖ്(റ) പറഞ്ഞതായി മുഹ്‌യിദ്ദീൻ മാലയിലുള്ളതും.

**575.ചോദ്യം:** ഫാതിഅ: സൂറത്തിൽ "നിനക്കുമാത്രം ഞങ്ങൾ ആരാധിക്കുന്നു നിന്നോട് മാത്രം സഹായം തേടുന്നുവെന്ന്" ആശയമുള്ള ഒരു ആയത്തുണ്ടല്ലോ. അപ്പോൾ മഹാന്മാരുടെ പേര് മാത്രം വിളിച്ച് ബദ്‌രീങ്ങളെ എന്നെ രക്ഷിക്കണേ എന്നതുപോലുള്ള സഹായാഭ്യർത്ഥനകൾ മേൽപറഞ്ഞ ആയത്തിനെതിരാണല്ലോ. അപ്പോൾ അല്ലാഹുവിലേക്ക് പങ്കുചേർത്തില്ലേ? അത് ശിർക്കല്ലേ? ഒന്നു വിശദീകരിച്ചാലും?

**ഉത്തരം:** അല്ലാഹുവിനോടുമാത്രം സഹായം തേടുന്നുവെന്ന് പറയുന്ന ഓരോരുത്തരും ഇതരസുഹൃത്തുക്കളോടോ മാതാപിതാക്കളോടോ സന്താനങ്ങളോടോ പണ്ഡിതരോടോ ധനികരോടോ മറ്റോ ഓരോ കാര്യത്തിനായി സഹായം തേടുന്നുണ്ടല്ലോ. പ്രസ്തുത ആയത്തിനെതിരാ

ണല്ലോ ആ സഹായാഭ്യർത്ഥനയും. അതെല്ലാം ശിർക്കാണെന്ന് ആരെങ്കിലും പറയുമോ? എങ്കിൽ പിന്നെ സാമൂഹ്യജീവിയായ മനുഷ്യന് നിലനില്പുണ്ടോ? അതല്ല, മരിച്ചവരോടാകുമ്പോഴാണ് ശിർക്ക് വരുന്നതെന്ന് പറയുന്നെങ്കിൽ അതൊട്ടും ശരിയല്ല. കാരണം, മരണമടഞ്ഞ മഹാത്മാക്കൾക്ക് ഇഹലോക ജീവിതത്തിലെന്നപോലെ അവരുടെ പരലോകജീവിതകാലത്തും അസംഖ്യം തസ്വർറുഫാത്തു (കാര്യം നടത്തൽ)കളും ബറകത്തുകളും ഉണ്ട്. ശർവാന:3-200. അതിനാൽ ജീവിതകാലത്ത് അവരോട് സഹായമഭ്യർത്ഥിക്കാവുന്നപോലെ മരണശേഷവും സഹായത്തിന് പ്രാർത്ഥിക്കാവുന്നതാണ്.

**576.ചോദ്യം:** നുസ്രത്തുൽ അനാം പു:8, ലക്കം:ലെ പത്രാധിപക്കുറിപ്പിൽ നിന്ന് ഫാതിഹയിലെ ഇയ്യാക്ക....എന്നതിലും വഇയ്യാക്ക....എന്നതിലും ഹസ്റ് ഉണ്ടെന്ന് മനസ്സിലാകുന്നു. നിയമപ്രകാരം അവിടെ ഹസ്റ് ഉണ്ടോ? ഉണ്ടെങ്കിൽ സൃഷ്ടികളോട് സഹായമഭ്യർത്ഥിക്കുന്ന ഇസ്തിഗാസയോ?

**ഉത്തരം:** ചോദ്യത്തിൽ പറഞ്ഞ രണ്ടുവാക്യങ്ങൾക്കും ഹസ്റ് ഉണ്ട്. (നിന്നെമാത്രം ആരാധിക്കുന്നു. നിന്നോടുമാത്രം സഹായമഭ്യർത്ഥിക്കുന്നു എന്ന അർത്ഥം യഥാക്രമം ആ രണ്ടു വാക്യങ്ങൾക്കും ഉണ്ട്.)ഈ പറഞ്ഞ ഹസ്റ് നിയമപ്രകാരം തന്നെയാണ്. ഇയ്യാക്ക എന്ന കർമ്മ പദത്തെ മുന്തിച്ചതിൽ ഹസ്റും ഉണ്ടെന്ന് ഇമാം ബൈസാവി(റ)തന്റെ സുപ്രസിദ്ധ തഫ്സീറിൽ വിവരിച്ചിട്ടുണ്ട്. മഫ്ഊലി (കർമ്മപദം)നെ ക്രിയാപദത്തെക്കാൾ മുന്തിച്ചാൽ ഹസ്ർ (മറ്റാർക്കും അക്കാര്യം ഇല്ല എന്ന വ്യാഗ്യാർ ത്ഥം) ഇല്ലെന്ന് പറയുന്നകാര്യം ഫാതിഹയിലെ ഇയ്യാക്ക എന്നതിൽ ഹസ്ർ ഉണ്ടെന്ന് സമ്മതിക്കുന്ന വസ്തുത ജംഉൽജവാമിഇൽ നിന്ന് മനസ്സിലാക്കാൻ കഴിയും.

'നിന്നോടുമാത്രം സഹായമർത്ഥിക്കുന്നു' എന്ന ആശയം ഫാതിഹയിൽ ഉൾക്കൊള്ളുന്നതിനാൽ സൃഷ്ടികളോട് സഹായമർത്ഥിക്കുന്ന ഇസ്തിഗാസയോട് അത് ഇടയുന്നില്ല. കാരണം, അടിമകൾക്ക് വേണ്ട എല്ലാ സഹായവും ചെയ്തുകൊടുക്കുന്നത് അല്ലാഹുമാത്രമാണ്. പക്ഷേ, അല്ലാഹു ചെയ്തുകൊടുക്കുന്ന സഹായങ്ങളിൽ ചിലത് നേരിട്ടും മറ്റുചിലത് സൃഷ്ടികളിൽ ചിലർ മുഖേനയുമായിരിക്കും. ഏത് നിലയിൽ ലഭിക്കുന്ന സഹായമായാലും യഥാർത്ഥത്തിൽ ആ സഹായം അല്ലാഹുവിന്റേതാണ്. അതിനാൽ സൃഷ്ടികളോട് സഹായമർത്ഥിക്കുമ്പോൾ അവരിൽനിന്ന് ലഭിക്കുന്ന സഹായവും അല്ലാഹുവിന്റേതാണ്. അതുകൊണ്ട് സൃഷ്ടികളോട് സഹായമർത്ഥിക്കുന്ന ഇസ്തിഗാസയും 'നിന്നോട് മാത്രം സഹായമാർത്ഥിക്കുന്നു' എന്ന് പറയുന്നതും തമ്മിൽ തത്വത്തിൽ വൈരുദ്ധ്യമില്ല.

നോക്കുക! 'സർവ്വസ്തുതിയും അല്ലാഹുവിന്ന് മാത്രമാണ്' എന്ന ആശയം ഉൾക്കൊള്ളുന്ന വാക്യം ഫാതിഹയിൽ തന്നെയുണ്ടല്ലോ. മനു

ഷ്യൻ മനുഷ്യനെപ്പോലെ അനുഗ്രഹവും ചെയ്തു കൊടുത്താൽ മനുഷ്യൻ മനുഷ്യനെ സ്തുതിക്കാൻ സർവ്വത്ര നടന്നുവരുന്ന ഒരു സ്വഭാവമാണ്. ഇതും എല്ലാം സ്തുതിയും അല്ലാഹുവിന് മാത്രമാണ് എന്ന് പറയുന്നതിനോട് ഇടയുകയില്ലല്ലോ! കാരണം, അല്ലാഹു ചെയ്തുകൊടുക്കുന്ന അനുഗ്രഹം ചിലത് നേരിട്ടും മറ്റുചിലത് വേറെചിലർ മുഖേനയുമുണ്ട്. അതിനാൽ ആരെങ്കിലും വല്ല അനുഗ്രഹവും ചെയ്തുതന്നതിന് അവരെ സ്തുതിക്കുകയാണെങ്കിൽ ആ സ്തുതിയും യഥാർത്ഥത്തിൽ അല്ലാഹുവിനെയാണ്. അതുപോലെതന്നെയാണ് ഇസ്തിഗാസയുടെ കാര്യവും. അത് ജീവിച്ചിരിക്കുന്നവരോടായാലും മരിച്ചവരോടായാലും അവർ വല്ല സഹായവും ചെയ്തുകൊടുത്താൽ ആ സഹായമെല്ലാം അവർ മുഖേന അല്ലാഹു ചെയ്തുകൊടുക്കുന്ന സഹായമാണ്. അതിനാൽ എല്ലാ കാര്യങ്ങളിലും സഹായം ചെയ്തുകൊടുക്കുന്നവൻ യഥാർത്ഥത്തിൽ അല്ലാഹുമാത്രമാണ്. അതുകൊണ്ടാണ് നിന്നോടുമാത്രം ഞങ്ങൾ സഹായമർത്ഥിക്കുന്നുവെന്ന് പറയുന്നത്. അഥവാ സാക്ഷാൽ സഹായം നിന്റേതുമാത്രമാണ്. ഞങ്ങളുടെ മുഴുപ്രശ്നങ്ങൾക്കും ഉള്ള സഹായം നല്കുന്നവൻ നീയല്ലാതെ മറ്റാരുമില്ല. ആ സഹായം നീ നേരിട്ടോ മറ്റുവല്ലവരും മുഖേനയോ ഞങ്ങൾക്ക് കനിഞ്ഞേകേണമേ! എന്നെല്ലാം ആ വാക്യത്തിൽ ഒതുങ്ങിയ പൊരുളുകളാണ്. സുന്നത്തായ തവസ്സുലിന്റെ അർത്ഥത്തിലാണ് ഇസ്തിഗാസ എന്ന് ഇമാം ഇബ്നുഹജർ(റ)മുതലായവർ പ്രസ്താവിച്ചിട്ടുണ്ട്.

**577.ചോദ്യം:** പൊക്കിളിലും അതിന്റെ ചുറ്റും ഇഞ്ചക്ഷൻ കൊടുക്കുന്നതുകൊണ്ട് നോമ്പ് മുറിയുമോ എന്ന ചോദ്യത്തിന് (562-ാംചോദ്യം)വയറിലേക്ക് ചേരാത്തത് കൊണ്ട് മുറിയുകയില്ല എന്ന് നുസ്രത്തിൽ ഉത്തരം നല്കിയതിൽ നിന്ന് ഒരു സാധനം വയറ്റിലേക്കു ചേർന്നാൽ മാത്രമേ നോമ്പു മുറിയുകയുള്ളൂ എന്ന് മനസ്സിലാക്കണമോ? ഫിഖ്ഹിന്റെ കിതാബുകളിൽ ഉള്ളിലേക്ക് വല്ല സാധനവും ചേരുക എന്ന് പറഞ്ഞതിന്റെ പൊരുൾ ഉള്ള് പൊള്ളയായി കിടക്കുന്ന സ്ഥലത്തേക്ക് ചേരുകയെന്നോ അതോ പൊള്ളയായാലും അല്ലെങ്കിലും ഉള്ളിലേക്ക് ചേരുകയെന്നോ? ഉള്ള് എന്നു മാത്രം ഉദ്ദേശ്യമാണെങ്കിൽ കയ്യിലും മറ്റും സാധാരണ ഇഞ്ചക്ഷൻ കൊണ്ട് നോമ്പ് മുറിയാതിരിക്കുവാൻ കാരണം അത് മനുഷ്യന്റെ അസ്‌ലിയായ ദ്വാരത്തിൽകൂടി ഒന്നും ചേരാത്തത് കൊണ്ടാണെന്ന് പറയപ്പെടുന്നു. അത് ശരിയാണോ?

**ഉത്തരം:** ഒരു സാധനം വയറ്റിലേക്കു ചേർന്നാൽ മാത്രമെ നോമ്പു മുറിയുകയുള്ളൂ എന്ന് മനസ്സിലാക്കരുത്. പൂക്കളിന്റെ ചുറ്റുഭാഗത്തുള്ള ഇഞ്ചക്ഷനെ സംബന്ധിച്ച ചോദ്യമായതുകൊണ്ടാണ് വയറ്റിലേക്ക് ചേരാത്തത് കൊണ്ട് നോമ്പ് മുറിയുകയില്ല എന്ന് നുസ്രത്തിൽ പ്രസ്താവിച്ചത്. വയറ്, തലച്ചോറ്, ഹൽഖ് മുതലായ പൊള്ളയായ സ്ഥലങ്ങൾക്കാണ്

ജൗഫ് (ഉള്ള്) എന്നു പറയുന്നത്. ഉള്ള് എന്നു പറയുന്ന സ്ഥലത്തേക്ക് തടിയുള്ള വസ്തു ചേർന്നാലാണല്ലോ നോമ്പ് മുറിയുന്നത്. കാലിന്റെ ഞണം, മാംസം മുതലായ പൊള്ളയല്ലാത്ത സ്ഥലങ്ങൾക്ക് ജൗഫ് (ഉള്ള്) എന്നു പറയാവതല്ല. തുഹ്ഫ:3-401 നോക്കുക. മനുഷ്യന്റെ അസ്‌ലിയായ ദ്വാരത്തിൽകൂടി ഒന്നും ചേരാത്തത് കൊണ്ടാണ് സാധാരണ ഇഞ്ചക്ഷൻ കൊണ്ട് നോമ്പ് മുറിയാത്തതെന്ന് പറയുന്നത് ശരിയല്ല. അതിന്റെ കാരണം, ഉള്ളിലേക്ക് ഒന്നും ചേരുന്നില്ല എന്നതാണ്. അസ്‌ലിയായ ദ്വാരത്തിലൂടെയല്ലാതെ വയറ്റത്ത് കുത്തിയിറക്കിയ കുന്തത്തിന്റെയോ കഠാരിയുടെയോ മുന ഉള്ളിലേക്ക് ഇറങ്ങിയാൽ നോമ്പ് മുറിയുമല്ലോ. തുഹ്ഫ:3-402.

**578.ചോദ്യം:** ഭാര്യയും ഭർത്താവും കൂടി ഹജ്ജിന് തിരിച്ച് ഭർത്താവ് വഴിക്ക് വച്ച് മരണപ്പെട്ടാൽ ഭാര്യ ഇദ്ദഇരിക്കുകയോ ഹജ്ജിന് പോവുകയോ? ഏതാണ് വേണ്ടത്?

**ഉത്തരം:** ആ വർഷം തന്നെ ഹജ്ജ് ചെയ്യൽ അവൾക്ക് നിർബന്ധമായിട്ടില്ലെങ്കിൽ അവൾ ഹജ്ജിന് പോകാവതല്ല. ഇദ്ദ ഇരിക്കുകയാണ് വേണ്ടത്. തുഹ്ഫ:8-264 നോക്കുക.

**579.ചോദ്യം:** അപകടം മൂലം ഒരാളുടെ മുഖം, കയ്യ്, കാല്, തല എന്നീ അവയവങ്ങൾക്ക് മുറിവ് പറ്റുകയും പ്ലാസ്റ്റർ ഒട്ടിച്ചിരിക്കയുമാണ്. തലയുടെ ഭാഗത്ത് തടവാൻ ഒരു മുടിപോലും കിട്ടുകയില്ല. ബാക്കി മൂന്ന് അവയവങ്ങളിലും കഴുകുവാൻ കുറഞ്ഞ ഭാഗങ്ങൾ അവശേഷിച്ചിട്ടുണ്ട്. എന്നാൽ എത്ര എണ്ണം തയമ്മം ചെയ്യേണ്ടിവരും? ചൂളയിൽവച്ച് ചുട്ടകട്ട, ഓട് മുതലായവ കൊണ്ട് തയമ്മും ചെയ്യാൻ പറ്റുമോ?

**ഉത്തരം:** നാല് തയമ്മും വേണ്ടിവരുന്നതാണ. വേവിച്ച ഓട്, കട്ട മുതലായവ പൊടിച്ച് ആ പൊടികൊണ്ട് തയമ്മും ചെയ്യാൻ പറ്റുകയില്ല.

**580.ചോദ്യം:** ബദ്ർയുദ്ധം നടന്ന അവസരത്തിൽ റംസാൻ വത്രം നിർബ്ബന്ധമായിരുന്നോ?

**ഉത്തരം:** നിർബന്ധമായിരുന്നു. കാരണം, ഹിജ്റ: വർഷം രണ്ടിലെ ശഅ്ബാനിലാണ് റമസാൻ നിർബന്ധമായതെന്ന് തുഹ്ഫ:5-370ൽ പ്രസ്താവിച്ചിട്ടുണ്ട്. ഹിജ്റ: വർഷം രണ്ടിലെ റമസാനിലായിരുന്നല്ലോ ബദ്ർയുദ്ധം.

**581.ചോദ്യം:** ആദം നബി(അ)ക്ക് പിറക്കാൻ പോകുന്ന പുത്രനായ മുഹമ്മദ് നബി(സ)യെ കൊണ്ട് ഇടതേടിയ സംഭവം വ്യാജനിർമ്മിതമാണോ? എന്ന (563-ാം)ചോദ്യത്തിന് ആദം നബി(അ)റസൂലിനെ കൊണ്ട് തവസ്സുൽ ചെയ്ത (ഇടതേടിയ) ഹദീസ് വ്യാജ നിർമ്മിതമല്ല. എന്ന് നുസ്രത്തിൽ ഉത്തം നല്കിയതായി കണ്ടു. അതു ശരിയാണോ? ഈ ഹദീസിലെ അബ്ദുർറഹ്മാനിബ്നു സൈദിബ്നി അസ്‌ലം, തന്റെ പിതാവിനെതൊട്ട്

ഒട്ടേറെ കള്ള പ്രസ്താവനകൾ റിപ്പോർട്ട് ചെയ്തതായി ഇമാം ഹാക്കിം(റ)പ്രസ്താവിച്ചിട്ടുണ്ടെന്നും ചിലരിൽനിന്ന് കേൾക്കാൻ കഴിഞ്ഞു. ഇതേ അബ്ദുർറഹ്മാനിബ്നുസൈദ് തീർത്തും പ്രമാണ യോഗ്യത അല്ലെന്ന് ഇമാം അഹ്മദ്, അബൂസർഅ, അബൂഹാതം, നസാഈ, ദാറഖുത്നി തുടങ്ങിയ ഹദീസ് പണ്ഡിതൻമാർ ഏകോപിച്ച് പറഞ്ഞതായും ചില ഉൽപതിഷ്ണു മൗലവിമാർ പറയുന്നു. അതിനും പുറമെ ഈ ഇടതേട്ട സംഭവം ഖുർആനിന്റെ പരസ്യപ്രസ്താവനക്ക് തന്നെ വിരുദ്ധമല്ലെ? കാരണം, ഞങ്ങൾ ഞങ്ങളുടെ ശരീരത്തോട് അക്രമം പ്രവർത്തിച്ചു എന്നിങ്ങനെ സാരമുൾക്കൊള്ളുന്ന ഒരു പ്രാർത്ഥന ആദം നബി(അ)യും ഹവ്വാ(റ)യും പ്രാർത്ഥിച്ചുവെന്നാണല്ലോ ഖുർആനിലുള്ളത്. ഇനി നുസ്രത്തെന്തു പറയുന്നു?

**ഉത്തരം:**മൗസൂഅ്, ളഈഫ്, ഹസൻ, സ്വഹീഹ് എന്നിങ്ങനെ വിവിധ ഇനങ്ങളാണല്ലോ ഹദീസുകളിലുള്ളത്. അവയിൽ ഒന്നാമതെണ്ണിയ മൗസൂആയ ഹദീസിനാണ് സാധാരണ വ്യാജനിർമ്മിതമെന്ന് പറയപ്പെടുന്നത്. ആദം(അ)റസൂസിനെക്കൊണ്ട് തവസ്സുൽ ചെയ്ത (ഇടതേടിയ)തായുള്ള ഹദീസ് ഈ ഇനത്തിൽപെട്ടതല്ലെന്നാണ് നുസ്രത്ത് പ്രസ്താവിച്ചത്. ആ പ്രസ്താവന അക്ഷരംപ്രതി ശരിയും യാഥാർത്ഥ്യവുമാണ്. കാരണം, പ്രസ്തുത ഹദീസ് ഹാക്കി(റ), ബൈഹഖി(റ), അബൂനഈ, ത്വബ്റാനി(റ) തുടങ്ങിയ പലരും റിപ്പോർട്ട് ചെയ്തിട്ടുണ്ട്. അവരിൽ ഹാക്കി(റ)ഈ ഹദീസ് സ്വഹീഹാണെന്ന് വ്യക്തമായി തന്നെ തന്റെ മുസ്തദ്റകിൽ രേഖപ്പെടുത്തിയിട്ടുമുണ്ട്. ബൈഹഖി(റ)യും ഈ ഹദീസ് സ്വഹീഹായ സനദുകൊണ്ടാണ് റിപ്പോർട്ട് ചെയ്തെന്ന് ശവാഹിദുൽ ഹഖ്ഖ് പേ:156ലും പ്രസ്താവിച്ചിട്ടുണ്ട്.

ഹദീസ് റിപ്പോർട്ടർമാരിൽപെട്ട അബ്ദുർറഹ്മാനിബ്നു സൈദ്(റ)മൗസുആയ ഹദീസുകൾ റിപ്പോർട്ട് ചെയ്തിട്ടുണ്ടെന്ന് ഹാക്കി(റ)പറഞ്ഞതായി കേൾക്കുന്നുണ്ടെങ്കിൽ അത് ഒരു പക്ഷേ, അദ്ദേഹത്തിന് സൂക്ഷ്മക്കുറവ് പിടിപെട്ടതിന് ശേഷമായിരിക്കാം. അദ്ദേഹത്തിന് തന്റെ അവസാനകാലത്ത് വാർദ്ധക്യസഹജമായ അൽപം സൂക്ഷ്മക്കുറവ് പിടിപെട്ടിരുന്നുവെന്ന്, ഇമാം ഹാഫിസുബ്നു ഹജറിനിൽ ഹസ്ഖലാനി(റ)യും മറ്റും നിരവധി മുഹദ്ദിസുകളും പറഞ്ഞതായി "തൗജീഹുന്നള്റിഇലാ ഉസുലിൽ അസർ" 137ൽ കാണാം. ഇനി ഹാക്കി(റ)പറഞ്ഞത് സസൂക്ഷ്മമാണെങ്കിൽ തന്നെ അതുകൊണ്ട് ഈ ഹദീസ് മൗസൂഅ് (വ്യാജനിർമ്മിതം)ആണെന്നോ ളഈഫ് (പ്രബലമല്ലാത്തത്)ആണെന്ന് പോലുമോ വരുന്നില്ല. കാരണം, മൗളൂആയ ഹദീസുകൾ റിപ്പോർട്ടുചെയ്യുന്ന റാവികൾ തന്നെ ചിലപ്പോൾ സ്വഹീഹായ ഹദീസുകളും റിപ്പോർട്ട് ചെയ്യാമെന്നും തൻമൂലം അത്തരക്കാരുടെ ഹദീസുകളിൽ നിന്ന് സ്വഹീഹായതും അല്ലാത്തതും വിവേചിച്ചറിയാൻ മുഹദ്ദിസുകൾക്ക് സാധിക്കുമെന്നും ഹദീസ്

ശാസ്ത്രഗ്രന്ഥങ്ങളിൽ കാണാം. (അസ്ഖലാനി(റ)യുടെ നസ്ഹത്തുന്നള്റ്
പേ:56 നോക്കുക.)ഹദീസ് ശാസ്ത്രത്തിൽ അതിസമർത്ഥരും നിപുണരു
മായ ഇമാം ഹാക്കി(റ)താൻ തന്നെ മൗളുഉകൾ റിപ്പോർട്ട് ചെയ്തിട്ടുള്ള
റാവി എന്ന് വ്യക്തമാക്കിയ അതേ അബ്ദുർറഹ്ബ്നിസൈദിന്റെ പ്രസ്
തുത ഹദീസ് സ്വഹീഹാണെന്ന് മറ്റു തെളിവുകളുടെ അടിസ്ഥാനത്തിൽ
ഗ്രഹിച്ചിരിക്കാം. അതുകൊണ്ട് തന്നെയാവണം ഈ ഹദീസ് റിപ്പോർട്ട്
ചെയ്ത ശേഷം "ഇത് സ്വഹീഹാണ്. അബ്ദുർറഹ്മാനിബ്നു സൈദി(
റ)നെ തൊട്ട് ഞാൻ ഈ കിതാബിൽ ആദ്യമായി ഉദ്ധരിച്ചതുമാണിത്"
എന്ന് ഇമാം ഹാക്കി(റ)തന്നെ തന്റെ മുസ്തദ്റകിൽ രേഖപ്പെടുത്തിയ
തും.

എന്നാൽ പ്രസ്തുത അബ്ദുർറഹ്മാൻ(റ)എന്നവരെക്കുറിച്ച് ഇബ്
നു ഹജറിനിൽ അസ്ഖലാനി(റ)പറഞ്ഞതിപ്രകാരമാണ്. അബ്ദുർറഹ്മാ
നിബ്നു സൈദിനെ തൊട്ട് ഇമാം തുർമുദി(റ)യും ഇബ്നുമാജ(റ)യും
ഹദീസ് റിപ്പോർട്ട് ചെയ്തിട്ടുണ്ട്. പ്രമാണയോഗ്യനായ ഒരു മുഹദ്ദിസും
വിശ്വാസയോഗ്യനെന്ന് വ്യക്തമാക്കിയതായി അറിയപ്പെട്ടില്ലെന്ന അർത്ഥ
ത്തിൽ അദ്ദേഹം ളഈഫാണ്. (തഖ്രീബുത്തഹ്ദീബ്, പേജ്:308 നോക്കു
ക.) അസ്ഖലാനി(റ)യെ പോലെ, നിങ്ങൾ ഉൽപതിഷ്ണു മൗലവിമാ
രിൽ നിന്ന് കേട്ട പല മുഹദ്ദിസുകളും അബ്ദുർറഹ്മാനിബ്നുസൈദ്(റ)
തീർത്തും പ്രമാണയോഗ്യനല്ലെന്ന് ഏകോപിച്ചു പറഞ്ഞുവെന്നത് ശരി
യാണെങ്കിൽ തന്നെ അപ്പറഞ്ഞത് ഈ ഹദീസിന് ബാധകമല്ല. കാരണം,
അദ്ദേഹം പൊതുവിൽ പ്രബലനല്ലെങ്കിലും തഫ്സീറിൽ (ഖുർആൻ വ്യാ
ഖ്യാനം റിപ്പോർട്ട് ചെയ്യുന്നതിൽ) തീർത്തും പ്രമാണയോഗ്യൻ തന്നെ
യാണെന്ന് ഇമാം ജലാലുദ്ദീനിസ്സുയൂഥി(റ)പ്രസ്താവിച്ചിട്ടുണ്ട്. (തഖ്ഈ
ബുത്തഖ്രീബ്:308)ആദം(അ)അല്ലാഹുവിങ്കൽ നിന്ന് ചില കലിമാത്തുകൾ
ഗ്രഹിച്ചുവെന്ന് സാരം വരുന്ന ആയത്തിന്റെ വ്യാഖ്യാനമാണല്ലോ അദ്ദേഹം
റിപ്പോർട്ട് ചെയ്ത ഈ ഹദീസ്. അതിനും പുറമെ ഇമാം ശാഫിഈ(റ)
പ്രസ്തുത അബ്ദുർറഹ്മുബ്നിസൈദ് റിപ്പോർട്ടു ചെയ്ത പല ഹദീസു
കളും മതവിധികൾക്ക് ലക്ഷ്യമായി തന്റെ വിശ്വവിഖ്യാതമായ 'ഉമ്മിൽ'
രേഖപ്പെടുത്തുകയും മുസ്നദിൽ റിപ്പോർട്ട് ചെയ്യുകയും ചെയ്തിട്ടുണ്ട്.
ചുരുക്കത്തിൽ അബ്ദുർറഹ്മാനിബ്നുസൈദ്(റ) വഴി മാത്രം റിപ്പോർട്ട്
ചെയ്യപ്പെട്ടതാണെങ്കിൽ തന്നെ ഈ ഹദീസ് മൗസുഓ (വ്യാജനിർമ്മിതം)
ളഈഫോ ആകുന്നില്ല. പോരെങ്കിൽ ഹാക്കി(റ)സ്വഹീഹാക്കിയതിനു
പുറമെ ഇമാം ബൈഹഖി(റ)യും ഈ ഹദീസ് സ്വഹീഹായ സനദ് (നി
വേദകപരമ്പര)വഴി റിപ്പോർട്ട് ചെയ്തിട്ടുണ്ടെന്ന് മുകളിൽ സമർത്ഥിച്ചുവ
ല്ലോ. അദ്ദേഹത്തെക്കുറിച്ചാണെങ്കിൽ ഹാക്കിമിനെ കുറിച്ചുള്ളപോലെ
'സൂക്ഷ്മക്കുറവ് കാരൻ' എന്ന ആക്ഷേപം പോലുമില്ലതാനും.കൂടാതെ
ഈ ഹദീസ് പലവഴിക്കും റിപ്പോർട്ട് ചെയ്യപ്പെട്ടിട്ടുണ്ടെന്ന് 'മഖാലാത്തുൽ

കൗസരി' പേ: 484ൽപ്രസ്താവിച്ചിട്ടുണ്ട്. ഇനി ഈ വക കാര്യങ്ങളൊന്നും പരിഗണിക്കാതെ സാധാരണ പറയപ്പെടാറുള്ള ളഈഫഇൽ പെട്ടതാണ് ഈ ഹദീസുമെന്ന് വന്നാൽതന്നെ പ്രസ്തുത ഹദീസ് പ്രമാണയോഗ്യമാണ്. എന്തുകൊണ്ടെന്നാൽ മനാഖിബിൽ (സ്ഥാനമാനങ്ങൾ വ്യക്തമാക്കുന്നതിൽ) പ്രബലമല്ലാത്ത ഹദീസുകളും പ്രമാണയോഗ്യമാണ്. തുഹ്ഫ:1-102. ആദം നബി(അ)റസൂലി(സ)നെ കൊണ്ട് തവസ്സുൽ ചെയ്ത സംഭവം റസൂലി(സ)നെകൊണ്ട് തവസ്സുൽ ചെയ്ത സംഭവം റസൂലി(സ)ന്റെ ഉന്നതമായ സ്ഥാനം വെളിപ്പെടുത്തുന്ന ഹദീസാണല്ലോ.

ഈ ഹദീസ് പരിശുദ്ധ ഖുർആന്റെ പ്രസ്താവനക്ക് ഒരു നിലയിലും വിരുദ്ധമാകുന്നില്ല. കാരണം, ചോദ്യത്തിൽ പറഞ്ഞ സാരം വരുന്ന ആയത്താണ് മറ്റൊരായത്തിൽ പറഞ്ഞ കലിമാത്തു (വചനങ്ങൾ)കൊണ്ടുള്ള വിവക്ഷ എന്ന അഭിപ്രായം തന്നെ ദുർബ്ബലമാണ്. തഫ്സീറുബ്നികസീർ:1-81 നോക്കുക. ഇനി ആ പ്രാർത്ഥന കലിമത്താണെന്ന് വന്നാൽതന്നെ അതോടൊപ്പം വേറെ കലിമത്തുകളും ഉണ്ടാകുന്നതിന് വിരോധമില്ലല്ലോ. അങ്ങനെ പല വചനങ്ങളും റിപ്പോർട്ടുചെയ്യപ്പെട്ടിട്ടുണ്ടുതാനും. ഇബ്നുകസീർ:1-81, ഇബ്നു ജറീർ:1-193 നോക്കുക.

ആകയാൽ ആദം നബി(അ)തവസ്സുൽ ചെയ്ത ഹദീസ് വ്യാജ നിർമ്മിതമല്ലെന്ന് നുസ്രത്ത് പ്രസ്താവിച്ചത് തികച്ചും സത്യവും യാഥാർത്ഥ്യവുമാണ്. എന്നാണ് ഇനിയും നുസ്രത്തിനു പറയാനുള്ളത്.

**582.ചോദ്യം:** മലമൂത്ര വിസർജ്ജനം ചെയ്ത് സംസം വെള്ളംകൊണ്ട് ശുദ്ധീകരിക്കുവാൻ പറ്റുമോ?

ഉത്തരം: സംസംവെള്ളം നജസ് ശുദ്ധീകരണത്തിന് കറാഹത്ത് പോലുമില്ല. ഉപയോഗിക്കാതിരിക്കുകയാണ് അഭികാമ്യമെന്നുമാത്രം. തുഹ്ഫ:1-76.

**583.ചോദ്യം:** ഖുർആൻ പോലും ഉച്ചത്തിൽ പാരായണം ചെയ്യാൻപാടില്ലാത്ത പള്ളികളിൽ വച്ച് ഹദ്ദാദുപോലുള്ളവ ഉച്ചത്തിൽ ചൊല്ലുന്നതിനെ പറ്റിയുള്ള അഭിപ്രായമെന്ത്? എന്ന ചോദ്യത്തിൽ സാധാരണ ഇശാനമസ്കാരത്തിന് ശേഷമാണല്ലോ ഹദ്ദാദ് ചൊല്ലുക എന്ന് സമസ്ത ഫത്‌വാ കമ്മിറ്റിയിൽ നിന്ന് മറുപടി ലഭിച്ചു. നുസ്രത്തിൽ നിന്ന് വ്യക്തമായ മറുപടി പ്രതീക്ഷിക്കുന്നു.

**ഉത്തരം:** ചോദ്യത്തിൽ പറഞ്ഞ് ദിക്റ് പള്ളിയിൽ വച്ച് ഉച്ചത്തിൽ ചൊല്ലുന്നത് കറാഹത്തുപോലുമില്ല. മാത്രമല്ല, അത് സുന്നത്താണെന്ന് സൂചിപ്പിക്കുകയോ വ്യക്തമാക്കുകയോ ചെയ്യുന്ന ലക്ഷ്യങ്ങൾ പലതുംഉണ്ട്. ഫതാവൽ കുബ്റാ:1-176 നോക്കുക. പക്ഷേ, നമസ്കരിക്കുന്നവരെയും ഉറങ്ങുന്നവരെയും തശ്‌വീശാക്കലുണ്ടെങ്കിൽ അത് കറാഹത്താണ്. തുഹ്ഫ:2-57.

**584.ചോദ്യം:** സുന്നത്ത് പു:4, ല:6ൽ സഊദി അറേബ്യൻ ഫത്വാ കമ്മീഷണറായ ശൈഖ് അബ്ദുൽ അസീസുബ്നു അബ്ദുല്ലാഹിബ്നു ബാസു എന്ന ആളുടെ ഒരു ലേഖനം വിവർത്തനം ചെയ്തുകണ്ടു. ഇദ്ദേഹം വഹാബിയാണെന്ന് പലരും പറഞ്ഞുകേൾക്കുന്നു. ശരിയാണോ?

**ഉത്തരം:** അദ്ദേഹം വഹ്ഹാബി ആശയക്കാരനാണെന്ന് കേൾക്കുന്നത് നൂറുശതമാനവും ശരിയാണ്. അദ്ദേഹത്തിന്റെ വിവിധ ലേഖനങ്ങളും ഗ്രന്ഥങ്ങളും വായിച്ചിട്ടുള്ളവർക്ക് ഇക്കാര്യം അജ്ഞാതമല്ല. ചോദ്യകർത്താവിന് വ്യക്തമാവാൻ ഒരു ഉദാഹരണം കാണുക! അദ്ദേഹം തന്റെ 'ദലീലുൽഹാജിവൽമുഅ്തമീർ' എന്ന ഗ്രന്ഥത്തിൽ പറയുന്നു. മനുഷ്യൻ കാഫിറാകുന്ന കാര്യങ്ങളിൽ ഒന്നാമത്തെ കാര്യം അല്ലാഹുവിന്റെ ഇബാദത്തിൽ ശിർക്ക് വയ്ക്കലത്രെ. മരണപ്പെട്ട മഹാത്മാക്കളോട് സഹായം തേടലും അവരെ ഇസ്തിഗാസ: ചെയ്യലും ഈ ശിർക്കിൽ പെട്ടതാണ്. (പേ:10)ഇങ്ങനെ പലതും പ്രസ്തുത ചെറുകൃതിയിൽ തന്നെയുണ്ട്.

**585.ചോദ്യം:** മുസ്ലിംകളുടെ ഇടയിൽ പ്രചാരമുള്ളതും പഴയ ആളുകൽ കൂടുതൽ ശ്രദ്ധിച്ചു വരുന്നതുമായ നഹ്സിനെ സംബന്ധിച്ച് വളരെ ആക്ഷേപിച്ചും അത് ജൂതരുടെ വിശ്വാസമാണെന്നും, ഇയ്യിടെ കാവനൂർ ജംഇയ്യത്തുൽ ഉലമായുടെ ഒരു പ്രസ്താവന പത്രങ്ങളിൽ കണ്ടു. തുടർന്ന് മുജാഹിദുകൾ അത് പൊക്കിപ്പിടിച്ചുകൊണ്ട് സുന്നികളെ പരിഹസിക്കുന്ന ഒരു നോട്ടീസും ഇറക്കുകയുണ്ടായി. ജംഇയ്യത്തുൽ ഉലമായുടെ പ്രസ്താവനയിൽ ഇബ്നുഹജർ(റ)ഫതാവൽ ഹദീസിയ്യയിൽ നഹ്സ് ജൂതവിശ്വാസമാണെന്ന് പറഞ്ഞിട്ടുള്ളതായും കാണുന്നു. അതിനാൽ നഹ്സിനെ കുറിച്ചു ലക്ഷ്യസഹിതം ഒരു വിശദ വിവരം നല്കുവാൻ അപേക്ഷിക്കുന്നു.

**ഉത്തരം:** നഹ്സിനെ സംബന്ധിച്ച് രണ്ട് പ്രശ്നങ്ങളാണുള്ളത്. ഒന്ന്, ദിവസങ്ങളിൽ നഹ്സും നഹ്സല്ലാത്ത സഅ്ദും ഇങ്ങനെ രണ്ട് വിധമുണ്ടോ എന്നും, രണ്ടാമത്തേത്, നഹ്സുണ്ടെങ്കിൽ തന്നെ അത് ആചരിക്കാമോ എന്നും. എന്നാൽ, ദിവസങ്ങളിൽ നഹ്സും സഅ്ദും ഉണ്ടെന്നത് ഒരു യാഥാർത്ഥ്യമാണ്. നോക്കുക! തിങ്കളാഴ്ച ദിവസം പ്രഭാതത്തിൽ എന്റെ സമുദായത്തിന് ബർക്കത്തേകണമേ എന്ന് റസൂൽ(സ)പ്രാർത്ഥിട്ടുണ്ടെന്നും അതിന്റെ അടിസ്ഥാനത്തിൽ ദീനിയും ദുൻയവിയും ആയ പ്രവർത്തികൾ തിങ്കളാഴ്ച കാലത്ത് ചെയ്യുന്നതിൽ താല്പര്യം രേഖപ്പെടുത്തേണ്ടതാണെന്ന് ഇമാം നവവി(റ)പ്രസ്താവിച്ചിട്ടുണ്ടെന്നും തുഹ്ഫ:10-134ൽ കാണാം. ഇതിൽനിന്ന് തിങ്കളാഴ്ച ദിവസം നഹ്സല്ലാത്ത സഅ്ദാണെന്ന് തെളിഞ്ഞുവല്ലോ. മാസം 17, 19, 21 എന്നീ തിയ്യതികളിൽ കൊമ്പുവയ്ക്കൽ സർവ്വരോഗത്തിനും ശമനമാണെന്ന് റസൂൽ(സ)പറഞ്ഞതായി അബൂഹുറൈറയെ(റ)തൊട്ട് അബൂദാവൂദും, റസൂൽ(സ)പ്രസ്തുത തിയ്യതികളിൽ കൊമ്പുവയ്ക്കൽ ഇഷ്ടപ്പെട്ടിരുന്നുവെന്ന് അനസ്(റ)പറഞ്ഞ

തായി ഇമാം ബഗ്വി(റ)യും നിവേദനം ചെയ്തിട്ടുണ്ട്. ഇവയിൽനിന്ന് കൊമ്പുവയ്ക്കാൻ ഉത്തമമായ ദിവസങ്ങളാണിവ എന്നു വ്യക്തമായല്ലോ. "ചൊവ്വാഴ്ച രക്തദിനമാണ്. ആ ദിവസത്തിൽ ഒരു സമയമുണ്ട്. ആ സമയത്ത് രക്തം നില്ക്കുകയില്ല" എന്ന് റസൂൽ(സ)പറഞ്ഞതനുസരിച്ച് അബൂബകറത്ത്(റ)ചൊവ്വാഴ്ച കൊമ്പുവയ്ക്കൽ നിരോധിച്ചിരുന്നുവെന്ന് അബൂദാവൂദ് രിവായത്തു ചെയ്തിട്ടുണ്ട്. ഇബ്നു അഹ്മദും അബൂദാവൂദും സുഹ്രിയെ തൊട്ട് നിവേദനം ചെയ്ത ഒരു ഹദീസിൽ ഇപ്രകാരമുണ്ട്. "ബുധനാഴ്ചയോ ശനിയാഴ്ചയോ ആരെങ്കിലും കൊമ്പുവയ്പ്പിക്കുകയും തന്മൂലം അവന് വെള്ളപ്പാണ്ട് പിടിപെടുകയും ചെയ്താൽ അവൻ അവനെയല്ലാതെ ആക്ഷേപിക്കരുത്." കൊല്ലത്തിൽ പന്ത്രണ്ട് ദിവസം നിങ്ങൾ സൂക്ഷിക്കുക. അവ മാനം നശിപ്പിക്കുകയും സ്വത്തുകൾ നഷ്ടപ്പെടുത്തുകയും ചെയ്യും. ഞങ്ങൾ ചോദിച്ചു. നബിയേ, അവ ഏതാണ്? റസൂൽ(സ)പറഞ്ഞു: മുഹർറം പന്ത്രണ്ട്, സഫർ പത്ത്, റ:അവ്വൽ 4, റ:ആഖിർ 18, ജു:ആഖിറ:12, റജബ്;12, ശഅ്ബാൻ 16, റമസാൻ 14, ശവ്വാൽ 2, ദുൽഖഅ്ദ 18, ദുൽഹിജ്ജ: 8 ഇവയാണ്. എന്നിങ്ങനെ ഒരു ഹദീസ് ഇമം ദമീരി ഹയാത്തുൽ ഹയവാനിൽ പ്രസ്താവിച്ചിട്ടുണ്ട്. എല്ലാമാസത്തിലും അവസാനത്തെ ബുധൻ നിത്യ നഹ്സാണന്ന് ഇബ്നു അബ്ബാസി(റ)ൽ തുർമുദി റിവായത്ത് ചെയ്തതായി ജാമിഉസ്സഈറിൽ പ്രസ്താവിച്ചിട്ടുണ്ട്.

ശനിയാഴ്ച വഞ്ചനയുടെ ദിനമാണ്. ഞായറാഴ്ച കെട്ടിട നിർമ്മാണത്തിന്റെയും മരം നട്ടുപിടിപ്പിക്കുന്നതിന്റെയും ദിനമാണ്. തിങ്കളാഴ്ച യാത്രയുടെയും ജീവിതമാർഗ്ഗം ആരായുന്നതിന്റെയും ദിനമാണ്. ചൊവ്വാഴ്ച സംഘർഷത്തിന്റെ ദിനമാണ്. ബുധനാഴ്ച കൊള്ള കൊടുക്കലുകൾക്ക് പറ്റാത്ത ദിനമാണ്. വ്യാഴാഴ്ച ആവശ്യം നേടിയെടുക്കുവാനും ഭരണാധികാരികളെ സമീപിക്കുവാനുമുള്ള ദിനമാണ്. വെള്ളിയാഴ്ച പെണ്ണന്വേഷണത്തിന്റെയും വിവാഹത്തിന്റെയും ദിനമാണ്. എന്ന് റസൂൽ(സ)പറഞ്ഞതായി അബൂയഅ്ലാ ഇബ്നു അബ്ബാസി(റ)നെ തൊട്ടും മറ്റുചിലർ അബൂസഈദി(റ)നെ തൊട്ടും റിവായത്ത് ചെയ്തിട്ടുണ്ട്. (ഇക്‌ലീൽ)ദിവസങ്ങളിൽ ചിലത് നഹ്സും (ബർക്കത്തില്ലാത്തത്) മറ്റുചിലത് നഹ്സല്ലാത്തതുമാണെന്ന് ഇതിൽ നിന്നെല്ലാം വ്യക്തമായല്ലോ.

ഇനി, രണ്ടാം പ്രശ്നമായ നഹ്സാചരിക്കുന്നതിനെ സംബന്ധിച്ചെടുക്കാം. നഹ്സ് ആചരിക്കുന്നതിൽ രണ്ട് നിലയാണുള്ളത്. ഒന്ന്, ആ ദിവസത്തിന് കാര്യങ്ങൾ നിർവ്വഹിക്കാൻ സ്വയംതന്നെ പ്രാപ്തിയുണ്ടെന്ന വിശ്വാസത്തോടെ ആചരിക്കൽ. ഇങ്ങനെ ആചരിക്കൽ ഹറാമും കടുത്ത തെറ്റുമാണ്. (സൃഷ്ടിക്ക് സ്വയം പ്രാപ്തിയുണ്ടെന്ന് വിശ്വസിക്കൽ തെറ്റാണല്ലോ) മറ്റൊന്ന് ആ വിശ്വാസമില്ലാതെ ആചരിക്കൽ. അത് അനുവദനീയമാണ്. നഹ്സിന്റെ ദിവസങ്ങൾ പരിഗണിക്കുന്നവർക്ക് ആ ദിവസങ്ങളിലെ നഹ്സുകൾ ബാധിക്കുന്നതുമാണ്. അല്ലാഹു അല്ലാതെ ഉപകാര

വും, ഉപദ്രവവും ചെയ്യുന്നവനില്ലെന്നും ദൃഢമായി വിശ്വസിച്ച (എല്ലാം അല്ലാഹുവിൽ ഭാരമേൽപിച്ച)വർക്ക് അത് ബാധിക്കുകയില്ലെങ്കിലും. (ഇ ക്‌ലീൽ)

ഇതേ തത്വത്തിലാണ് 'നഹ്സ്' 'സഅ്ദ്' എന്നിവയെ സംബന്ധി ച്ചും യാത്രക്കും മറ്റും പറ്റുന്ന ദിവസങ്ങളെ സംബന്ധിച്ചും ചോദിക്കുന്ന തിനെ പുരസ്ക്കരിച്ചുകൊണ്ടുള്ള ഒരു ഒരു ചോദ്യത്തിന് ഇമാം ഇബ്നു ഹജർ(റ)ഇങ്ങനെ മറുപടി പറഞ്ഞത്. "അത്തരം ചോദ്യങ്ങൾക്ക് മറുപടി പറയരുത്. ആ ചോദ്യത്തിന്റെ കൊള്ളരുതായും ചോദിച്ചയാളുടെ വിഡ്ഢി ത്തവും വിവരിച്ച് കൊടുക്കുകയാണ് വേണ്ടത് ഇങ്ങനെ നഹ്സിനെക്കു റിച്ച് ചോദിക്കൽ കണക്ക് നോക്കാതിരിക്കുകയും എല്ലാ അല്ലാഹുവിങ്കൽ ഭാരമേൽപിക്കുകയും ചെയ്യുന്ന മുസ്‌ലിംകളുടെ നടപടിയല്ലെന്നും, ജൂത രുടെ നടപടിയാണെന്നു, വിവരിച്ചുകൊടുക്കുകയും ചെയ്യേണ്ടതാണ്." ഫതാവൽഹദീസിയ്യ: പേ:20. (ഇതാണ് ഇബ്നുഹജർ (റ)പറഞ്ഞത്. അല്ലാതെ ചോദ്യത്തിൽ പറഞ്ഞപോലെ നഹ്സ് ജൂതവിശ്വാസമാണെന്ന് പറഞ്ഞിട്ടില്ല.)

ദിവസങ്ങളിൽ നഹ്സും അല്ലാത്തതും ഇല്ലെന്ന് മറുപടി പറയാതെ അത് അന്വേഷിക്കുന്നത് തവക്കുൽ ചെയ്യുന്ന മുസ്‌ലിംകളുടെ പ്രവൃത്തി അല്ലെന്നും ജൂതൻമാരുടെ പ്രവൃത്തിയാണെന്നുമാണല്ലോ ഇബ്നുഹജർ( റ)പറഞ്ഞത്. നഹ്സിന്റെ ദിവസങ്ങൾക്ക് സ്വയം ഉപദ്രവം ചെയ്യാൻ പ്രാപ്തിയുണ്ടെന്ന് വിശ്വാസത്തോടുകൂടി അന്വേഷിച്ചവരെ സംബന്ധി ച്ചാണ് ഇബ്നുഹജർ(റ) ഈ മറുപടിയിൽ സൂചിപ്പിച്ചതെന്ന് ഗ്രഹിക്കേ ണ്ടിയിരിക്കുന്നു. എന്തുകൊണ്ടെന്നാൽ ദീനിയും ദുൻയവിയുമായ കാര്യ ങ്ങൾ തിങ്കളാഴ്ച പ്രഭാതത്തിലാണ് ചെയ്യേണ്ടതെന്ന് ഇമാം ഇബ്നുഹ ജർ(റ)തുഹ്ഫയിൽ പ്രസ്താവിച്ചത് മുകളിലുദ്ധരിച്ചുവല്ലോ. അതുപ്രകാരം വിവാഹകർമ്മം ശവ്വാൽ മാസം വെള്ളിയാഴ്ച ദിവസം രാവിലെയായി രിക്കൽ സുന്നത്താണെന്നും കാരണം, വെള്ളിയാഴ്ച പ്രഭാതത്തിൽ എന്റെ സമുദായത്തിന് നീ ബർക്കത്തേകണമേ എന്ന് നബി പ്രാർത്ഥിച്ചിട്ടു ണ്ടെന്നും ഇമാം ഇബ്നുഹജർ(റ)തന്നെ തുഹ്ഫ:7-216ലും പ്രസ്താവി ച്ചിട്ടുണ്ട്. അതേ ഇബ്നു ഹജറി(റ)നോട് എന്നാണ് യാത്രചെയ്യാൻ നല്ല തെന്നും വിവാഹം നിശ്ചയിക്കാൻ ഉത്തമമെന്നും ആരെങ്കിലും ചോദിച്ചാൽ അതിനു മറുപടി പറയാതെ അദ്ദേഹം ചോദിച്ചവനെ വിഡ്ഢിയാക്കുമോ? ആ ചോദ്യം ജൂതന്മാരുടെ പ്രവൃത്തിയാണെന്ന് ഇമാം ഇബ്നുഹജർ(റ)മ റുപടി പറയുമോ? പറയുമെന്ന് ഊഹിക്കാൻപോലും തരമില്ല. എന്നാൽ 'മൻഖൂത്വത്ത്' എന്ന ഏകപ്പേരിൽ അറിയപ്പെടുന്ന ചില ദിവസങ്ങൾ നഹ്സാണെന്ന് അലിയ്യി(റ)നെ തൊട്ട് റിപ്പോർട്ട് ചെയ്യപ്പെട്ടത് അടിസ്ഥാ നരഹിതമാണെന്ന് ഇബ്നുഹജർ(റ)ഫതാവായിൽ പറഞ്ഞിട്ടുണ്ട്. പക്ഷേ, അതുകൊണ്ട് ആ പ്രത്യേക ദിവസങ്ങൾക്കു നഹ്‌ലിസ്സെന്ന് തെളിയുമെ

ന്നല്ലാതെ മറ്റുദിവസങ്ങളിൽ നഹ്സില്ലെന്ന് ഒരിക്കലും തെളിയില്ലല്ലോ.

മേൽഉദ്ധരിച്ച ഹദീസുകളിൽ ചിലത് ളഈഫാണെന്ന് ഇമാം സഖാവി(റ)യെ പോലുള്ളവർ പറഞ്ഞിട്ടുണ്ടെങ്കിലും ഈ ആ ഹദീസുകൾ തെളിവിന്ന് പറ്റുന്നതാണ്. ഫസാഇലുൽ അഅ്മാലിലും മനാഖിബിലും ളഈഫായ ഹദീസുകൾ പരിഗണിക്കപ്പെടുമെന്ന് ഇമാം ഇബ്നു ഹജർ(റ) തുഹ്ഫ:1-102ൽ പ്രസ്താവിച്ചിട്ടുണ്ട്. ഇതിനെ സംബന്ധിച്ച് ഇക്ലീലിൽ ഉദ്ധരിച്ച ഒരു സംഭവം ശ്രദ്ധേയവുമാണ്.

പ്രഗത്ഭ പണ്ഡിതനും മുത്തഖിയുമായ ഇബ്നുൽഹാജ്, ബുധനാഴ്ച നഖം മുറിക്കാൻ ഉദ്ദേശിച്ചപ്പോൾ ബുധനാഴ്ച നഖം മുറിച്ചാൽ പാണ്ഡു രോഗം അനുഭവപ്പെടുമെന്ന ഹദീസ് തനിക്കോർമ്മവന്നു. അങ്ങനെ അത് ഉപേക്ഷിച്ചു. പിന്നീട് നഖം മുറിക്കൽ ആസന്നമായ സുന്നത്താണെന്ന് അഭിപ്രായപ്പെട്ട് നഖം മുറിക്കുകയും അദ്ദേഹത്തിന് വെള്ളപാണ്ഡ് രോഗം പിടിപെടുകയും ചെയ്തു. അങ്ങനെ അദ്ദേഹം റസൂലി(സ)നെ സ്വപ്നത്തിൽ കാണുകയും ''ബുധനാഴ്ച നഖം മുറിക്കൽ നിരോധിക്കപ്പെട്ടതാണെന്ന് നീ കേട്ടിട്ടില്ലേ'' എന്ന് റസൂൽ(സ)ചോദിക്കുകയും ചെയ്തു. അദ്ദേഹം പറഞ്ഞു: നബിയേ! ആ ഹദീസ് സ്വഹീഹാണെന്ന് എന്റടുക്കൽ സ്ഥിരപ്പെട്ടിട്ടില്ല. നബി പ്രത്യുത്തരം നല്കി. അങ്ങനെ കേട്ടിട്ടില്ലെ? വെടിഞ്ഞുനില്ക്കാൻ അത് മതിയായിരുന്നല്ലോ? അനന്തരം അവിടത്തെ തൃക്കൈകൊണ്ട് ഇബ്നുൽ ഹാജിനെ തടവുകയും ആ രോഗം സുഖപ്പെടുകയും ചെയ്തു.

ചുരുക്കത്തിൽ പുരാതന കാലം മുതൽക്കു തന്നെ മുസ്ലിംകൾ നിരാക്ഷേപം പരിഗണിച്ചുവരുന്ന നഹ്സ് നോക്കൽ സമ്പ്രദായം അടിസ്ഥാന രഹിതമല്ലെന്ന് മേൽ ഉദ്ധരണികളിൽ നിന്ന് വ്യക്തമായല്ലോ. ഇതുപോലെ പൂർവ്വകാലം പാരമ്പര്യമുള്ള പല വിഷയങ്ങളും അടിസ്ഥാനരഹിതവും അനാചാരമായി ചിത്രീകരിക്കൽ സുന്നീവിരുദ്ധരായ മുജാഹിദ് ജമാഅത്ത് പ്രഭൃതികളുടെ ഹോബിയാണ്. പക്ഷേ, ഈയിടെ ചില ആധുനിക് സുന്നികളെയും അവർക്ക് കൂട്ടിനു കിട്ടിയത് ആശ്ചര്യകരംതന്നെ.

**586.ചോദ്യം:** 26-11-83ലെ ദേശാഭിമാനി ദിനപത്രത്തിൽ മോസസ് മരിച്ചത് ശ്രീനഗറിൽ! എന്ന ശീർഷകത്തിൽ വന്ന ഒരു ലേഖനത്തിൽ ഇങ്ങനെ കണ്ടു. ''യഹൂദർ യഹോവയെന്നും ക്രിസ്ത്യാനികൾ മോസസ് എന്നും മുസ്ലിംകൾ മൂസാ നബി എന്നും വിളിക്കുന്ന മോസസ് ശ്രീനഗറിലാണത്രെ മരിച്ചത്. ശ്രീനഗറിൽ നിന്നും 50 കി.മി അകലെ ഹാണ്ടിപോറാ എന്ന സ്ഥലത്തുള്ള മയോസ് മലയിൽ! ഫറോവയുടെ കാലത്ത് ഈജിപ്തിൽ അദ്ദേഹത്തിന് സഹിക്കേണ്ടിവന്ന പീഢനങ്ങളിൽ നിന്നും രക്ഷപ്പെട്ട മോസസ് എത്തിപ്പെട്ടത് ശ്രീനഗറിലാണത്രെ'' എന്ന്. ഇത് വസ്തുതകൾക്ക് നിരക്കുന്നതാണോ?

**ഉത്തരം:** ഇസ്‌ലാമിക ചരിത്ര വസ്തുതകൾക്ക് നിരക്കാത്തതെന്നു മാത്രമല്ല തികഞ്ഞ അജ്ഞതയുടെ മാതൃക കൂടിയാണ് പ്രസ്തുത വരികൾ.

മൂസാ നബിയുടെ മരണം എവിടെയാണെന്നതിരിക്കട്ടെ; ജൂത ക്രിസ്തീയരുടെ പ്രയോഗങ്ങളുമായോ അവരുടെ വേദഗ്രന്ഥങ്ങളുമായോ ലേഖകന് പുലബന്ധം പോലുമില്ലെന്നാണ് പ്രസ്തുത വരികൾ വ്യക്തമാക്കുന്നത്. മൂസാ നബി(അ)യെ യഹൂദികൾ യഹോവ എന്നു വിളിക്കുന്നുവെന്നാണ് ലേഖകൻ എഴുതിയത്. യഹോവ എന്നത് ജൂതൻമാരുടെയും ക്രിസ്തീയരുടെയും പ്രയോഗത്തിൽ ഒന്നുതന്നെയാണെന്നും അത് മൂസാ നബിയെ കുറിച്ചല്ല; ദൈവത്തെക്കുറിച്ചാണ് പ്രയോഗിക്കപ്പെടുന്നതെന്നും മൂസാ നബി(അ)യെക്കുറിച്ച് മോശ എന്നാണ് ഇരുവിഭാഗവും പ്രയോഗിക്കുന്ന പദമെന്നും ബൈബിളുകൾ പുതിയ നിയമവും പഴയ നിയമവും ഒരു ആവർത്തി വായിച്ചിട്ടുള്ള ഏതൊരാൾക്കും ഗ്രഹണീയമാണ്. മോസസ്, ജീസസ് എന്നതെല്ലാം ഇംഗ്ലീഷുകാരിൽനിന്ന് പകർന്ന പ്രയോഗങ്ങളാണ്. മതക്കാർ തമ്മിൽ പ്രസ്തുത പ്രയോഗത്തിൽ വ്യത്യാസമൊന്നുമില്ല.

മൂസാ നബി(അ) മരണമടഞ്ഞ് ബൈത്തുൽ മുഖദ്ദസി (ഫലസ്തീനിൽ)നു തൊട്ട പ്രദേശത്ത് വച്ചാണെന്ന് സ്വഹീഹുൽ ബുഖാരി, സ്വഹീഹു മുസ്‌ലിം തുടങ്ങിയ ഹദീസു ഗ്രന്ഥങ്ങളിൽ നിന്ന് ഗ്രഹണീയമാവുന്ന സ്ഥിതിക്ക് ശ്രീനഗറിലാണെന്ന പ്രസ്താവം ചരിത്രം വസ്തുതകൾക്ക് നിരക്കാത്തതത്രെ.

**587.ചോദ്യം:** പരലോകത്ത് വച്ച് മയ്യിത്തിനെ കുളിപ്പിക്കുമോ? ഇല്ലെങ്കിൽ പിന്നെ മയ്യിത്ത് നമസ്കാരത്തിലെ ദുആയിൽ വഗ്സിൽഹുബിൽമാഇ....( വെള്ളം കൊണ്ട് ഈ മയ്യിത്തിനെ നീ കുളിപ്പിക്കേണമേ)എന്ന് പറയുന്നതിന്റെഉദ്ദേശ്യമെന്താണ്?

**ഉത്തരം:** ഹൻളലത് എന്ന സ്വഹാബിയെയല്ലാതെ മറ്റൊരു മയ്യിത്തിനെ പരലോകത്ത് വച്ച് കുളിപ്പിച്ചതായി അറിയപ്പെട്ടിട്ടില്ല. മയ്യിത്ത് നമസ്കാരത്തിലെ ദുആയിൽ 'വെഗ്സിൽഹു...'(മയ്യിത്തിനെ വെള്ളം ആദിയായവകൊണ്ട് നീ കുളിപ്പിക്കേണമേ!)എന്ന് പറയുന്നതിന്റെ വിവക്ഷ. പരലോകത്തുവച്ച് കുളിപ്പിക്കുക എന്നല്ല. പാപങ്ങളിൽനിന്ന് ശുദ്ധമാക്കുക എന്നാണ്. (ഇആനത്ത്2-126 നോക്കുക.)

**588.ചോദ്യ:** കുട്ടികൾക്ക് പഠിപ്പിക്കുവാൻവേണ്ടി ബോർഡിൽ ഖുർആൻ എഴുതിയത് മായിച്ചാൽ ഉണ്ടാകുന്ന ചോക്കപ്പൊടിയുടെ ശറഇയ്യായ വിധി എന്താണ്? ആ പൊടി തൊടാൻ വുസൂ വേണമോ? അത് നിലത്തിടാമോ?

**ഉത്തരം:** ആ പൊടിക്ക് ഖുർആന്റെ വിധിയില്ല. അതിനാൽ അത് തൊടുവാൻ വുളൂ വേണ്ടതില്ല. പക്ഷേ, ഖുർആന്റെ എഴുത്ത് വെള്ളംകൊണ്ട് മായിച്ചാൽ ആ വെള്ളം ശുദ്ധമായ സ്ഥലത്ത് ഒഴിക്കുകയാണ് ഏറ്റവും നല്ലത്. എന്ന്ശർവാനി:1-156ൽ പറഞ്ഞതിൽനിന്ന് ആ പൊടിയും മലിന

മായ സ്ഥലത്തും നിന്ദ്യമായ സ്ഥലത്തും ഇടാതിരിക്കലാണ് ഏറ്റവും നല്ലത് എന്ന് ഗ്രഹിക്കാമല്ലോ.

**589.ചോദ്യം: സംസാര കഴിവും കേൾവിയും ഇല്ലാത്തവരെ തുടർന്ന് നമസ്കരിക്കാമോ? നമസ്കാരം സ്വഹീഹാകുമോ?**

**ഉത്തരം:** കേൾവിയില്ലാത്ത ബധിതരെ തുടർന്ന് നമസ്കരിക്കാവുന്നതും നമസ്കാരം സ്വഹീഹാകുന്നതുമാണ്. സംസാരശേഷിയില്ലാത്ത ഊമയെ അവനെപ്പോലുള്ളവർക്ക് തുടർന്ന് നമസ്കരിക്കാവുന്നതും നമസ്കാരം സ്വഹീഹാവുന്നതും ഇതരർക്ക് തുടരാൻ പാടില്ലാത്തതുമത്രെ. (തുഹ്ഫ:2-286, ശർവാനി:2-289 എന്നിവ നോക്കുക.)

**590.ചോദ്യം: ഔറത്തിന്റെ സ്ഥലത്തിൽപെട്ട മുടികൾ നമസ്കാരത്തിൽ മറക്കൽ നിർബന്ധമുണ്ടോ? ഒരുത്തൻ തൊലിയുടെ നിറം മറക്കുന്ന വസ്ത്രം ധരിക്കുകയും വസ്ത്രത്തിൽ നൂലിന്റെ ഇടയിൽകൂടി ഔറത്തിന്റെ സ്ഥലത്തിൽപെട്ട രോമങ്ങൾ പുറത്തേക്ക് വരികയും ചെയ്താൽ നമസ്കാരം സ്വഹീഹാകുമോ?**

**ഉത്തരം:** ഔറത്തായ സ്ഥലത്തുള്ള രോമങ്ങളും ഔറത്തിൽ പെട്ടതത്രെ. അതിനാൽ അവ നമസ്കാരത്തിൽ മറക്കൽ നിർബന്ധവും മറക്കാതിരുന്നാൽ നമസ്കാരം ബാത്വിലാകുന്നതുമാണ്. ശർവാനി:2-111 നോക്കുക.

**591.ചോദ്യം: ചില സ്ഥലങ്ങളിൽ ആരെങ്കിലും മരണപ്പെട്ടാൽ അന്നുരാത്രി മയ്യിത്തിന്റെ വീട്ടിൽ കറിപോലുള്ള മധുരപാനിയം ഉണ്ടാക്കുകയും പ്രത്യേകം ദുആ നടത്തുകയും ചെയ്യുന്നു. ദുആ നല്ലത് തന്നെ, മരിച്ച വീട്ടിൽ അന്ന് ഭക്ഷണം ഉണ്ടാക്കുന്നതിന്റെ വിധി എന്ത്? പ്രസ്തുത മധുര പാനിയം ഉണ്ടാക്കുന്നതിനു വല്ല പ്രാധാന്യവും ഉണ്ടോ? ആരെങ്കിലും മരിച്ച വ്യക്തിയുടെ അപ്പോഴത്തെ സ്ഥിതിയോർത്ത് ദു:ഖിച്ച് ആ മധുര പാനിയും കുടിക്കാതിരുന്നാൽ അത് കുറ്റകരമായ കാര്യമാകുമോ? തെളിവുസഹിതം വിവരിച്ചാലും.**

**ഉത്തരം:** ചോദ്യത്തിൽ പറഞ്ഞ മധുരപാനിയം മയ്യിത്തിന്റെ വീട്ടുകാർ ഉണ്ടാക്കി വേവിച്ചു പാകം ചെയ്യുന്നത് കറാഹത്താണ്. തുഹ്ഫ:3-207. പക്ഷേ, അയൽവാസികളോ മറ്റോ മയ്യിത്തിന്റെ വീട്ടിൽവച്ച് ഉണ്ടാക്കുന്നതുകൊണ്ട് പ്രസ്തുത കറാഹത്ത് വന്നു കൂടുന്നതല്ല.

ഹ: ആയിശ(റ)തന്റെ കുടുംബങ്ങളിൽ ആരെങ്കിലും മരണപ്പെട്ടാൽ തന്റെ പ്രത്യേകക്കാരും കുടുംബങ്ങളുമല്ലാത്തവർ പിരിഞ്ഞുപോയ ശേഷം തൽബീനത്ത് (ഒരു തരം കറി)ഉണ്ടാക്കുവാൻ കല്പിച്ചിരുന്നുവെന്നും പത്തിരിയുണ്ടാക്കി അതിൽ ആ കറി ഒഴിച്ച് കൂട്ടുകാരോട് തിന്നാൻ കല്പിക്കുകയും ഇങ്ങനെ താൻ കല്പിക്കുന്നത് നബി(സ) തൽബീനത്ത് എന്ന കറി മന:ശാന്തിക്കുതകുന്നതാണെന്ന് പറഞ്ഞുകേട്ടതുകൊണ്ടാണെന്ന് പറ

യുകയും ചെയ്തതായി ഇമാം ബുഖാരി തന്റെ സ്വഹീഹുൽ ബുഖാരി
യിൽ റിപ്പോർട്ട് ചെയ്തിട്ടുണ്ട്. ഇതിൽനിന്നും ചോദ്യത്തിൽ പറഞ്ഞ തര
ത്തിലുള്ള കറിയുണ്ടാക്കുന്നതിന് പ്രാധാന്യമുണ്ടെന്ന് വ്യക്തമായല്ലോ.

പ്രസ്തുത മധുരപാനിയം വല്ലവരും കുടിക്കാതിരിക്കൽ കുറ്റകരമ
ല്ലെങ്കിൽ കുടിക്കുന്നത് കൊണ്ട് ഫലം ഉണ്ടെന്ന് നബി(സ) പറഞ്ഞതു
കൊണ്ട് വ്യക്തമാണ്.

**592.ചോദ്യം:** അമ്പിയാക്കൻമാരെ കൊണ്ടും സ്വാലിഹീങ്ങളെകൊണ്ടും
ഇടതേടൽ നല്ലതാണെന്ന് (സുന്നത്ത്)സ്വഹീഹായ ഹദീസുകൊണ്ട് സ്ഥിര
പ്പെട്ടതായി ബിഗ്യത്തുൽ മുസ്തർശിദീൽ പേ:297ൽ പറഞ്ഞശേഷം അതേ
ഇബാറത്തിന്റെ നേരെ ചുവട്ടിൽ തന്നെ തവസ്സുൽ ഖബീഹ് ദുഷിച്ചത്
ആണെന്നും കാണുന്നു. ഒരു മറുപടി പ്രതീക്ഷിക്കുന്നു.

**ഉത്തരം:** അമ്പിയാക്കളെ കൊണ്ടും സജ്ജനങ്ങളെക്കൊണ്ടും തവ
സ്സുൽ ചെയ്യൽ നല്ലതാണെന്ന് പറഞ്ഞശേഷം അത് കബീഹറാണെന്ന്
ബിഗ്യയിൽ പറഞ്ഞതായി ചോദ്യകർത്താവ് എഴുതിയത് ശുദ്ധകളവാ
ണ്. അങ്ങനെ ബിഗ്യയിലില്ലതന്നെ. പക്ഷേ, ചോക്കുട്ടിപ്പാപ്പാക്കും മറ്റും
മുട്ടിപ്പലക മുതലായവ വച്ച് പൂജിച്ച് അവരോട് ദുആ ഇരക്കൽ, ഉപദ്ര
വവും ഉപകാരവുമെല്ലാം അല്ലാഹുവിങ്കൽ നിന്നാണെന്ന് വിശ്വസിച്ചാൽ
തന്നെ ഖബീഹാണെ (ദുഷിച്ചത്)ന് ബിഗ്യയിൽ പ്രസ്താവിച്ചിട്ടുണ്ട്. ഇത്
തവസ്സുലിനെ കുറിച്ചാണെന്ന് വല്ല വഹാബി ബുദ്ധികളും കണ്ടുപിടിക്കു
ന്നുണ്ടാവാം.

**593.ചോദ്യം:** ഒരു ബിൽഡിംഗിന് ചുവട്ടിൽ കുറെ മുസ്ലിംകളും അമുസ്
ലിംകളും ഒന്നിച്ച് ജോലി ചെയ്തുകൊണ്ടിരിക്കെ പെട്ടെന്ന് ബിൽഡിംഗ്
തകരുകയും അടിയിലുള്ളവരെല്ലാം മരണപ്പെടുകയും ചെയ്തു. ബിൽഡിം
ഗിന്റെ അവശിഷ്ടങ്ങളെല്ലാം എടുത്തുമാറ്റിയപ്പോൾ ഏതാണ് മുസ്ലിം
ഏതാണ് അമുസ്ലിം? എന്ന് തിരിച്ചറിയാതെയായാൽ മയ്യിത്തുകളെ കുളി
പ്പിക്കണമോ? കഫൻ ചെയ്യണമോ? നമസ്കരിക്കണമോ?

**ഉത്തരം:** എല്ലാവരെയും കുളിപ്പിക്കുകയും കഫൻ ചെയ്യുകയും
എല്ലാവരുടെയും പേരിൽ ഒന്നിച്ച് ഒറ്റനമസ്കാരം നടത്തുകയും (ഇതാണ്
ഏറ്റവും നല്ലത്)അല്ലെങ്കിൽ ഓരോരുത്തർക്കും വേറെ വേറെ "മുസ്ലിമാ
ണെങ്കിൽ എന്ന നിയ്യത്തോടുകൂടി നമസ്കരിക്കുകയും മറമാടുകയും വേ
ണം." തുഹ്ഫ:3-188.

**594.ചോദ്യം:** ബുഖാരിയിൽ ഇസ്തിസ്ഖാഇന്റെ ബാബിൽ "ഇദാഖാഹിത്വൂ
ഇസ്തസ്ഖാ ബിൽഅബ്ബാസി" എന്നതിന്റെ അർത്ഥം അബ്ബാസി(റ)നോട്
മഴക്കുവേണ്ടി പ്രാർത്ഥിക്കാൻ പറഞ്ഞതാണെന്നും അവരെക്കൊണ്ട് അല്ലാ
ഹുവിനോട് ഇടതേടിയതല്ലെന്നും ഇവിടെ ഒരു മൗലവി പറയുന്നു. നുസ്റ
ത്തെന്തു പറയുന്നു?

ഉത്തരം: അത് ശരിയല്ല. പ്രസ്തുത അർത്ഥം ഒരു നിലക്കെങ്കിലും വരണമെങ്കിൽ ''ഇസ്തസ്ഖാ മിനൽഅബ്ബാസി'' എന്ന് പറയേണ്ടതായിരുന്നു. ഖാമൂസ് നോക്കുക.

**595.ചോദ്യം:** ബദ്ർദിനത്തിൽ 12,000 കാഫിറുകൾ ഓടിപ്പോയി എന്ന് ജഅലമുഹമ്മദ് മൗലിദിൽ കാണുന്നു. ബദ്റിൽ 100 കാഫിറുകളല്ലേ പങ്കെടുത്തിട്ടുള്ളൂ? പിന്നെ എങ്ങനെയാണ് 12,000 പേർ ഓടുന്നത്?

**ഉത്തരം:** ബദ്ർയുദ്ധത്തിൽ പങ്കെടുത്ത മക്കക്കാഫിറുകൾ ആയിരം പേരാണ്. കൂടാതെ പിശാചുക്കൾ ബദ്ർരണാങ്കണത്തിൽ കാഫിരീങ്ങളുടെ പക്ഷത്ത് സന്നിഹിതരായിരുന്നുവെന്നും മുസ്ലിംകളെ സഹായിക്കാൻ മലക്കുകൾ അവതരിച്ചപ്പോൾ പിശാചുക്കൾ ഓടിപ്പോയി എന്നും ഉള്ള സംഭവം ചരിത്ര പ്രസിദ്ധമാണല്ലോ. അതിനാൽ 12,000 കാഫിറുകൾ ബദ്ർദിനം ഓടിപ്പോയി എന്ന് 'ജഅല മുഹമ്മദ്' മൗലിദിൽ പറഞ്ഞത് പിശാചുക്കളെയും കൂട്ടിയായിരിക്കാം. അഥവാ ആയിരത്തോളം മനുഷ്യകാഫിറുകളും പതിനൊന്നായിരത്തിൽപരം പിശാചുക്കളും. ആകെ.12,000.

**596.ചോദ്യം:** ഫർളു നമസ്കാരത്തിന്റെ ശേഷം 'ലാഇലഹഇല്ലല്ലാ' എന്ന ദിക്റ് 10 വട്ടം ചില സ്ഥലങ്ങളിൽ ചൊല്ലിക്കാണുന്നില്ല. ഈ ദിക്റിന്ന് വല്ല അടിസ്ഥാനവുമുണ്ടോ?

**ഉത്തരം:** ഫർളു നമസ്കാരത്തിന്റെ ശേഷം 'ലാഇലാഹഇല്ലല്ലാ' എന്ന് പത്തുവട്ടം പറയുവാൻ പ്രോത്സാഹനം നല്കുന്ന ഹദീസുകൾ സിഹാഹുസിത്തിൽപ്പെട്ട നസാഇ, തുർമുദി മുതലായ ഹദീസ് ഗ്രന്ഥങ്ങളിൽ ഉദ്ധരിച്ചിട്ടുണ്ട്.

**597.ചോദ്യം:** കോഴിയെ അറക്കുമ്പോൾ അതിന്റെ കല്ല തലയുടെ ഭാഗത്തോ ഉടലിന്റെ ഭാഗത്തോ ആക്കേണ്ടത്?

**ഉത്തരം:** തലയുടെ ഭാഗത്താക്കണം. എന്നാൽ മാത്രമേ ഹൽഖും മരീഉം (അന്നനാളവും ശ്വാസനാളവും)മുറിക്കലാകുകയുള്ളൂ. അത് രണ്ടും മുറിക്കലാണല്ലോ അറവ്.

**598.ചോദ്യം:** നമസ്കാരം ഖാളാവീട്ടാനുള്ളയാൾ അത് വീട്ടിതീർക്കാതെ മരണപ്പെട്ടുപോയാൽ ഖളാവീട്ടുവാനുള്ള ഓരോ നമസ്കാരത്തിനും ഓരോ മുദ്ദ് വീതം ഭക്ഷ്യധാന്യം അഗതികൾക്ക് കൊടുക്കണമെന്ന് പറഞ്ഞു കേൾക്കുന്നു. അത് ശരിയാണോ?

**ഉത്തരം:** നമസ്കാരം ഖാളാവീട്ടാനുള്ളയാൾ മരണപ്പെട്ടാൽ മറ്റൊരാൾ അത് വീട്ടുകയോ മുദ്ദ്ദാനം ചെയ്യുകയോ വേണ്ടതില്ല എന്നാണ് പ്രബലമായ അഭിപ്രായം. എങ്കിലും പലരും ബലപ്പെടുത്തിയ ഒരഭിപ്രായമാണ് ഓരോ നമസ്കാരത്തിനും ഓരോ മുദ്ദ്ദാനം ചെയ്യണമെന്ന വജ്ഹ്. ഈ വജ്ഹ് അനുസരിച്ചായിരിക്കും അങ്ങനെ പറഞ്ഞുകേട്ടത്. (തുഹ്ഫ:

3-439 നോക്കുക)

**599.ചോദ്യം:** മയ്യിത്ത് കുളിപ്പിക്കുമ്പോൾ നിയ്യത്ത് ചെയ്യണമെന്നുണ്ടോ? ചെയ്യണമെങ്കിൽ അതിന്റെ രൂപമെന്താണ്?

**ഉത്തരം:** മയ്യിത്ത് കുളിപ്പിക്കുമ്പോൾ നിയ്യത്ത് ചെയ്യൽ നിർബന്ധമില്ല. എങ്കിലും സുന്നത്താണ്. ഈ മയ്യിത്തിനെ തൊട്ട് കുളി വീട്ടുന്നുവെന്നോ ഈ മയ്യിത്തിന്റെ മേൽ നമസ്കരിക്കുന്നതിനെ ഹലാലാക്കുന്നുവെന്നോ കരുതലാണ് നിയ്യത്തിന്റെ രൂപം. (തുഹ്ഫ:3-99)

**600.ചോദ്യം:** ഒരാളുടെ ഭാര്യയെ അന്യ ഒരാൾ ബലാൽസംഗം ചെയ്തു അവൾ ഗർഭം ധരിച്ചു. അതറിഞ്ഞ ഭർത്താവ് അവളെ ത്വലാഖ് ചൊല്ലുകയും ചെയ്തു. എന്നാൽ, അവളുടെ ഗർഭം പ്രസവിക്കൽ കൊണ്ടു ത്വലാഖിന്റെ ദീക്ഷകാലം കഴിയുമോ?

**ഉത്തരം:** ഒരാളുടെ ഭാര്യയെ ആരോ ബലാൽസംഗം ചെയ്യുകയും അവൾ ഗർഭം ധരിക്കുകയും ചെയ്താൽ ആ ഗർഭം ഈ ഭർത്താവിലേക്ക് ചേർക്കാൻ നേരിയ ഒരു സാദ്ധ്യതയെങ്കിലുമുണ്ടായാൽ ആ ഗർഭം പ്രസവിക്കുന്നതുകൊണ്ട് ത്വലാഖിന്റെ ഇദ്ദ (ദീക്ഷകാലം) കഴിയുന്നതാണ്. (തുഹ്ഫ:8-239)

**601.ചോദ്യം:** മൂത്ര വാർച്ചക്കാരൻ തഹിയ്യത്തിന് വേണ്ടി എവിടെ ഇരുന്ന് വുളൂ എടുക്കണം? വിശദീകരിക്കുമോ?

**ഉത്തരം:** വിശദീകരിക്കാം. മൂത്രവർച്ചക്കാരൻ വുളൂ എടുക്കുന്നത് നമസ്കാരത്തിന്റെ സമയം കടന്നതിന്റെ ശേഷമായിരിക്കണം. (തുഹ്ഫ:1-189)തഹിയ്യത്ത് നമസ്കാരത്തിന്റെ സമയം കടക്കുന്നത് പള്ളിയിൽ പ്രവേശിക്കുന്നതുകൊണ്ടാണ് (തുഹ്ഫ:1-377) വുളൂ എടുക്കാനാണെങ്കിലും പള്ളിയിൽ കരുതികൂട്ടി ഇരുന്നാൽ തഹിയ്യത്ത് നഷ്ടപ്പെടുന്നതാണ്. (തുഹ്ഫ:2-235)അതിനാൽ പള്ളിയിൽ നിന്നുകൊണ്ട് വുളൂ എടുക്കേണ്ടതാണ്. വുളൂ ഇല്ലാതെ പള്ളിയിൽ പ്രവേശിച്ച് ഇരിക്കുന്നതിന്റെ വുളൂ എടുത്തവർക്കും-വുളൂവോടുകൂടി പള്ളിയിൽ പ്രവേശിച്ചവരെപോലെ തന്നെ-തഹിയ്യത്ത് നമസ്കാരം സുന്നത്താണ്. (തുഹ്ഫ:2-234 നോക്കുക)

**602.ചോദ്യം:** കടലിലെ നീരാവി ആകാശത്തേക്കുയർന്ന് അതൊരു കട്ടയായി അതിൽ നിന്നാണ് മഴ വർഷിക്കുന്നതെന്ന് ചിലർ പറയുന്നു. പത്രാധിപരെന്ത് പറയുന്നു?

**ഉത്തരം:** നീരാവി ഉയർന്ന് അത് അന്തരീക്ഷത്തിലെ മേഘമായി ആ മേഘത്തിൽ നിന്നാണ് മഴ വർഷിക്കുന്നതെന്നാണ് ആധുനിക ശാസ്ത്രമെങ്കിലും നസ്സുകളുടെ 'സാഹിർ' (ബാഹ്യാർത്ഥം)മഴ ആകാശത്തിൽ നിന്ന് മേഘത്തിലേക്കും മേഘത്തിൽനിന്ന് ഭൂമിയിലേക്കും വർഷിക്കുന്നു

വെന്നാണ് ബൈളാവി:1-30ൽ പ്രസ്താവിച്ചത്.

**603.ചോദ്യം:** തലമുടി കളയൽ സുന്നത്താണെന്ന് ചിലർ പറഞ്ഞുകേൾക്കുന്നു. അത് ശരിയാണോ?

**ഉത്തരം:** ശരിയാണ്. തലമുടി അവശേഷിക്കുന്നതുകൊണ്ട് വിഷമം നേരിടുകയോ നിയമപ്രകാരം അതിനെ പരിപാലിക്കാൻ ബുദ്ധിമുട്ടുണ്ടാവുകയോ മുണ്ഡനം ചെയ്യൽ കൊണ്ടല്ലാതെ നീങ്ങാത്ത ചാതളപോലുള്ളവ തലയിലുണ്ടാവുകയോ ചെയ്യുമ്പോഴും ഇക്കാലത്തുള്ളപോലെ തലമുടി വളർത്തൽ 'മുറുവ്വത്തി'ന് ഹാനികരമാവുകയോ ഒരുത്തൻ മുണ്ഡനം പതിവാക്കുകയോ ചെയ്താലും തലമുണ്ഡനം ചെയ്യൽ സുന്നത്താണ്. ഇതൊന്നുമില്ലെങ്കിൽ തന്നെ മുബാഹു (അനുവദനീയം)മാണ്. തുഹ്ഫ: ശർവാനി സഹിതം:2-476 നോക്കുക.

**604.ചോദ്യം:** വുളൂ എടുക്കുന്നവൻ അല്ലെങ്കിൽ കുളിക്കുന്നവൻ ഒരു അംഗത്തെ ശുദ്ധിയാക്കിതയിൽ സംശയിച്ചാൽ അവൻ ആ അംഗത്തെ ശുദ്ധിയാക്കേണ്ടതുണ്ടോ? അപ്രകാരം നമസ്കരിക്കുന്നവർ ഫാതിഹ പൂർത്തിയാക്കിയതിൽ സംശയിച്ചാൽ എന്തുചെയ്യണം?

**ഉത്തരം:** വുളൂ കുളി എന്നിവക്കിടയിൽ ഒരംഗത്തെ ശുദ്ധിയാക്കിയോ ഇല്ലയോ എന്ന് സംശയിച്ചാൽ ആ അംഗത്തെ ശുദ്ധിയാക്കേണ്ടതാണ്. തുഹ്ഫ:1-241. നമസ്കരിക്കുന്നവൻ ഫാതിഹയിൽ നിന്ന് വിരമിച്ചശേഷം അത് പൂർത്തിയാക്കിയോ ഇല്ലയോ എന്ന് സംശയിച്ചാൽ അവൻ ഫാതിഹ മടക്കി ഓതേണ്ടതില്ല. ഫത്ഹുൽ മുഈൻ പേജ്:58.

**605.ചോദ്യം:** ഒരാളുടെ ആദ്യഭാര്യ അവന്റെ രണ്ടാം ഭാര്യക്ക് മുലകൊടുത്തു. എന്നാൽ, അവരുടെ നികാഹിന്റെ സ്ഥിതിയെന്ത്?

**ഉത്തരം:** മുലകുടിബന്ധം സ്ഥിരപ്പെടുന്ന വിധം രണ്ടാം ഭാര്യ ആദ്യ ഭാര്യയുടെ മുലകുടിക്കുന്നത് ആദ്യ ഭാര്യയുമായി ഭർത്താവ് സംയോഗത്തിലേർപ്പെട്ട ശേഷമാണെങ്കിൽ രണ്ട് ഭാര്യമാരുടെയും വിവാഹബന്ധം മുറിഞ്ഞുപോകുന്നതും സംയോഗത്തിന് മുമ്പാകുമ്പോൾ ആദ്യഭാര്യയുടെ മുലപ്പാൽ പ്രസ്തുത ഭർത്താവിലേക്ക് ചേർക്കപ്പെടുന്നതല്ലെങ്കിൽ ആദ്യ ഭാര്യയുമായുള്ള വിവാഹബന്ധം മാത്രം മുറിയുന്നതുമാണ്. ഭർത്താവിലേക്ക് തന്നെ ചേർക്കപ്പെടുന്നതാണെങ്കിൽ സംയോഗത്തിന് ശേഷമെന്നപോലെ രണ്ടു പേരുടെയും വിവാഹബന്ധം മുറിയുന്നതാണ്. തുഹ്ഫ:8-294.

**606.ചോദ്യം:** 'ഇസ്റാഉം' 'മിഅ്റാജും ഉണ്ടായത് തിരുനബി(സ)ആയിശ ബീവി(റ)യെ വിവാഹം ചെയ്യുന്നതിന്റെ മുമ്പാണോ? ആണെങ്കിൽ എത്ര കൊല്ലം മുമ്പാണ്? എത്ര കൊല്ലത്തിലാണ് രണ്ടുമുണ്ടായത്?

**ഉത്തരം:** 'ഇസ്റാഉം' 'മിഅ്റാജും' നടന്നത് ആയിശ ബീവി(റ)

യുടെ വിവാഹത്തിന് മുമ്പല്ല. രണ്ടുകൊല്ലത്തിന് ശേഷമാണ്. ഇസ്റാഉം മിഅ്റാജും ഉണ്ടായത് ഹിജ്റയുടെ ഒരു കൊല്ലം മുമ്പാണ്. ശർവാനി:1-416. ആയിശബീവി(റ)യെ റസൂൽ തിരുമേനി(സ)വിവാഹം ചെയ്തതാവട്ടെ ഹിജ്റയുടെ മൂന്നുകൊല്ലം മുമ്പാണ്. താരിഖുൽ കാമിൽ:2-77.

**607.ചോദ്യം:** മൻഖൂസ് മൗലൂദിലെ ഇൻതകബ്തുഅലൽഖത്വാ.....എന്ന ബൈത്തിന് ജവാബായി ചൊല്ലുന്നത് ഹസ്ബീറബ്ബീ.....എന്നതാണ്. അപ്പോൾ ചെയ്ത ദോഷത്തിന്റെമേൽ നബിയോട് അന്യായം പറയുമ്പോൾ മറ്റുള്ളവർ പറയുന്നത് ഞങ്ങൾക്ക് അല്ലാഹുമാത്രം മതി എന്നാണല്ലോ. ഈ ജവാബ് മേൽപറഞ്ഞ ബൈത്തിന് എതിരാവുകയില്ലേ?

**ഉത്തരം:** എതിരാവുകയില്ല. കാരണം, ഇർതകബ്തു അലൽ.....എന്നതിന്റെ താല്പര്യം ഇപ്രകാരമാണ്. നബിയേ, ഈ പാപി കയ്യും കണക്കുമില്ലാത്ത വിധം പാപങ്ങൾ ചെയ്ത് കൂട്ടിയവനാണ്. ആ പാപങ്ങൾക്ക് റബ്ബിനോട് മാപ്പിരക്കാനായി അവിടത്തോട് അന്യായം ബോധിപ്പിക്കുന്നുവെന്ന്. ഇങ്ങനെ റസൂലി(സ)നോട് അന്യായം പറയുകയും അതനുസരിച്ച് റസൂൽ(സ)പൊറുക്കലിനെ തേടുകയും ചെയ്താൽ, അല്ലാഹു ദോഷങ്ങൾപൊറുക്കുക തന്നെ ചെയ്യുമെന്ന് വിശുദ്ധ ഖുർആൻ പ്രസ്താവിച്ചിട്ടുമുണ്ടല്ലോ. അപ്പോൾ ബൈത്ത് ചൊല്ലുന്നവൻ നബിയെ എന്റെ എണ്ണമറ്റ പാപങ്ങൾക്ക് അവിടന്നു റബ്ബിനോട് പൊറുക്കലിനെ തേടണമെന്ന് പറയുന്നു. ഇത് കേട്ട ജവാബ് ചൊല്ലുന്നവർ പറയുന്നു. അതെ റബ്ബിനോട് തന്നെ പൊറുക്കലിനെ തേടുക. റബ്ബ് എനിക്ക് മതിയായവൻ തന്നെ. അവൻ തന്നെയാണ് എന്റെ ഹൃദയാന്തരാളത്തിലുള്ളതും, മറ്റാരും അതിന് പറ്റിയവരായി എന്റെ ഹൃദയത്തിലില്ല. (ഹസ്ബീ...)എന്ന്. ഇതുരണ്ടും തമ്മിൽ എന്തു വൈരുദ്ധ്യമാണുള്ളത്!

**608.ചോദ്യം:** നുസ്രത്ത് പു:14, ല:6ൽ പത്രാധിപക്കുറിപ്പിൽ വീട്ടിൽനിന്ന് പുറത്തിറക്കുമ്പോൾ ഇടതുകാൽ മുന്നിൽ വയ്ക്കണം എന്ന് കണ്ടു. മദ്ഖൽ:1-198ൽ വീട്ടിൽ നിന്നിറങ്ങുമ്പോഴും വലതുകാലാണ് മുന്തിച്ചുവയ്ക്കേണ്ടത് എന്ന് വിവരിച്ചതായി തഴവ മുഹമ്മദ് കുഞ്ഞിമൗലവിയുടെ അൽ-മവാഹിബ് എന്ന പുസ്തകത്തിൽ പറഞ്ഞുകാണുന്നു. ഒരു വിശദീകരണം?

**ഉത്തരം:** യാത്രക്കാർ വീട്ടിൽനിന്ന് പുറത്തിറങ്ങുമ്പോൾ ഇടതുകാൽ മുന്തിക്കണമെന്ന് നുസ്രത്ത് എഴുതിയത് ശാഫിഈ മദ്ഹബുകാരനായ ഇമാം ഇബ്നുഹജർ(റ)തങ്ങളുടെ അഭിപ്രായമാണ്. മദ്ഖൽ മാലികി മദ്ഹബിലെ ഗ്രന്ഥമാണല്ലോ. ശാഫിഈ മദ്ഹബും മറ്റും മദ്ഹബുകളും തമ്മിൽ പല വിധികളിലും വ്യത്യാസമുണ്ട്.

**609. ചോദ്യം:** മയ്യിത്ത് കുളിപ്പിക്കുമ്പോൾ മയ്യിത്തിന്റെ ശരീരത്തിൽ എന്തെങ്കിലും ചീത്തകാര്യങ്ങൾ കണ്ടാൽ അത്യാവശ്യ സന്ദർഭത്തിലല്ലാതെ അത്

പുറത്തുപറയൽ തെറ്റാണല്ലോ. എന്നാൽ നല്ല കാര്യങ്ങൾ വല്ലതും കണ്ടാൽ അത് പരസ്യമായി പറയുന്നതിന്റെ വിധിയോ?

**ഉത്തരം:** പറയാതിരിക്കുന്നതിൽ പ്രത്യേകം വല്ല മസ്‌ലഹത്തുമില്ലെങ്കിൽ പറയൽ സുന്നത്താണ്. തുഹ്ഫ:3-148.

**610.ചോദ്യം:** റമളാനിലോ അല്ലാത്തപ്പോഴോ തസ്ബീഹ് നമസ്കാരം ജമാഅത്തായി നമസ്കരിക്കുന്നതിന്റെ വിധിയെന്ത്? ലക്ഷ്യസഹിതം വ്യക്തമാക്കിയാലും?

**ഉത്തരം:** തസ്ബീഹ് നമസ്കാരം ജമാഅത്തായി നമസ്കരിക്കൽ മുബാഹ് (അനുവദനീയം)ആണ്. ഇതരർക്ക് പഠിപ്പിച്ചു കൊടുക്കണമെന്നോ പ്രേരണ നല്കണമെന്നോ കരുതിക്കൊണ്ടാണെങ്കിൽ പുണ്യമുണ്ട്. പക്ഷേ, ജമാഅത്തായി നമസ്കരിക്കുന്നതുകൊണ്ട് സുന്നത്താണെന്ന് ജനങ്ങൾ ധരിക്കാനിടവരിക.മറ്റുള്ളവർക്ക് ബുദ്ധിമുട്ടുണ്ടാക്കുക തുടങ്ങിയ നാശങ്ങൾ ഇല്ലാതിരിക്കേണ്ടതാണ്. എന്നിങ്ങനെ ബിഗ്‌യ: പേജ്:67ൽ ഉദ്ധരിച്ചിട്ടുണ്ട്.

**611.ചോദ്യം:** മയ്യിത്ത് കൊണ്ടുപോകുമ്പോൾ കാലാണ് മുന്നിലാക്കേണ്ടതെന്ന് ഒരു കൂട്ടരും, അല്ല തലയാണ് എന്ന് വേറൊരു കൂട്ടരും വാദിക്കുന്നുണ്ട്. സത്യാവസ്ഥ ലക്ഷ്യസഹിതം വിവരിച്ചാലും.

**ഉത്തരം:** മയ്യിത്ത് കൊണ്ടുപോകുമ്പോൾ മയ്യിത്തിന്റെ തല മുന്നിലാക്കിക്കൊണ്ടാണ് പോകേണ്ടത്. ശർവാനി:3-130.

**612.ചോദ്യം:** ഭര്യാഭർത്താക്കളിൽ ഒരാൾ മരണപ്പെട്ടാൽ അവർ തമ്മിലുണ്ടായിരുന്ന എല്ലാ ബന്ധവും മുറിയുമോ? മുറിയുമെങ്കിൽ അനന്തര അവകാശമുണ്ടാകാൻ സാദ്ധ്യതയില്ലല്ലോ. മുറിയുന്നില്ലെങ്കിൽ ഭാര്യമരിച്ചാൽ ഭർത്താവും ഭർത്താവ് മരിച്ചാൽ ഭാര്യയും പരസ്പരം കാണലും മയ്യിത്ത് കുളിപ്പിക്കലും ജാഇസാകേണ്ടതല്ലേ? എന്നാൽ, പൂർവ്വീകന്മാർ ആരെങ്കിലും അങ്ങനെ പ്രവർത്തിച്ച വല്ല സംഭവവും ഉണ്ടായിട്ടുണ്ടോ?

**ഉത്തരം:** ഭര്യാഭർത്താക്കളിൽ ഒരാൾ മരണപ്പെട്ടതുകൊണ്ട് അവർ തമ്മിലുണ്ടായിരുന്ന എല്ല ബന്ധവും നിശേഷം നശിച്ചുപോകുന്നില്ല. അതുകൊണ്ട് തന്നെയാണ് അവരിലൊരാൾ മരണപ്പെട്ടാൽ അപരന് അനന്തരാവകാശം ലഭിക്കുന്നതും കാണലും മയ്യിത്ത് കുളിപ്പിക്കലും അനുവദനീയമായതും. തുഹ്ഫ:3-108, 184. എങ്കിലും പുരുഷ മയ്യിത്ത് കുളിപ്പിക്കുവാൻ പുരുഷൻമാരും സ്ത്രീകൾക്ക് സ്ത്രീകളുമാണ് കൂടുതൽ നല്ലത്. തുഹ്ഫ:3-110,11. ഭര്യാഭർത്താക്കൾ മരണപ്പെട്ടശേഷം അങ്ങുമിങ്ങും കുളിപ്പിച്ച സംഭവം പൂർവ്വീകന്മാരിൽ ഉണ്ടായിട്ടുണ്ട്. ഒന്നാം ഖലീഫ അബൂബക്ർ(റ)വഫാത്താകുമ്പോൾ തന്റെ മയ്യിത്ത് കുളിപ്പിക്കുവാൻ ഭാര്യ അസ്മാഇ(റ)നോട് വസിയ്യത്ത് ചെയ്യുകയും അതനുസരിച്ച് ഭാര്യ കുളിപ്പിക്കുകയും മറ്റാരും അതിനെ ചോദ്യം ചെയ്യാതിരിക്കുകയും ചെയ്തുവെന്ന് ശർവാ

നി:3-108ൽ പ്രസ്താവിച്ചിട്ടുണ്ട്. അപ്രകാരം റസൂൽ കരീം(സ)മിന്റെ പുത്രി ഫാത്വിമ(റ)മരണപ്പെട്ടപ്പോൾ ഭർത്താവ് അലി(റ)അവരെ കുളിപ്പിച്ച സംഭവം താരിഖുൽ കാമിൽ:2-231ലും കാണാം.

**613.ചോദ്യം:** ടേപ്പ്റിക്കാർഡിലൂടെ നബി(സ)യുടെയോ സ്വാലിഹീങ്ങളുടെയോ പേര് കേൾക്കുമ്പോൾ സ്വലാത്തും തർസിമിയ്യത്തും സുന്നത്തുണ്ടോ? എന്ന ചോദ്യത്തിന്റെ ഉത്തരത്തിൽ ആധുനിക സമസ്തക്കാരുടെ സുന്നത്ത് മാസിക പു:5 ല:6ൽ ഇങ്ങനെ എഴുതിക്കണ്ടു. "ടേപ്പിലൂടെയുള്ള കേൾവി ശരിയായ കേൾവി അല്ലാത്തതുകൊണ്ട് അതിലൂടെ നബി(സ)യുടെയോ സ്വാലിഹീങ്ങളുടെയോ പേര് കേട്ട വകയിൽ സ്വലാത്തും തർസിയത്തും സുന്നത്തില്ല'' എന്ന്. എന്നാൽ, ടേപ്പിലൂടെ കേൾക്കുന്നതുകൊണ്ട് കേൾവിക്കാരുടെ കേൾവിക്ക് എന്തു തകരാറാണ് സംഭവിക്കുന്നത്? ലൗഡ്സ്പീക്കറിന്റെ ശബ്ദം നിരന്തരമായി കേൾക്കുന്നതുകൊണ്ട് ശ്രവണ ശക്തിക്ക് തകരാറ് സംഭവിക്കുമെന്ന് ഇയ്യിടെ ദിനപത്രങ്ങളിലും മറ്റും വായിച്ചിട്ടുണ്ട്. ടേപ്പിന്റെ ശബ്ദവും അപ്രകാരമെന്നാണോ. ആ കേൾവി ശരിയായ കേൾവിയല്ലെന്ന സുന്നത്ത് എഴുതിയതിന്റെ താൽപര്യം? എങ്കിൽ സ്വലാത്തും തർസിയത്തും ചൊല്ലുന്നതും ഇതുംതമ്മിൽ എന്തുണ്ട് ബന്ധം. നുസ്രത്തെന്ത് പറയുന്നു?

**ഉത്തരം:** ചോദ്യകർത്താവ് ധരിച്ചതുപോലെ ടേപ്പിന്റെ ശബ്ദം കേൾക്കുന്നതിനാൽ കേൾവിക്കാരുടെ കേൾവി ശക്തിക്ക് തകരാറ് സംഭവിച്ചുവെന്നല്ല സുന്നത്ത് പറഞ്ഞത്. മറിച്ച് ടേപ്പിലൂടെ നബി(സ)യുടെയും മറ്റും സ്വാലിഹീങ്ങളുടെയും പേരുകേൾക്കുമ്പോൾ ആ കേൾവി ശറഇൽ പരിഗണിക്കപ്പെടുന്ന-ശരിയായ-കേൾവി അല്ലെന്നാണ്.

ലൗഡ്സ്പീക്കർ, ടേപ്പ്റിക്കാർഡർ മുതലായവയിൽ ഘടിപ്പിച്ചിരിക്കുന്ന മൈക്രോഫോണുകൾ സംസാരിക്കുന്നവരുടെ ശബ്ദങ്ങൾ മാറ്റുന്നത് കൊണ്ട് പ്രസ്തുത യന്ത്രങ്ങളിലൂടെ പുറത്തുവരുന്ന ശബ്ദം സംസാരിക്കുന്നവന്റെ ശബ്ദമല്ല. തൻമൂലം സംസാരിക്കുന്നവന്റെ ശബ്ദം തന്നെ കേൾക്കൽ നിർബന്ധമായ ജുമുഅ: ഖുതുബ (ഖുതുബയിൽ ഖുതുബ കൊണ്ട് സംസാരിക്കുന്ന ഖതീബിന്റെ ശബ്ദംതന്നെ കേൾപ്പിക്കലും കേൾക്കലും ശർത്വാണല്ലോ.)തുടങ്ങിയ ഇബാദത്തുകളും മറ്റും പ്രസ്തുത യന്ത്രങ്ങളിലൂടെ കേട്ടാൽ ആ കേൾവി ശറഇൽ പരിഗണനീയമല്ല.

ലൗഡ്സ്പീക്കറിൽ സാധാരണ ഉപയോഗിക്കുന്ന മൈക്രോഫോണിന് ഡൈനാമിക് മൈക്രോഫോൺ എന്നും ടേപ്പ്റിക്കാർഡിലേതിന് കണ്ടൻസർ മൈക്രോഫോൺ എന്നും വ്യത്യസ്ത പേരുകൾ പറയപ്പെടുന്നുണ്ടെങ്കിലും പ്രവർത്തനത്തിൽ സംസാരിക്കുന്നവന്റെ ശബ്ദം മാറ്റുന്നതിൽ അവ രണ്ടും വ്യത്യാസമില്ല തന്നെ. ('ആംപ്ലിഫയർ അസംബ്ലിഗ്& സർവ്വീസിംഗ്' എന്ന ഗ്രന്ഥം 1മുതൽ 6വരെ പേജുകൾ നോക്കുക.)എന്നി

രിക്കെ ടേപ്പിലൂടെ കേൾക്കുന്ന ശബ്ദം പരിഗണനീയമല്ലെന്ന് തുറന്ന് പറഞ്ഞ സുന്നത്ത് അടുത്തുതന്നെ ലൗഡ്സ്പീക്കറിലൂടെയുള്ള ഖുത്വുബയും പരിഗണനീയമല്ലെന്ന സത്യം തുറന്ന് പറയുമെന്ന് നമുക്ക് ആശിക്കാം. ഖുർആൻ പരിഭാഷ പോലെ.

**614.ചോദ്യം:** നമ്മുടെ നാട്ടിലുള്ള ആടുകളെ ഉള്ഹിയ്യത്തറുക്കുവാൻ എത്ര വയസ്സാകണം?

**ഉത്തരം:** നമ്മുടെ നാടുകളിൽ സാധാരണ കണ്ടുവരുന്നത് മഅസ് (കോലാട്) ആണല്ലോ. അതിന് രണ്ടു വയസ്സു പൂർത്തിയാവണം. തുഹ്ഫ: 9-348

**615.ചോദ്യം:** എന്റെ മകൾ ഇപ്രാവശ്യവും ഉള്ഹിയ്യത്തറുക്കുന്നുണ്ട്. അവൾ തന്നെ അറക്കുന്നതല്ലേ നല്ലത്? ഉടമസ്ഥന്റെ കൈകൊണ്ട് തന്നെ അറക്കുന്നതാണല്ലോ ഉത്തമം.

**ഉത്തരം:** അവൾ അറക്കുന്നതല്ല നല്ലത്. പെണ്ണ് ഉടമസ്ഥയാകുമ്പോൾ മറ്റൊരാളെ വക്കാലത്താക്കുകയാണുത്തമം. തുഹ്ഫ: 9-348.

**616.ചോദ്യം:** കടലിലെ ചില പച്ച മത്സ്യത്തിനുള്ളിൽ കണ്ടുവരുന്ന പനഞ്ഞി ഭക്ഷിക്കാമോ?

**ഉത്തരം:** മത്സ്യത്തിന്റെ മുട്ടകൾക്കാണല്ലോ പനഞ്ഞമീൻ എന്നു പറയുന്നത്. അത് ഭക്ഷിക്കാവുന്നതാണ്. ഫതാവൽ കുബ്റാ 4-261 നോക്കുക.

**617.ചോദ്യം:** സംസംവെള്ളം കൊണ്ട് മയ്യിത്തിനെ കുളിപ്പിക്കാൻ പാടില്ലെന്ന് തഴവാ മൗലവിയുടെ അൽമവാഹിബിൽ പറഞ്ഞുകാണുന്നു. എന്നാൽ അതിന്റെ മതവിധി കാണുന്നില്ല. മതവിധിപറായമോ?

**ഉത്തരം:** പറായം. അത് ഖിലാഫുൽ ഔലയാണ്. ശർവാനി 3-101

**618.ചോദ്യം:** സാധാരണ പലരും തത്ത പോലുള്ള പക്ഷികളെ വളർത്തുന്നത് കാണാം. വെറും കാഴ്ചയുടെയും ശബ്ദം കേൾക്കുന്നതിന്റെയും ഹരത്തിനായി മാത്രം ഇങ്ങനെ കൂട്ടിലിട്ട് ബന്ധിക്കാമോ?

**ഉത്തരം:** പ്രസ്തുത പക്ഷികളുടെ ജീവിതം നിലനിൽക്കാനാവശ്യമായ പരിപാലനം നൽകിക്കൊണ്ടാണെങ്കിൽ അങ്ങനെ കൂട്ടിലിട്ട് വളർത്തൽ ജാഇസാണ്. തർശീഹ്: പേ: 392

**619.ചോദ്യം:** മരണപ്പെട്ടവർ സംസാരിക്കുമോ?

**ഉത്തരം:** അവർ സംസാരിക്കുക മാത്രമല്ല; പരസ്പരം സന്ദർശിക്കുകൂടി ചെയ്യുമെന്ന് തിരുനബി(സ) പ്രസ്താവിച്ചതായി ഇബ്നുഹിബ്ബാൻ(റ) റിപ്പോർട്ടു ചെയ്തിട്ടുണ്ട്. ഫതാവൽ കുബ്റാ 4-69

**620.ചോദ്യം:** നമസ്കരിക്കുന്നവൻ ചുവര്, തൂൺ പോലോത്തതിലേക്കോ

അതിനു സാധ്യമല്ലെങ്കിൽ തറച്ചുവച്ച വടി പോലുള്ളതിലേക്കോ തിരിഞ്ഞും അതിനും കഴിഞ്ഞില്ലെങ്കിൽ മുസ്വല്ല വിരിച്ചും നമസ്കരിക്കണമെന്നാണല്ലോ ഫിഖ്ഹിന്റെ കിതാബുകളിലെല്ലാമുള്ളത്. എന്നാൽ ചുവർ പോലോത്തതിന്റെ അടുത്ത് നിന്ന് നമസ്കരിക്കുന്ന പലരും അതിനു പുറമെ ഒരു മുസ്വല്ല വിരിച്ചുകാണുന്നു. അതിന്റെ ഉദ്ദേശ്യമെന്ത്? അതിനു വല്ല അടിസ്ഥാനവുമുണ്ടോ?

**ഉത്തരം:** അല്ലാഹുവിന്റെ തിരുസന്നിധിയെ മാനിക്കലും രക്ഷിതാവിനെ മുന്നിൽ കാണുന്നവിധം ഇബാദത്തെടുക്കുമ്പോൾ ഭക്തി വഴിഞ്ഞൊഴുകുന്ന ആ പവിത്ര സ്ഥലം ആരെങ്കിലും ചവിട്ടിമെതിക്കാതിരിക്കലുമായിരിക്കാം അങ്ങനെ മുസ്വല്ല വിരിക്കുന്നതിന്റെ ഉദ്ദേശ്യം. ഇതേ ഉദ്ദേശ്യത്തോടെ നമസ്കാര സ്ഥനത്ത് മുസ്വല്ല വിരക്കൽ പൂർവ്വീക മഹാന്മാരുടെ ചര്യയാണെന്നും തന്നിമിത്തം അതു നല്ലതാണെന്നും ലത്വാഇഫുൽ മിനൻ 1-181ൽ പ്രസ്താവിച്ചിട്ടുണ്ട്.

**621.ചോദ്യം:** നുസ്രത്ത് പു: 14 ലക്കം 6ൽ ബദർ ദിനത്തിൽ 12000 കാഫിറുകൾ ഓടിപ്പോയി എന്ന് 'ജഅല മുഹമ്മദ്' മൗലിദിൽ കാണുന്നതിനെക്കുറിച്ചുള്ള(595-ാം) ചോദ്യത്തിന്റെ മറുപടിയായി 1000 മനുഷ്യകാഫിറുകളും 11000ത്തിൽ പരം പിശാചുക്കളും ആകെ 12000 ഓടിപ്പോയി എന്നു പറഞ്ഞുകണ്ടു. പക്ഷേ, പിശാച്ചുക്കളെപ്പറ്റി രിജാല് എന്നു പറായമോ? ജഅലമുഹമ്മദു മൗലിദിൽ രിജാല് എന്ന പദം തന്നെയുണ്ടല്ലോ. എനി പിശാച്ചുക്കൾ മനുഷ്യരൂപത്തിൽ ഇറങ്ങിയതാണ് എന്നു വച്ചാൽ തന്നെ അത് 11000 ആണെന്നതിന് വല്ല ലക്ഷ്യവുമുണ്ടോ?

**ഉത്തരം:** 12000 കാഫിറുകൾ ബദർ ദിനം ഓടിപ്പോയി എന്ന് ജഅല മുഹമ്മദ് മൗലിദിൽ പറഞ്ഞത് പിശാച്ചുക്കളെയും കൂട്ടിയായിരിക്കാം എന്നാണ് നുസ്രത്ത് പു: 14 ലക്കം 6ൽ എഴുതിയത്. മൗലിദിലെ രിജാല് എന്ന പദം അപ്പറഞ്ഞതിന് എതിരല്ല. കാരണം രിജാല് എന്ന പദം പിശാചുക്കൾക്കും പറയുമെന്ന് പരിശുദ്ധ ഖുർആനിൽ നിന്ന് തന്നെ ഗ്രഹിക്കാവുന്നതാണ്. മനുഷ്യനിൽ നിന്നുള്ള രിജാല് ജിന്നിൽ നിന്നുള്ള രിജാലിനോട് കാവലിനെ തേടിയിരുന്നുവെന്ന് സാരം വരുന്ന ഒരായത്ത് വിശുദ്ധഖുർആൻ സൂറത്തുൽ ജിന്നിൽ ഉണ്ടല്ലോ.

**622.ചോദ്യം:** നുസ്രത്ത് പു:14 ലക്കം 8ൽ ചോദ്യോത്തര പംക്തിയിൽ (ചോദ്യം 612) റസൂൽ കരീമി(സ)ന്റെ പുത്രി ഫാത്വിമ(റ)യെ തന്റെ ഭർത്താവ് അലി(റ) മയ്യിത്തുകുളിപ്പിച്ചുവെന്ന് താരീഖുൽ കാമിൽ 2-231ൽ പ്രസ്താവിച്ചിട്ടുള്ളഥായി പ്രസിദ്ധീകരിച്ചു കണ്ടു. എന്നാൽ ഫാത്വിമ(റ) മരിക്കുന്നതിനു മുമ്പ് തന്നെ സ്വന്തം കുളിക്കുകയും തന്റെ ഭർത്താവായ അലി(റ)യോട് തന്റെ ജഡം മറ്റാരും കാണുന്നത് തനിക്ക് ഇഷ്ടമില്ലാത്തതിനാൽ മരണശേഷം ആരും തന്നെ കുളിപ്പിക്കരുതെന്ന് വസ്വിയ്യത്ത് ചെയ്യുകയും

ചെയ്തതായി കശ്ഫുൽ ഗുമ്മ 1-13-ാം പേജിൽ ഉദ്ധരിച്ചിട്ടുണ്ടല്ലോ. പിന്നെ എങ്ങനെയാണ് ഫാത്വിമ(റ)യെ അലി(റ)കുളിപ്പിച്ചുവെന്നു പറയുന്നത്? ഇതുരണ്ടും പരസ്പര വിരുദ്ധമല്ലേ?

**ഉത്തരം:** ചോദ്യത്തിൽ പറഞ്ഞ പ്രകാരം ഫാത്വിമ(റ) വസ്വിയ്യത്തു ചെയ്തുവെന്നു സ്ഥിരപ്പെട്ടാൽ തന്നെ അലി(റ)കുളിപ്പിച്ചുവെന്നത് അതിന് വിരുദ്ധമല്ല. കാരണം, അലി(റ) ആവസ്വിയ്യത്ത് സ്വീകരിക്കാതിരുന്നാൽ മതിയല്ലോ. അങ്ങനെയാവാനാണു ന്യായവും.

എന്തുകൊണ്ടെന്നാൽ മരിച്ചവരെ കുളിപ്പിക്കൽ ജീവുള്ളവർക്കു നിർബന്ധമാണ്. ഇത് ഇജ്മാആണ്. അപ്പോൾ കുളിപ്പിക്കാതിരുന്നാൽ നാട്ടുകാർ ഒന്നടങ്കം കുറ്റക്കാരായിത്തീരും. കുറ്റകരമായ ഒരു കാര്യം വസ്വിയ്യത്തു ചെയ്താൽ അത് നിറവേറ്റാവതല്ല. കുറ്റകരമായ ഒരു കാര്യമോ കറാഹത്തായ ഒരു കാര്യമോ വസ്വിയ്യത്തു ചെയ്താൽ അത് സാധുവല്ല.(തുഹ്ഫ: 7-5) അതുകൊണ്ടുതന്നെയാവാം ഹ: അലി(റ) അങ്ങനെ ഒരു വസ്വിയ്യുത്തുണ്ടെങ്കിൽ അത് വകവെക്കാതെ തന്റെ ഭാര്യയെ കുളിപ്പിച്ചത്. അതാണ് താരീഖുൽ കാമിൽ 2-231ൽ പ്രസ്താവിച്ചതും നുസ്രത്ത് ഉദ്ധരിച്ചതും.

എനി വസ്വിയ്യത്തിന്റെ കഥപോലെത്തന്നെ ആ വസ്വിയ്യത്ത് സ്വീകരിച്ചുകൊണ്ട് അലി(റ) ഫാത്വിമ(റ)യെ കുളിപ്പിച്ചില്ലെന്ന് സ്ഥിരപ്പെട്ടാൽ തന്നെ അത് ഭാര്യഭർത്താക്കൾ പരസ്പരം മയ്യിത്ത് കുളിപ്പിക്കാമെന്ന് നുസ്രത്ത് ഉദ്ധരിച്ച വിധിക്ക് വിരുദ്ധമല്ലെന്ന് പ്രത്യേകം ഉണർത്തുന്നു. കാരണം പ്രസ്തുത കഥ സ്ഥിരപ്പെട്ടുവെന്ന് സങ്കൽപിച്ചാൽ തന്നെ അത് ഇജ്മാഇന് വിരുദ്ധമായ ഒരു സ്വഹാബിയുടെ അഭിമതം മാത്രമാണെന്നും അത് ലക്ഷ്യമാക്കാവതല്ലെന്നും ജമൽ 2-149ൽ പ്രസ്താവിച്ചിട്ടുണ്ട്.

**623.ചോദ്യം:** വെള്ളാമയും കാരാമയും ഭക്ഷിക്കുന്ന കാര്യത്തിൽ വ്യത്യാസമുണ്ടോ? വെള്ളാമയെ ഭക്ഷിക്കാമെന്ന് ചിലർ പറഞ്ഞുകേൾക്കുന്നു. അത് ശരിയാണോ?

ഉത്തരം: വെള്ളാമ എന്നതിന്റെ ഉദ്ദേശ്യം കടലാമ(കടലിലുള്ളത്) എന്നതായിരിക്കുമല്ലോ. അതും ഇതര ആമകളും തമ്മിൽ വ്യത്യാസമുണ്ട്. കടലാമയെ ഭക്ഷിക്കാവുന്നതും അല്ലാത്തവ ഭക്ഷ്യയോഗ്യമല്ലാത്തതുമാണ്. തുഹ്ഫ: 9-378

**624. ചോദ്യം:** അണ്ണാനെ ഭക്ഷിക്കാമോ? അത് നഖം കൊണ്ട് വേട്ടയാടുന്നതാണല്ലോ?

**ഉത്തരം:** ഭക്ഷിക്കാൻ പറ്റുന്ന ഒരു തരം അണ്ണാനുണ്ട്.തുഹ്ഫ: 9-380

**625. ചോദ്യം:** രണ്ട് സ്ത്രീകളിൽ ഒരാളുടെ ഭർത്താവ് കല്ലാവുകയും മറ്റൊരാളുടെ ഭർത്താവ് മൃഗമായി രൂപാന്തരപ്പെടുകയും ചെയ്തു. പ്രസ്തുത

സ്ത്രീകളുടെ വിധിയെന്ത്? ഭർത്താവ് മരിച്ചാലുള്ള ഇദ്ദയുടെ ഹുക്മാണെങ്കിൽ ഇദ്ദ തീരുന്നതിനു മുമ്പോ തീർന്ന ശേഷമോ രണ്ട് ഭർത്താക്കന്മാരും അല്ലെങ്കിൽ അവരിലൊരുവൻ പൂർവ്വസ്ഥിതി പ്രാപിച്ചാൽ പ്രസ്തുത സ്ത്രീയുടെ വിവാഹ ബന്ധം മടങ്ങുമോ? താമസംവിനാ മറുപടി എഴുതണം.

**ഉത്തരം:** കല്ലായിക്കിടക്കുകയല്ലേ? താമസം കൂടാതെ തന്നെ എഴുതിക്കളയാം. കല്ലായി രൂപാന്തരപ്പെട്ട ആളുടെ ഭാര്യ വഫാത്തിന്റെ ഇദ്ദയും മൃഗമായി രൂപം മാറിയ ആളുടെ ഭാര്യ ത്വലാഖിന്റെ ഇദ്ദയും ഇരിക്കണം. ശർവാനി: 8-250 പിന്നീട് ഭർത്താവ് പൂർവ്വരൂപം പ്രാപിച്ചതുകൊണ്ട് അവർ തമ്മിലുള്ള വിവാഹബന്ധം മടങ്ങുന്നതല്ല. തർശീഹ്: പേജ്. 344

**626. ചോദ്യം:** മയ്യിത്തു നിസ്കാരത്തിൽ ഇമാം കരുതിയതിനേക്കാൾ കൂടുതൽ മയ്യിത്തുകളെയോ കുറഞ്ഞ മയ്യിത്തുകളേയോ അതെല്ലെങ്കിൽ ഇമാം കരുതിയ മയ്യിത്തല്ലാത്ത മറ്റൊരു മയ്യിത്തിനെയോ മഅ്മൂം കരുതിയാൽ നമസ്കാരം സ്വഹീഹാകുമോ?

**ഉത്തരം:** സ്വഹീഹാകും. തുഹ്ഫ: 3-193

**627.ചോദ്യം:** ഒരു മുസ്ലിം സ്ത്രീ അന്യമതക്കാരനായ പുരുഷനുമായി അവിഹിത വേഴ്ചയിൽ ജനിക്കുന്ന കുട്ടിയുടെ ചെവിട്ടിൽ ബാങ്കും ഇഖാമത്തും വിളിക്കുന്നതിന്റെ വിധിയെന്ത്?

**ഉത്തരം:** അത് സുന്നത്താണ്. മുസ്ലിം സ്ത്രീക്ക് ജനിക്കുന്ന കുട്ടി മുസ്ലിം കുട്ടിയാണല്ലോ. ഇനി കുട്ടി മുസ്ലിമല്ലെങ്കിലും ആ കുട്ടിയുടെ കാതിൽ ബാങ്കും ഇഖാമത്തും കൊടുക്കൽ സുന്നത്താണ്. ശർവാനി: 9-376 നോക്കുക.

**628. ചോദ്യം:** നമസ്കാരത്തിൽ അഊദുബില്ലാഹി എന്നോതിയ ശേഷം വജ്ജഹ്തു ഓതേണ്ടതുണ്ടോ? അത് ഓർമ്മയോടെയാകുന്നതും അല്ലാതാവുന്നതും തമ്മിൽ വ്യത്യാസമുണ്ടോ?

**ഉത്തരം:** 'തഅവ്വുദിൽ' പ്രവേശിച്ചാൽ പിന്നെ വജ്ജഹ്തു ഓതൽ സുന്നത്തില്ല. അക്കാര്യത്തിൽ ഓർമ്മയോടുകൂടി പ്രവേശിക്കുന്നതും അല്ലാതാവുന്നതും തമ്മിൽ അന്തരമില്ല. ഫത്ഹുൽ മുഈൻ: പേ: 58

**629.ചോദ്യം:** ജുംഅ നിസ്കാരത്തിൽ നമസ്കാരത്തിന്ന് ശേഷം അല്ലാഹുമ്മ യാഗനിയ്യു യാ ഹമീദു യാ മുബ്ദിഉ...... എന്നിങ്ങനെ തുടങ്ങുന്ന പ്രാർത്ഥന ചൊല്ലുന്നതിൽ വല്ല മഹത്വവുമുണ്ടോ? ഉണ്ടെങ്കിൽ എത്രപ്രാവശ്യം ചൊല്ലണം? ജുമുഅക്കു ശേഷം ഇത് നാല് പ്രാവശ്യം ചൊല്ലൽ സുന്നത്താണെന്ന് ചില പണ്ഡിതന്മാർ പറയുകയും അവരതു പ്രവർത്തിക്കുകയും ചെയ്യുന്നു. സാധാരണ ഒറ്റയാക്കുന്നതിനാണല്ലോ ശ്രേഷ്ഠത കാണാറുള്ളത്. അത് കൊണ്ടാണ് സംശയം ജനിച്ചതും. തെളിവു സഹിതം

മറുപടി തന്നാലും.

**ഉത്തരം:** പ്രസ്തുത പ്രാർത്ഥന ജുമുഅക്ക് ശേഷം നാലു പ്രാവശ്യം ചൊല്ലൽ സുന്നത്തുണ്ട്. അത് ചൊല്ലുന്നതിൽ വലിയ മഹത്വമുണ്ട്. ശർവാനി 1-265 നോക്കുക. സാധാരണ ഒറ്റയാക്കാറുള്ളതുകൊണ്ട് ഇനി സംശയം ജനിക്കേണ്ടതില്ല. ഇരട്ടയായിട്ട് ചൊല്ലാൻ കല്പിച്ച പലതും ശറഇൽ ഉണ്ടല്ലോ. അക്കൂട്ടത്തിൽ ഇതും ഉൾപ്പെടുത്തിയാൽ മതി.

**630.ചോദ്യം:** ഇന്ന് ചില സ്ഥലങ്ങളിൽ മഖാമുകളിൽ നടത്തപ്പെടുന്ന കൂട്ട സിയാറത്തിൽ സ്ത്രീകൾ നിർബന്ധമായ പർദ്ധ ധരിക്കാതെ ആഭരണങ്ങൾ സുഗന്ധ ദ്രവ്യങ്ങളും പൂശി മഖാമുകളിൽ കയറി തബർറുക് പുരുഷന്മാരിൽ നിന്ന് വാങ്ങുകയും മറ്റും ചെയ്യുമ്പോൾ പ്രസ്തുത സിയാറത്ത് നടത്തുന്നതിന്റെ മതവിധിയെന്ത്? ഒരു സുന്നത്തിനുവേണ്ടി ഇത്തരം ഹറാമ് വന്നുകൂടുമ്പോൾ ഇത് നടത്തുന്നത് ശരിയാണോ? വിശദമായ ഒരു മറുപടി തന്നാലും.

**ഉത്തരം:** പുണ്യാത്മാക്കളുടെ മഖാമുകൾ സിയാറത്തു ചെയ്യൽ സുന്നത്തായ ഒരു ഇബാദത്താണ്. ചോദ്യത്തിൽ പറഞ്ഞ കാരണം കൊണ്ട് ആ ഇബാദത്ത് വർജ്ജിക്കപ്പെട്ടുകൂടാ. പ്രത്യുത അത്തരം നിശിദ്ധമായ കാര്യങ്ങൾ നിരോധിക്കുകയും കഴിയുമെങ്കിൽ തടയുകയും ചെയ്തുകൊണ്ട് സ്ത്രീകളെതൊട്ട് അകന്ന് മാറി പ്രസ്തുത ഇബാദത്ത് നടത്തുക തന്നെയാണ് വേണ്ടത്. ഇപ്പറഞ്ഞത് സദാസമയവും ചോദ്യത്തിൽ പറഞ്ഞപോലുള്ള അവസ്ഥ നിലനിൽക്കുന്നുവെങ്കിലാണ്. ഇനി പ്രസ്തുത നിശിദ്ധകാര്യങ്ങൾ ഇടക്കിടെ ഉണ്ടാവുകയും ഇല്ലാതാവുകയും ചെയ്യുന്നേടത്താണെങ്കിൽ തന്റെ ആഗമനം മൂലം പ്രസ്തുത അനാചാരം തടയാൻ കഴിയുമെങ്കിൽ അവ ഉണ്ടാകുന്ന സമയത്തു തന്നെ സിയാറത്തു ചെയ്യുകയും അല്ലാത്തപക്ഷം ആ നാശമില്ലാത്തപ്പോൾ സിയാറത്തു ചെയ്യുകയാണുത്തമം. ഫതാവൽകുബ്റാ 2-24

**631. ചോദ്യം:** സ്ത്രീകൾക്ക് കല്ലുകൊണ്ട് മനഹോരം ചെയ്യാമോ? പാടില്ലെങ്കിൽ വെള്ളം ഉപയോഗിക്കാൻ പാടില്ലാത്ത സന്ദർഭത്തിൽ നമസ്കാരം പോലോത്ത അമലുകൾ എങ്ങനെ നിർവ്വഹിക്കും?

**ഉത്തരം:** കല്ലുകൊണ്ട് മനഹോരം ചെയ്യാം. പക്ഷേ, മൂത്രം അങ്ങുമിങ്ങും അല്പവും നീങ്ങരുത്. തുഹ്ഫ: 1-175നോക്കുക.

**632. ചോദ്യം:** ഔലിയാക്കളുടെ ഖബ്ർ സിയാറത്തിനു ശേഷം അധികമാളുകളും തൊട്ടുമുത്തുന്നു. ഇതിനെപ്പറ്റി എന്തു പറയുന്നു?

**ഉത്തരം:** തബർറുകിന് വേണ്ടി അങ്ങനെ മുത്തുന്നത് അനുവദനീയമാണ്. കറാഹത്ത് പോലുമില്ല. ഫതാവാ റംലി 4-106

**633.ചോദ്യം:** സലാം മടക്കുമ്പോൾ വബറകാതുഹൂ എന്നതിനേക്കാൾ കൂടുതലാക്കൽ സുന്നത്തുണ്ടോ? വമഗ്ഫിറതുഹൂ എന്നൊക്കെ ചിലർ പറയാ

റുണ്ടല്ലോ.

**ഉത്തരം:** വബറകാതുഹു എന്നതിനു പുറമെ വമഗ്ഫിറതുഹു എന്നു കൂടി കൂടുതലാക്കൽ സുന്നത്തുണ്ട്. തുഹ്ഫ: 9-225

**634.ചോദ്യം:** ഋതുമതിയാവേണ്ട പ്രായമുള്ള ഒരു സ്ത്രീ ദിനേനെയോ അല്ലാതെയോ മണിക്കൂറുകൾ രക്തം കണ്ടു. പതിനഞ്ചു ദിവസം കഴിഞ്ഞിട്ടും അത് കുറഞ്ഞ ഹൈളിന്റെ സമയമായ 24 മണിക്കൂർ തികഞ്ഞതുമില്ല. എന്നാൽ അത് ഹൈളല്ലല്ലോ. ഇനി പതിനഞ്ച് ദിവസത്തിലായി 24 മണിക്കൂറു തികയുകയാണെങ്കിലോ അത് ഹൈളുമാണ്. അപ്പോൾ ഹൈളാണെന്നും അല്ലെന്നും രക്തം പുറപ്പെട്ടു തുടങ്ങിയതു മുതൽ കണക്കാക്കാൻ നിർവ്വാഹമില്ലല്ലോ. എന്നാൽ രക്തം പുറപ്പെട്ടു തുടങ്ങിയതു മുതൽക്കുള്ള അവളുടെ നമസ്കാരത്തിന്റെ വിധിയെന്ത്? രക്തം കണ്ടതു മുതൽ തന്നെ നമസ്കാരം ഉപേക്ഷിച്ച് ഹൈളല്ലെന്ന് വ്യക്തമായാൽ പിന്നെ അത് ഖളാവീട്ടുകയോ അതല്ല ആദ്യമേ ഹൈളല്ലെന്നു കണക്കാക്കി നമസ്കരിച്ചു തുടങ്ങുകയും രക്തസ്രാവം 24 മണിക്കൂർ തികഞ്ഞതു മുതൽ നമസ്കാരം ഉപേക്ഷിക്കുകയും ചെയ്യുകയോ ഏതാണു വേണ്ടത്? അങ്ങനെയാകുമ്പോൾ ഹൈളാണെന്നു പിന്നീടു വ്യക്തമായാൽ അവൾ കുറ്റക്കാരിയാകുമോ? ഇക്കാര്യത്തിൽ പ്രാരംഭകാരിയും അല്ലാത്തവളും തമ്മിൽ വ്യത്യാസമുണ്ടോ?

**ഉത്തരം:** ഋതുമതിയാകാൻ പ്രായമായ സ്ത്രീ രക്തം പുറപ്പെട്ടു കണ്ടതു മുതൽക്കു തന്നെ ഹൈളിന്റെ എല്ലാ വിധികളും പാലിച്ചിരിക്കേണ്ടതും നമസ്കരിക്കാൻ പാടില്ലാത്തതുമാണ്. 15 ദിവസത്തിനുള്ളിലായി രക്തം പുറപ്പെട്ട സമയം 24 മണിക്കൂർ തികഞ്ഞിട്ടില്ലാത്തതിനാൽ പുറപ്പെട്ട രക്തം ഹൈളല്ലെന്നു വ്യക്തമായാൽ ഒഴിവാക്കിയ നമസ്കാരാതി കർമ്മങ്ങൾ ഖസാ വീട്ടുകയും വേണം. തുഹ്ഫ: 1-339-400 ഇക്കാര്യത്തിൽ പ്രാരംഭകാരിയും അല്ലാത്തവളും തമ്മിൽ അന്തരമൊന്നുമില്ല.

**635.ചോദ്യം:** പ്രബലാഭിപ്രായ പ്രകാരം ളുഹാ നമസ്കാരത്തിന്റെ സമയം സൂര്യോദയം കഴിഞ്ഞ് എത്ര സമയം കഴിഞ്ഞ ശേഷമാണ്?

**ഉത്തരം:** സൂര്യോദയം കഴിഞ്ഞ് അത് ഒരു കുന്തത്തിന്റെ അത്ര ഉയർന്നതു മുതൽ സുഹ്ർ നമസ്കാരത്തിന്റെ സമയം വരെയാണ് ളുഹാ നമസ്കാരത്തിന്റെ സമയം. തുഹ്ഫ: 2-232

**636.ചോദ്യം:** ജുമുഅ: നമസ്കാരത്തിൽ ഇമാം സുജൂദ് കഴിഞ്ഞ് ഇരുത്തത്തിലേക്കു വന്നപ്പോൾ വുളു മുറിഞ്ഞാൽ പിന്നിലുള്ളവർ എന്തുചെയ്യണം?

**ഉത്തരം:** ഒരു റക്അത്ത് പൂർത്തിയാകാതെ ജുമുഅ:യിൽ ഇമാം ഒരാളെ പ്രതിനിധിയാക്കുകയോ ഒരാൾ പ്രിതിനിധിയായി നിൽക്കുകയോ ചെയ്തിട്ടില്ലെങ്കിൽ അവർ(മഅ്മൂമീങ്ങൾ) അവരിൽ നിന്ന് ഒരുത്തനെ ഒരു ഫർള് ചെയ്യുന്നതിന്റെ മുമ്പ് ഖലീഫ(പ്രതിനിധി) ആക്കൽ നിർബന്ധമാ

ണ്. തുഹ്ഫ: 2-484

**637. ചോദ്യം:** മൻഖൂസ് മൗലിദിൽ റവാകഅ്ബുൽ അഹ്ബാർ(റ) എന്നു തുടങ്ങുന്ന ഒരു രിവായത്ത് കാണുന്നു. ഇദ്ദേഹം ഇസ്‌ലാം മതം സ്വീകരിച്ചില്ല എന്നു പറഞ്ഞു കേൾക്കുന്നു. ഇത് ശരിയാണോ? വിശദമായി ഉത്തരം നൽകിയാലും.

**ഉത്തരം:** ശരിയല്ല. കഅ്ബുൽ അഹ്ബാർ യമൻകാരനും സിറിയയിൽ താമസിച്ചിരുന്നവരും വിശ്വസ്തരും ഇമാം മുസ്‌ലിം(റ)ന്റെ റാവികളിൽ പെട്ടവരും ഉസ്മാൻ(റ)യുടെ കാലത്ത് മരണപ്പെട്ടവരുമാണ്. തഖ്‌രീബുത്തഹ്ദീബ് പേ: 430

**638. ചോദ്യം:** ഞാൻ ജോലിചെയ്തു 82 ജനുവരിയിൽ 150 ദിർഹം സമ്പാദിച്ചു. തുടർന്നുള്ള 11 മാസങ്ങളിലും തഥൈവ. എന്നാൽ സകാത്ത് കൊടുക്കേണ്ടത് 83 ഫെബ്രുവരിയിലല്ലേ? മുന്നൂർ ദിർഹമിന്റേതു മാത്രമല്ലേ തുടർന്നുള്ള എല്ലാ ഈരണ്ട് മാസങ്ങളിലും സക്കാത്ത് കൊടുക്കേണ്ടതുള്ളൂ? ഒന്ന് വിശദമാക്കിയാലും.

**ഉത്തരം:** 83 ഫെബ്രുവരി മാസത്തിൽ 300 ദിർഹമിന്റെ സകാത്ത് കൊടുക്കണം. അതിൽ അമ്പതിൽ കുറയാതെയും സക്കാത്തിന്റെ കണക്ക് എത്താതെയും സംഖ്യ കൈവശമുള്ളതോടുകൂടി 82ലെ മാർച്ചിലെ 150 ദിർഹമിനും കൈവശത്തിലുള്ള ദിർഹമുകൾ കൂടി 83ലെ മാർച്ചിൽ സക്കാത്ത് കൊടുക്കണം. മുമ്പുള്ള സംഖ്യയിൽ ഒന്നും ബാക്കിയില്ലെങ്കിൽ 82 മാർച്ചിലെ 150നും ഏപ്രിലെ 150നും കൂടി 83 ഏപ്രിലിൽ സക്കാത്ത് കൊടുക്കണം. വീണ്ടും ഇതേ ക്രമത്തിൽ കൊടുക്കേണ്ടതാണ്.

**639. ചോദ്യം:** മഹാന്മാരുടെയും പ്രാവചകന്മാരുടെയും പേരുകൾ എഴുതുമ്പോൾ ബഹുമാന സൂചകമായി 'റ' എന്നും 'സ' എന്നും ചരുക്കി എഴുതുന്നതിന്റെ ലക്ഷ്യമെന്ത്? ഇങ്ങനെ സൂചനാ രൂപത്തിൽ കൊടുക്കുന്നതിനെ മുഖദ്ദിമത്തുശറഹ് മുസ്‌ലിമിൽ നിരോധിച്ചിരിക്കേ നുസ്രത്ത് പ്രവർത്തിക്കുന്നതിന്റെ മാനദണ്ഡമെന്ത്?

**ഉത്തരം:** ചില വാക്യങ്ങളിലേക്കു സൂചനയായി ആ വാക്യത്തിലെ ചില അക്ഷരങ്ങൾ മാത്രം ഉപയോഗിക്കൽ അറബുഭാഷയിൽ സുലഭമാണ്. വിവിധ വാക്യോദ്ദേശങ്ങളോടെ ചില അക്ഷരങ്ങൾ മാത്രം ചൊല്ലുന്ന ദിക്റുകൾ ഏവർക്കും സുപരിചിതമാണല്ലോ. അപ്രകാരമാണ് സ്വലാത്തിന്റെ വാക്യത്തിന്റെ സൂചനയായി (സ) എന്നും തർസിയത്തിന്റെ സൂചനയായി (റ) എന്നും നുസ്രത്തും മറ്റും എഴുതാറുള്ളത്. ആ വാക്യങ്ങൾ പൂർണ്ണമായി എഴുതുന്നതിൽ ഭാഷാപരമായി മറ്റു പല വിഷമതകളും ഉണ്ടതാനും. മുഖദ്ദമതുശറഹ് മുസ്‌ലിമിൽ സ്വലാത്തിനും തർസിയത്തിനും സൂചന എഴുതരുതെന്നു പറഞ്ഞത് ഹദീസ് എഴുതുന്നവർക്കുള്ള മര്യാദയാണല്ലോ.

640. **ചോദ്യം:** രണ്ട് ഖുല്ലത്തലധികം വെള്ളം കൊള്ളുന്ന ഒരു വാട്ടർ ടാങ്കിനെ അര ഇഞ്ച് വരുന്ന പൈപ്പ് കൊണ്ട് രണ്ട് ഖുല്ലത്തിൽ താഴെ വെള്ളം കൊള്ളുന്ന ഒരു ചെറിയ ടാങ്കുമായി ബന്ധിപ്പിച്ചിരിക്കുന്നു. ഓരോ ടാങ്കിലും ബ്ലൂ പോലുള്ള വസ്തുക്കൾ കലക്കിയപ്പോൾ മറ്റേ ടാങ്കിൽ അതിന്റെ കലർപ്പു കാണുന്നില്ല. എന്നാൽ ചെറിയ ടാങ്കിൽ നിന്നു വുളൂ എടുക്കാൻ പറ്റുമോ?

**ഉത്തരം:** ഒരു ടാങ്കിലെ വെള്ളം ശക്തിയായി അനക്കിയാൽ മറ്റേ ടാങ്കിലെ വെള്ളം അനങ്ങുന്നുണ്ടെങ്കിൽ ചെറിയ ടാങ്കിലെ വെള്ളം കൊണ്ട് വുസൂ ചെയ്യാവുന്നതാണ്. ബ്ലൂ പോലുള്ള സാധനങ്ങളുടെ കലർപ്പിന്നു സ്ഥാനമില്ല. ഈ വസ്തുത തുഹ്ഫ: 1-89ൽ നിന്നു വ്യക്തമാകും.

641. **ചോദ്യം:** ഉപ്പ് വെള്ളം കൊണ്ടു വുസൂ എടുക്കാൻ പറ്റുമോ? ഇല്ലെങ്കിൽ എങ്ങനെ കടൽ വെള്ളം കൊണ്ട് വുസൂ എടുക്കും? വിവരിച്ചാലും.

**ഉത്തരം:** വെള്ളത്തിൽ നിന്ന് ഉണ്ടാക്കിയ ഉപ്പ് കൊണ്ടു വെള്ളം പകർച്ചയായാൽ ആ വെള്ളം കൊണ്ട് വുസൂ എടുക്കുന്നതിനു വിരോധമില്ല. തുഹ്ഫ: 1-71. അപ്പോൾ കടലിലെ വെള്ളത്തിന്റെ പ്രശ്നം ഉദിക്കുന്നില്ലല്ലോ.

642. **ചോദ്യം:** ഒരു പാത്രത്തിൽ വെള്ളം ഇരിക്കുന്നു. എവിടേനിന്നോ ഒരു കാക്ക പറന്നുവന്ന് ആ വെള്ളത്തിൽ നിന്നു അല്പം കുടിച്ചു. എന്നാൽ ആ പാത്രത്തിൽ ബാക്കിയുള്ള വെള്ളം കൊണ്ട് വുസൂ എടുക്കാൻ പാടുണ്ടോ?

**ഉത്തരം:** ആ വെള്ളം കൊണ്ടു വുസൂ എടുക്കുന്നതിനു വിരോധമില്ല. പക്ഷേ, ഒരു കാക്കയുടെ കൊക്ക് നജസാണെന്ന് അറിയപ്പെടുകയും, രണ്ട് ഖുല്ലത്തിൽ അധികമുള്ള വെള്ളത്തിലോ ഒലിക്കുന്ന വെള്ളത്തിലോ തലയിട്ട് അതിന്റെ കൊക്ക് ശുദ്ധിയാക്കാൻ സൗകര്യപ്പെടുന്ന വിധത്തിൽ അത് മറഞ്ഞ് പോകാതിരിക്കുകയും, രണ്ട് ഖുല്ലത്തിൽ കുറഞ്ഞ വെള്ളത്തിൽ അത് തലയിട്ട് വെള്ളം കുടിക്കുകയും ചെയ്താൽ ആ വെള്ളം നജസാകുന്നതാണ്. ആ വെള്ളം കൊണ്ട് വുസൂ എടുക്കാൻ പാടില്ലാത്തതുമാണ്. ഫത്ഹുൽമുഈൻ 34-ാം പേജിൽ നിന്ന് ഇത് വ്യക്തമാകുന്നതാണ്. പക്ഷേ, തുഹ്ഫ: 1-98ൽ വെള്ളത്തെ പകർച്ചയാക്കുന്നില്ലെങ്കിൽ പക്ഷികളുടെ വായിലുള്ളതിനെ തൊട്ട് അഫ്വ്(വിടുതി) ഉണ്ടെന്ന് പ്രസ്താവിച്ചിട്ടുണ്ട്.

643. **ചോദ്യം:** വഖ്ഫ് സ്ഥലത്ത് പുതിയ ഖബ്ർ കുഴിക്കുവാൻ സൗകര്യമുള്ളതോടുകൂടി മരിച്ച ആളുകളുടെ വസിയ്യത്ത് പ്രകാരം പിതാവ്, പിതാമഹൻ പോലോത്തവരുടെ പഴയ ഖബ്ർ മാന്തി മറവ് ചെയ്യൽ തെറ്റുണ്ടോ?

**ഉത്തരം:** മരിച്ച ആളുടെ വസിയ്യത്ത് ഉണ്ടെങ്കിലും ഇല്ലെങ്കിലും പഴയ

മയ്യിത്ത് നിശ്ശേഷം ദ്രവിച്ച ശേഷം പഴയ ഖബ്ർ മാന്തി പുതിയ മയ്യിത്ത് മറവു ചെയ്യുന്നതിനു വിരോധമില്ല.(തുഹ്ഫ: 3-173ൽ നിന്ന് ഇത് ഗ്രഹിക്കാവുന്നതാണ്.)

**644. ചോദ്യം:** മൊച്ചകൾ തമ്മിൽ ഹദ്ദടിച്ചു എന്ന് ഇർഷാദിൽ ഉണ്ടല്ലോ. അതിന് ഒരു വശദീകരണം നൽകിയാലും.അത്തരം ജീവികൾക്ക് ഹദ്ദുണ്ടോ?

**ഉത്തരം:** വ്യഭിചരിച്ച ആൺമൊച്ചയെയും പെൺമൊച്ചയെയും മറ്റ് മൊച്ചകൾ കൂടി എറിഞ്ഞുകൊന്നു. എന്ന് സ്വഹീഹുൽ ബുഖാരിയിലുണ്ട്. അതിന്റെ വിശദരൂപം ഫത്ഹുൽ ബാരിയിൽ വിവരിച്ചിട്ടുണ്ട്. അതാണ് ഇർശാദിലുള്ളത്. വ്യഭിചാരം, ഹദ്ദ് പോലത്തെ നിയമങ്ങൾ മൊച്ച പോലത്തെ ജീവികൾക്ക് ബാധകമല്ല. പക്ഷേ, ഇതരജീവികളിൽ മൊച്ചകൾക്ക് പല പ്രത്യേക സ്വഭാവങ്ങളുമുണ്ട്. ഇണയും തുണയുമായി അംഗീകരിച്ചുപോന്നവർ തമ്മിലല്ലാതെ സാധാരണയിൽ മൊച്ചകൾ ഭോഗിക്കാറില്ല. അങ്ങനെ വല്ല മൊച്ചകളിൽ നിന്നും സംഭവിച്ചു പോയാൽ അവർക്കിടയിൽ അത് വലിയ അമർഷത്തിനും പ്രക്ഷോപത്തിനും കാരണമാകുന്നതാണ്. അതിനാൽ മുമ്പൊരിക്കൽ മൊച്ചകൾ കാട്ടിക്കൂട്ടിയതും അതിന് മറ്റു മൊച്ചകൾ നൽകിയ ശിക്ഷയും ബാഹ്യദൃഷ്ടിയിൽ വ്യഭിചാരം, ഹദ്ദ് ഇവകളോടു തുല്യമായതിനാൽ അതിനെ സംബന്ധിച്ച് വ്യപിചാരം ഹദ്ദ് എന്നു പറഞ്ഞതാണ്.(ഫത്ഹുൽബാരി:8-160 നോക്കുക)

**645.ചോദ്യം:** പത്ത്കിതാബിലെ 'മുരിഖാതുൽ ഖുലൂബ്' എന്ന കിതാബിൽ 4000 കൊല്ലത്തിലായി ലുക്മാനുൽ ഹകീം 4000 നബിമാർക്ക് ഖിദ്മത്ത് ചെയ്തു എന്നു കാണുന്നു. അവരുടെ വയസ്സും 4000 പ്രവാചകന്മാരുമായി ബന്ധപ്പെടുവാൻ അവർക്ക് കഴിഞ്ഞതിന്റെ രൂപവും മനസ്സിൽ രൂപപ്പെടുന്നില്ല. ഒരു വിശദീകരണം നൽകിയാലും.

**ഉത്തരം:** ലുക്മാനുൽ ഹകീം 4000 കൊല്ലം ജീവിച്ചു എന്നു മുരിഖാതുൽ ഖലൂബിലുണ്ടെങ്കിലും മദാരികുത്തൻസീലിൽ ലുക്മാനുൽ ഹകീമിന്റെ വയസ്സ് 1000 എന്നാണ് പറഞ്ഞത്. അതുപോലെ 4000 പ്രവാചകൻമാർ എന്നു മുരിഖാതിൽ പറഞ്ഞുവെങ്കിൽ 1000 പ്രവാചകന്മാർ എന്ന് ഒരഭിപ്രായം മദാരികിൽ രേഖപ്പെടുത്തീട്ടുണ്ട്. നാലായിരമോ ആയിരമോ വയസ്സ് ജീവിച്ച ഒരാൾക്ക് ആയിരമോ നാലായിരമോ പ്രവാചകന്മാർക്ക് ഖിദ്മത്ത് ചെയ്യുന്നതിനു വിരോധമില്ലല്ലോ.

**646. ചോദ്യം:** ഒരു നിർണ്ണിത നാട്ടിലുള്ള അയ്താമിന്(യതീംകുട്ടികൾക്ക്) ഒരു സംഖ്യ കൊടുക്കുനാൻ ഒരാൾ നേർച്ചയാക്കി. ആ സംഖ്യ ഒരു യതീംകുട്ടിക്ക് കൊടുത്താൽ നേർച്ച വീടുമോ? അതല്ല രണ്ടുപേർക്കു മതിയോ? അതിൽ കൂടുതൽ പേർക്കു കൊടുക്കണമോ?

**ഉത്തരം:** പ്രസ്തു നാട്ടിലെ യതീംകുട്ടികൾ മഹ്സ്വൂരീങ്ങൾ(ക്ലിപ്ത

മുള്ളവർ) ആണെങ്കിൽ അവർക്കെല്ലാവർക്കും കൂടി ആ നേർച്ച സംഖ്യ കൊടുക്കേണ്ടതും ക്ലിപ്തമില്ലെങ്കിൽ ചുരുങ്ങിയ പക്ഷം മൂന്നുപേർക്കെങ്കിലും കൊടുക്കേണ്ടതുമാണ്. ഇത് തുഹ്ഫ: 10-94,95 പേജിൽ നിന്ന് ഗ്രഹിക്കാവുന്നതാണ്.

**647.ചോദ്യം:** യതീംകുട്ടി എന്നു വിളിക്കുന്നതിന്റെ പരിധി ഏതുവരെയാണ്? യതീം എന്ന നിലക്കുള്ള അവകാശങ്ങൾ എത്ര വയസ്സുവരെ കുട്ടിക്ക് നൽകാം?

**ഉത്തരം:** പ്രായപൂർത്തി എത്തുന്നതുവരെ രക്ഷിതാവ് ഇല്ലാത്ത കുട്ടികളെ യതീം എന്ന് സാക്ഷാൽ അർത്ഥത്തിൽ വിളിക്കാവുന്നതും ആ നിലക്കുള്ള അവകാശങ്ങൾ വകവച്ചു കൊടുക്കാവുന്നതുമാണ്. പിതാവില്ലാത്തതും പ്രായപൂർത്തിയ എത്താത്തതുമായ കുട്ടിയാണ് യതീം. തുഹ്ഫ: 7-133

**648.ചോദ്യം:** മയ്യിത്ത് മറമാടിയ ശേഷം ഖബറിന്റെ മുകളിൽ വെള്ളം തെളിക്കുന്നു. ഇതിനു ലക്ഷ്യമുണ്ടോ?

**ഉത്തരം:** അത് സുന്നത്താണ്. ലക്ഷ്യമുണ്ട്. തുഹ്ഫ: 3-197

**649. ചോദ്യം:** മുസ്ലീങ്ങൾ തമ്മിൽ കാണുമ്പോൾ സലാം പറയൽ സുന്നത്താണല്ലോ. അങ്ങനെ സലാം പറയുമ്പോൾ കൈകൊണ്ട് ആംഗ്യം കാണിക്കൽ സുന്നത്തുണ്ടോ? സുന്നത്തുണ്ടെന്ന് ചിലരും ഇല്ലെന്നു മറ്റുചിലരും പറയുന്നതു കേട്ടിട്ടുണ്ട്. സലാം പറയാതെ കൈകൊണ്ട് ആംഗ്യം കാണിക്കുകയാണെങ്കിൽ അതിന്റെ വിധിയെന്ത്?

**ഉത്തരം:** മുസ്ലീങ്ങൾ കാണുമ്പോൾ വാക്കാൽ സലാം പറയുന്നതോടു കൂടി കൈകൊണ്ടോ മറ്റോ ആംഗ്യം കാണിക്കുകയും ചെയ്യൽ അഫ്സലാണ്.(ഏറ്റവും ശ്രേഷ്ടമായതാണ്.) വാക്കാൽ സലാം പറയാതെ കൈകൊണ്ടോ മറ്റോ ആംഗ്യം കാണിക്കൽ ഖിലാഫുൽ ഔലായാണ്. ശർവാനി. 9-225

**650.ചോദ്യം:** ജുമുഅ നമസ്കരിച്ച വനിതകൾ അന്ന് ളുഹ്റ് നമസ്കരിക്കേണ്ടതുണ്ടോ?

**ഉത്തരം:** ഇല്ല, അന്ന് ളുഹ്റ് നമസ്കരിക്കേണ്ടതില്ല. ജുമുഅ നിർബന്ധമില്ലാത്തവരിൽ നിന്ന് സുഹ്റ് നമസ്കരിച്ചാൽ സ്വഹീഹാകുന്നവരുടെ ജുമുഅയും സ്വഹീഹാകുന്നതാണ്. തുഹ്ഫ: 2-409

**651. ചോദ്യം:** ബഹു പത്രാധിപരവർകൾ ചന്ദ്രൻ ആകാശത്തിന്റെ താഴെയാണെന്ന് ഫത്വ നൽകിയിട്ടുണ്ടെന്നും ആ ഫത്വ ശരിയല്ലെന്നും ചിലർ പറഞ്ഞുകേൾക്കുന്നു. അവിടന്ന് അപ്രകാരം ഫത്വ നല്കിയിട്ടുണ്ടോ?

**ഉത്തരം:** അപ്രകാരം ആർക്കെങ്കിലും ഒരു ഫത്വ നല്കിയതായി ഓർമ്മയില്ല. പക്ഷേ, അപ്പോളോ11 ചന്ദ്രനിൽ ആളെയിറക്കിയ കാലത്ത്

ചന്ദ്രാരോഹണം ഇസ്‌ലാമിന്റെ ദൃഷ്ടിയിൽ എന്ന തലക്കെട്ടിൽ നുസ്രത്തുൽ അനാമിൽ ഞാനൊരു ലേഖനമെഴുതിയിരുന്നു. ആ ലേഖനത്തിൽ ചന്ദ്രൻ ആകാശത്തിന്റെ താഴെയാണെന്ന് പറയുകയും അതിനു തെളിവു നല്കുകയും ചെയ്തിട്ടുണ്ട്.

ഗോളാകൃതിയിൽ ഒമ്പത് ആകാശം(ഫലക്) ഉണ്ടെന്നും അവ ഓരോന്നും മറ്റേതിനോട് തൊട്ടുരുമ്മി നിൽക്കുകയാണെന്നും സൂര്യനും ചന്ദ്രനും മറ്റു നക്ഷത്രങ്ങളും ചില ആകാശങ്ങളിൽ തറച്ചുവച്ചതാണെന്നും ആ ഫലക്കുകൾ ഭൂമിക്കു ചുറ്റും കറങ്ങിക്കൊണ്ടിരിക്കുകയാണെന്നും സമർത്ഥിക്കുന്ന ടോളമിയുടെ സിദ്ധാന്തത്തിലും, ആകാശം എന്ന ഒരു പ്രത്യേക വസ്തു തന്നെ ഇല്ലെന്നും മേൽപോട്ടു നോക്കിയാൽ തോന്നുന്നത് വായുമണ്ഡലത്തിൽ അടിഞ്ഞുകൂടിയ മേഘവും മറ്റുമാണെന്നും സൂര്യചന്ദ്രനക്ഷത്രാദി ഗോളങ്ങൾ പരസ്പരം ആകർഷണത്തോടു കൂടി നിലകൊള്ളുകയും ഭൂമിയും മറ്റു ഗ്രഹങ്ങളും സൂര്യനു ചുറ്റും കറങ്ങിക്കൊണ്ടിരിക്കുകയാണെന്നും സമർത്ഥിക്കുന്നതും പൈത്തഗോറസ് ആവിഷ്കരിച്ചതും കോപ്പർനിക്കസ് സലക്ഷ്യം തെളിയിച്ചതുമായ സൗരയൂഥ സിദ്ധാന്തത്തിലും ഇസ്‌ലാമിന്റെ ദൃഷ്ടിയിൽ ചില പന്തികേടുകളുണ്ടെന്നും ആകാശത്തിനു താഴെയായി സൗരയൂഥം സ്ഥിതി ചെയ്യുകയാണെന്നു വയ്ക്കുകയാണെങ്കിൽ ഇസ്‌ലാമിക സിദ്ധാന്തങ്ങൾ അതിനോടു വിരുദ്ധമാവുകയില്ലെന്നും ആ ലേഖനത്തിൽ പ്രസ്താവിച്ചിരുന്നു. പള്ളികളിൽ തൂക്കിയ കിനാദികളെപ്പോലെ ആകാശത്തിന്റെ താഴെ നക്ഷത്രങ്ങൾ തൂങ്ങി നിൽക്കുകയാണെന്ന് ഫത്ഹുൽബാരി, താരീഖുൽ ഉമമിൽ മുലൂക്ക് മുതലായ ഗ്രന്ഥങ്ങളെ ഉദ്ധരിച്ചുകൊണ്ട് ആ ലേഖനത്തിൽ തെളിവു നൽകുകയും ചെയ്തിട്ടുണ്ട്. ആകയാൽ ആംസ്ട്രോങ്ങും പാർട്ടിയും അപ്പോളോ യാത്ര ചെയ്ത് ചന്ദ്രാരോഹണം നടത്തിയത് ഇസ്‌ലാമിക ദൃഷ്ട്യാ അസംഭവ്യമൊന്നുമല്ല. എന്നിങ്ങനെയാണ് ആ ലേഖനത്തിന്റെ ആകത്തുക.

അപ്പോളോ 11 ചന്ദ്രനിൽ ഇറങ്ങിയത് ദഹിക്കാത്തവരും അത് ഇറങ്ങിയത് ചന്ദ്രനിൽ അല്ലെന്നും ഉയരമുള്ള വല്ല പർവ്വതനിരയിലുമായിരിക്കുമെന്നും പറഞ്ഞ് ചന്ദ്രഗോളത്തിൽ മനുഷ്യൻ ഇറങ്ങിയ വാർത്ത ശുദ്ധ കളവാണെന്ന് സത്യം ചെയ്തവരും അന്നുണ്ടായിരുന്നു. അവരോ അവരുടെ അനുയായികളോ ആയിരിക്കും ചന്ദ്രൻ ആകാശത്തിന്റെ താഴെയാണെന്ന് പറഞ്ഞത് ശരിയല്ലെന്ന് ചോദ്യകർത്താവിനോട് പറഞ്ഞതെന്ന് ബലമായും സംശയിക്കേണ്ടിയിരിക്കുന്നു.

**652. ചോദ്യം:** എന്റെ ഭർത്താവ് സാധാരണയായി ചെസ്സ്(ചതുരംഗം) കളിക്കുന്നു. ചോദിക്കുമ്പോൾ അത് അനുവദനീയമാണെന്ന് പറയുന്നു. നുസ്രത്ത് എന്ത് പറയുന്നു?

**ഉത്തരം:** ചതുരംഗംകളി കറാഹത്തോടുകൂടി അനുവദനീയമാണ്. തുഹ്ഫ: 10-216.

653. ചോദ്യം: സാധാരണയിൽ വെള്ളിയാഴ്ച ഓതിവരാറുള്ള അൽകഹ്ഫിന്റെ ശേഷമുള്ള സ്വലാത്തിൽ അല്ലാഹുമ്മ സ്വല്ലിഅലാ മുഹമ്മദിൻ അദദ ഖൽഖിക(അല്ലാഹുവേ! നിന്റെ സൃഷ്ടികളുടെ എണ്ണം കണ്ട് നീ നബിയുടെ പേരിൽ ഗുണം ചെയ്യണമേ!) എന്ന് സാരംവരുന്ന സ്വലാത്തുകൾ ചൊല്ലിവരാറുണ്ടല്ലോ. ഇതിന് സൃഷ്ടികളുടെ എണ്ണത്തിന്റെ അത്ര എണ്ണം സ്വലാത്ത് ചൊല്ലിയ പ്രതിഫലം ലഭിക്കുമോ? ഇല്ലെങ്കിൽ അത്തരം വാക്കുകൾ കൊണ്ടുള്ള നേട്ടമെന്ത്?

**ഉത്തരം:** അല്ലാഹുവിന്റെ അപാരമായ അനുഗ്രഹവും ഔദാര്യവും കൊണ്ട് അത്രയും എണ്ണം സ്വലാത്ത് ചൊല്ലിയ പ്രതിഫലം ലഭിക്കുന്നതാണ്. ഫതാവൽകുബ്റാ: 1-148

654. ചോദ്യം: മറ്റു ദിവസങ്ങളെ അപേക്ഷിച്ച് വെള്ളിയാഴ്ച കൂടുതലായും ഖബ്ർ സിയാറത്ത് നടത്തപ്പെടുന്നതായി കാണുന്നു. ഇതിനു പ്രത്യേകമായ വല്ല ലക്ഷ്യവും ന്യായവും ഉണ്ടോ?

**ഉത്തരം:** ന്യായമുണ്ട്. മരണപ്പെട്ടവരുടെ റൂഹുകൾ വ്യാഴ്ചമുതൽ ശനിയാഴ്ച സൂര്യോദയം വരെ പ്രത്യേകം ഖബ്റിൽ ഹാജറാകുമെന്നതാണ് ആ ന്യായം. ശർവാനി. 3-200

655. ചോദ്യം: അമുസ്ലിംകളുടെ ഖബ്ർ സിയാറത്ത് ചെയ്യാമോ?

**ഉത്തരം:** കുടുംബ ബന്ധമുള്ള അമുസ്ലിംകളുടെ ഖബ്ർ സിയാറത്ത് ചെയ്യൽ അനുവദനീയവും അല്ലാത്ത അമുസ്ലിംകളുടേത് ഹറാമുമാണ്. തുഹ്ഫ: 3-200

656. ചോദ്യം: മയ്യിത്ത് കുളിപ്പിക്കുന്ന വെള്ളത്തിൽ അല്പം കർപ്പൂരം ചേർക്കണമെന്നും മൃതശരീരത്തിന് ഉറപ്പും ബലവും ഉണ്ടാവലാണ് അതിന്റെ ലക്ഷ്യമെന്നും ഫിഖ്ഹ് ഗ്രന്ഥങ്ങൾ പറയുന്നുണ്ടല്ലോ. എന്നാൽ അധികം താമസിയാതെ ജീർണ്ണിക്കുന്ന മൃതദേഹങ്ങൾ ഇത്തരത്തിൽ ഉറപ്പുകൂട്ടുന്നതിൽ വല്ല പ്രയോജനവുമുണ്ടോ?

**ഉത്തരം:** പ്രയോജനമുണ്ട്. ആത്മാവ് എന്നപോലെ ജഡവും മരണാനന്തരം സുഖദു:ഖങ്ങൾ ആസ്വദിക്കുമെന്നാണ് അഹ്ലുസ്സുന്നത്തി വൽജമാഅത്തിന്റെ വിശ്വാസം. ജഡം അവശേഷിക്കുമ്പോഴെല്ലാം ആ സുഖങ്ങൾ ജഡത്തിൽ വന്നുചേരുന്നതും ജഡം സുഖം ആസ്വദിക്കുമ്പോൾ ആത്മാവിന് ആനന്ദവും ഉന്മേശവും കൈവരുന്നതുമാണ്. അത്തരത്തിലുള്ള ഒരു ബന്ധമാണ് ജഡവും ആത്മാവും തമ്മിലുള്ളത്. ആകയാൽ ജഡത്തിനു ലഭിക്കുന്നതെല്ലാം ആത്മാവിനും ലഭിക്കുന്നതിനാൽ ആവുന്നത്ര ആ ജഡം അവശേഷിക്കൽ ആവശ്യമാണ്. അതിനുവേണ്ടിയാണ് വെള്ളത്തിൽ കർപ്പൂരം ചേർത്തി മൃതദേഹം ഉറപ്പുകൂട്ടുന്നത്. അതു തന്നെയാണിതിന്റെ പ്രയോജനവും.(ഫതാവൽകുബ്റാ: 2-7 നോക്കുക)

657.ചോദ്യം: ഇന്ന് മുജാഹിദീങ്ങളുടെ പള്ളികളിൽ നടക്കുന്നത് ജുമു

അ:ഖുതുബ എന്ന നിലക്ക് ഹംദും സ്വലാത്തും ചൊല്ലി പിന്നീട് പ്രിയപ്പെട്ട സുഹൃത്തുക്കളെ! എന്നു തുടങ്ങി അരമണിക്കൂറും ഒരു മണിക്കൂറുമെല്ലാം നീണ്ടു നിൽക്കുന്ന മലയാള പ്രസംഗമാണ്. ഇവരുടെ ഈ പ്രസംഗവും ഹറാമല്ലാത്ത നല്ലതല്ലാത്ത ബിദ്അത്താണെന്ന് സംസ്ഥാന പറയുന്നുണ്ടോ? പത്രാധിപർ വിശദീകരിച്ചാലും.

**ഉത്തരം:** ചോദ്യകർത്താവ് വിവരിച്ച മലയാള പ്രസംഗം ഹറാമല്ലെന്ന് സംസ്ഥാന പറയുന്നില്ല. ചില സുന്നീ പള്ളികളിൽ മുമ്പു നടപ്പുണ്ടായിരുന്ന വിധം ഫറസുകൾ അറബിയിൽ പറഞ്ഞ് മുവാലാത്ത് മുറിയാത്ത വിധത്തിൽ അല്പം ഇതര ഭാഷയിൽ സംസാരിക്കുകയും മുവാലാത്ത് മുറിയുന്ന വിധത്തിലാവുമ്പോൾ വീണ്ടും ഫറസ് മടക്കുകയും ചെയ്യുന്ന ഖുതുബ പരിഭാഷയാണ് നല്ലതല്ലാത്തതും ബിദ്അത്ത് മുൻകറത്തുമാണെന്ന് സമസ്തകേരള ജംഇയ്യത്തുൽ ഉലമാ മീഞ്ചന്ത പ്രമേയത്തിലും മറ്റും പ്രസ്താവിച്ചത്. അത് ഉദ്ധരിക്കുക മാത്രമാണ് സംസ്ഥാന ചെയ്തത്. ചോദ്യത്തിൽ പറഞ്ഞ പ്രകാരം ഫറസ് മടക്കാത്ത മലയാള പ്രസംഗം കൊണ്ട് സ്വഹീഹായ ഖുതുബയാകുകയില്ലെന്നും അതിനാൽ ജുമുഅ സ്വഹീഹാവുകയില്ലെന്നും സംസ്ഥാനയും പറയുന്നതാണ്.

**658. ചോദ്യം:** ഒരു നായ പള്ളിയിൽ കടന്നത് ഒരാളുടെ അറിവിൽ പെട്ടു. അവനത് വൃത്തിയാക്കുകയോ വൃത്തിയാക്കുന്ന മുക്രിയെ അക്കാര്യം അറിയിക്കുകയോ ചെയ്തില്ലെങ്കിൽ ഇയാൾ കുറ്റക്കാരനാവുമോ?

**ഉത്തരം:** കുറ്റക്കാരനാകുന്നതാണ്. നായ പള്ളി വൃത്തികേടാക്കിയ കാര്യം മുക്രിയെ അറിയിക്കാത്തതിനല്ല. പള്ളി വൃത്തിയാക്കാത്തതിന്. മാപ്പ് ചെയ്യപ്പെടാത്ത നജസ് പള്ളിയിൽ ആയത് ഒരാളുടെ ദൃഷ്ടിയിൽപെട്ടാൽ ഉടൻ അവനത് വൃത്തിയാക്കൽ നിർബന്ധമാണ്. മറ്റൊരാളോട് വിവരം പറയാനോ മറ്റോ പിന്തിക്കുകയാണെങ്കിൽ അത് ജാഇസല്ല. ഫതാവൽ കുബ്റാ: 1-175

**659. ചോദ്യം:** സക്കാത്തിലേക്ക് കൊടുക്കാൻ കരുതിക്കൊണ്ട് ഒരാൾ നീക്കിവച്ച വസ്തു കളവുപോയി. കള്ളനെ അന്വേഷിച്ചപ്പോൾ ആ നാട്ടിലെ ഒരു പാവപ്പെട്ട മുസ്ലിമാണ് കള്ളനെന്ന് പിടികിട്ടി. പാവപ്പെട്ടവനായതിനാൽ ഉടമസ്ഥൻ അത് തിരിച്ചുവാങ്ങിയതുമില്ല. എന്നാൽ ആ കളവ് സ്വത്ത് സകാത്തിലേക്ക് വകവയ്ക്കപ്പെടുകയും ഉടമസ്ഥന്റെ സകാത്ത് നിറവേറുകയും ചെയ്യുമോ?

**ഉത്തരം:** കളവു സ്വത്ത് സക്കാത്തായി വകവയ്ക്കപ്പെടുകയും അയാളുടെ സക്കാത്ത് നിറവേറപ്പെടുകയും ചെയ്യുന്നതല്ല. കാരണം, കള്ളൻ കട്ടതിനാൽ ആ വസ്തു ഉടമസ്ഥന്റെ ഉടമാധികാരത്തിൽ നിന്നു നീങ്ങിയിട്ടില്ല. കട്ടവന് അത് ഉടമയായിട്ടുമില്ല. അതിനാൽ കട്ടയാൾ അത് തിരിച്ചു കൊടുക്കേണ്ടതും ഉടമസ്ഥൻ അതുതന്നെയോ തത്തുല്ല്യമായതോ ഈ

കള്ളന് തന്നെയോ മറ്റ് അർഹന്മാർക്കോ നൽകേണ്ടതുമാണ്. ഫതാവൽ കുബ്റാ: 4-76

**660. ചോദ്യം:** ഒരാളുടെ വസ്ത്രം നനയുകയും ആ നനവ് കാരണം അയാളുടെ തൊലിയുടെ വർണ്ണം കാണുകയും ചെയ്യുന്നുണ്ട്. അങ്ങനെയുള്ള വസ്ത്രം ധരിച്ച് നമസ്കരിച്ചാൽ സ്വഹീഹാകുമോ?

**ഉത്തരം:** മുഖത്തോടുമുഖം സംസാരിക്കാൻ സാധാരണയിൽ ഇരിക്കുന്ന അകലത്തിൽ വച്ച് നോക്കിയാൽ തൊലിയുടെ വർണ്ണം കാണുന്ന നേരിയ വസ്ത്രം ധരിച്ചു നമസ്കരിച്ചാൽ നമസ്കാരം സ്വഹീഹല്ല. സാധാരണ പതിവിലും അടുത്തിരുന്ന് നോക്കിയതിനാലോ, അസാധാരണമായ മൂർച്ചയുള്ള കണ്ണുണ്ടായതിനാലോ മറുഭാഗത്ത് വെയിൽ ഉണ്ടായതിനാലോ വിളക്കു കത്തിച്ചു വച്ചതിനാലോ മാത്രം തൊലിയുടെ വർണ്ണം കാണുന്ന വസ്ത്രം ധരിച്ചു നമസ്കരിക്കുന്നതിനു വിരോധമില്ല. ശർവാനി: 2-112. നനവില്ലെങ്കിൽ തൊലിയുടെ വർണ്ണം കാണാത്ത വസ്ത്രം നനഞ്ഞതു കൊണ്ട് തൊലിയുടെ വർണ്ണം മുഖത്തോടുമുഖം സംസാരിക്കുമ്പോൾ കാണുകയാണെങ്കിൽ അത് ധരിച്ച് നമസ്കരിച്ചാൽ നമസ്കാരത്തിനു ഹാനികരമാണെന്ന് ഇതിൽ നിന്ന് ഗ്രഹിക്കാമല്ലോ.

**661. ചോദ്യം:** 'അൽകഹ്ഫ്' സൂറത്ത് വെള്ളിയാഴ്ച പ്രത്യേകമായി ഓതുവാൻ കൽപിക്കപ്പെട്ടതിലുള്ള തത്വം എന്ത്?

**ഉത്തരം:** അൽകഹ്ഫ് സൂറത്തിൽ അന്ത്യനാളിനെ സംബന്ധിച്ചും അതിൽ സംഭവിക്കാനിരിക്കുന്ന ഗൗരവമേറിയ കാര്യങ്ങളെ സംബന്ധിച്ചും പ്രതിപാദിച്ചിട്ടുണ്ട്. അന്ത്യനാൾ നിലവിൽ വരുന്നതാകട്ടെ വെള്ളിയാഴ്ചയുമാണ്. ഇതാണ് അൽകഹ്ഫ് സൂറത്ത് വെള്ളിയാഴ്ച ഓതുവാൻ കൽപിക്കപ്പെട്ടതിലുള്ള തത്വം.(തുഹ്ഫ: 2-477

**662. ചോദ്യം:** നാല്പത് പേർ മാത്രം ഒരു ജുമുഅയിൽ നിന്ന് സലാം വീട്ടുന്നതിന്റെ മുമ്പായി നാല്പതിൽപെട്ട ആരെങ്കിലും നമസ്കാരത്തിൽ നിന്നു പുറത്തുപോയാൽ ആ ജുമുഅയുടെ സ്ഥിതി എന്ത്?

**ഉത്തരം:** ജുമുഅക്ക് നിർബന്ധമായ 40 പേർ ഓരോരുത്തരും സലാം വീട്ടുന്നതുവരെ നമസ്കാരത്തിൽ അവശേഷിക്കൽ നിർബന്ധമാണ്. നാല്പതിൽ ഒരാളെങ്കിലും സലാമിന്റെ മുമ്പ് വുളൂ മുറിഞ്ഞതുകൊണ്ടോ മറ്റോ നമസ്കാരത്തിൽ നിന്ന് പുറത്തുപോയാൽ ആ ജുമുഅ ബാത്വിലാണ്. തുഹ്ഫ:2-430

**663. ചോദ്യം:** ഒരാൾ അത്തഹിയ്യാത്തിന് ഇരുന്നപ്പോൾ ഉടുത്ത തുണി പൊളിഞ്ഞതിനാൽ കൈകൊണ്ട് പൊത്തി ഇരുന്ന് നമസ്കാരം പൂർത്തിയാക്കി. എന്നാൽ ഈ നമസ്കാരത്തിന്റെ വിധി എന്ത്? സ്വഹീഹോ ബാത്വിലോ?

**ഉത്തരം:** ഉടുത്ത തുണി പൊളിഞ്ഞ ഉടനെ കൈകൊണ്ട് പൊത്തു

കയും ഔറത്ത് പുറത്ത് കാണാത്തവിധം നമസ്കാരം തീർക്കുകയും ചെയ്താൽ ആ നമസ്കാരത്തിന് യാതൊരു തകരാറുമില്ല. സ്വഹീഹാണ്. ഫതാവൽ കുബ്റാ: 1-168

**664. ചോദ്യം:** കാള, പോത്ത് പോലത്ത കുട്ടന്മാരുടെ മണി ഉടക്കുന്ന ഒരു സമ്പ്രദായമുണ്ടല്ലോ. ആ ജീവികളെ വേദനിപ്പിച്ച് ദ്രോഹിക്കുന്ന ഈ ക്രിയയുടെ ശറഇയായ വിധി എന്ത്?

**ഉത്തരം:** ഭക്ഷിക്കപ്പെടാത്ത മൃഗങ്ങളെ ഉടക്കൽ ഹറാമും ഭക്ഷിക്കപ്പെടുന്ന മൃഗങ്ങൾ ചെറിയതാണെങ്കിൽ ജാഇസുമാണ്. ശറഹുമുസ്ലിം 1-449

**665. ചോദ്യം:** ബൽഖിലെ രാജാവായിരുന്ന ഇബ്റാഹീമുബ്നു അദ്ഹം ഏത് കാലത്ത് ജീവിച്ചിരുന്ന ആളാണ്? അദ്ദേഹം ഹദീസിൽ വല്ലതും പഠിച്ചിട്ടുണ്ടോ? ഉണ്ടെങ്കിൽ ഗുരുനാഥൻ ആര്?

**ഉത്തരം:** ഇബ്റാഹീം ഇബ്നു അദ്ഹം(റ) ഹിജ്റ വർഷം 162ൽ മരണപ്പെട്ട ആളാണ്. അദ്ദേഹം ഹദീസും പഠിച്ചിട്ടുണ്ട്. ഹദീസിന്റെ ഗുരുനാഥൻ മാലിക് ഇമാം(റ) ആകുന്നു. മവാഹിബ്(സുർഖാനി സഹിതം): 7-224

**666. ചോദ്യം:** വിഷജീവികളുടെ വിഷം നജസാണോ?

**ഉത്തരം:** പാമ്പ് പോലത്ത ജീവികളുടെ വിഷം നജസാണ് എന്ന് ഫതാവൽ കുബ്റ:1-28ൽ പ്രസ്താവിച്ചിട്ടുണ്ട്.

**667.ചോദ്യം:** രിഫാഈ മാലയിൽ ഇങ്ങനെ ഉണ്ടല്ലോ.

സ്വർഗ്ഗം എനിക്കും എൻ വയ്യാൽ തുടർന്നോർക്കും
സുഖത്തോടെ തന്നാൽ ഇറങ്ങാം ഞാനെന്നോവർ
ഇവർക്കന്നു നാലു സ്വർഗ്ഗം കൊടുത്താരെ
ഉടനെ ദുനിയാവിൽ പിറന്ന് വളർന്നോവർ

അല്ലാഹുവിന്റെ ഒരടിമ ഇത്രത്തോളം പറയാമോ? സ്വർഗ്ഗം തന്നാൽ മാത്രമേ ഞാൻ ഭൂമിയിൽ ഇറങ്ങുകയുള്ളൂ എന്നു പറഞ്ഞതിന്റെ താൽപര്യമെന്താണ്? റസൂൽ(സ) പോലും പറഞ്ഞത് 'മഹ്സുഫസ്ലു' കൊണ്ടാണ് ഞാൻ സ്വർഗ്ഗത്തിൽ കടക്കുക എന്നല്ലോ? ആകെയുള്ള സ്വർഗ്ഗത്തിൽ നാലെണ്ണവും ഭാവിയിൽ വലിയ്യായി വരാനിരിക്കുന്ന രിഫാഈ(റ)ക്ക് കൊടുത്തെങ്കിൽ ലോകം സൃഷ്ടിക്കുവാൻ കാരണഭൂതരായ മുഹമ്മദ് നബി(സ)ക്ക് എന്താണ് കൊടുക്കുക? നാലു സ്വർഗ്ഗം കൊണ്ടുള്ള വിവക്ഷ നാലു കവാടം എന്നാണോ? എങ്കിൽ നാലു കവാടത്തിലൂടെ ഒരാൾ എങ്ങനെ കടക്കും? അതോ രിഫാഈ മാല അടിസ്ഥാന രഹിതമോ? വിശദീകരിച്ചാലും.

**ഉത്തരം:** റബ്ബിന്റെ മുമ്പിൽ വിചാരണയ്ക്കു നില്ക്കുന്നതു ഭയപ്പെട്ട

ഓരോരുത്തർക്കും രണ്ട് സ്വർഗ്ഗമുണ്ട്.

ഇത് രണ്ടും കൂടാതെ വേറെ രണ്ട് സ്വർഗ്ഗവും അവർക്കുണ്ട്.(ആകെ 4) എന്ന് വിശുദ്ധ ഖുർആൻ പ്രസ്തവിച്ചതാണ്. അതിനാൽ അല്ലാഹുവിന്റെ തിരുമുന്നിൽ വിചാരണയ്ക്ക് നിൽക്കുന്നതിനെ ഭയപ്പെട്ട് ദോഷബാധയെ സൂക്ഷിക്കുന്നവരുടെ കൂട്ടത്തിൽ എന്നെയും എന്റെ അനുയായികളെയും ഉൽപ്പെടുത്തേണമേ! അഥവാ നാല് സ്വർഗ്ഗം തരേണമേ! എന്ന് അല്ലാഹുവിനോട് അഹ്മദുൽ കബീർ രിഫാഈ(റ) ഗർഭ ശിശുവായിരുന്നപ്പോൾ ആവശ്യപ്പെട്ടുവെന്നും ആ ആവശ്യം നിറവേറ്റിക്കൊടുക്കാമെന്ന് അല്ലാഹു വാഗ്ദത്വം ചെയ്തുവെന്നാണ് ആ ഈരടികളുടെ താല്പര്യം. ശൈഖ്(റ) സ്വർഗ്ഗം ചോദിച്ചതിന്റെ ഉദ്ദേശ്യം ഇതായതിനാലാണ് നാല് സ്വർഗ്ഗം കൊടുക്കാമെന്നേറ്റത്. അല്ല എങ്കിൽ സ്വർഗ്ഗം ചോദിച്ചതിന് ഒന്ന് കൊടുത്താലും മതിയായിരുന്നല്ലോ.!

അല്ലാഹുവിന്റെ സാമീപ്യം കരസ്ഥമാക്കിയ ഔലിയാക്കളുടെ പട്ടികയിൽ മുമ്പേ അല്ലാഹു രേഖപ്പെടുത്തിയ ഒരു ഗർഭസ്ഥ ശിശു അല്ലാഹുവിനോട് മേൽപറഞ്ഞ കാര്യം ചോദിക്കുന്നതിലെന്താണിത്ര പന്തികേടുള്ളത്? ആകെയുള്ള സ്വർഗ്ഗത്തിൽ നിന്ന് നാലെണ്ണം രിഫാഈ ശൈഖി(റ)ന് കൊടുത്താൽ പിന്നെ ബാക്കിയുള്ള ജനങ്ങൾക്ക് സ്വർഗ്ഗം ഒക്കുകയില്ലെന്നാണ് മാലയിലുള്ള പന്തികേടെങ്കിൽ ആ കേട് മാലയിൽ മാത്രം ഒതുങ്ങി നിൽക്കുകയില്ല. റബ്ബിന്റെ മുന്നിൽ നിൽക്കുന്നതിനെ ഭയപ്പെട്ട ഓരോരുത്തർക്കും നാല് വീതം സ്വർഗ്ഗം ഉണ്ടാകുമെന്ന ഖുർആന്റെ പ്രസ്താവനയിലും അത് ചെന്ന് മുട്ടിയേക്കും. അതുകൊണ്ട് ഈ പറഞ്ഞത് ഒരു പന്തികേടാകാൻ പാടില്ല. പിന്നെ സാധാരണയിൽ കുട്ടികൾ സംസാരിക്കുന്ന പ്രായമാകുന്നതിന്റെ മുമ്പ് സംസാരിച്ചു; എന്നതാണ് പന്തികേടെങ്കിൽ അത് അസംഭവ്യമായ ഒരു കാര്യമോ അവിശ്വസനീയമായ കാര്യമോ അല്ല. മുഅ്ജിസത്തിലും കറാമത്തിലും അങ്ങനെയെല്ലാം ഉണ്ടായിട്ടുണ്ട്. പരിശുദ്ധ ഖുർആനും സ്വഹീഹുൽ ബുഖാരിയും അതിന് സാക്ഷിയുമാണ്. ഈസാ(അ) ചോരക്കുഞ്ഞായ സന്ദർഭത്തിൽ ജനങ്ങളോട് സംസാരിച്ചത് ഖുർആനിലുണ്ട്. ബനീ ഇസ്റാഈൽകാരുടെ ഒന്നലധികം ചോരക്കുഞ്ഞുങ്ങൾ സംസാരിച്ച കഥ ബുഖാരിയിലുമുണ്ട്. അതിലും വലുതൊന്നുമല്ല, വലിയ്യായി വരുന്ന രിഫാഈ(റ) പ്രസവവേളയിൽ അല്ലാഹുവിനോട് അപേക്ഷിച്ച കാര്യം.

അല്ലാഹുവിനോട് ചോദിച്ച ഒരു കാര്യം നല്കാമെന്ന് അവൻ വാഗ്ദത്തം ചെയ്തതു കൊണ്ട് ആ കാര്യം കൊടുക്കുന്നത് അല്ലാഹുവിന്റെ മഹ്സ് ഫ്സ്ല് (തനി ഔധാര്യം) ആകാതിരിക്കുന്നില്ല. വിചാരണക്ക് നില്ക്കുന്നതിനെ ഭയപ്പെട്ട ഓരോരുത്തർക്കും രണ്ടും രണ്ടും നാല് സ്വർഗ്ഗം കൊടുക്കുന്നതും മറ്റു ഏതൊരു അടിമക്കും അല്ലാഹു നല്കുന്ന കൂലി

കളും അവന്റെ ഔദാര്യം തന്നെയാണ്.

ഇതര ജനങ്ങളേക്കാൾ ഉയർന്ന സ്ഥാനമായിരിക്കും പ്രവാചകന്മാരുടേത്. അതവർക്ക് നല്കപ്പെടുകയും ചെയ്യും. വസീലത്ത് എന്ന ഒരു സ്ഥാനമുണ്ടെന്നും അത് ഒരാൾക്ക് മാത്രമേ അല്ലാഹു നല്കുകയുള്ളുവെന്നും ആ ഒരാൾ ഞാനാകണമെന്നാണ് എന്റെ പ്രതീക്ഷയെന്നും അതുകൊണ്ട് എനിക്ക് വസീലത്ത് നല്കുവാൻ നിങ്ങൾ അല്ലാഹുവിനോട് ചോദിക്കണമെന്നുള്ള ഒരു ഹദീസ് സ്വഹീഹ് മുസ്‌ലിം ഉദ്ധരിച്ചിട്ടുണ്ട്.

നാല് സ്വർഗ്ഗമെന്നതിന്റെ ഉദ്ദേശ്യം കവാടമെന്നല്ല. സ്വർഗ്ഗം തന്നെ. എനി സ്വർഗ്ഗത്തിന്റെ കവാടം എന്നുവച്ചാൽ തന്നെ ഒരേ അവസരത്തിൽ നാല് കവാടത്തിലൂടെയും പ്രവേശിക്കുന്ന പ്രശ്നം ഉത്ഭവിക്കുന്നില്ല. നാല് ഇഷ്ടമുള്ള ഏത് കവാടത്തിലൂടെയും കടക്കാമെന്നേ അത് അർത്ഥമുള്ളൂ. സ്വന്തം വീട്ടിലേക്ക് പ്രവേശിക്കാൻ നാല് വാതിലുണ്ടായാൽ ആ നാലുവാതിലൂടെയും ഒരേ അവസരത്തിൽ പ്രവേശിക്കണമെന്നില്ലല്ലോ.

ആകയാൽ അസംഭവ്യമല്ലാത്തതു ചരിത്രത്തിൽ തുല്യതയുള്ളതുമായ ഒരു കാര്യം രിഫാഈ മാലയിൽ അടങ്ങിയതിനാൽ അത് അടിസ്ഥാന രഹിതമാക്കുന്നതെന്തിന്?

**668. ചോദ്യം:** ഏഴ് പേർ ചേർന്ന് ഒരു കാളയെ ഉസ്ഹിയ്യത്ത് അറുക്കാറുണ്ട്. അതുപോലെ ഏഴ് സന്താനങ്ങൾക്കു വേണ്ടി ഒരു കാളയെ അഖീഖത്തറക്കാമോ? അറക്കാമെങ്കിൽ ഏഴിൽ ചിലർ ഉസ്ഹിയ്യത്തും മറ്റു ചിലർ അഖീഖത്തും കരുതി അറക്കാമോ? അറുക്കാമെങ്കിൽ ഏഴിൽ ചിലർ ഉസ്ഹിയ്യത്തും മറ്റു ചിലർ ഭക്ഷിക്കാനുള്ള മാംസത്തിനു വേണ്ടിയും അറക്കാമോ?

**ഉത്തരം:** ഏഴ് സന്താനങ്ങൾക്കു വേണ്ടി ഒരു കാളയെ അഖീഖത്ത് അറക്കാവുന്നതാണ്. തുഹ്ഫ:(ശർവാനി സഹിതം) 9-371. ഏഴിൽ ചിലർ ഉസ്ഹിയ്യത്തും മറ്റു ചിലർ അഖീഖത്തും കരുതി അറുക്കുന്നതിനു വിരോധമില്ല. അഖീഖത്ത്, ഉസ്ഹിയ്യത്ത് തുടങ്ങിയ ഏഴ് കാരണങ്ങൾക്ക് ഒരു കാളയോ ഒട്ടകമോ അറുത്താൽ മതിയാകുന്നതാണ്. ഫതാവൽ കുബ്റാ: 4-256. ഏഴിൽ ചിലർ വെറും മാംസം മാത്രം ലക്ഷ്യം വച്ച് അറുക്കുകയാണെങ്കിൽ അതിനും തെറ്റില്ല. തുഹ്ഫ: 9-349.

**669. ചോദ്യം:** ഖബ്റിലെ ശിക്ഷ ആത്മാവിനോ അതോ ജഢത്തിനോ? ജഢത്തിനാണെങ്കിൽ ജഢം ചിന്നിച്ചിതറിയാൽ പിന്നെ ഖബ്റിലെ ശിക്ഷ അവസാനിക്കുമോ?

**ഉത്തരം:** ഖബ്റിലെ ശിക്ഷ ആത്മാവിനും ജഢത്തിനും കൂടിയാണ്. ആത്മാവ് മയ്യിത്തിന്റെ ജഢത്തിൽ ഉറച്ച് നിലകൊള്ളുന്നില്ലെങ്കിലും ജഢത്തോടും ജഢത്തിലെ ഓരോ ഭാഗങ്ങളോടും ബന്ധപ്പെട്ടതാണ്. ജഢത്തിന്റെ ഓരോ ഭാഗങ്ങളും ചിന്നഭിന്നമായാൽ ഓരോ ഭാഗങ്ങളോടും ആ

ത്മാവ് ബന്ധപ്പെടുന്നതാണ്. ഫതാവൽകുബ്റാ: 2-9. അതിനാൽ ജഡം ചിന്നിച്ചിതറിയാൽ ഖബ്റിലെ രക്ഷാശിക്ഷകൾ അവസാനിക്കുന്നില്ല.

**670. ചോദ്യം:** മാലിക് മദ്ഹബ് പ്രാകാരം ജുമുഅക്ക് എത്രപേർ ഹാജറാകണം?

**ഉത്തരം:** ഇമാമിന്റെ പുറമെ 12(പന്ത്രണ്ട്) തദ്ദേശീയർ ഹാജറാകൽ മാലികി മദ്ഹബ് പ്രകാരം ജുമുഅ സ്വഹീഹാകുവാനുള്ള ശർത്താണ്. ബുൽഗത്തുസ്സാലിക്: 1-151

**671. ചോദ്യം:** ഖുതുബ നിർവ്വഹിച്ചു കൊണ്ടിരിക്കുന്ന ഖതീബിന്റെ വുസു മുറിഞ്ഞുപോയാൽ എന്ത് ചെയ്യണം?

**ഉത്തരം:** ഖതീബ് വുസു എടുത്ത് ആദ്യം മുതൽ ഖുതുബ തുടങ്ങണം. തുഹ്ഫ:2-458

**672. ചോദ്യം:** ഒരാൾ ഒരു സ്വത്ത് പള്ളിപരിപാലനത്തിനു വഖ്ഫ് ചെയ്തു. ഇന്നപള്ളി എന്ന് നിജപ്പെടുത്തീട്ടില്ല. എന്നാൽ ആ സമ്പത്ത് ഏതു പള്ളിക്കും ആകാമോ?

**ഉത്തരം:** പള്ളി നിജപ്പെടുത്താതെ പള്ളി ഇമാറത്തി(പരിപാലനത്തിന്)ന് വഖ്ഫ് ചെയ്താൽ ആ വഖ്ഫ് സ്വഹീഹല്ല. തുഹ്ഫ: 6-242

**673. ചോദ്യം:** വിത്റ് നമസ്കാരം ഒരു റക്അത്തിൽ പതിവാക്കൽ കറാഹത്താണ് എന്നും പതിവാക്കിയ സുന്നത്തുകൾ ഒഴിക്കലും കറാഹത്താണെന്നും ഉലമാക്കൾ പറയുന്നു. അപ്പോൾ ഒറ്റ റക്അത്ത് വിത്റ് നമസ്കാരം പതിവാക്കിയ ആൾ എന്തുചെയ്യണം?

**ഉത്തരം:** ഒരു റക്അത്ത് വിത്റ് നമസ്കരിച്ചാൽ വിത്റ് നമസ്കരിച്ച സുന്നത്ത് കരസ്ഥമാകുമെന്നും ഒരു റക്അത്ത് വിത്റ് നമസ്കരിക്കൽ സ്വയം ഒരു കറാഹത്തോ ഖിലാഫുൽഔലയോ അല്ലെന്നും തുഹ്ഫ: 2-225ൽ പ്രസ്താവിച്ചിട്ടുണ്ട്. എങ്കിലും ഒരു റക്അത്ത് വിത്റ് നമസ്കാരം പതിവാക്കൽ കറാഹത്താണെന്നു ശർഖാവി:1-298ലും പതിവാക്കിയ ഏത് ഇബാദത്തും ഒഴിക്കൽ കറാഹത്താണെന്ന് ശർവാനി: 2-246ലും പ്രസ്താവിച്ചിട്ടുണ്ട്. അതിനാൽ അയാൾ വിത്റ് നമസ്കാരം ഒഴിവാക്കാതെ ഇടക്കെല്ലാം മൂന്ന് റക്അത്ത് നമസ്കരിച്ചാൽ ഒറ്റ റക്അത്ത് പതിവാക്കിയ കറാഹത്തിൽ നിന്നു മുക്തി നേടാൻ സാധിക്കുമല്ലോ.

**674. ചോദ്യം:** പൊതു മഖ്ബറകളിൽ മയ്യിത്തു മറവു ചെയ്യുവാൻ ഓരോ തറവാട്ടുകാരും പ്രത്യേക സ്ഥലം തിരഞ്ഞെടുത്ത് കാണുന്നു. ഇതിനു ശറഇയ്യായ വല്ല ന്യയീകരണവുമുണ്ടോ?

**ഉത്തരം:** കുടുംബക്കാരെയും ബന്ധുമിത്രാതികളെയും അടുത്തടുത്ത് മറവുചെയ്യൽ സുന്നത്താണെന്നും, ഖബ്ർ സിയാറത്തു ചെയ്യുന്നവർക്ക് അത് കൂടുതൽ സൗകര്യവും മരണപ്പെട്ടവരുടെ ആത്മാവുകൾക്ക്

അത് കൂടുതൽ ആനന്ദകരവുമാണെന്നും തുഹ്ഫ: 3-199ൽ പ്രസ്താവിച്ചിട്ടുണ്ട്. ഇതാണ് ഓരോ തറവാട്ടിലെയും കുടുംബാംഗങ്ങളെ മറവുചെയ്യുവാൻ പ്രത്യേകം പ്രത്യേകം സ്ഥലം തിരഞ്ഞെടുത്തു കാണുന്നതിന്റെ ശറഇയ്യായ ന്യായീകരണം.

**676.ചോദ്യം:** നജസായ മണ്ണെണ്ണ കൊണ്ട് പള്ളിയിൽ വിളക്കു കത്തിച്ചു കൂടെയോ?

**ഉത്തരം:** പാടില്ല. ഹറാമാണ്. വിളക്കു കത്തിക്കൽ മാത്രമല്ല, അത്യാവശ്യമില്ലാതെ നജസ് പള്ളിയിലേക്കു കടത്തൽ തന്നെ ഹറാമാണ്. തുഹ്ഫ: 3-32

**677. ചോദ്യം:** വെള്ളിയാഴ്ച മരണപ്പെട്ട മയ്യിത്ത് പരിപാലനത്തിൽ പങ്കു ചേരുന്നതിൽ പ്രത്യേകം വല്ല പുണ്യവുമുണ്ടോ?

**ഉത്തരം:** പുണ്യമുണ്ട്. അറഫ, ആശൂറാ, പെരുന്നാൾ, വെള്ളിയാഴ്ച രാവ്, വെള്ളിയാഴ്ച പകൽ മുതലായ ശ്രേഷ്ടമായ സമയങ്ങളിൽ മരണപ്പെട്ടവരുടെ മയ്യിത്ത് മറവുചെയ്യുന്ന സ്ഥാനത്ത് ഹാജരാകലും മയ്യിത്ത് നമസ്കരിക്കലും ബലപ്പെട്ട സുന്നത്താണ്. ശർവാനി:3-191

**678. ചോദ്യം:** പള്ളി, മദ്രസ്സ മുതലായ സ്ഥാപനങ്ങളിലേക്കു ചിലർ ഒറ്റ തെങ്ങ് കൊടുക്കാറുണ്ടല്ലോ. കമ്മറ്റിക്കാർ വന്ന് നാളികേരം മാത്രം പറിച്ചു പോവുകയും ചെയ്യുന്ന പതിവാണ് കണ്ടുവരുന്നത്. അതിന്റെ വിധി എന്ത്?

**ഉത്തരം:** തെങ്ങു വാക്കുമൂലം ശരിയായ വഖ്ഫ് ചെയ്യപ്പെട്ടിട്ടുണ്ടെങ്കിൽ ആ തെങ്ങ് ഉടമസ്ഥന്റെ ഉടമാധികാരത്തിൽ നിന്ന് നീങ്ങിപ്പോയതു കൊണ്ട് വഖ്ഫ് ചെയ്തവർക്ക് അതിന്റെ യാതൊന്നും എടുക്കാൻ അധികാരമില്ലെന്ന് പറയേണ്ടതില്ലല്ലോ. തെങ്ങു വഖ്ഫ് ചെയ്യാതെ പള്ളി മദ്രസ്സ മുതലായ സ്ഥാപനങ്ങൾക്ക് അതിന്റെ വരുമാനം (തെങ്ങിന്റെ വരുമാനം നാളികേരമാണല്ലോ) നല്കിയതാണെങ്കിൽ ആ സ്ഥാപനം വസൂലാക്കിയ വരുമാനം മാത്രം സ്ഥാപനത്തിനു അധികാരപ്പെട്ടതും തെങ്ങ് ഉടമസ്ഥന്റെ ഉടമാധികാരത്തിലുള്ളതും സ്ഥാപനത്തിന്റെ പക്കൽ അത് അമാനത്തുമാണ്. തുഹ്ഫ: 6-302ൽ വ്യക്തമാക്കിയ കാര്യമാണിത്. അതിനാൽ വാക്കുമൂലം വഖ്ഫ് ചെയ്യാതെ പള്ളി, ദർസ്, മദ്രസ്സ മുതലായ സ്ഥാപനങ്ങൾക്കു നല്കപ്പെട്ട ഒറ്റ തെങ്ങുകളുടെ ഓല, മടൽ, വിറക് പോലത്ത വസ്തുക്കൾ തെങ്ങിന്റെ ഉടമസ്ഥൻ എടുത്ത് ഉപയോഗിക്കുന്നതിനു യാതൊരു തെറ്റുമില്ല.

**679. ചോദ്യം:** സുബ്ഹ് നമസ്കാരത്തിൽ ഖുനൂത്ത് ഓതാം എന്നുള്ളതിന് ഒരു ഹദീസിന്റെ തുണ്ട് മാത്രമല്ലേ തെളിവുള്ളൂ? നേരെമറിച്ച് ഓതാതിരിക്കുകയാണ് വേണ്ടത് എന്നതിനല്ലേ ധാരാളം ഹദീസ് തെളിവുള്ളത്? എന്നിട്ടും നാമെന്തിന് ഈ പിടിവാശി കൊണ്ടു നടക്കുന്നു?

ഉത്തരം: ഈ ചോദ്യം കേട്ടാൽ തോന്നും ദീനിൽ സുന്നത്തായ കാര്യങ്ങൾ ദീനിന്റെ ഇമാമീങ്ങൾ സുന്നത്താണെന്നു പ്രഖ്യാപിച്ചതും നാം ആ സുന്നത്ത് നിർവ്വഹിക്കുന്നതും വെറും പിടിവാശിക്കു വേണ്ടിയാണെന്ന്. വസ്തുത അങ്ങനെയല്ല. തെളിവുകൾ പരിശോധിച്ചതിൽ റസൂൽ(സ)യും ഖുലഫാഉം മറ്റും സുബ്ഹ് നിസ്കാരത്തിൽ ഖുനൂത്ത് ഓതിയതായി തെളിഞ്ഞതിന്റെ അടിസ്ഥാനത്തിലാണ് ഇമാം ശാഫിഈ(റ) പോലത്തെ ഇമാമീങ്ങൾ സുബ്ഹിനു ഖുനൂത്ത് ഓതൽ സുന്നത്താണെന്നു പ്രഖ്യാപിച്ചതും നാം അത് ചെയ്തു പോരുന്നതും. ചോദ്യകർത്താവ് സൂചിപ്പിച്ചതു പോലെ പിടിവാശിക്ക് വേണ്ടി ചെയ്യുന്നതല്ല.

അതിന്റെ തെളിവുകൾ ചോദ്യത്തിൽ പ്രസ്താവിച്ചതുപോലെ ഒരു ഹദീസിന്റെ തുണ്ടം മാത്രമല്ല, ഒരു ഹദീസിന്റെ തുണ്ടമായാലും ലക്ഷ്യത്തിനു പര്യാപ്തമാണെങ്കിൽ അതു പോരാത്തതു കൊണ്ടല്ല. വേറെയും ധാരാളം തെളിവുകളുണ്ട്. സുബ്ഹു നമസ്കാരത്തിൽ ഖുനൂത്ത് സുന്നത്തുണ്ടെന്നതിന്റെ ഒന്നിലധികം തെളിവുകൾ ഇമാം നവവി(റ) തന്നെ ശറഹുൽ മുഹദ്ദബിൽ പ്രസ്താവിച്ചിട്ടുണ്ട്. ചിലത് ഇവിടെ ഉദ്ധരിക്കാം.

അനസ്(റ) പറയുന്നു: മുശ്‌രികീങ്ങളിൽ ഒരു വിഭാഗത്തിന്റെ മേൽ ദുആ ചെയ്തുകൊണ്ട് റസൂൽ(സ) ഒരു മാസക്കാലം ഖുനൂത്ത് ഓതുകയും(അഞ്ച് വഖ്തിലും) പിന്നീട് ആ ദുആ ഉപേക്ഷിക്കുകയും റസൂൽ(സ) ഇഹലോകവാസം വെടിയുന്നതുവരെ സുബ്ഹു നമസ്കാരത്തിൽ അവിടുന്ന് ഖുനൂത്ത് ഓതിക്കൊണ്ടിരിക്കുകയും ചെയ്തു.(ബൈഹഖി, ഹാകിം, ദാറുഖുത്‌നി മുതൽ പലരും സ്വഹീഹായ പരമ്പര സഹിതം റിപ്പോർട്ടു ചെയ്തത്)

അവ്വാമുബിൻ ഹംസ പറയുന്നു: ഞാൻ അബൂഉസ്മാനോടു സുബ്ഹിന്റെ ഖുനൂത്തിനെ സംബന്ധിച്ചു ചോദിച്ചു. അദ്ദേഹം പറഞ്ഞു: അത് റുകൂഇന്റെ ശേഷമാണ്. ഞാൻ: ആരിൽ നിന്നാണിതു പറഞ്ഞത്? അദ്ദേഹം: അബൂബക്ർ, ഉമർ, ഉസ്മാൻ(റ) എന്നിവരിൽ നിന്ന്(ബൈഹഖി)

അബ്ദുല്ലാഹിബിൻ മുഗഫൽ പറയുന്നു: സുബ്ഹു നമസ്കാരത്തിൽ അലി(റ) ഖുനൂത്ത് ഓതിയിരുന്നു.(ബൈഹഖി)

ബറാഅ്(റ) പറയുന്നു: സുബ്ഹിന്നും മഗ്‌രിബിന്നും റസൂൽ(സ) ഖുനൂത്ത് ഓതിയിരുന്നു(മുസ്‌ലിം). ഈ ഹദീസ് അബൂദവൂദ് ഉദ്ധരിച്ചിട്ടുണ്ട്. പക്ഷേ, അതിൽ മഗ്‌രിബിന്നു ഖുനൂത്ത് ഓതിയ സംഭവമില്ല. ശറഹുൽ മുഹദ്ദബ് 505ൽ പ്രസ്താവിച്ചതാണിതെല്ലാം.

കൂടാതെ, ഇബ്നു ഹജർ പറയുന്നു: "റസൂൽ(സ) വഫാതാകുന്നതുവരെ സുബ്ഹിന്ന് അവിടുന്ന് ഖുനൂത്ത് ഓതിയിരുന്നു" എന്ന ഹദീസിന്റെ പൊരുളനുസരിച്ച് നാലുഖലീഫമാരും പ്രവർത്തിച്ചിട്ടുണ്ട് എന്ന്

ബൈഹഖി ഉദ്ധരിച്ചിട്ടുണ്ട്.(തുഹ്ഫ: 2-64)

നാലു ഖലീഫമാരുടെ പുറമെ ഇബ്നുഅബ്ബാസ്, ബറാഅ്, സല ഫിൽ നിന്ന് വളരെയധികവും താബിഈങ്ങളിൽ നിന്നു നിരവധിപേരും സുബ്ഹിന്നു ഖുനൂത്ത് സുന്നത്താണെന്ന പക്ഷക്കാരാണ്. ശറഹുൽ മുഹ ദ്ദബ് 3-505.

ഉപര്യുക്ത തെളിവുകളിൽ നിന്നെല്ലാം റസൂലും(സ) നാലു ഖലീ ഫമാരും ശേഷം പലരും സുബ്ഹു നമസ്കാരത്തിൽ ഖുനൂത്ത് ഓതിയി രുന്നുവെന്നും അവർക്കെല്ലാം അതിൽ താല്പര്യമുണ്ടായിരുന്നുവെന്നും തെളിയുന്നുണ്ടല്ലോ. ഖുനൂത്ത് ദീനിന്റെ ഒരു ചടങ്ങായതു കൊണ്ടാണത്.

ഖുനൂത്ത് ഓതാതിരിക്കുകയാണ് വേണ്ടത് എന്നതിനാണ് ധാരാളം ഹദീസുള്ളത് എന്നു ചോദ്യത്തിൽ പ്രസ്താവിച്ചുവെന്നല്ലാതെ അത് ഏതൊക്കെയാണെന്നു വ്യക്തമാക്കിയിട്ടില്ല. ഒരുപക്ഷേ, ഈ ഹദീസുക ളായിരിക്കാം. ഇബ്നുഅബ്ബാസ് പറയുന്നു: സുബ്ഹിനു ഖുനൂത്ത് ഓതൽ ബിദ്അത്താണ് ഉമ്മുസലമ(റ) പറയുന്നു: റസൂൽ(സ) സുബ്ഹിന്നു ഖുനൂത്ത് ഓതൽ നിരോധിച്ചു. (ബൈഹഖി) ചോദ്യത്തിൽ സൂചിപ്പിച്ച ഹദീസ് ഈ പറഞ്ഞതാണെങ്കിൽ ഇതിനെ സംബന്ധിച്ച് ഇമാം നവവി( റ) പറയുന്നു: ഇബ്നുഅബ്ബാസിന്റെ ഹദീസ് ബൈഹഖി റിപ്പോർട്ടു ചെയ്തുകൊണ്ട് പറയുകയാണ്: ഈ ഹദീസ് സ്വഹീഹല്ല. ഉമ്മുസലമ യുടെ ഹദീസാവട്ടെ നടന്ന ബലഹീനമാണ്. ശറഹുൽ മുഹദ്ദബ് 3-505. ഈ പറഞ്ഞ രണ്ട് ഹദീസുകളും ലക്ഷ്യത്തിനു പറ്റുകയില്ലെന്നു സാരം.

ആകയാൽ സ്വഹീഹായ ഹദീസുകൾ കൊണ്ടും ഖുലഫാഇന്റെയും താബിഈങ്ങളുടെയും പ്രവർത്തനം കൊണ്ടും തെളിഞ്ഞകാര്യമാണ് സുബ്ഹിന്റെ ഖുനൂത്ത്. അതുകൊണ്ടാണ് ഇമാം ശാഫിഈ(റ) അത് സുന്നത്താണെന്നു പ്രഖ്യാപിച്ചത്. അതുകൊണ്ടാണു ശാഫിഈ മദ്ഹ ബുകാർ ഖുനൂത്തിൽ താല്പര്യം കാണിക്കുന്നത്. അത് പിടിവാശിയാ ണെങ്കിൽ ആ പിടിവാശി സ്വാഗതാർഹമാണ്.

**680.ചോദ്യം:** ഖബ്റിന്റെ മുകളിൽ കല്ലു കുത്തുന്ന ഒരു പതിവുണ്ടല്ലോ. ഇതിന് ഇസ്ലാമിൽ വല്ല തെളിവുമുണ്ടോ? അതിന്റ വിധിയെന്ത്?

**ഉത്തരം:** ഖബ്റിന്മേൽ കല്ല് കുത്തുന്ന (പീസാൻ കല്ല് കുത്തുന്ന)ത് സുന്നത്താണ്. തുഹ്ഫ:3-199.

**681.ചോദ്യ:** ജനാബത്ത് ഉള്ള ഒരാൾ മരിച്ചാൽ മയ്യിത്ത് കുളിപ്പിക്കുന്നതി ന്റെ പുറമെ ജനാബത്തിന് വേണ്ടി മറ്റൊരു കുളിയും കൂടി കുളിപ്പിക്കേ ണ്ടതല്ലേ? മരിക്കുമ്പോൾ അയാൾക്ക് ശഹാദത്ത് ചൊല്ലിക്കൊടുക്കാമോ? ജനാബത്തോടു കൂടി കലിമ ചൊല്ലാൻ പാടുണ്ടോ?

**ഉത്തരം:** ജനാബത്തുള്ള ആൾ മരിച്ചാൽ അയാളെ ഒരു കുളി കുളി ച്ചാൽ മതിയാകുന്നതാണ്. മരിച്ചതിന് വേണ്ടി കുളിപ്പിക്കുന്ന കുളിയാണ

ത്. ജനാബത്ത് കുളിക്കണമെന്ന് അയാളോടുള്ള കല്പന മരണത്തോടെ അവസാനിച്ചു. തുഹ്ഫ:3-184. ഖുർആൻ ഓതലല്ലാത്ത മറ്റു കലിമകൾ ജനാബത്തുള്ള ഒരാൾ ചൊല്ലുന്നതിന് വിരോധമില്ല. അതിനാൽ അയാൾക്ക് ചൊല്ലികൊടുക്കുന്നതിനും വിരോധമില്ല.

**682.ചോദ്യം:** പാപം ചെയ്തവർ ആത്മാർത്ഥമായ തൗബ ചെയ്താൽ അത് സ്വീകാര്യവും അവർ പാപം ചെയ്യാത്തതുപോലെ ആകുന്നതുമാണല്ലോ. അപ്പോൾ ഇബ്ലീസ് തൗബ ചെയ്താലോ?

**ഉത്തരം:** ഇബ്ലീസ് തൗബ ചെയ്യുകയില്ല. എനി അവൻ തൗബ ചെയ്തുവെന്ന് സങ്കൽപിച്ചാൽ തന്നെയും അവന്റെ തൗബ സ്വീകാര്യവുമല്ല. തൗബ സ്വീകരിക്കപ്പെടുന്നവരുടെ പട്ടികയിൽനിന്ന് ഇബ്ലീസ് പുറത്താണ്. തുഹ്ഫ:10-245.

**683.ചോദ്യം:** ഒരു ഭർത്താവ് തന്റെ ഭാര്യയെ വിവാഹമോചനം ചെയ്തു പിരിച്ചയച്ചു. പിരിഞ്ഞുപോകുമ്പോൾ അവർ രണ്ടുപേരും താമസിച്ചിരുന്ന വീട്ടിലെ ഉപകരണ സാധനങ്ങളെ സംബന്ധിച്ച് തർക്കമായി. ഇതെല്ലാം കുറ്റുശക്ക് എന്റെ പിതാവ് എനിക്ക് തന്നതാണ്. അതുകൊണ്ട് എന്റെതാണ് എന്ന് പെണ്ണ്. അല്ല ഞാൻ വിലക്ക് വാങ്ങിയതാണ്. അതുകൊണ്ട് എന്റേതാണെന്നു ഭർത്താവും. രണ്ടാൾക്കും തങ്ങളുടെ വാദമല്ലാതെ തെളിവൊന്നുമില്ല. ഇനി എന്തുചെയ്യണം?

**ഉത്തരം:** ഈ കേസ് ഒരു വിധി കർത്താവിന്റെ അടുത്തെത്തിയാൽ അദ്ദേഹം രണ്ടാളെയും സത്യം ചെയ്യിക്കണം. രണ്ടാളും സത്യം ചെയ്താൽ രണ്ടാൾക്കും കൂടി ആ സാധനങ്ങൾ ഭാഗിച്ചുകൊടുക്കണം. ഒരാൾ മാത്രമാണ് സത്യം ചെയ്തെങ്കിൽ അയാൾക്ക് അനുകൂലമായി വിധി പറയുകയും വേണം. തുഹ്ഫ:10-329.

**684.ചോദ്യം:** മുഅ്ജിസത്തുകൊണ്ടും കറാമത്തുകൊണ്ടും മരിച്ചവരെ ജീവിപ്പിക്കാമെന്നാണല്ലോ സുന്നികളുടെ വിശ്വാസം. എന്നാൽ, മരണപ്പെട്ട ഒരാൾ ഒരു വർഷത്തിന്റെ ശേഷം ഒരു വലിയ്യിന്റെ കറാമത്താൽ ജീവിച്ചുവെന്ന് വയ്ക്കുക. അപ്പോഴേക്കും അയാളുടെ ഭാര്യ മറ്റൊരു ഭർത്താവിന് വാഴ്ന്നിട്ടുണ്ട്. എന്നാൽ, ആ ഭാര്യ ഇപ്പോൾ ആരുടേതാണ്? മരിച്ച് ജീവിച്ച പഴയ ഭർത്താവിന്റേതോ അതോ ഇപ്പോൾ വിവാഹം ചെയ്ത പുതിയ ഭർത്താവിന്റേതോ അതോ ഇപ്പോൾ വിവാഹം ചെയ്ത പുതിയ ഭർത്താവിന്റേതോ?

**ഉത്തരം:** ഇപ്പോൾ വിവാഹം ചെയ്ത പുതിയ ഭർത്താവിന്റേത്. പഴയ ഭർത്താവിന്റെ ജീവിതം പുതിയ ജീവിതമായതിനാൽ ആദ്യ ജീവിതത്തിലെ നേട്ടങ്ങളൊന്നും ഈ പുതിയ ജീവിതത്തിൽ അയാൾക്കു തിരിച്ചുകിട്ടുന്നതല്ല. തുഹ്ഫ:6-383.

**685.ചോദ്യം:** എന്റെ ചോദ്യത്തിന്റെ (679-ാം ചോദ്യം)മറുപടി നുസ്രത്തിൽ

കണ്ടു. ഇബ്നു അബ്ബാസ്(റ)ഉമ്മുസലമ(റ)എന്നിവരിൽ നിന്ന് ബൈഹഖി റിപ്പോർട്ട് ചെയ്ത ഹദീസുകൾ ഇമം നവവി(റ) ളഈഫാക്കിയിരിക്കുന്നു വെന്ന് അതിൽ കണ്ടു. അപ്പോൾ ഈ ഹദീസുകളോ? 1)അനസ് പറയുന്നു: അറബികളായ ചില ഗോത്രക്കാരുടെ പേരിൽ ദുആ ചെയ്ത് കൊണ്ടു ഒരുമാസം റസൂൽ(സ)റുകൂഇന്റെ ശേഷം ഖുനൂത്ത് ഓതി പിന്നെ അത് ഒഴിവാക്കി (മുത്തഫഖ് അലൈഹി) 2. അനസ് പറയുന്നു. ഒരു ജനതയു ടെ പേരിൽ ദുആ ചെയ്യുമ്പോഴല്ലാതെ റസൂൽ(സ)ഖുനൂത്ത് ഓതാറില്ല. (ഇബ്നു ഖുസൈമ: സഹീഹാക്കി) 3.സഈദുബ്നു ത്വാരിഖ് പറയുന്നു: ഞാൻ എന്റെ പിതാവിനോട് ചോദിച്ചു. അങ്ങ് റസൂൽ(സ)ന്റെയും അബൂ ബക്ർ, ഉമർ, ഉസ്മാൻ, അലിയ്യ് എന്നിവരുടെയും പിന്നിൽ നമസ്കരിച്ചി ട്ടുണ്ടല്ലോ. അവരാരെങ്കിലും സുബ്ഹിനു ഖുനൂത്ത് ഓതിയിരുന്നുവോ? പിതാവ് പറഞ്ഞു: മകനേ! അത് പുതിയതാണ്. (അബൂദാവൂദ്)

ഈ മൂന്ന് ഹദീസുകളിൽ നിന്ന് സുബ്ഹിനുമാത്രം പ്രത്യേകം ഖുനൂത്ത് സുന്നത്തില്ലെന്നും മുസീബാത്തിൽ മാത്രമേ അത് സുന്നത്തു ള്ളൂവെന്നും വ്യക്തമാണല്ലോ. എന്ന് വിശദീകരിച്ചാലും?

**ഉത്തരം:** രണ്ട് വിധം ഖുനൂത്താണുള്ളത്. ഒന്ന് സുബ്ഹിന്റെ ഖുനൂ ത്ത്, മറ്റൊന്ന്, നാസിലത്തിന്റെ ഖുനൂത്ത് (മുസ്ലിംകളെ പൊതുവായി ബാധിക്കുന്ന നാശങ്ങളുടെ സന്ദർഭത്തിൽ ഓതുന്ന ഖുനൂത്ത്) ഈ ഖുനൂത്ത് ആവശ്യാനുസരണം ഓതൽ സുന്നത്താണ്. ഇത് സുബ്ഹിനു മാത്രമല്ല, അഞ്ച് വക്തിലും സുന്നത്താണ്. ആവശ്യം നിറവേറ്റിക്കഴിഞ്ഞാൽ ആ ഖുനൂത്ത് ഉപേക്ഷിക്കുകയും ചെയ്യേണ്ടതായാണ്. ഈ രണ്ടുവിധം ഖുനൂത്തിന്റെയും സ്ഥാനം അവസാന റക്അത്തിലെ ഇഅ്തിദാലാണ്. ശാഫിഈ മദ്ഹബിന്റെ വിധിയാണീ പറഞ്ഞത്. മാലിക് മദ്ഹബും ഏക ദേശം ഇപ്രകാരം തന്നെയാണ്.

റസൂൽ(സ)ഇഹലോകവാസം വെടിയുന്നതുവരെ സുബ്ഹു നമ സ്കാരത്തിൽ അവിടന്ന് ഖുനൂത്ത് ഓതിയിരുന്നുവെന്ന് സ്വഹീഹായ ഹദീസ് കൊണ്ട് തെളിഞ്ഞതാണെന്നും അബൂബക്ർ, ഉമർ, ഉസ്മാൻ, അലി, ഇബ്നു അബ്ബാസ്, ബറാഅ്(റ)തുടങ്ങിയ നിരവധി എണ്ണം സ്വഹാ ബാക്കളും മറ്റു താബിഈങ്ങളും സുബ്ഹിൽ ഖുനൂത്ത് ഓതിയിരുന്നു വെന്നും നുസ്രത്ത് പു:15, ല:10ൽ വിവരിച്ചതാണല്ലോ. കൂടാതെ മുഖ്തസ റുൽ മുസ്നിയിൽ പറയുന്നു. ബീർ മഊനത്ത് (അവിടെ വച്ച് ഒരു കൂട്ടം സ്വഹാബാക്കളെ ശത്രുക്കൾ കൊന്ന)സംഭവത്തിന്റെ മുൻപും മുതൽക്കു തന്നെ റസൂൽ(സ)സുബ്ഹിൽ ഖുനൂത്ത് ഓതിയിരുന്നു. ആ സംഭവത്തിന്റെ ശേഷം മറ്റു നമസ്കാരങ്ങളിലും ഖുനൂത്ത് (നാസിലത്തിന്റെ) ഓതാൻ തുടങ്ങി. പിന്നീട് സുബ്ഹിലേത് നിലനിർത്തുകയും മറ്റു നമസ്കാരത്തി ലേത് ഉപേക്ഷിക്കുകയും ചെയ്തുവെന്നു റിപ്പോർട്ട് ചെയ്യപ്പെട്ടതിനാൽ സുബ്ഹിലെ ഖുനൂത്ത് തെളിയുന്നുണ്ട്:1–78.

ഇത് തന്നെയാണ് ചോദ്യത്തിൽ പറഞ്ഞ ഒന്നാം ഹദീസിന്റെ സാര വും. ചില ഗോത്രക്കാരുടെ പേരിൽ ദുആ ചെയ്തതുകൊണ്ട് ഒരുമാസം റസൂൽ(സ)ഖുനൂത്ത് ഓതി. പിന്നെ അത് ഒഴിവാക്കിയെന്നും പറഞ്ഞതിന്റെ ഉദ്ദേശ്യം. ആ ദുആ ഒഴിവാക്കി എന്നല്ലാതെ ഖുനൂത്ത് പാടെ ഒഴിവാക്കി എന്നല്ല. കാരണം, സുബ്ഹു നമസ്കാരത്തിൽ ഖുനൂത്ത് ഓതൽ മുമ്പേ നടപ്പുള്ളതോടുകൂടി പ്രത്യേകം ഒരാവശ്യം നേരിട്ടപ്പോൾ അഞ്ച് വഖ്തിലും പ്രത്യേകം ഒരു ദുആ നടപ്പാക്കുകയും ആ പ്രത്യേക ആവശ്യം തീർന്ന പ്പോൾ അത് ഒഴിവാക്കുകയും ചെയ്തുവെന്ന് പറഞ്ഞതിൽനിന്ന് ആ പ്രത്യേക ആവശ്യത്തിനുവേണ്ടി നടപ്പാക്കിയത് ഒഴിവാക്കി എന്നാണോ പറഞ്ഞതിന്റെ ഉദ്ദേശ്യമെന്ന് ഗ്രഹിക്കാൻ പ്രയാസമില്ല. അതിനും പുറമെ മുശ്രിക്കുകളിൽ ഒരു വിഭാഗത്തിന്റെ മേൽ ദുആ ചെയ്തുകൊണ്ട് റസൂൽ(സ)ഒരുമാസക്കാലം ഖുനൂത്ത് ഓതുകയും പിന്നീട് ആ ദുആ ഒഴിവാക്കുകയും ഇഹലോകവാസം വെടിയുന്നതുവരെ സുബ്ഹു നമസ്കാരത്തിൽ ഖുനൂത്ത് ഓതിക്കൊണ്ടിരിക്കുകയും ചെയ്തു. എന്ന സ്വഹീഹായ ഹദീസ് നുസ്രത്ത് പു:15, ല:10ൽ ഉദ്ധരിച്ചതുമാണല്ലോ.

ഒരു ജനതയുടെ പേരിൽ ദുആ ചെയ്യുമ്പോളല്ലാതെ റസൂൽ(സ) ഖുനൂത്തു ഓതാറില്ല. എന്നു ഇബ്നു ഖുസൈമ സ്വഹീഹാക്കിയ അനസ്(റ)ന്റെ ഹദീസാണല്ലോ ചോദ്യത്തിലെ രണ്ടാം ഹദീസ്. സുബ്ഹിന്റെ ഖുനൂത് റുകൂഇന്റെ ശേഷമാണെന്നും മുമ്പാണെന്നും അനസി(റ)ൽ നിന്ന് റിപ്പോർട്ടുണ്ടെങ്കിലും നാസിലത്തിന്റെ ഖുനൂത്ത് റുകൂഇന്റെ ശേഷം എന്ന് മാത്രമാണ് അനസി(റ)ൽ നിന്നുള്ള റിപ്പോർട്ട്. എന്നാൽ, ഈ ഹദീസിൽ പറഞ്ഞ ഖുനൂത്തും നാസിലത്തിന്റെ ഖുനൂതാണ്. ഫത്ഹുൽബാരി:3-143 നോക്കുക! അപ്പോൾ ഈ ഹദീസിന്റെ സാരം ഇപ്രകാരമാണ്. ഒരു ജനതയുടെ പേരിൽ ദുആ ചെയ്യുമ്പോഴല്ലാതെ റസൂൽ(സ)നാസിലത്തിന്റെ ഖുനൂത്ത് ഓതാറില്ല. അഥവാ അഞ്ച് വഖ്തിലും ഖുനൂത്ത് ഓതാറില്ല. സുബ്ഹിന്റെ ഖുനൂത്ത് റസൂൽ(സ)ഓതാറില്ല എന്ന് ഈ ഹദീസ് കൊണ്ടും വ്യക്തമല്ല എന്ന് ചുരുക്കം.

ചോദ്യത്തിൽ പറഞ്ഞ മൂന്നാം ഹദീസിനെ സംബന്ധിച്ച് ഇമാമീങ്ങൾ നല്കിയതനുസരിച്ച മറുപടി ഇപ്രകാരമാണ്. മറ്റു റാവികളുടെ രിവായത്തിൽ ഖുനൂത്തുസ്ഥിരപ്പെടുത്തിയിരിക്കയാണ്. ഇതിൽ നിഷേധവും. ഒരേവിഷയം സ്ഥിരീകരിച്ചുകൊണ്ടും നിഷേധിച്ചുകൊണ്ടും രിവായത്തുണ്ടായാൽ സ്ഥിരീകരിച്ചവരുടെ റിപ്പോർട്ടിന് മുൻഗണന നല്കണമെന്നാണ് പ്രമാണം. ഈ പ്രമാണത്തിന്റെ വെളിച്ചത്തിൽ ഖുനൂത് സ്ഥിരീകരിച്ച റിപ്പോർട്ടുകൾക്കു മുൻഗണന നല്കൽ അത്യാന്താപേക്ഷിതമാണ്. അതുകൊണ്ടാണ് ഇമാം ശാഫിഈ(റ) പോലത്തെ വിജ്ഞആന സാഗരങ്ങൾ സുബ്ഹുനമസ്കാരത്തിൽ ഖുനൂത്ത് ഓതൽ സുന്നത്താണെന്ന് പ്രഖ്യാപിച്ചത്. അല്ലാതെ ഇത്തരം ഹദീസുകൾ കാണാത്തത് കൊണ്ടൊന്നുമല്ല.

**686.ചോദ്യം:** ഖബ്ർ സിയാറത്തിന് ചെന്നാൽ ഏത് രീതിയിലാണ് ഖുർആൻ ഓതേണ്ടതും ദുആ ചെയ്യേണ്ടതും? ഖിബ്‌ലക്ക് മുന്നിട്ട് കൊണ്ടാവണമെന്നുണ്ടോ?

**ഉത്തരം:** മയ്യിത്തിന്റെ മുഖത്തേക്ക് എന്ന വണ്ണം തിരിഞ്ഞുകൊണ്ട് ഖുർആൻ ഓതേണ്ടതാണ്. ശർവാനി:3-202. ഓത്ത് കഴിഞ്ഞ് ഖിബ്‌ലയിലേക്ക് തിരിഞ്ഞയുടൻ ദുആ ചെയ്യേണ്ടതാണ്. തുഹ്ഫ:3-202.

**687.ചോദ്യം:** സ്വന്തം ഖബ്ർസ്ഥാനില്ലാത്ത ഒരു പ്രദേശമാണ്. അയൽനാട്ടിലാണ് അവർ ഖബ്റടക്കൽ. അവിടെ ഒരാൾ മരിച്ചു. രണ്ടു മഖ്ബറയുടെ കാര്യത്തിൽ അവകാശികൾ തർക്കത്തിലായി. എവിടെയാണ് മറവുചെയ്യേണ്ടതെന്ന്. എന്നാൽ, എന്തുവേണം?

**ഉത്തരം:** പ്രത്യേക ഖബ്ർസ്ഥാനിൽ മറവുചെയ്യാൻ മയ്യിത്തിന്റെ വസിയ്യത്തൊന്നുമില്ലെങ്കിൽ മയ്യിത്തിന് ഗുണകരമായ ഖബ്ർസ്ഥാനിൽ മറവുചെയ്യണം. അടുത്ത ദൂരമുള്ള ഖബ്ർസ്ഥാൻ, സജ്ജനങ്ങളുടെ ഖബ്ർ അടുത്തുണ്ടാകുന്ന ഖബ്ർസ്ഥാൻ, ഉപ്പ് കലർന്നുകൊണ്ടോ മറ്റോ മണ്ണ് ചീത്തയായിട്ടില്ലാത്ത ഖബ്ർസ്ഥാൻ മുതലായതാണ് മയ്യിത്തിന് ഗുണകരമായ ഖബ്ർസ്ഥാൻ. ഇത്തരം കാര്യങ്ങളിലെല്ലാം രണ്ടു ഖബ്ർസ്ഥാനും സമമാണെങ്കിലും അവകാശികൾ ഒരേ നിലയിലും സ്ഥാനമുള്ളവരാണെങ്കിലും നറുക്കിട്ടെടുത്ത് കൊണ്ട് തൽക്കാലം തർക്കം തീർക്കേണ്ടതാണ്. ശർവാനി:3-193.

**688.ചോദ്യം:** മുസ്‌ലിം സ്ത്രീകൾ മൂക്ക് കുത്തി ആഭരണമണിയുന്ന സമ്പ്രദായം ചിലയിടങ്ങളിൽ കാണുന്നു. അതിന്റെ വിധിയെന്ത്?

**ഉത്തരം:** സ്ത്രീകളുടെ മൂക്ക് കുത്തൽ ഹറാമാണ്. മൂക്കിൽ ആഭരണമണിയൽ അലങ്കാരമല്ലാത്തതിനാൽ ആഭരണം അണിയാനെന്ന പേരിൽ മൂക്ക് കുത്തികൂടാ. ചുരുക്കം ചിലയിടങ്ങളിൽ നടപ്പുണ്ടെങ്കിൽ അത് അവഗണനീയവുമാണ്. തുഹ്ഫ:9-195. കുത്തിയ മൂക്കിൽ റിംഗ് പോലത്തത് ചാർത്തൽ ഹറാമില്ല. ശർവാനി:9-196.

**689.ചോദ്യം:** ഒരു ജീവിയെ അറുത്ത കത്തികൊണ്ട് മറ്റൊരു ജീവിയെ അറുക്കണമെങ്കിൽ കത്തി കഴുകൽ നിർബന്ധമുണ്ടോ?

**ഉത്തരം:** കത്തികഴുകൽ നിർബന്ധമില്ല. നജസായ കത്തികൊണ്ട് അറുക്കൽ ജാഇസാണ് എന്ന് തുഹ്ഫ:1-176ൽ പ്രസ്താവിച്ചിട്ടുണ്ട്.

**690.ചോദ്യം:** രണ്ടുവരന്മാർക്കു രണ്ടു സ്ത്രീകളെ ഒരാൾ വിവാഹം ചെയ്തു കൊടുത്തു. പക്ഷേ, നികാഹിൽ പേര് പറഞ്ഞത് തെറ്റിപ്പോയി. (റുഖിയ്യാന്റെ സ്ഥാനത്ത് ഫാതിമ എന്നും ഫാതിമാന്റെ സ്ഥാനത്ത് റുഖിയ്യ എന്നും)നികാഹിന്റെ ശേഷമാണ് പേരിൽ വന്ന പിഴവ് വ്യക്തമായത്. എന്നാൽ ഈ നികാഹിന്റെ സ്ഥിതി എന്ത്?

ഉത്തരം: വിവാഹം ചെയ്തുകൊടുക്കപ്പെടുന്ന വധു തിട്ടമായിരിക്കണമല്ലോ. വിശേഷണം കൊണ്ടോ ചൂണ്ടിയത് കൊണ്ടോ തിട്ടമായാൽമതി. അതിനാൽ റുഖിയ്യ, പാത്തുമ്മ എന്ന പേരിൽ രണ്ടു മക്കളുള്ള പിതാവ് 'എന്റെ മകൾ പാത്തുമ്മയെന്നും' പറഞ്ഞുകൊണ്ടാണ് അയാൾ വിവാഹം ചെയ്തുകൊടുത്തതെങ്കിൽ ആ നികാഹു രണ്ടും വലിയ്യ് പറഞ്ഞതുപോലെ സ്വഹീഹാകുന്നതാണ്. 'ജ്യേഷ്ടത്തി റുഖിയ്യാനെ' എന്നും അനുജത്തി പാത്തുമ്മാനെ എന്നും പറയുന്നു. യഥാർത്ഥത്തിൽ ജ്യേഷ്ഠത്തിയുടെ പേരു പാത്തുമ്മ എന്നും അനുജത്തിയുടെ പേര് റുഖിയ്യ എന്നും ആയിരുന്നാലും നികാഹ് സ്വഹീഹാണ്. പേര് പറഞ്ഞതിൽ സംഭവിച്ച പിഴവ് ഇവിടെ പരിഗണിക്കാനില്ല. ജ്യേഷ്ടത്തി അനുജത്തി എന്ന വിശേഷണമാണ് ഇവിടെ പരിഗണനാർഹം (ഫത്ഹുൽ മുഈൻ നോക്കുക.)

**691.ചോദ്യം:** ഉമറി(റ)നെ വധിച്ച ഫൈറൂസിനെ അവസാനം എന്തുചെയ്തു? ഇസ്ലാമിന്റെ നിയമപ്രകാരമുള്ള പ്രതിക്രിയ ചെയ്തുവോ?

**ഉത്തരം:** ഉമറി(റ)നെ കഠാരിക്കൊണ്ട് കുത്തി പരിക്കേൽപിച്ച ശേഷം അവർ മുസ്ലിംകളുടെ പിടിയിൽ അകപ്പെട്ടുവെന്ന് കണ്ടമാത്രയിൽ തന്റെ കയ്യിലുണ്ടായിരുന്ന ആ കഠാരി തന്റെ ശരീരത്തിൽ കുത്തിയിറക്കി ഫൈറൂസ് ആത്മഹത്യചെയ്യുകയാണുണ്ടായത്. ഇത് നൂറുൽ അബ്സാർ:76-ാം പേജിൽ വിവരിച്ചിട്ടുണ്ട്.

**692.ചോദ്യം:** 195-ാം ചോദ്യത്തിൽ ഖത്തപ്പുര കെട്ടി ഓതുന്നവർക്ക് ജമാഅത്തിൽ സംബന്ധിക്കേണ്ടതില്ലെന്നും ജുമുഅ നിർബന്ധമാണെന്നും കാണുന്നു. എന്നാൽ, ജമാഅത്തിന്റെ ഉദ്റു (ഒഴിവ് കഴിവു)കൾ മുഴുവൻ ജുമുഅക്കും ബാധകമാണെന്നും മഹല്ലി:1-268ലും മറ്റു ഫിഖ്ഹ് ഗ്രന്ഥങ്ങളിലും കാണുന്നു. ഒരു വിശദീകരണം നല്കിയാലും?

**ഉത്തരം:** ജമാഅത്തിന്റെ ഉദ്റുകൾ ജുമുഅക്കും ഉദ്റാണ്. എന്നു പറഞ്ഞ പൊതുനിയമത്തിൽനിന്ന് ചിലതെല്ലാം ഒഴിവുണ്ട്. രാത്രിയിൽ അടിച്ചുവീശുന്ന കാറ്റ് ആ കൂട്ടത്തിൽ പെട്ടതായി തുഹ്ഫ:2-408ലും മറ്റും ഫിഖ്ഹ് ഗ്രന്ഥങ്ങളിലും എണ്ണിയിട്ടുണ്ട്. അതുപോലെ കൂലി പ്രവർത്തി ജമാഅത്ത് ഒഴിവാക്കാനുള്ള ഉദ്റാണെങ്കിലും ജുമുഅ ഒഴിവാക്കാനുള്ള ഉദ്റല്ല. എന്ന് തുഹ്ഫ:2-406ലും മറ്റും പ്രസ്താവിച്ചതാണ്. അതാണ് 195-ാം ചോദ്യത്തിന്റെ ഉത്തരത്തിൽ പ്രസ്താവിച്ചത്.

**693.ചോദ്യം:** അറഫാദിവസം വെള്ളിയാഴ്ചയായാൽ ഇതര ദിവസങ്ങൾക്കില്ലാത്ത പല പ്രത്യേകതകളും അതിനുണ്ടെന്ന് ചിലർ പറഞ്ഞത് കേൾക്കുന്നു. അതിന് വല്ല തെളിവും ഉണ്ടോ?

**ഉത്തരം:** അറഫയും വെള്ളിയാഴ്ചയും ഒരുമിച്ചു കൂടിയാൽ അതു ലോകത്തുള്ള ദിവസങ്ങളിൽനിന്ന് ഏറ്റവും വണ്ണമായതാണെന്നും അറഫയിൽ കൂടിയവർക്കെല്ലാം പൊറുക്കപ്പെടുമെന്നും ആ ഹജ്ജ് 70 ഹജ്ജി

നേക്കാൾ ശ്രേഷ്ഠമായതാണെന്നും രേഖപ്പെടുത്തപ്പെട്ടിട്ടുണ്ട്. ഇത്ഹാഫ്:4-274.

**694.ചോദ്യം:** തുപ്പുനീര് പോലത്ത മ്ലേച്ഛവസ്തുക്കൾ കൊണ്ട് ഖുർആൻ എഴുത്തിന് പൂശൽ ശരിയല്ലല്ലോ. എന്നാൽ, ചവച്ച് തിന്നാൻ കൽപിച്ചു കൊണ്ട് അസ്മാഉകാർ ചില നറുക്കുകൾ കൊടുക്കാറുണ്ടല്ലോ. ആ നറുക്കിൽ എഴുതിയതാവട്ടെ ചിലപ്പോൾ ഖുർആനിന്റെ ചില വാചകങ്ങളായിരിക്കും.അതിനാൽ ആ നറുക്ക് ചവക്കുന്നതിന് വിരോധമുണ്ടോ?

**ഉത്തരം:** ഖുർആൻ എഴുതിയ നറുക്ക് ചവക്കുന്നതിന് വിരോധമില്ല. ചവക്കാതെ വിഴുങ്ങാൻ പാടില്ല. ഇബ്നു ഹജർ(റ) പറഞ്ഞത് കാണുക! "ഖുർആൻ എഴുതിയത് വിഴുങ്ങൽ അനുവദനീയമല്ല. ചവച്ച് തിന്നുന്നതിന്ന് വിരോധമില്ല. കാരണം, ചവച്ചരച്ച്ത് ആമാശയത്തിലെത്തുന്നതിന്റെ മുമ്പായി ഖുർആനിന്റെ ലിപിയുടെ രൂപം നഷ്ടപ്പെടുന്നതാണ്. വായിലിട്ട് ചവക്കുമ്പോൾ അത് വായിലെ തുപ്പുനീരുമായി ചേരുന്നതിൽ വിഷമമില്ല. കാരണം, തുപ്പുനീര് അതിന്റെ ഉറവിടത്തിൽ (വായിൽ)നില്ക്കുമ്പോൾ മ്ലേച്ഛ വസ്തുവല്ലതന്നെ. തുഹ്ഫ:1-255.

**695.ചോദ്യം:** നബി(സ)യുടെ പേര് കേൾക്കുമ്പോൾ നാം സലാത്ത് ചൊല്ലുന്നു. മറ്റു പ്രവാചകന്മാരുടെയും മലക്കുകളുടെയും പേരിൽ സലാമും പറയുന്നു. ഇവരൊന്നുമല്ലാത്ത മഹാത്മാക്കൾക്ക് തർളിയത്തും ചൊല്ലുന്നു. അതേ അവസരത്തിൽ മർയം ബീവിയുടെ പേരിൽ ചിലർ സലാമും മറ്റു ചിലർ തർളിയത്തും ചൊല്ലുന്നു. ഇവരുടെ പേരിലുള്ള സ്വലാത്ത്, സലാം, തർളിയത്തിന്റെ വിധി എന്ത്? ഇതെല്ലാം തത്വത്തിൽ അവർക്ക് വേണ്ടി പ്രാർത്ഥിക്കലല്ലേ? അതിനാൽ പ്രവാചകൻമാരല്ലാത്തവർക്കും സലാത്തും സലാമും പറഞ്ഞുകൂടെയോ?

**ഉത്തരം:** നബി(സ)തങ്ങളുടെയും മറ്റുപ്രവാചകന്മാരുടെയും മലക്കുകളുടെയും പേരിൽ സ്വലാത്ത് ചൊല്ലൽ സുന്നത്താണ്. സലാമും ഇതേ അർത്ഥത്തിലും തത്വത്തിലുമുള്ളതാണ്. അതിനാൽ സലാമും അപ്രകാരം തന്നെയാണ്. പ്രവാചകൻമാരും മലക്കുകളുമല്ലാത്ത മറ്റു മഹാത്മാക്കളുടെ പേരിൽ സ്വന്തം നിലക്ക് സ്വലാത്തും സലാമും ചൊല്ലരുത്. അത് കറാഹത്താണ്. പ്രവാചകന്മാരുടെ പേരിലുള്ള സ്വലാത്തിനോട് തുടർന്ന് മറ്റു മഹാത്മാക്കളുടെ പേരിലും സ്വലാത്ത് ചൊല്ലുന്നതിന് തടസ്സമില്ല. സ്വഹാബാക്കൾ, താബിഈങ്ങൾ, ഉലമാക്കൾ, ആബിദീങ്ങൾ മുതലായ മഹാന്മാരുടെ പേരിൽ 'തർളിയത്ത് (റളിയല്ലാഹു അൻഹു' മുതലായ വാചകങ്ങൾ) പറയൽ സുന്നത്താണ്. ഇവയെല്ലാം തത്വത്തിൽ അവർക്കുവേണ്ടി പ്രാർത്ഥിക്കൽ തന്നെയാണെങ്കിലും സലഫിന്റെ ഭാഷയിൽ ഇത്തരത്തിൽ വ്യത്യാസപ്പെടുത്തിക്കൊണ്ടാണ് വന്നത്. അതുകൊണ്ട് അതിൽ മാറ്റം വരുത്തിക്കൂടാ. മർയം, ലുഖ്മാൻ(റ)ഇവരുടെ പേരിൽ സ്വലാത്തും സലാമും

പറയാമെന്ന് ചിലർ പറഞ്ഞതിനാൽ അത് തെറ്റില്ലെങ്കിലും പ്രബലമായ പക്ഷം അവർക്കും തർളിയത്ത് ചൊല്ലണമെന്നാണ്. കാരണം, പ്രവാച കൻമാരുടെ താഴെ പദവിയിലുള്ളവരുടെ പേരിലുള്ളത് തർളിയത്താണ്. ഇമാം നവവി(റ)ന്റെ അദ്കാർ എന്ന കിതാബ് 109-ാംപേജിൽ പറഞ്ഞ തിന്റെ സംക്ഷിപ്തമാണിത്.

**696.ചോദ്യം:** ജുമുഅയിൽ എണ്ണം കൂട്ടാൻ പറ്റിയ ആൾ ഉദ്റിന് വേണ്ടി ളുഹ്ർ നമസ്കരിക്കുകയും ശേഷം പള്ളിയിൽ ചെന്നപ്പോൾ ജുമുഅ പിരി യാതെ കാണുകയും ചെയ്താൽ അവരുടെ കൂടെ ജുമുഅ നമസ്കരി ക്കൽ നിർബന്ധമുണ്ടോ? ഉണ്ടെങ്കിൽ അവനെ എണ്ണത്തിൽ കൂട്ടാൻ പറ്റുമോ?

**ഉത്തരം:** ഉദ്റ് കാരണം ളുഹ്ർ നമസ്കരിക്കുകയും പിന്നീട് ഉദ്റ് നീങ്ങിയതിനാൽ ജുമുഅ നമസ്കരിക്കുവാൻ സൗകര്യപ്പെടുകയും ചെ യ്താൽ ജുമുഅ നമസ്കരിക്കൽ നിർബന്ധമില്ല. എങ്കിലും സുന്നത്താ ണ്. തുഹ്ഫ:2-418. അവരെ എണ്ണത്തിൽ കൂട്ടാവുന്നതുമാണ്. തുഹ് ഫ:2-439.

**697.ചോദ്യം:** മഖ്ബറയിൽ വച്ച് നമസ്കരിക്കുവാൻ പാടില്ലല്ലോ. എന്നാൽ, അമ്പിയാക്കൾ അന്ത്യവിശ്രമം കൊള്ളുന്ന മഖ്ബറക്കും ആ വിലക്ക് ബാധ കമാണോ? അമ്പിയാക്കൾ ഖബ്റിൽവച്ച് ഇബാദത്ത് ചെയ്യുമെന്ന് കേൾക്കു ന്നു. അത് ശരിയാണങ്കിൽ അവർക്ക് ഖബ്റിൽ ജീവിക്കുവാൻ ഭക്ഷണ പാനീയങ്ങളും ആവശ്യമില്ലേ? എന്താണു ഭക്ഷണം?

**ഉത്തരം:** മഖ്ബറയിൽ വച്ച് നമസ്കരിക്കൽ കറാഹത്താണ്. നജ സിനോട് നേരിട്ടു നമസ്കരിക്കലാണ് അതിന് കാരണം. ഈ അടിസ്ഥാ നത്തിൽ അമ്പിയാക്കൾ അന്ത്യവിശ്രമം കൊള്ളുന്ന മഖ്ബറക്ക് ആ കറാ ഹത്ത് ബാധകമല്ല. അമ്പിയാക്കൾ ഖബ്റിൽ ഹയാത്തുള്ളവരാണല്ലോ. ഖബ്റിൽവച്ച് അവർ നമസ്കരിക്കുന്നുമുണ്ട്. അതിനാൽ മഖ്ബറയിലാ യതിന്റെ പേരിലുണ്ടാകുന്ന നജസിന്ന് അവിടങ്ങളിൽ സാധ്യതയില്ല. പക്ഷേ, ഖബ്ർ കൊള്ളെ തിരിഞ്ഞുനിന്ന് നമസ്കരിക്കൽ ഏതായാലും കറാഹത്താണ്. ബർക്കത്ത് ഉദ്ദേശിച്ചുകൊണ്ട് അമ്പിയാക്ഖളുടെ ഖബ്റി ലേക്ക് തിരിഞ്ഞുനിന്ന് നമസ്കരിക്കൽ ഹറാമുമാണ്. തുഹ്ഫ:2-167ൽ വ്യക്തമാക്കിയ കാര്യങ്ങളാണിതെല്ലാം. ആകയാൽ മഖ്ബറയിലും ഖബ്റി ലേക്കു തിരിഞ്ഞു നിന്നും നമസ്കരിക്കൽ കറാഹത്താണ്. ബർക്കത്ത് ഉദ്ദേശിച്ചുകൊണ്ട് അമ്പിയാക്കളുടെ ഖബ്റുകൊള്ളെ തിരിഞ്ഞുനിന്ന് നമ സ്കരിക്കൽ ഹറാമുമാണ്.

അമ്പിയാക്കൾ അവരുടെ ഖബ്റുകളിൽ നമസ്കരിക്കുന്നവരാ ണെന്ന് മുകളിൽ പറഞ്ഞുവല്ലോ. ഖബ്റിൽ വച്ച് നമസ്കാരവും മറ്റു ആരാ ധനകളും ഉള്ളതിനാൽ ഭക്ഷണ പാനീയങ്ങൾക്കും ആവശ്യമുണ്ടാകണ

മെന്നില്ല. കാരണം, ഖബ്റിൽ അവർക്കുള്ള ഹയാത്ത് നമുക്കു ഇഹലോകത്തുള്ള ഹയാത്ത് പോലത്തതല്ല...മലക്കുകളുടെ ഹയാത്ത് പോലത്തെ ഹയാത്താണ്. ഫതാൽകുബ്റാ:1-25.അതിനാൽ അന്നപാനീയങ്ങളുടെ ആവശ്യം ഉദിക്കുന്നില്ല. മലക്കുകൾക്കും അതൊന്നുമില്ലല്ലോ.

**698.ചോദ്യം:** ഒരു സുന്നീ പ്രസിദ്ധീകരണത്തിൽ ഹ: അലി(റ)ക്ക് ഫാതിമ(റ)അല്ലാതെ ഭാര്യമാരുണ്ടായിരുന്നോ? എത്ര സന്താനങ്ങളുണ്ടായിരുന്നു? എന്ന ചോദ്യത്തിന് ഇപ്രകാരം മറുപടി എഴുതികണ്ടു. പ്രഥമ ഭാര്യ ഫാത്വിമ(റ)ആയിരുന്നു. അവരിൽ നാല് സന്താനങ്ങളുണ്ടായിരുന്നു. എന്ന്. ഈ മറുപടി അപൂർണ്ണമാണല്ലോ. അതിനാൽ താഴെ ചോദ്യങ്ങൾക്ക് പൂർണ്ണ മറുപടി പ്രസിദ്ധീകരിച്ചാലും. അലി(റ)ന് വേറെ ഭാര്യമാരുണ്ടായിരുന്നോ? ഉണ്ടായിട്ടുണ്ടെങ്കിൽ എത്ര? അവർ ആരെല്ലാം? ആ ഭാര്യമാരിൽനിന്ന് സന്താനം ജനിച്ചിട്ടുണ്ടോ? ഉണ്ടെങ്കിൽ എത്ര അവർക്കെല്ലാം സന്താനപരമ്പര ഉണ്ടായിരുന്നോ? അലി(റ) ഫാത്വിമ(റ)ദമ്പതിമാർക്ക് ആകെ എത്ര സന്താനം ജനിച്ചിട്ടുണ്ട്.

**ഉത്തരം:** അലി(റ)ന്റെ പ്രഥമ ഭാര്യ ഫാത്വിമ(റ)തന്നെയാണ്. അവരുടെ മരണശേഷം അലി(റ)മറ്റുഭാര്യമാരെ വിവാഹം ചെയ്തിട്ടുണ്ട്. അദ്ദേഹത്തിന്റെ മരണസമയത്ത് നാല് ഭാര്യമാരും പത്ത് അടിമ സ്ത്രീകളും നിലവിലുണ്ടായിരുന്നു. (1)ഉമാമത്ത് റസൂൽ(സ)ന്റെ പുത്രി സൈനബി(റ)ന് അബുൽആസി(റ)യിൽ ജനിച്ച സന്താനം) (2)ലൈല (മസ്ഊദ് മകൾ) (3)അസ്മാഉ (ഉമൈസ് മകൾ) (4)ഉമ്മുൽ ബനീൻ (കിലാബിയത്ത്) ഇവരാണ് ആ നാലു ഭാര്യമാർ.

അലി(റ)യുടെ സന്താനങ്ങളുടെ എണ്ണത്തിൽ ചരിത്രകാരന്മാർക്കിടയിൽ ഭിന്നാഭിപ്രായമുണ്ട്. 29.എന്നും 32 എന്നും 33 എന്നും 42 എന്നും അഭിപ്രായമുണ്ട്. എന്നാൽ, ബുജൈരിമി:3-381ൽ പ്രസ്താവിച്ചത് ആകെ സന്താനങ്ങൾ 39 പേരാണെന്നും അതിൽ 21 ആൺമക്കളും 18 പെൺമക്കളും ഉണ്ടെന്നുമാണ്.

അലി(റ)യുടെ ഈ സന്താനങ്ങൾ പലരും കുട്ടിക്കാലത്ത് മരണപ്പെട്ടവരും പലരും പ്രായംതികഞ്ഞ് വളർന്നവരുമണെങ്കിലും സന്താനപരമ്പര നിലനിന്നവർ ആകെ 5(അഞ്ച്)പേരാണ്. 1.ഹസൻ, 2.ഹുസൈൻ, (മാതാവ്: ഫാത്വിമ(റ) 3. അബ്ബാസ് (മാതാവ്: ഉമ്മുൽ ബനീൻ കിലാബിയാത്ത്) 4.മുഹമ്മദ് (മാതാവ്: ഖൗലത്തുൽ ഹനഫിയ്യത്ത്) 5.ഉമർ (മാതാവ്: ഉമ്മു ഹബീബ തഗ്‌ലബിയ്യ:) അലി(റ)ന്റെ ഈ അഞ്ച് പുത്രൻമാരുടെ പരമ്പരയാണ് നിലനിന്നത്.

അലി ഫാത്വിമ(റ) ദമ്പതിമാർക്ക് ആകെ 5 സന്താനങ്ങൾ ജനിച്ചിട്ടുണ്ട്. അതിൽ മുഹ്സിൻ എന്ന പുത്രൻ ചെറിയ കുട്ടിയായപ്പോൾ തന്നെ മരണപ്പെട്ടതിനാൽ നാല് പേരാണ് ആ ദമ്പതിമാർക്ക് ബാക്കി വന്നത്.

ഹസൻ, ഹുസൈൻ, ഉമ്മുകുൽസും, സൈനബ്(റ)ഇവരാണ് ആ നാല് പേർ. ഇവരിൽ ഉമ്മുകുൽസുമി(റ)നെ ഉമർബിൻ ഖത്താബ്(റ)വിവാഹം ചെയ്യുകയും സൈദ്, റുഖയ്യ എന്ന രണ്ടു സന്താനം ജനിക്കുകയും ചെയ്തെങ്കിലും അവർ രണ്ടുപേർക്കും സന്താനങ്ങളുണ്ടായിട്ടില്ല. സൈനബി(റ)നെ അബ്ദുല്ലാഹിബ്ൻ ജഅ്ഫർ(റ)ആണ് വിവാഹം ചെയ്തത്. അവർക്ക് അതിൽ സന്താനങ്ങൾ ജനിക്കുകയും ആ പരമ്പര നിലനില്ക്കുകയും ചെയ്തിട്ടുണ്ട്. ഈ വിവരിച്ച കാര്യങ്ങളെല്ലാം നൂറുൽ അബ്സാർ എന്ന ഗ്രന്ഥത്തിൽ പ്രസ്താവിച്ചതാണ്.

**699.ചോദ്യം:** മറ്റൊരാളുടെ നിർബന്ധപ്രകാരം ത്വലാഖു ചൊല്ലിയാൽ എന്ത് സംഭവിക്കും?

**ഉത്തരം:** മറ്റൊരാൾ ബലംപ്രയോഗിച്ച് ത്വലാഖ് ചൊല്ലിച്ചാൽ ത്വലാഖ് സംഭവിക്കുകയില്ല. തുഹ്ഫ:8-31. പക്ഷേ, ബലം പ്രയോഗിക്കുന്നയാൾ എന്ത് പറഞ്ഞ് ഭയപ്പെടുത്തിയാണോ ത്വലാഖ് ചൊല്ലാൻ നിർബന്ധിക്കുന്നത് ആ കാര്യം നടപ്പാക്കാൻ അയാൾ പ്രാപ്തിയുള്ള ആളായിരിക്കുകയും, അയാൾക്ക് വഴങ്ങിയില്ലെങ്കിൽ ആ കാര്യം അയാൾ നടപ്പാക്കുമെന്ന് നിർബന്ധിക്കപ്പെട്ടയാൾക്ക് വിശ്വാസമുണ്ടാകുകയും അതിൽനിന്ന് രക്ഷപ്പെടുവാൻ യാതൊരു നിലയിലും ഇവന് സാധ്യത ഇല്ലാതിരിക്കുകയും ചെയ്യുന്നുവെങ്കിൽ അതാണ് ബലം പ്രയോഗിച്ച ത്വലാഖ്. ഓതിയതുകൊണ്ടോ മറ്റാരോടെങ്കിലും സഹായമഭ്യർത്ഥിച്ചതുകൊണ്ടോ ആ കാര്യത്തിൽ നിന്നു രക്ഷപ്പെടുവാൻ ഇവന് സാധിക്കുമെങ്കിൽ അത് ബലം പ്രയോഗിച്ചുകൊണ്ടുള്ള ത്വലാക്കാവുകയില്ല. തുഹ്ഫ:8-36. ഇത്തരത്തിലുള്ള ബലം പ്രയോഗിക്കലില്ലാതെ നാമമാത്ര നിർബന്ധമോ ശക്തിയായ പ്രേരണയോ ഉണ്ടായതിനാൽ ത്വലാഖ് ചൊല്ലിയതാണെങ്കിൽ അത് സാധുവായ ത്വലാഖാണ്. ബലം പ്രയോഗിച്ച ത്വലാഖല്ല.

**700.ചോദ്യം:** ഖുർആൻ, ഖുദ്സിയായ ഹദീസ്, ഹദീസ് ഇവ തമ്മിലുള്ള വ്യത്യാസമെന്ത്?

**ഉത്തരം:** ഖുർആനും ഖുദ്സിയായ ഹദീസും മറ്റ് ഹദീസും അല്ലാഹുവിങ്കൽ നിന്നു നബി(സ)തങ്ങൾക്ക് ലഭിച്ച വഹ്യ് തന്നെയാണ്. പക്ഷേ, റസൂലാണെന്ന വാദത്തിന്റെ സത്യാവസ്ഥ വ്യക്തമാക്കുവാൻ (ഇഅ്ജാസിന്) വേണ്ടി മുഹമ്മദ് നബി(സ)യിൽ അവതരിക്കപ്പെട്ടതും ഓതുവാൻ കല്പിക്കപ്പെട്ടതുമായ വാചകങ്ങൾക്ക് ഖുർആൻ എന്നു പറയപ്പെടുന്നു. റസൂലാണെന്ന വാദത്തിന്റെ സത്യാവസ്ഥ വ്യക്തമാക്കലില്ലാതെ മുഹമ്മദ് നബി(സ)യിൽ അവതരിക്കപ്പെട്ട വാചകങ്ങൾക്ക് ഖുദ്സിയായ ഹദീസ് എന്നു പറയപ്പെടുന്നു. മുഹമ്മദ് നബി(സ)ക്ക് നല്കപ്പെട്ട തത്വങ്ങൾക്ക് നബി തങ്ങൾ താൻ തന്നെ ഉപയോഗിച്ച വാചകങ്ങൾക്ക് ഹദീസ് എന്നും പറയപ്പെടുന്നതാണ്. ശർഹു ജംഇൽ ജവാമിഅ്:1-255ൽ നിന്നും മറ്റും

ഗ്രഹിക്കാവുന്ന നിർവ്വചനവും വ്യത്യാസവുമാണിത്.

**701.ചോദ്യം:** ഖുൽഅ് വിധേനയോ ഫസ്ഖ് വിധേനയോ വിവാഹബന്ധം വേർപ്പെടുത്തിയാൽ മടക്കി എടുക്കാൻ പറ്റുമോ?

**ഉത്തരം:** മടക്കി എടുക്കാൻ പറ്റുകയില്ല. സംയോഗം ചെയ്യപ്പെട്ട ഭാര്യയെ പ്രതിഫലം വാങ്ങാതെ മൂന്നിൽ താഴെയുള്ള ത്വലാഖ് ചൊല്ലി ഇദ്ദ തീർന്നിട്ടില്ലെങ്കിൽ മാത്രമേ മടക്കി എടുക്കാൻ പാടുള്ളൂ. ഫസ്ഖ്, ഖുൽഅ് (പ്രതിഫലം വാങ്ങിയുള്ള ത്വലാഖ്) ഇവ വിധേന വിവാഹബന്ധം വേർപ്പെടുത്തിയ പെണ്ണിനെ മടക്കി എടുക്കാൻ പറ്റുകയില്ല. തുഹ്ഫ:8-149.

**702.ചോദ്യം:** പകർച്ച വ്യാധികൾ പിടിപ്പെട്ട നാട്ടിൽനിന്ന് പുറത്തു പോകാൻ പാടില്ലല്ലോ. എന്നാൽ, ഡോക്ടറും മരുന്നും ഒന്നുമില്ലാത്ത നാടാണെങ്കിൽ മരുന്നിനുവേണ്ടി അന്യനാട്ടിൽ പോകാമോ?

**ഉത്തരം:** ചികിത്സാവശ്യാർത്ഥം അന്യനാട്ടിൽ പോകുന്നതിന് വിരോധമില്ല. പകർച്ചവ്യാധി പടർന്നു പിടിച്ച നാട്ടിൽ നിന്ന് ആ മഹാവ്യാധിയെ ഭയന്ന് ഓടിപ്പോകലാണ് തെറ്റ്. ഫതാവൽ കുബ്റ:4-10.

**703.ചോദ്യം:** പള്ളിയിൽ പ്രവേശിച്ചവർക്ക് സുന്നത്തുള്ള തഹിയ്യത്ത് നമസ്കാരം പള്ളിയിൽ ഇരുന്നാൽ നഷ്ടപ്പെടുമല്ലോ. അപ്പോൾ ഇരുന്ന് നമസ്കരിക്കുന്ന ആൾ എന്തുചെയ്യണം?

**ഉത്തരം:** നിന്നുകൊണ്ട് തഹിയ്യത്ത് നമസ്കാരത്തിന് തക്ബീർ ചൊല്ലിയ ശേഷം ഇരുന്നു നമസ്കരിക്കണം. ഫതാവൽകുബ്റാ:1-183.

**704.ചോദ്യം:** കിതാബുകൾ അച്ചടിക്കുന്നവർ അയക്കുന്ന സേമ്പിൾ കോപ്പി കൊണ്ട് കിതാബ് പൊതിയുന്നതിന് വിരോധമുണ്ടോ?

**ഉത്തരം:** ഖുർആൻ, ശറഇയായ ഇൽമ്, അല്ലാഹുവിന്റെ നാമം, നബിമാരുടെയും മറ്റ് മഹാൻമാരുടെയും നാമം മുതലായ ബഹുമാനിക്കപ്പെടേണ്ട യാതൊന്നും അതിൽ ഇല്ലെങ്കിൽ പൊതിയൽ അനുവദനീയവും ആ വക വല്ലതും അതിലുണ്ടെങ്കിൽ ഹറാമുമാണ്. ഫതാവൽകുബ്റാ:1-35.

**705.ചോദ്യം:** ഞങ്ങളുടെ ജുമുഅത്ത് പള്ളിയോട് തൊട്ടുകിടക്കുന്ന സ്ഥലത്ത് പുരാതന കാലം മുതൽക്കെ മുസ്‌ലിംകളുടെ മയ്യിത്ത് മറവു ചെയ്യാറുണ്ട്. ഇപ്പോൾ മറവുചെയ്യൽ പതിവുമുണ്ട്. ഇപ്പോൾ പ്രസ്തുത ഖബ്റുകൾ മാന്തി ചില ഖബ്റുകളിലുള്ള എല്ലുകളും മറ്റും പെറുക്കിയെടുത്ത് വേറെ സ്ഥലത്ത് കുഴിച്ചുമൂടുകയും ചെയ്തിട്ടുണ്ട്. പള്ളിയോട് ചേർത്ത് കെട്ടിടം പണിയലാണ് അതിന്റെ ഉദ്ദേശ്യം. ഇത് ശാഫിഈ മദ്ഹബ്പ്രകാരം ജാഇസാകുമോ? ഖബ്ർസ്ഥാനത്ത് പണിത കെട്ടിടം പൊളിക്കേണ്ടതുണ്ടോ? നമസ്കരിക്കാൻ വേണ്ടി ആ കെട്ടിടം നിലനിർത്താൻ അനുവദനീയമാവുമോ?

**ഉത്തരം:** ചോദ്യത്തിൽ പ്രസ്താവിച്ച സ്ഥലം മുസബ്ബലത്താണ്. മു

സമ്പ്വലത്ത് എന്നാൽ നാട്ടുകാർ മറവുചെയ്യൽ പതിവാക്കിയ സ്ഥലമാണ്. അതിന്റെ അടിസ്ഥാനവും ദായകനും അറിയപ്പെടട്ടേ അറിയപ്പെടാതിരിക്കട്ടെ. (തുഹ്ഫ:3-198)

മുസബ്ബലത്തായ സ്ഥലത്ത് മറവുചെയ്ത മയ്യിത്ത് നുരുമ്പിയാലല്ലാതെ വേറെ മയ്യിത്ത് മറവുചെയ്യാൻവേണ്ടി ഖബ്ർ മാന്താവുന്നതല്ല. നുരുമ്പുകയും ശേഷം മറഴു ചെയ്യുകയും ചെയ്താൽ തന്നെ അതിന്റെ മുകളിൽ കെട്ടിടം പണിയൽ മുതലായവ പാടില്ലാത്തതാണ്. മയ്യിത്ത് ജീർണ്ണിച്ച് മണ്ണായാൽ ഖബ്ർമാന്തി മറവുചെയ്യൽ അനുവദനീയമാണ്. പക്ഷേ, മുസബ്ബലത്തായിടത്ത് ഖബ്ർ അണ്ടാതിപ്പ് (കെട്ടിടം പണിയൽ കൊണ്ടും മറ്റും) മുതലായവ പാടില്ലാത്തതാണ്. (തുഹ്ഫ:3-206) അങ്ങനെ മാന്തുമ്പോൾ ആദ്യ മയ്യിത്തിന്റെ എല്ലുകൾ കണ്ടാൽ ഉടനെ ആ ഖബ്ർ മണ്ണിട്ടു മൂടേണ്ടതാണ്. ഖബ്ർ മാന്തിക്കഴിഞ്ഞ ശേഷമാണ് എല്ലുകൾ കണ്ടതെങ്കിൽ ആ എല്ലുകൾ ഒരു ഭാഗത്ത് വച്ച് പുതിയ മയ്യിത്ത് അതോടൊന്നിച്ച് മറവുചെയ്യൽ അനുവദനീയമാണ്. (ശർവാനി:3-206)

പഴയ ഖബ്ർ മാന്തിയ സ്ഥലത്തും പുതിയ ഖബ്റിന്റെ മുകളിലും നമസ്കരിക്കൽ കറാഹത്താണ്. ത്വാഹിറായ മഖ്ബറയിൽ നമസ്കരിക്കൽ കറാഹത്താണ് മഖ്ബറ മാന്തിയതായി അറിയപ്പെടാതിരിക്കുകയോ മാന്തിയിട്ടുണ്ടെങ്കിൽ മുകളിൽ വിരിപ്പ് വിരിക്കുകയോ ചെയ്ത മഖ്ബറയെ സംബന്ധിച്ചാണ് ത്വാഹിറ് എന്നു പറയുന്നത്. (തുഹ്ഫ:2-167)

പഴയ ഖബ്ർ മാന്തിയ സ്ഥലത്തുണ്ടാക്കിയ കെട്ടിടം പൊളിച്ചു നീക്കൽ നിർബന്ധമാണ്. മുസബ്ബലിൽ പണിയപ്പെട്ട ഏത് കെട്ടിടവും പൊളിക്കപ്പെടേണ്ടതുമാണ്. (ഫതാവൽകുബ്റാ:3-277) മുസബ്ബലായ സ്ഥലത്ത് എടുക്കപ്പെട്ട കെട്ടിട്ടങ്ങൾ പൊളിക്കപ്പെടേണ്ടതാണ്. (മിൻഹാജ്:3-198)ആ പൊളിക്കൽ വുജൂബാണെന്ന് തുഹ്ഫയിലും പറഞ്ഞിട്ടുണ്ട്.

കറാഹത്ത് ചെയ്യാൻവേണ്ടി (നമസ്കരിക്കൻവേണ്ടി) വുജൂബ് (കെട്ടിടം പൊളിക്കൽ) ഒഴിവാക്കൽ പാടുള്ളതല്ല. അതുകൊണ്ട് മുസബ്ബലത്തിലുണ്ടാക്കിയ ആ കെട്ടിടം നിലനിർത്താൻ പാടില്ലാത്തതാണ്.

**706.ചോദ്യം:** ചെറിയ പെരുന്നാളിലും വലിയ പെരുന്നാളിന്റെ നാല് ദിവസങ്ങളിലും ചൊല്ലി വരുന്ന തക്ബീറുകൾ ഈ അഞ്ച് ദിവസങ്ങളിലും ഒരേ ക്രമത്തിൽ തന്നെയാണോ?

**ഉത്തരം:** പെരുന്നാൾ സുദിനത്തിൽ ചൊല്ലൽ സുന്നത്തുള്ള തക്ബീർ അഞ്ച് ദിവസത്തിലും ഒരേ ക്രമത്തിലല്ല. തമ്മിൽ വ്യത്യാസമുണ്ട്. ചെറിയ പെരുന്നാളിനും വലിയ പെരുന്നാളിനും സൂര്യാസ്തമയം മുതൽ ഇമാം പെരുന്നാൾ നമസ്കാരത്തിൽ തക്ബീറത്തുൽ ഇഹ്റാം കെട്ടുന്നതുവരെ എല്ലായ്പ്പോഴും സുന്നത്തുണ്ട്. വലിയ പെരുന്നാളിന്റെ ബാക്കി

സമയങ്ങളിൽ അങ്ങനെയല്ല. നമസ്കാരത്തന്റെ ശേഷം മാത്രമെ സുന്ന
ത്തുള്ളൂ. നമസ്കാരം ഏതായാലും തക്ബീർ ചൊല്ലൽ സുന്നത്തുതന്നെ
യാണ്. കൂടാതെ രണ്ടു പെരുന്നാൾ ദിനങ്ങളിലും എല്ലായ്പ്പോഴും ചൊല്ലൽ
സുന്നത്തുള്ള തക്ബീർ നമസ്കാരത്തിന്റെ ശേഷമാകുമ്പോൾ അത് നമ
സ്കാരത്തിന്റെ ശേഷമുള്ള ദിക്റുകളുടെയും ശേഷമായിരിക്കേണ്ടതാണ്.
ബാക്കി സമയങ്ങളിലെ തക്ബീർ നമസ്കാരത്തിന്റെ ഉടനെയായിരിക്കേ
ണ്ടതും നമസ്കാരത്തിന്റെ ശേഷമുള്ള ദിക്റുകൾ തക്ബീറിന്റെ ശേഷ
മായിരിക്കേണ്ടതുമാണ്. തുഹ്ഫ:3-51ലും മറ്റും പ്രസ്താവിച്ചതാണിത്.

**707.ചോദ്യം:** ശബ്ദം വലുതാകുന്ന(?) ലൗഡ് സ്പീക്കറിൽ കൂടി കേൾക്കു
ന്നത് വക്താവിന്റെ സാക്ഷാൽ ശബ്ദമല്ലെന്നും അതിനാൽ സ്പീക്കറിന്റെ
മാധ്യമപ്രകാരം കേൾക്കുന്ന ശബ്ദത്തിന് വക്താവിന്റെ സാക്ഷാൽ ശബ്ദം
കേട്ട സ്ഥാനമില്ലെന്നുമാണല്ലോ നുസ്രത്ത് പത്രാധിപരും മറ്റുപല പണ്ഡിത
ശ്രേഷ്ഠരും പറയുന്നത്. എന്നാൽ, ചെറിയ വസ്തുക്കളെ വലുതാക്കിക്കാ
ണിക്കുന്ന സൂക്ഷ്മ ദർശിനി ഉപയോഗിച്ച് മാസപ്പിറവി നോക്കിക്കണ്ടാൽ
ചന്ദ്രക്കല കണ്ട സ്ഥാനമില്ലെന്നും അതിനാൽ നോമ്പ് പെരുന്നാളാദി ക്രിയ
കളുടെ സമയം ആസന്നമായെന്ന് ഉറപ്പിക്കാറായിട്ടില്ലെന്നും പത്രാധിപർ
പറയുമോ?

**ഉത്തരം:** പറയും, തീർച്ചയായും പറയും. ഫുഖഹാക്കൾ വ്യക്തമാ
ക്കിയ ഒരു കാര്യം തുറന്ന് പറയുന്നതിന് നുസ്രത്തിന്റെ പത്രാധിപർക്ക്
യാതൊരു മടിയുമില്ല. ഫുഖഹാക്കൾ പറഞ്ഞത് കാണുക. ചെറിയ വസ്തു
ക്കളെ വലുതാക്കി കാണിക്കുകയോ ദൂരെയുള്ളതിനെ അടുപ്പിച്ചു കാണു
കയോ ചെയ്യുന്ന ഉപകരണങ്ങളും (യഥാക്രമം സൂക്ഷ്മദർശിനിയും ദൂര
ദർശിനിയും) മറ്റും മാധ്യമമാക്കി മാസപ്പിറവി കണ്ടാൽ റംസാൻ നോമ്പ്
നിർബന്ധമില്ല. (ശർവാനി:3-372)

**708.ചോദ്യം:** നമസ്കാരത്തിൽ ഫാതിഹ: ഓതി തീർന്ന ഉടനെ ചിലർ
റബ്ബിഗ്ഫിർലീ എന്ന് പറഞ്ഞു കേൾക്കാറുണ്ട്. അതു സുന്നത്തുണ്ടോ?

**ഉത്തരം:** സുന്നത്തുണ്ട്. തുഹ്ഫ: ശർവാനി സഹിതം:2-49.

**709.ചോദ്യം:**ഒരു മഹല്ലത്തുകാരുടെ സക്കാത്തിൽനിന്ന് ഒരു വിഹിതം
നല്കാമെന്ന നിശ്ചയപ്രകാരം ഒരു ഇമാമിനെ നിയമിച്ചു. എന്നാൽ, നാട്ടു
കാർ നല്കുന്ന സകാത്തിന്റെ വിഹിതം അയാൾക്ക് വാങ്ങാമോ? വാങ്ങാ
മെങ്കിൽ സ്വന്തം നാട്ടിലേക്കത് കൊണ്ടുപോകാമോ?

**ഉത്തരം:** നിശ്ചിത ഇമാം സകാത്തു വാങ്ങാൻ അർഹതപ്പെട്ട ആളാ
ണെങ്കിൽ അവർ കൊടുത്തത് അദ്ദേഹത്തിന് വാങ്ങാവുന്നതും സ്വന്തം
നാട്ടിലേക്ക് കൊണ്ടുപോകാവുന്നതുമാണ്. ഫതാവൽ കുബ്റാ:2-32.

**710.ചോദ്യം:** അതാത് കാലങ്ങളിൽ വരുന്ന കാരണവൻമാർ കൈകാര്യം

ഒരാൾ വഖ്ഫ് ചെയ്തു കുടുംബത്തിലുള്ളവർക്ക് ഭക്ഷണം കൊടുക്കാൻ ഒരു പറമ്പ് ഒരാൾ വഖ്ഫ് ചെയ്തു. അയാൾ മരിച്ചശേഷം അതാത് കാലങ്ങളിലെ കാരണവൻമാർ സ്വത്ത് കൈവശം വച്ചുപോന്നു. ഇപ്പോഴത്തെ കാരണവർ ലാന്റ് ട്രൈബ്യൂണൽ കോടതിയിൽനിന്നു പട്ടയംവാങ്ങി കുടുംബങ്ങളിൽ ചിലർക്ക് ഭാഗിച്ചുകൊടുത്തു. ഈ പറഞ്ഞ വഖ്ഫ് സ്വത്ത് ഭാഗിച്ച് കിട്ടിയ ഒരാൾ അത് വിറ്റാൽ അതിന്റെ വിധിയെന്ത്?

ഈ സ്വത്ത് വിലക്ക് വാങ്ങി വീടുവച്ച് താമസിച്ചാൽ ആ വീട്ടിൽവച്ച് ചെയ്യുന്ന നമസ്കാരം മുതലായ കർമ്മങ്ങളുടെ വിധിയെന്ത്?

ഈ സ്വത്ത് വാങ്ങിയ ആൾ വാങ്ങിയത് തെറ്റാണെങ്കിൽ ഇതിൽ നിന്ന് രക്ഷപ്പെടുവാനുള്ള മാർഗമെന്ത്?

**ഉത്തരം:** വിൽക്കപ്പെടുന്ന വസ്തു വില്ക്കുന്ന ആളുടെ ഉടമയിലുള്ളതായിരിക്കൽ ശർത്വാണ്. (തുഹ്ഫ:4-246) ശർത്വിന് ഭംഗം വന്ന വില്പന അസാധുവും ഹറാമുമാണ്. (തുഹ്ഫ:4-291) അതിനാൽ സൃഷ്ടികളുടെ ഉടമയിലുള്ളതല്ലാത്ത വഖഫ് സ്വത്ത് ഭാഗിച്ചു കിട്ടിയ ആൾക്ക് അത് ഉടമയില്ലാത്തതുകൊണ്ട് അദ്ദേഹത്തിന്റെ വില്പന അസാധുവും ഹറാമുമാണ്.

ഈ സ്വത്ത് അധികാരമില്ലാതെ കൈക്കാലക്കിയതിനാൽ അത് കയ്യേറ്റം ചെയ്ത സ്വത്തിൽ പെട്ടതാണ്. കയ്യേറ്റം ചെയ്ത സ്ഥലത്ത് വച്ച് നമസ്കരിക്കൽ ഹറാമാണ്. അഥവാ നമസ്കരിച്ചാൽ ആ നമസ്കാരം സ്വഹീഹാകുന്നതും അതിന് കൂലിയില്ലാത്തതുമാണ്. (ഫത്ഹുൽ മുഈൻ പേജ്:82)

അതിൽനിന്ന്, രക്ഷപ്പെടാനുള്ള മാർഗ്ഗം അത് തിരിച്ചുകൊടുക്കലാണ്. തുഹ്ഫ:6-9 നോക്കുക.

**711.ചോദ്യം:** നമ്മുടെ നാടുകളിൽ റബീഉൽ അവ്വലിൽ നബി(സ)യുടെ ജന്മദിനം കൊണ്ടാടാറുണ്ടല്ലോ. എന്നാൽ, നബി(സ)യുടെ ജനനവും മരണവും ഒരേമാസത്തിലും ആ മാസത്തിലെ ഒരേ തിയ്യതിയിലുമാണെന്നാണല്ലോ പറയുന്നത്. അതിനാൽ ആ മാസത്തിൽ സന്തോഷം പ്രകടിപ്പിക്കാമെങ്കിൽ നബി(സ)യുടെ മരണത്തിന്റെ പേരിൽ ദു:ഖവും ആചരിക്കേണ്ടതല്ലേ?

**ഉത്തരം:** റസൂൽ(സ)റഹ്മത്തുൽ ആലമീൻ ആയതുകൊണ്ട് അവിടത്തെ ജനനം ലോകത്തിനഖിലവും അനുഗ്രഹമാണ്. അനുഗ്രഹത്തിന് നന്ദി രേഖപ്പെടുത്തുവാൻ ഇസ്‌ലാമിൽ ശാസനയുമുണ്ട്. ആ നന്ദി രേഖപ്പെടുത്തുന്നതിന്റെ ഒരിനമാണ് റബീഉൽ അവ്വലിൽ നടത്തപ്പെടുന്ന നബിദിനാഘോഷം. മരണത്തിൽ ദു:ഖിക്കാനുണ്ടെങ്കിലും മരണത്തിന്റെ പേരിൽ ദു:ഖം ആചരിക്കാൻ ഭർത്താവ് മരിച്ച ഭാര്യമാരോടല്ലാതെ ഇസ്‌ലാം ശാസി

ക്കുന്നില്ല. അവളോട് തന്നെ നാലുമാസവും പത്തുദിവസവും മാത്രം. മറ്റുള്ളവരുടെ മരണത്തിൽ ദു:ഖം ആചരിക്കുകയാണെങ്കിൽ കേവലം മൂന്ന് ദിവസം മാത്രമേ അനുവദിക്കപ്പെടുകയുള്ളൂ. (തുഹ്ഫ:8-259 നോക്കുക.) റസൂലി(സ)ന്റെ വഫാത്തിൽ ദു:ഖം ആചരിക്കുകയാണെങ്കിൽ അതിനു നിർണ്ണയിക്കപ്പെട്ട കാലം കഴിഞ്ഞുപോയല്ലോ. എനി അതിന് നിർവ്വാഹമില്ലാത്തതുകൊണ്ടും മരണത്തിൽ പൊതുവായി ദു:ഖമാചരിക്കുവാൻ ശാസനയില്ലാത്തതുകൊണ്ടുമാണ് ജനനവും മരണവും ഒരേമാസത്തിലും തിയ്യതിയിലുമായിട്ടും ജനനമാഘോഷിക്കപ്പെടുന്നതും മരണത്തിൽ ദു:ഖം ആചരിക്കപ്പെടാത്തതും.

**712.ചോദ്യം:** സുന്നത്തു നമസ്കാരത്തിൽ സുജൂദിന്റെ സ്ഥാനം സാക്ഷി നില്ക്കും എന്ന അടിസ്ഥാനത്തിൽ തറാവീഹ് നമസ്കാരത്തിൽ രണ്ട് റക്അത്ത് കഴിയുമ്പോൾ സ്ഥലം മാറൽ സുന്നത്തുണ്ടോ?

**ഉത്തരം:** ഒന്നാം സ്വഫിൽ നില്ക്കുന്ന ശ്രേഷ്ഠത നഷ്ടപ്പെട്ടു പോവുക സ്വഫുകൾ മുറിച്ചു കടക്കൽ പോലത്ത വിഷമങ്ങൾ സംഭവിക്കുക ആദിയായ കാര്യങ്ങൾ വന്നു ചേരാതിരിക്കുമ്പോൾ എല്ലാ നമസ്കാരത്തിനും സ്ഥലം മാറൽ സുന്നത്താണ്. (തുഹ്ഫ:2-106)തറാവീഹ് നമസ്കാരത്തിൽ എല്ലാ ഈ രണ്ട് റക്അത്തുകളിലും സ്ഥലം മാറി നില്ക്കൽ ഇത്തരം വിഷമങ്ങൾ സൃഷ്ടിക്കുമെന്ന് പറയേണ്ടതില്ലല്ലോ.

**713.ചോദ്യം:** മയ്യിത്ത് മറവ് ചെയ്ത് കഴിഞ്ഞാൽ മുൻകർ, നകീർ(അ)എന്ന മലക്കുകൾ വന്ന ഖബ്റിൽ വച്ച് ചോദിക്കുമെന്ന് നാം വിശ്വസിക്കുന്നു. എന്നാൽ, ദൂര ദിക്കുകളിൽപെട്ട പ്രദേശങ്ങളിൽ നൂറുക്കണക്കിനു മനുഷ്യരെ ഒരേ സമയം ഖബ്റടക്കം ചെയ്യുന്നുണ്ടെങ്കിൽ അവരോടെല്ലാം ഓരോ സമയം ചോദിക്കേണ്ടിവരുമല്ലോ. അങ്ങനെ അവരോടെല്ലാം ഒരേ സമയം മുൻകർ നകീർ(അ)ചോദിക്കുമോ? ചോദിക്കുമെങ്കിൽ അത് എങ്ങനെയാണ്? അതുപോലെ ലോകത്തിന്റെ നാനാഭാഗങ്ങളിലായി നൂറുക്കണക്കിന് ആളുകൾ ഒരേസമയം മരണപ്പെടുകയും ചെയ്യുന്നു. ഇവരുടെ ഓരോരുത്തരുടെയും റൂഹ് ഒരേസമയം മലകുൽ മൗത് അസ്റാഈൽ(അ)എങ്ങനെയാണ് പിടിക്കുന്നത്?

**ഉത്തരം:** ഖബ്റിൽ ചോദ്യവും രക്ഷ-ശിക്ഷയും ഉണ്ടാകുമെന്ന് നാം വിശ്വസിക്കുന്നു. അത് തന്നെയാണ് അഹ്ലുസുന്നത്ത് വൽജമാഅത്തിന്റെ വിശ്വാസവും. ഇത്തരം കാര്യങ്ങളൊന്നും തന്നെ ബാഹ്യലോകത്ത് നടക്കുന്നതുപോലെ തന്നെ സംഭവിക്കണമെന്നില്ല. അതിനാൽ അവ ഒന്നിനെയും ബാഹ്യലോകത്ത് നടക്കുന്ന കാര്യങ്ങളോട് തുലനം ചെയ്യുവാനും നിർവ്വാഹമില്ല. ഇസ്ലാമിന്റെ പ്രമാണങ്ങളിൽ വന്നതുപോലെ വിശ്വസിക്കുകയാണ് വേണ്ടത്. അല്ലാഹുവിന്റെ അലംഘനീയമായ തീരുമാനം നടപ്പിൽ വരുത്തുവാനാണല്ലോ അത്തരം കാര്യങ്ങളെല്ലാം നടക്കുന്നത്.

അല്ലാഹുവിന്റെ അജയ്യമായ കഴിവിൽ വിശ്വസിക്കുകയും അതിൽ ചിന്തിക്കുകയും ചെയ്യുന്ന യാതൊരാൾക്കും ചോദ്യത്തിൽ പറഞ്ഞ കാര്യങ്ങൾ അസംഭവ്യമോ വിദൂരമോ ആണെന്ന് അനുമാനിക്കുവാൻ പോലും നിർവ്വാഹമില്ല.

എന്നാൽ, ലോകത്തിന്റെ നാനാഭാഗങ്ങളിലും സ്ഥിതിചെയ്യുന്ന ആയിരക്കണക്കിന് ഖബ്റാളികളോട് ഒരേ അവസരം തന്നെ ചോദ്യം ചെയ്യാൻ പറ്റുന്ന വിധത്തിലാണ് മുൻകർ, നകീർ(അ)എന്നീ മലക്കുകളെ അല്ലാഹു സൃഷ്ടിച്ചിട്ടുള്ളത്. ഭൂമുഖത്തുള്ള മുഴുവൻ ജനങ്ങളോടും ഒരേ അവസരം മുൻകർ, നകീർ(അ)ചോദ്യം ചെയ്യുമെന്നും അതിന്റെ നില മലക്കുൽ മൗത്ത് അസ്റാഈൽ(അ)ഒരേ അവസരം അസംഖ്യം ആളുകളുടെ റൂഹ് പിടിക്കുന്നത് പോലെയാണെന്നും ഇമാം ഖുർതുബി വ്യക്തമാക്കീയിട്ടുണ്ടെന്ന് ഇമാം സുയൂഥി(റ)തന്റെ പദ്യശകലങ്ങളായ ഉർജൂസയിൽ ഉദ്ധരിച്ചിട്ടുണ്ട്. വ്യത്യസ്തമായ ദൂരദിക്കുകളിൽ സ്ഥിചെയ്യുന്ന നിരവധി എണ്ണം ഖബ്റാളികളോട് ഒരു സമയം ചോദ്യം ചെയ്യാൻ സാധിക്കുന്ന ഭീകര ശരീരത്തോട് കൂടിയാണ് മുൻകർ, നകീർ(അ)എന്നീ മലക്കുകളെ അല്ലാഹു സൃഷ്ടിച്ചതെന്നും അതിനാൽ ഒരേ സ്ഥലത്ത് വച്ച് ഒറ്റവാക്കിൽതന്നെ എല്ലാവരോടും ചോദിക്കുവാൻ സാധിക്കുന്നതാണെന്നും, കൂടാതെ ഓരോരുത്തർക്കും താന്താങ്ങളോട് മാത്രമാണ് ചോദിക്കുന്നതെന്ന് അല്ലാഹു തോന്നിപ്പിക്കുന്നതും ഒരാളിൽനിന്നുണ്ടാകുന്ന മറുപടി മറ്റുള്ളവർ കേൾക്കുന്നതിനെ അല്ലാഹു തടയുന്നതുമാണെന്നും ഇമാം ഖുർഥുബി(റ)യെ ഉദ്ധരിച്ച് കൊണ്ട് അതിന്റെ ഹാശിയയിൽ പ്രസ്താവിച്ചിട്ടുണ്ട്.

റസൂൽ(സ)ന്റെ അരികിൽ വന്ന് ഇടിനാദം മുഴങ്ങുന്ന ശബ്ദത്തിൽ ജീബ്രീൽ(അ)വഹ്യ് ഓതിക്കൊടുക്കുമ്പോൾ തൊട്ടടുത്തിരിക്കുന്ന സ്വഹാബാക്കൾ അത് കേൾക്കാതെ റസൂൽ(സ)മാത്രം അതു കേൾക്കുന്ന സംഭവം പലപ്പോഴും ഉണ്ടായത് സ്വഹീഹുൽ ബുഖാരിയിൽ നിന്നും മറ്റും വ്യക്തമാകുമല്ലോ. അതിനാൽ പലരോടും ഒരേ അവസരം ചോദിക്കാവുന്നതും അത് എത്ര വലിയ ശബ്ദത്തിലായാലും ഒരാളോടുള്ള ചോദ്യവും മറുപടിയും മറ്റാരും കേൾക്കാതെയാവാമെന്നും ഇതിൽ നിന്നെല്ലാം ഗ്രാഹ്യമാണ്. ഇത് തന്നെയാണ് മലകുൽമൗത് അസ്റാഈലി(അ)ന്റെ സ്ഥിതിയും.

കൺമുമ്പിലുള്ള വസ്തുക്കൾ പിടിച്ചെടുക്കുന്നത് പോലെ മുഴുവൻ ജനങ്ങളുടെയും റൂഹ് പിടിക്കുവാൻ സാധിക്കുന്നവിധം ഭീകര ശരീരത്തിലായിട്ടാണ് മലക്കുൽ മൗത് അസ്റാഈലിനെയും അല്ലാഹു സൃഷ്ടിച്ചിട്ടുള്ളത്. മരിച്ചുവീഴുന്ന ജനങ്ങളുടെ ബാഹുല്യമോ ഓരോരുത്തരുടെയും പ്രദേശങ്ങളുടെ അകൽച്ചയോ മലക്കുൽ മൗതിന്റെ മുന്നിൽ ഒരു പ്രശ്നമ

ല്ല. ചിലർ മഗ്‌രിബിലും മറ്റുചിലർ മശ്‌രിഖിലും ആകുകയോ പകർച്ചവ്യാധികൾ പിടിപെട്ടതിനാൽ ജനങ്ങൾ തുരുതുരെ മരിച്ചുവീഴുകയോ ഭീകരയുദ്ധം കൊണ്ടു മനുഷ്യ ജീവൻ കൊഴിഞ്ഞുവീഴുകയോ ചെയ്യുമ്പോൾ അവരുടെ എല്ലാം റൂഹിനെ ഒരേ അവസരം പിടിക്കുന്ന കാര്യം മലക്കുൽമൗത് തന്നെ ഒരിക്കൽ ഹ: ഇബ്രാഹീം(അ)ന് വിവരിച്ചുകൊടുത്തതിപ്രകാരമാണ്. മരണം ആസന്നമായ ഓരോരുത്തരുടെയും റൂഹുകളെ ഞാൻ വിളിക്കുന്നതും അപ്പോൾ ആ റൂഹുകൾ എന്റെ രണ്ട് കൈ വിരലിടയിലെന്ന പോലെ ആകുന്നതും നിഷ്പ്രയാസം അവയെല്ലാം ഞാൻ പിടിച്ചെടുക്കുന്നതുമാണ്. (അജാഇബുൽ മഖ്‌ലൂഖാത്:1-96)

**714.ചോദ്യം:** നമസ്കാരത്തിനുശേഷം നബി(സ)തങ്ങൾ കൂട്ടുപ്രാർത്ഥന നടത്തിയതായും നബിയുടെ ഖുതുബ:ക്ക് മുമ്പ് മആശിറ വിളിച്ചിരുന്നതായും സ്വഹീഹായ ഹദീസോ അല്ലാത്ത ഹദീസോ ലക്ഷ്യം തരുന്നവർക്ക് 10001രൂപ ഇനാം വിളിച്ചുകൊണ്ടുള്ള ഒരു നോട്ടീസ് ഞങ്ങളുടെ നാട്ടിൽ കാണാനിടയായി. അതിനൊരു തെളിവ് നല്കിയാൽ ആ സംഖ്യ നുസ്രത്തിന് മേടിക്കാമല്ലോ?

**ഉത്തരം:** ആ സംഖ്യ നുസ്രത്തിന് ആവശ്യമില്ല. പ്രസ്തുത നോട്ടിസുകാർക്ക് ഇനിയും പല നോട്ടീസുകളും അടിക്കാനുണ്ടാകും. അതിന് സൂക്ഷിച്ചുകൊള്ളട്ടെ! തെളിവ് വേണമെങ്കിൽ നല്കിയേക്കാം. നബിതങ്ങൾ നമസ്കാരാനന്തരം നബിക്കും സ്വഹാബാക്കൾക്കുമടക്കം കൂട്ടായി പ്രാർത്ഥിച്ചിരുന്നതായി അബൂസഈദിനിൽ ഖുദ്‌രിയെതൊട്ട് ഇബ്നുമർദവൈഹി റിപ്പോർട്ടു ചെയ്ത ഹദീസ് ഇമാം സുയൂഥി(റ)ന്റെ തന്റെ ദുർറുൽ മൻസൂറിൽ ഉദ്ധരിച്ചിട്ടുണ്ട്.

നബി(സ)ഹജ്ജത്തുൽ വദാഇന്റെ ദിവസം മീനായിൽവച്ച് ഖുതുബ ഓതിയപ്പോൾ ഖുതുബ ഓതുന്നതിന് മുമ്പായി ജനങ്ങളോട് മിണ്ടാതിരിക്കാൻ പറയാൻ ജരീരി(റ)നോട് കല്പിച്ചതും അദ്ദേഹം അങ്ങനെ ചെയ്തതായും ഇമാം ബുഖാരി റിപ്പോർട്ട് ചെയ്തിട്ടുണ്ട്. അതു തന്നെയാണല്ലോ തത്വത്തിൽ ഇന്നത്തെ മആശിറ വിളിയിലുള്ളത്. അറബുഭാഷ പഠിക്കാഞ്ഞാൽ എന്തുചെയ്യും?

**715.ചോദ്യം:** 10001രൂപ ഇനാം വിളിച്ചുകൊണ്ട് ചില മുജാഹിദ് കേന്ദ്രങ്ങൾ ഇയ്യിടെ പ്രസിദ്ധീകരിച്ച നോട്ടീസിനെ സംബന്ധിച്ചുള്ള ചോദ്യത്തിന് ഉത്തരം നല്കിയ കൂട്ടത്തിൽ നമസ്കാരത്തിന്റെ ശേഷമുള്ള കൂട്ടുപ്രാർത്ഥനക്കും മആശിറ വിളിക്കും ഉള്ള തെളിവുകൾ പ്രസ്താവിച്ചിരുന്നുവല്ലോ. എന്നാൽ, അതിനെ സംബന്ധിച്ച് ഇപ്പോൾ ചിലർ പറയുന്നത് ഇപ്രകാരമാണ്. അത് നബി(സ)തങ്ങൾ വല്ലപ്പോഴും ഒരിക്കൽ ചെയ്ത കാര്യമാണ്. അതൊന്നും തെളിവായി ഉദ്ധരിക്കുവാൻ പറ്റുകയില്ല. പറ്റുമെങ്കിൽ നബി തങ്ങൾ വല്ലപ്പോഴും ഒരിക്കൽ നിന്ന് മൂത്രമൊഴിച്ചത് പോലത്ത കാര്യ

ങ്ങൾ പൊക്കിപിടിച്ച് കൊണ്ട് അതെല്ലാം സുന്നത്താണെന്ന് പറയേണ്ടി വരുന്നതാണ്. ഇതിനെ സംബന്ധിച്ച് നുസ്രത്ത് എന്തു പറയുന്നു?

**ഉത്തരം:** ഒരു കാര്യം റസൂൽ(സ)നിർദ്ദേശിക്കുകയോ പ്രവർത്തിക്കുകയോ ചെയ്താൽ ഇസ്ലാമിന്റെ നിയമങ്ങൾക്ക് അത് തെളിവാകുന്നതാണ്. തെളിവാകണമെങ്കിൽ പല തവണയും നബി(സ)അത് ചെയ്ത് പതിവാക്കണമെന്നില്ല. പ്രത്യുത ഒരിക്കൽ മാത്രം ചെയ്ത ഒരു കാര്യവും തെളിവാകുന്നതാണ്. തെളിവാകുകയില്ലെങ്കിൽ ഇസ്ലാമിന്റെ പല കാര്യങ്ങളും തെളിവില്ല എന്ന കാരണം പറഞ്ഞു തള്ളിക്കളയേണ്ടി വരുന്നതാണ്. നോക്കുക! നബി(സ) ഒരു പ്രാവശ്യം മാത്രമാണല്ലോ ഹജ്ജ് ചെയ്തത്. ഹജ്ജിന്റെ കാര്യങ്ങളും നിയമങ്ങളും ആ ഒരു ഹജ്ജിൽ വച്ചാണ് അവിടുന്ന് ചെയ്തു കാണിച്ചത്. പല തവണയും ചെയ്തു പതിവാക്കാത്ത കാര്യങ്ങൾ തെളിവാകുകയില്ലെങ്കിൽ ഹജ്ജിന്റെ എല്ലാ ചടങ്ങുകളും അതിന്റെ നിയമങ്ങളും തെളിവില്ല എന്ന പേരിൽ തള്ളിക്കളയേണ്ടിവരുമല്ലോ! ഇസ്ലാമിന്റെ പേരിൽ വാദിക്കുന്ന ഒരു കേന്ദ്രവും അതിന് ധൈര്യപ്പെടുമെന്ന് തോന്നുന്നില്ല. റസൂൽ(സ)കൊണ്ടുവന്നത് സ്വീകരിക്കുവാനും നിരോധിച്ചത് വെടിഞ്ഞ് നില്ക്കുവാനും പരിശുദ്ധ ഖുർആൻ ആഹ്വാനം ചെയ്തതിലും റസൂലി(സ)ൽ നിങ്ങൾക്ക് മാതൃകയും തുടർച്ചയുമുണ്ടെന്ന് ഖുർആൻശരീഫ് പ്രഖ്യാപിച്ചതിലും റസൂൽ(സ)വല്ലപ്പോഴും ഒരിക്കൽ ചെയ്തതും ഉൾപ്പെടുമല്ലോ. അതിനാൽ അത്തരം കാര്യങ്ങളും ഇസ്ലാമിന്റെ നിയമങ്ങൾക്ക് തെളിവാകുന്നതാണ്.

റസൂലി(സ)ന്റെ പ്രവർത്തനത്തിന് മറ്റൊരിനം ഉണ്ട്. ഒരു കാര്യം അനുവദനീയമാണെന്ന് വിവരിക്കുവാൻ വേണ്ടി അവിടന്ന് വല്ലപ്പോഴും ഒരിക്കൽ ചെയ്തു കാണിക്കുന്നവയാണത്. ഒരു കാര്യം വ്യക്തമായി നിരോധിക്കപ്പെടുകയും ആ നിരോധം കർക്കശമല്ലാതിരിക്കുകയും ചെയ്യുമ്പോൾ ആ കാര്യം കറാഹത്ത് എന്ന വിശേഷണത്തിനർഹമാകുന്നതാണ്. ഇത്തരം കാര്യങ്ങളുടെ നിരോധം കർക്കശമല്ലെന്നും അത് നിരോധിക്കപ്പെട്ടതാണെങ്കിലും അനുവദനീയവും കുറ്റകരമല്ലാത്തതുമാണെന്നും തെളിയിക്കുവാൻ വല്ലപ്പോഴും ഒരിക്കൽ റസൂൽ(സ)അത്തരം കാര്യങ്ങൾ ചെയ്തെന്ന് വരും. അവയാണ് അനുവദനീയമാണെന്ന് വിവരിക്കുന്ന പ്രവൃത്തികൾ.ചോദ്യത്തിൽ പറഞ്ഞ നിന്ന് മൂത്രമൊഴിക്കലും മറ്റും ആ കൂട്ടത്തിൽപെട്ടതാണ്. കൂട്ടുപ്രാർത്ഥനയും മആശിറ വിളിയും വ്യക്തമായി നിരോധിക്കപ്പെട്ട കാര്യമല്ല തന്നെ.

**716.ചോദ്യം:** നമസ്കാരത്തിന്റേതല്ലാത്ത മൂന്ന് ചലനങ്ങൾകൊണ്ടും നമസ്കാരം ബാത്വിലാകുമല്ലോ. ആ ചലനം ഒരു അവയവം കൊണ്ട് മൂന്നു പ്രാവശ്യമായാൽ മാത്രമാണോ? അതോ മൂന്ന് അവയവം കൊണ്ടായാലും നമസ്കാരം ബാത്വിലാകുമോ?

ഉത്തരം: തുടർച്ചയായി മൂന്ന് ചലനം ഉണ്ടായാൽ നമസ്കാരം ബാത്വിലാകുന്നതാണ്. അത് ഒരു അവയവം കൊണ്ട് തുടർച്ചയിലുള്ള മൂന്ന് ചലനമായാലും മൂന്ന് അവയവം കൊണ്ട് ഒരേ അവസരത്തിൽ ഉണ്ടാകുന്ന മൂന്ന് ചലനമായാലും (രണ്ട് കയ്യും തലയും ഒരേ അവസരത്തിൽ ചലിപ്പിക്കുന്നതുപോലെ)നമസ്കാരം ബാത്വിലാകുന്നതാണ്. തുഹ്ഫ:2-153.

**717.ചോദ്യം:** റസൂലി(സ)ന്റെ മാതാപിതാക്കൾ മുശ്രിക്കുകളാണെന്നും അവരുടെ പേര് കേൾക്കുമ്പോൾ തർളിയത്ത് ചൊല്ലുന്നത് ഹറാമാണെന്നും ചില മൗലവിമാർ പ്രസംഗിക്കുന്നുണ്ട്. അവർക്കുവേണ്ടി പ്രാർത്ഥിക്കുവാൻ നബി(സ)ക്ക് അല്ലാഹു അനുവാദം നല്കിയില്ല എന്നാണവർ തെളിവായി ഉദ്ധരിക്കുന്നത്. അത് ശരിയാണോ?

ഉത്തരം: റസൂലി(സ)ന്റെ മാതാപിതാക്കൾ മുശ്രിക്കീങ്ങളാണെന്ന് പറയുന്നത് ശരിയല്ല. വിവിധ തെളിവുകളിൽ നിന്ന് അവർ പരലോക മോക്ഷം നേടിയ സുരക്ഷിതരാണെന്നും മുശ്രിക്കുകളല്ലെന്നും തെളിഞ്ഞതാണ്. ഇബ്നുഹജർ(റ)പറഞ്ഞത് കാണുക. ഹവ്വാ(റ)മുതൽ ആമി(റ) വരെ നബി(സ)ക്കുള്ള മാതാക്കളിലും ആദം(അ)മുതൽ അബ്ദുല്ല(റ)വരെയുള്ള പിതാക്കളിലും അല്ലാഹുവിനാൽ തിരഞ്ഞെടുക്കപ്പെട്ടവർ മാത്രമാണുള്ളത്. ആദം സന്തതികളിലെ ഓരോ തലമുറയിൽ നിന്നും ഖൈറായ തലമുറകളിലായി എന്നെ അയക്കപ്പെട്ടു. അങ്ങനെ ഞാൻ നിലകൊള്ളുന്ന ഈ തലമുറയിൽ എത്തിച്ചേർന്നു എന്ന് ബുഖാരി ഉദ്ധരിച്ച ഹദീസും മറ്റും അതിന് തെളിവാണ്.

വേറെയും ചില ഹദീസുകൾ ഉദ്ധരിച്ചശേഷം ഇബ്നുഹജർ(റ)തുടരുന്നു. ആദം ഹവ്വാ(റ)വരെ നബി തങ്ങൾക്കുള്ള മാതാപിതാക്കളിൽ ഒരൊറ്റ കാഫിറും ഇല്ലെന്ന് ഈ ഹദീസുകൾ വ്യക്തമാക്കുന്നുണ്ട്. എങ്ങനെയെന്നാൽ കാഫിറിനെ സംബന്ധിച്ച് തിരഞ്ഞെടുക്കപ്പെട്ടവർ എന്നും ഖൈറായവർ എന്നും പറയാവതല്ല. നജസ് (മലിനമായത്) എന്ന നാമമാണവർക്കനുയോജ്യമായത്. മേൽകാണിച്ച ഹദീസുകൾ തിരഞ്ഞെടുക്കപ്പെട്ടവർ ഖൈറായവർ എന്നാണ് അവരെ വിശേഷിപ്പിച്ചത്. അഫ്സലുൽഖിറാ: പേജ്:19.

കൂടാതെ ഹസ്രത്ത് ഇസ്മാഈലി(അ)ന്റെ സന്താനപരമ്പയിൽപെട്ടവരാണ് റസൂൽ കരീ(സ)ന്റെ മാതാപിതാക്കൾ. അവരുടെ ജീവിതകാലമാകട്ടെ ഇസ്മാഈലി(അ)ന്റെ മരണശേഷവും റസൂൽകരീം(സ)ന് പ്രവാചകത്വം ലഭിക്കുന്നതിന്റെ മുമ്പുമാണ്. ആ കാലഘട്ടങ്ങളിൽ അറബികൾക്കിടയിൽ ഒരു പ്രവാചകൻ ആഗതനായിട്ടുമില്ല. ഇസ്മാഈലി(അ)ന്റെ ദൗത്യമാകട്ടെ അവിടത്തെ മരണത്തോടു കൂടി അവസാനിക്കുകയും ചെയ്തു. അത് മുതൽ മുഹമ്മദ് നബി(സ)ക്കു പ്രവാചകത്വം ലഭിക്കു

ന്നത് വരെയുള്ള ജനങ്ങൾ ഫത്റത്തിന്റെ കാലത്തുള്ളവരാണ്. തന്റെ ജീവിതകാലത്തെ ജനതയിലേക്ക് മാത്രം നിയുക്തനായ ഒരു പ്രവാചകന്റെ മരണശേഷം മറ്റൊരാളെ അല്ലാഹു റസൂലായി നിയമിക്കുന്നത് വരെയുള്ള കാലത്തിന് ഫത്റത്തിന്റെ കാലമെന്ന് പറയപ്പെടും. ഫത്റത്തിന്റെ കാലത്ത് മരണപ്പെട്ടവർ സുരക്ഷിതരാണ്. ശിക്ഷാർഹരോ കാഫിർ എന്ന് മുദ്രയടിക്കപ്പെട്ടവരോ അല്ല. ഒരു പ്രവാചകനെ അയക്കുന്നത് വരെ ഒരു ജനതയെയും നാം ശിക്ഷിക്കുകയില്ല. എന്ന ഖുർആനിന്റെ പ്രഖ്യാപനം അതാണ് തെളിയിക്കുന്നതും. ഇബ്നുഹജർ(റ)ഉപര്യുക്ത ഗ്രന്ഥത്തിൽ തന്നെ പറയുന്നു.

നബി(സ)യുടെ മാതാപിതാക്കളിൽ ഇസ്മാഈൽ(അ)വരെയുള്ള വർ ഫത്റത്തിന്റെ കാലക്കാരാണ്. അവർ മുസ്ലിംകളുടെ വിധിയിലുള്ള വരാണ്. എന്നത്രെ (മേൽസൂചിപ്പിച്ച) ഖുർആൻ വാക്യം വ്യക്തമാക്കുന്ന ത്. (പേജ്:19)ഇസ്മാഈലി(അ)ന്റെ ശേഷം അറബികളിലേക്ക് (മുഹമ്മദ് നബി അല്ലാതെ)മറ്റൊരു റസൂലിനെ അയക്കപ്പെട്ടിട്ടില്ല എന്നു സ്ഥിരപ്പെട്ട കാര്യമാണല്ലോ. ഇസ്മാഈലി(അ)ന്റെ ദൗത്യമാകട്ടെ തന്റെ മരണം വരെ ഉള്ളതുമാണ്. (പേജ്:21)

എന്നാൽ, ഫത്റത്തിന്റെ കാലത്തുള്ള ജനതയിൽ ശിക്ഷാർഹരാ ണെന്ന് ഖണ്ഡിതമായി തെളിഞ്ഞ ചുരുക്കം ചിലരുണ്ട്. അവർ ശിക്ഷാ ർഹർതന്നെയാണ്. ഫത്റത്തിന്റെ കാലക്കാർ ശിക്ഷാർഹരല്ല. എന്ന പൊതു നിയമത്തെ അതു ചോദ്യം ചെയ്യുകയുമില്ല. കാരണം, ശിക്ഷാർഹ രാണെന്ന് ഖണ്ഡിതമായി തെളിഞ്ഞിട്ടില്ലാത്തവരെ സംബന്ധിച്ചുള്ളതാണ് ആ പൊതു നിയമം. റസൂൽകരീം(സ)ന്റെ മാതാപിതാക്കൾ ഈ വിഭാഗ ത്തിൽപെട്ടവരാണ് എന്ന് പറയേണ്ടതില്ലല്ലോ.

റസൂൽ കരീമി(സ)ന്റെ മാതാപിതാക്കൾ സുരക്ഷിതരല്ലെന്ന് മുമ്പും ചിലർ വാദിച്ചിട്ടുണ്ട്. തൽവാക്താക്കൾ ആ വാദത്തിന് നല്കിയിരുന്ന തെളി വാണ് ചോദ്യകർത്താവ് പറഞ്ഞ പ്രാർത്ഥനക്ക് അനുവാദം ലഭിക്കാത്ത കാര്യം. പക്ഷേ, പൂർവ്വീകൻമാരായ ഇമാമീങ്ങൾ അതിന്റെ സത്യാവസ്ഥ കാര്യകാരണസഹിതം നമുക്ക് വ്യക്തമാക്കി തന്നിട്ടുണ്ട്. മാതാപിതാ ക്കൾക്ക് വേണ്ടി പ്രാർത്ഥിക്കുവാൻ റസൂൽകരീമീ(റ)ന് ഒരിക്കൽ അനു വാദം ലഭിക്കാത്തതുകൊണ്ടു പിന്നീടൊരിക്കലും അനുവാദം ലഭിച്ചിട്ടി ല്ലെന്ന് പറയാനൊക്കുമോ? ഇബ്നുഹജർ(റ)തന്നെ പറയട്ടെ? അവർക്ക് (മാതാപിതാക്കൾക്ക്)വേണ്ടിയുള്ള പ്രാർത്ഥന മറ്റൊരു സമയത്തിലേക്ക് പിന്തിച്ചുവയ്ക്കുന്നതിൽ കാര്യമായ വല്ല യുക്തിയും അടങ്ങിയതിനാൽ ആ സന്ദർഭത്തിൽ റസൂലി(സ)ന് അനുവാദം ലഭിക്കാതിരുന്നതാണ്. അഫ്സലുൽഖിറാ: പേജ്:20.

ആകയാൽ സൃഷ്ടികളിൽ വച്ച് ഏറ്റവും ശ്രേഷ്ടരായ മുഹമ്മദ്

നബി(സ)യുടെ ജനനത്തിന് കാരണക്കാരായ മാതാപിതാക്കളെ സംബ ന്ധിച്ച് മുശ്‌രിക്കുകൾ കാഫിറുകൾ എന്ന് തുടങ്ങിയ നെറികെട്ട വാക്കു കൾ പ്രയോഗിച്ച് അവരെ ഇടിച്ചു താഴ്ത്തുന്നത് മുസ്‌ലിംകൾക്ക് ഭൂഷണ മല്ല.

**718.ചോദ്യം:** മയ്യിത്ത് ഖബറടക്കം ചെയ്യപ്പെട്ടതുമുതൽ ഏഴും അതിൽ കൂടുതലും ദിവസങ്ങളിൽ ഖബ്റിൽ മുകളിൽ പ്രത്യേകം തയ്യാർചെയ്ത സ്ഥലത്ത് ഇരുന്നുകൊണ്ട് (ഖത്തപുരയിൽ)ഖുർആൻ ഓതുന്ന പതിവ് ചില നാടുകളിൽ കണ്ടുവരുന്നു. അതിൽ വല്ല ഫാഇദകളുമുണ്ടോ?

**ഉത്തരം:** ഖബ്റിങ്ങൽ വച്ച് ഖുർആന് ഓതുന്നതിൽ ഫാഇദകളു ണ്ട്. ഖുർആൻ ഓതുന്ന സ്ഥലം ബറക്കത്തുള്ള സ്ഥലവും റഹ്മത്ത് ഇറ ങ്ങുന്ന സ്ഥലവുമാണ്. എന്ന് തുഹ്ഫ:6-158ലും ഖബ്റിങ്ങൽ വച്ചു ഖുർ ആൻ ഓതുന്നതിന്റെ ബറക്കത്ത് ആ മയ്യിത്തിനും ലഭിക്കുന്നതാണ് എന്ന് തുഹ്ഫ:7-74ലും പ്രസ്താവിച്ചിട്ടുണ്ട്. ഖബ്റിങ്ങൽ വച്ചു ഖുർആൻ ഓതു ന്നതിന് ഇത്തരത്തിലുള്ള ഫാഇദകൾ പലതും ഉള്ളതുകൊണ്ടാണ് ഇമാം നവവി(റ)ഇപ്രകാരം ഉദ്ധരിച്ചത്. ഖബ്റിങ്ങൽ വച്ച് സാധിക്കുന്നത്ര ഖുർ ആൻ ഓതൽ സുന്നത്താണെന്ന് ഇമാം ശാഫിഈ(റ)വ്യക്തമാക്കിയിട്ടു ണ്ട്. ശറഹുൽമുഹദ്ദബ്:5-311. മയ്യിത്ത് മറവ് ചെയ്തശേഷം ഖബ്റിങ്ങൽ വച്ച് ഖുർആൻ ഓതൽ സുന്നത്താണെന്നു മാത്രമല്ല. ഖത്തം തീർത്ത ഖുർആൻ ഓതൽ കൂടുതൽ നല്ലതാണ് എന്ന് ശാഫിഈ ഇമാമിന്റെ അസ്ഹാബ് പ്രസ്താവിച്ചിട്ടുണ്ട്. ശറഹുൽ മുഹദ്ദബ്:5-294.

ഖബ്റിങ്ങൽ വച്ച് ഖുർആൻ ഓതിയാൽ അതിന് ഫാഇദ (ഫലം) ഉണ്ടെന്നും കഴിവിനനുസരിച്ച് അതു ചെയ്യേണ്ടതാണെന്നും ഈ ഉദ്ധര ണികളിൽ നിന്ന് ഗ്രഹിക്കാമല്ലോ. അത് ഗ്രഹിച്ചത്കൊണ്ടാണ് പല നാടു കളിലും ഖബ്റിങ്കൽ വച്ച് ഖുർആൻ ഓതുന്നത്. ഖബ്റിങ്കൽ പ്രത്യേകം സൗകര്യപ്പെടുത്തിയ ഖത്തപ്പുര വെയിലും മഴയും കൊള്ളാതിരിക്കുവാ നാണ്.

**719.ചോദ്യം:** അറഫദിനം മുതൽ അയ്യാമുത്തശ്‌രീഖ് അവസാനംവരെ ചൊ ല്ലുന്ന തക്ബീറിൽ ആദ്യത്തെ മൂന്ന് തക്ബീർ മുറിച്ചു മുറിച്ച് (അല്ലാഹു അക്ബർ, അല്ലാഹു അക്ബർ എന്നിങ്ങനെ)ആണോ പറയേണ്ടത്? അതോ മൂന്നും ചേർത്ത് (അല്ലാഹു അക്ബറല്ലാഹു....എന്നിങ്ങനെ)ആണോ പറ യേണ്ടത്?

**ഉത്തരം:** മൂന്നുംചേർത്തുകൊണ്ടാണ് പറയേണ്ടത്. അദ്കാറുന്നവ വീ, പേജ്:156.

**720.ചോദ്യം:** 24-8-84-ാംനു യിലെ സുന്നീവോയ്സിൽ സുബ്ഹു ഖള വീട്ടാ ൻ ഉദ്ദേശിച്ചുകൊണ്ട് ളുഹാസമയത്ത് തയമ്മം ചെയ്തുസുബ്ഹു ഖളാ

വീട്ടിയില്ല. ളുഹ്ർ ആയാൽ ആ തയമ്മം കൊണ്ട് ളുഹ്ർ നമസ്കരിക്കാമോ? എന്ന ചോദ്യത്തിന് നമസ്കരിക്കാവതല്ല. വഖത്ത് ആയ ശേഷം തയമ്മം ചെയ്തിരിക്കണം. മുമ്പ് ചെയ്ത തയമ്മം മതിയാകുകയില്ല എന്ന് ഉത്തരം എഴുതികണ്ടു. ഇത് ശരിയാണോ? ശരിയല്ലെങ്കിൽ വഖത്താവൽ തയമ്മുമിന്റെ ശർത്താണെന്ന് ഫുഖഹാക്കൾ പറഞ്ഞതോ? നുസ്രത്തെന്തു പറയുന്നു.

ഉത്തരം: വോയ്സിൽ പറഞ്ഞത് ശരിയല്ല. കാരണം, ചെറുതും വലുതുമായ ഫിഖ്ഹ് കിതാബുകളിൽ പറഞ്ഞതിന് വിരുദ്ധമാണത്. ചെറിയ കിത്താബായ ഉംദയിൽ പറഞ്ഞത് കാണുക! നഷ്ടപ്പെട്ടുപോയ നമസ്കാരത്തിനുവേണ്ടി ളുഹാ സമയത്ത് ഒരാൾ തയമ്മും ചെയ്തു. ആ തയമ്മും കൊണ്ട് നഷ്ടപ്പെട്ട നമസ്കാരം നിർവ്വഹിച്ചതുമില്ല. അങ്ങനെ ളുഹ്റിന്റെ സമയമായാൽ ആ തയമ്മും കൊണ്ട് ളുഹ്റ് നമസ്കരിക്കാവുന്നതാണ്. ഉംദ: പേജ്:14. ഇതുപോലെ തുഹ്ഫ:1-360ലു മറ്റും പ്രസ്താവിച്ചിട്ടുണ്ട്.

സമയമാകൽ തയമ്മുമിന്റെ ശർത്ത് തന്നെയാണ്. ചെയ്യാൻ ഉദ്ദേശിച്ച നമസ്കാരം ഏത് സമയത്ത് നിർവ്വഹിച്ചാൽ സ്വഹീഹാകുമോ ആ സമയമാകുക എന്നാണതിന്റെ താല്പര്യം. ഇവിടെ ചെയ്യാൻ ഉദ്ദേശിച്ച നമസ്കാരം ഖളാആയ നമസ്കാരമാണല്ലോ. അതിന്റെ സമയം ആ നമസ്കാരം ഓർമ്മയാകുമ്പോഴാണ്. നഷ്ടപ്പെട്ട നമസ്കാരത്തിന് തയമ്മും ചെയ്യുന്നത് ആ നമസ്കാരം ഓർമ്മവന്ന ശേഷമായിരിക്കണം. ശറഹുബാഫസൽ:1-192. ഉദ്ദേശിച്ച നമസ്കാരത്തിന്റെ സമയമായശേഷം ചെയ്ത തയമ്മും കൊണ്ട് ആ നമസ്കാരത്തിന്റെ ഇനത്തിൽപെട്ട മറ്റു നമസ്കാരം നിർവ്വഹിക്കലും ജാഇസാണ്. എന്ന് തുഹ്ഫ:1-360ൽ പ്രസ്താവിച്ചിട്ടുമുണ്ട്. ഇവിടെ സംഭവിച്ചതും അതാണ്. നഷ്ടപ്പെട്ടുപോയ സുബ്ഹും ശേഷം വരുന്ന ളുഹ്റും ഒരേ ഇനത്തിൽപെട്ട (വാജിബായ)നമസ്കാരമാണല്ലോ.

**721.ചോദ്യം:** മയ്യിത്ത് ഖബ്റടക്കം ചെയ്ത് കുറച്ച് കാലം കഴിഞ്ഞാൽ ജഡം നശിച്ചുപോകുമല്ലോ. എന്നിരിക്കുമ്പോൾ ആരോടാണ് ഖബ്റിങ്ങൽ ചെന്ന് സലാം പറയുന്നത്? ആ സലാം ആരെങ്കിലും മടക്കുമോ?

ഉത്തരം:ഖബ്റിങ്ങൽവച്ച് പറയുന്ന സലാം ആ ഖബ്റാളിയോടാണ്. ആ ഖബ്റാളി അത് മടക്കുകയും ചെയ്യും. മയ്യിത്തിന്റെ ജഡം നശിച്ചാലും ഖബ്റും ആ മയ്യിത്തിന്റെ റൂഹും തമ്മിൽ പ്രത്യേകം ഒരു ബന്ധം ഉണ്ടായിരിക്കുന്നതാണ്. മയ്യിത്തിന് സലാം പറഞ്ഞാൽ പറഞ്ഞ ആളെ അറിയുവാനും ആ സലാം കേൾക്കുവാനും അത് മടക്കുവാനും ഉള്ള കഴിവ് അല്ലാഹു ആ റൂഹിന് നല്കുന്നതാണ്. ബുജൈരിമി:1-497.

ഖബ്ർ സിയാറത്ത് ചെയ്യുന്നവരെ ഖബ്റാളികൾ അറിയുമോ? എന്ന് ഇബ്നുഹജർ(റ)നോട് ചോദിക്കപ്പെട്ടപ്പോൾ അതെ, അറിയും എന്ന് മറുപടി നല്കികൊണ്ട് അതിന് താൻ നല്കിയ തെളിവുകൾ ഇങ്ങനെ പറ

യുന്നു. സുപരിചിതനായ ഒരു മുസ്‌ലിം സഹോദരന്റെ ഖബ്‌റിന്നരികിൽ കൂടി നടന്നുപോകുമ്പോൾ സലാം പറയുന്ന വ്യക്തിയെ ആ ഖബ്‌റാളി അറിയുകയും അയാളുടെ സലാം മടക്കുകയും ചെയ്യാതിരിക്കുകയില്ല. എന്ന ഹദീസ് സ്വഹീഹാണ്. ഫതാവൽകുബ്റാ:2-29.

**722.ചോദ്യം:** ഫാസിഖ് എന്നാൽ ആരാണ്?

**ഉത്തരം:** മതനിയമങ്ങൾ തന്റെ ദൃഷ്ടിയിൽ അത്രസാരമുള്ളതല്ലെന്ന് തോന്നിപ്പിക്കുന്ന വ്യഭിചാരം, മദ്യപാനം, ചൂതാട്ടം, കള്ളസത്യം ആദിയായ മഹാപാപങ്ങളിൽ വല്ലതും ചെയ്ത വ്യക്തി ഫാസിഖാണ്. കൂടാതെ ഇത്തരം മഹാപാപങ്ങളല്ലാത്ത കുറ്റകരമായ മറ്റുകാര്യങ്ങൾ (ചെറുദോഷങ്ങൾ)പതിവാക്കുകയും ആ കുറ്റകരമായ കാര്യങ്ങളുടെ എണ്ണത്തെക്കാൾ കൂടുതൽ എണ്ണം സൽക്കർമ്മങ്ങൾ ചെയ്യാതിരിക്കുകയുമാണെങ്കിൽ അയാളും ഫാസിഖാണ്. തുഹ്ഫ:10-305.

**723.ചോദ്യം:** അത്തഹിയ്യാത്ത്, റുകൂഅ്, സുജൂദുകളിലെ തസ്ബീഹ് മുതലായ കാര്യങ്ങൾ ചിലർ ഉച്ചത്തിൽ പറഞ്ഞു കേൾക്കുന്നു. അത് സുന്നത്തുണ്ടോ?

**ഉത്തരം:** ഉച്ചത്തിൽ പറയണമെന്ന് ശാസനയില്ലാത്ത കാര്യങ്ങൾ ഉച്ചത്തിൽ പറയൽ സുന്നത്തില്ല. എന്ന് മാത്രമല്ല. നമസ്കരിക്കുന്ന ഏതൊരാൾക്കും അത്തരം ദിക്റുകൾ ഉച്ചത്തിൽ പറയൽ കറാഹത്താണെന്ന് ശറഹുബാഫസൽ:1-260ൽ പ്രസ്താവിച്ചിട്ടുണ്ട്.

**724.ചോദ്യം:** നമസ്കാരം സ്വഹീഹാകുമെന്നും ഇല്ലെന്നും അഭിപ്രായഭിന്നതയുള്ള വിഷയത്തിൽ അഭിപ്രായഭിന്നത മാനിക്കൽ സുന്നത്തുണ്ടോ? ഉണ്ടെങ്കിൽ അത് പരിഗണിക്കാത്ത ഒരു വ്യക്തിയെ ഇമാമായി നിശ്ചയിച്ചാലോ?

**ഉത്തരം:** സ്ഥിരപ്പെട്ട ഒരു സുന്നത്ത് നഷ്ടപ്പെടൽ തുടങ്ങിയ നാശം വന്ന് ചേരാതിരിക്കുമ്പോൾ അഭിപ്രായ ഭിന്നത പരിഗണിക്കൽ സുന്നത്താണെന്ന കാര്യത്തിൽ ഉലമാക്കൾ ഏകോപിച്ചിട്ടുണ്ട്. (ശർവാനി:9-218)അഭിപ്രായഭിന്നത (പരിഗണിക്കുവാൻ സാധ്യമാകുമ്പോൾ) പരിഗണിക്കാത്ത ഇമാമിന് പൊതുസ്വത്തിൽ നിന്ന് ശമ്പളം പറ്റാൻ അർഹതയില്ല. (ശർവാനി: 2-230)എന്നാൽ, അഭിപ്രായഭിന്നത പരിഗണിക്കുവാൻ സാധ്യമല്ലാതിരിക്കാമല്ലോ. ഒരു കാര്യം ചെയ്താൽ നമസ്കാരം ബാത്വിലാകുമെന്ന് ഒരഭിപ്രായവും അതേകാര്യം നിർബന്ധമാണെന്ന് മറ്റൊരഭിപ്രായവും ഉണ്ടായിരിക്കലും ഒരു കാര്യം ഒരഭിപ്രായത്തിൽ സുന്നത്തും മറ്റൊരഭിപ്രായത്തിൽ കറാഹത്തും ആയിരിക്കലും അതിന്റെ ഉദാഹരണങ്ങളാണ്. ഇത്തരം സന്ദർഭങ്ങളിൽ ഇമാം തന്റെ മദ്ഹബനുസരിച്ച് പ്രവർത്തിക്കേണ്ടതും ശമ്പളത്തിനർഹതയുണ്ടാകുന്നതുമാണ്. (ശർവാനി:2-331)

അതിനാൽ നമസ്കാരം ബാത്വിലാകുമെന്ന അഭിപ്രായം മാനിച്ചു

കൊണ്ട് ആ കാര്യം ഒഴിവാക്കിയാൽ യാതൊരു സുന്നത്തും നഷ്ടപ്പെടാതിരിക്കുന്ന സന്ദർഭത്തിൽ അത് പരിഗണിക്കാത്ത ഇമാമിന് പൊതുസ്വത്തിൽ നിന്ന് ശമ്പളം നല്കുവാൻ അവകാശവും അർഹതയും ഉണ്ടാകുന്നതല്ല.

**725.ചോദ്യം:** 1984 ഡിസംബർ ലക്കം സുന്നത്ത് മാസികയിലെ ചോദ്യോത്തരത്തിൽ പെരുന്നാൾ ഖുതുബ പരിഭാഷപ്പെടുത്തിയാൽ അത് ബാത്വിലാകും. പരിഭാഷപ്പെടുത്തൽ ഹറാമാണ്. എന്നെല്ലാം ശാഫിഈ മദ്ഹബിലെ പ്രബലാഭിപ്രായമാണ് എന്ന് തുഹ്ഫ:യെയും മറ്റും ഉദ്ധരിച്ചുകൊണ്ട് സമർത്ഥിച്ചു കണ്ടു. നുസ്രത്തെന്തു പറയുന്നു?

**ഉത്തരം:** പെരുന്നാൾ ഖുതുബ അറബിയിലായിരിക്കുന്നതിന്റെ സ്വഭാവത്തിൽ ശാഫിഈ ഫുഖഹാക്കളിൽ അഭിപ്രായ ഭിന്നതയുണ്ട്. തുഹ്ഫയിൽ പറഞ്ഞത് കാണുക! പെരുന്നാൾ ഖുതുബയുടെ സുന്നത്ത് നിർവ്വഹിക്കപ്പെടണമെങ്കിൽ അറബിയ്യത്ത് അനിവാര്യമാണ്. എങ്കിലും ന്യായമായത് ഇതാണ്. പെരുന്നാൾ ഖുതുബയുടെ പരിപൂർണ്ണ നില കരസ്ഥമാക്കുവാനാണ് അറബിയ്യത്ത് അനിവാര്യമായത്. അല്ലാതെ പെരുന്നാൾ ഖുതുബയുടെ അസ്ൽ സുന്നത്ത് നിർവ്വഹിക്കപ്പെടുവാനല്ല. അതു തന്നെ അറബി അറിയുന്നവർക്കും. (തുഹ്ഫ:3-46)

നിഹായ, മുഗ്നി, ശൈഖുൽ ഇസ്ലാം എന്നിവർ പെരുന്നാൾ ഖുതുബയുടെ അസ്ൽ സുന്നത്ത് കരഗതമാകുവാൻ അറബിയ്യത്ത് ശർത്താണെന്ന പക്ഷത്താണ്. (ശർവാനി:3-46 നോക്കുക)

സമസ്ത കേരള ജംഇയ്യത്തുൽ ഉലമായുടെ മീഞ്ചന്ത സമ്മേളനത്തോടനുബന്ധിച്ച് നടന്ന മുശാവറ യോഗത്തിൽ ഈ വിഷയം ചർച്ച ചെയ്തു ഖുതുബ പരിഭാഷയെ സംബന്ധിച്ച് സമ്മേളനത്തിൽ അവതരിപ്പിച്ച ചരിത്ര പ്രസിദ്ധമായ പ്രമേയത്തിൽ ജുമുഅ: ഖുതുബ പരിഭാഷപ്പെടുത്തൽ എന്ന് വ്യക്തമാക്കി എഴുതിയത് ഈ അഭിപ്രായങ്ങളെ മാനിച്ചുകൊണ്ടായിരുന്നു. പക്ഷേ, അത്തരം യാഥാർത്ഥ്യങ്ങൾ ഓർക്കുവാൻ ഇന്ന് സമസ്തയിൽ ആരുണ്ട്! ഉള്ളവർക്കുതന്നെ ആധുനീകരണ ഭ്രമവും ചേരിതടിപ്പിക്കുവാനുള്ള തകൃതിയായ പരക്കം പാച്ചിലുമല്ലേ! സുന്നത്തുകാർ തുഹ്ഫ:യുടെ ഉദ്ധരണി ചേർത്തപ്പോൾ, എങ്കിലം.....എന്നത് മുതൽ വിട്ടുകളഞ്ഞതിന്റെ കാരണം വ്യക്തമാണല്ലോ.

**726.ചോദ്യം:** മിമ്പർ ഉണ്ടാകുന്നതിന്റെ മുമ്പ് റസൂൽ(സ)വടി, വില്ല്, പോലത്ത എന്തെങ്കിലും കുത്തിപിടിച്ച് ഖുതുബ നിർവ്വഹിച്ചിരുന്നുവെന്ന് പറയപ്പെടുന്നു. മിമ്പർ ഉണ്ടാക്കിയശേഷം വടിയോ മറ്റോ കുത്തിപ്പിടിച്ച് റസൂൽ(സ)ഒരു ഖുതുബയും നിർവ്വഹിച്ചതായി ഒരു ഹദീസിലും വന്നിട്ടില്ലെന്ന് സിഫറുസ്സആദയിലും ഇബ്നുൽ ഖയ്യിമിന്റെ ഹദ്‌യിലും പറഞ്ഞുകാണുന്നു. ഫുഖഹാക്കളാണെങ്കിൽ വാളോ വടിയോ കുത്തിപ്പിടിക്കൽ

സുന്നത്താണെന്ന് പറയുകയും ചെയ്യുന്നു. അതിനാൽ മിമ്പർ ഉണ്ടാക്കി യശേഷം ഏതെങ്കിലും അവസരത്തിൽ റസൂൽ(സ)വടിയോ മറ്റോ കുത്തി പ്പിടിച്ചു മിമ്പറിൽ വച്ച് വല്ല ഉദ്ബോധനവും നടത്തിയതായി വല്ല ഹദീ സുകളിലും വന്നിട്ടുണ്ടോ?

**ഉത്തരം:** വന്നിട്ടുണ്ട്. സ്വഹീഹ് മുസ്ലിമിൽ വന്നിട്ടുണ്ട്. ഒരിക്കൽ റസൂൽ(സ)നമസ്കാരം കഴിഞ്ഞു മിമ്പറിൽ പ്രത്യക്ഷപ്പെടുകയും, ദജ്ജാ ലിനെ സംബന്ധിച്ച് തമീമുദ്ദാരി(റ)ക്കുണ്ടായ അനുഭവം താൻ മുസ്ലി മായി പ്രതിജ്ഞയെടുത്തുകൊണ്ട് വിവരിച്ചുകൊടുത്ത ദീർഘ സംഭവം സദസ്യരെ കേൾപ്പിക്കുകയുണ്ടായി. ആ കൂട്ടത്തിൽ അവിടുന്ന് പറയുക യാണ്. മക്ക, മദീന എന്നി രണ്ട് പട്ടണത്തിലേക്കല്ലാത്ത മറ്റെല്ലാ പ്രദേശ ങ്ങളിലും അവൻ ചുറ്റി സഞ്ചരിക്കുന്നതാണ്. മക്കാ മദീനയിലേക്കും അവൻ പ്രവേശിക്കുകയില്ല. അവിടങ്ങളിലേക്ക് ചെല്ലുമ്പോൾ ഊരിപ്പിടിച്ച വാളു മായി ഒരു മലക്ക് അവനെ നേരിടുന്നതാണ്. മക്കാ മദീനയുടെ ഓരോ വഴിയിലും മലക്കുകൾ കാവലിനുണ്ടാകുന്നതുമാണ്. ഇതെല്ലാം പറഞ്ഞ ശേഷം റസൂൽ(സ)അവിടത്തെ കയ്യിലുണ്ടായിരുന്ന കുത്തിപ്പിടിച്ചിരുന്ന വടികൊണ്ട് മിമ്പറിൽ കുത്തിക്കൊണ്ട് അവിടുന്ന് പറയുകയാണ്. ഇത് മദീനയാണ് ഇത് മദീനയാണ്. ഇത് മദീനയാണ്. ഇവിടെ ദജ്ജാല് പ്രവേ ശിക്കുകയില്ല. (സ്വഹീഹ് മുസ്ലിം:2-405)

കയ്യിലുണ്ടായിരുന്ന വടികൊണ്ട് മിമ്പറിൽ റസൂൽ(സ)കുത്തിയതിൽ നിന്ന് മിമ്പർ ഉണ്ടാക്കിയ ശേഷവും മിമ്പറിൽവച്ച് നടത്തുന്ന ഉദ്ബോധന ത്തിൽ വടിയോ മറ്റോ കുത്തിപ്പിടിക്കൽ റസൂൽ(സ)ന് പതിവുണ്ടായിരു ന്നുവെന്ന് ഗ്രഹിക്കാമല്ലോ.

**727.ചോദ്യം:** ഏതൊരു നല്ല കാര്യവും ബിസ്മികൊണ്ട് ആരംഭിക്കണമെ ന്നാണല്ലോ നബി(സ)യുടെ കല്പന. എന്നാൽ, ഖുർആൻ ശരീഫിലെ തൗബ സൂറത്ത് ഓതാൻ തുടങ്ങുമ്പോൾ ബിസ്മികൊണ്ട് ആരംഭിക്കു വാൻ പാടില്ലെന്ന് ചിലർ പറയുന്നു. അത് ശരിയാണോ?

**ഉത്തരം:** തൗബ സൂറത്ത് ഓതാൻ തുടങ്ങുമ്പോൾ ബിസ്മി കൊണ്ട് ആരംഭിക്കുവാൻ പാടില്ല എന്ന് പറയുന്നത് ശരിയാണ്. ബഹു. ഇമാം ഇബ്നുഹജർ(റ)പ്രഖ്യാപിച്ചതും അതാണ്. തൗബ സൂറത്തിന്റെ ആദ്യ ത്തിൽ ബിസ്മി ചൊല്ലൽ ഹറാമാണ്. ഇടയിൽവച്ച് തുടങ്ങുകയാണെ ങ്കിൽ കറാഹത്തുമാണ്. (തുഹ്ഫ:ശർവാനി സഹിതം:2-36)

**728.ചോദ്യം:** വെള്ളപാണ്ഡ്, കുഷ്ഠം തുടങ്ങി മനുഷ്യർ ഭയപ്പെടുന്ന മഹാ വ്യാധികളിൽ നിന്നെല്ലാം നബിമാർ വിമുക്തരാണെന്ന് പറഞ്ഞുകേൾക്കു ന്നു. അങ്ങനെയെങ്കിൽ അയ്യൂബ് നബി(അ)ക്ക് ബാധിച്ച രോഗമോ?

**ഉത്തരം:** കുഷ്ഠം, പാണ്ഡ് പോലത്ത ജനങ്ങൾ വെറുക്കുന്ന മഹാ വ്യാധികളിൽ നിന്നെല്ലാം പ്രവാചകൻമാർ വിമുക്തരാകേണ്ടതാണ്. പക്ഷേ,

പ്രവാചകത്വവാദവുമായി ജനങ്ങളെ സമീപിക്കുന്ന കാലത്തേ ഇത് അനിവാര്യമാകുന്നുള്ളൂ. പ്രവാചകത്വം സ്ഥിരപ്പെട്ടതിന്റെ ശേഷം ആ സുരക്ഷിതത്വം വേണമെന്നില്ല. അതിനാൽ അയ്യൂബ് നബിയുടെ മഹാവ്യാധി മേല് തത്വത്തെ ഖണ്ഡിക്കുന്നില്ല. കാരണം, അയ്യൂബ് നബിക്ക് സംഭവിച്ചത് തന്റെ നുബൂവ്വത്ത് സ്ഥിരപ്പെട്ട ശേഷമാണ്. തുഹ്ഫ:1-26.

**729.ചോദ്യം:** രോഗിയായ ഒരാൾ തന്റെ ഭാര്യയെ മറ്റൊരാൾക്ക് വിവാഹം ചെയ്തുകൊടുക്കാൻ ഭാര്യയുടെ ബന്ധുക്കളോട് (വലിയ്യിനോട്)പറഞ്ഞാൽ അവളുടെ വിവാഹബന്ധം വേർപ്പെടുമോ? അയാൾ മരിച്ചാൽ അവൾ ഇദ്ദ ആചരിക്കേണ്ടതുണ്ടോ? അയാളുടെ രോഗം സുഖപ്പെട്ടാൽ അവർക്ക് ഭാര്യാഭർത്താക്കളായി തുടരാമോ?

**ഉത്തരം:** ഒരാൾ തന്റെ ഭാര്യയുടെ വലിയ്യിനോട് അവളെ വിവാഹം ചെയ്തുകൊടുക്കുക! എന്ന് പറഞ്ഞാൽ ഭർത്താവ് അവളെ ത്വലാഖു ചൊല്ലീട്ടുണ്ടെന്ന് തുറന്ന് സമ്മതിക്കലാണത്. മാത്രവുമല്ല, അവളുടെ ഇദ്ദ അവസാനിച്ചിട്ടുണ്ടെന്ന് കൂടി അയാൾ സമ്മതിക്കലാണത്. ഈ സന്ദർഭത്തിൽ ഇദ്ദ കഴിഞ്ഞ കാര്യം അവൾ നിഷേധിക്കുന്നില്ലെങ്കിൽ അവളുടെ ഇദ്ദ കഴിഞ്ഞതായി കണക്കാക്കാവുന്നതും അവൾ ഇദ്ദ കഴിഞ്ഞകാര്യം നിഷേധിക്കുകയാണെങ്കിൽ ഇദ്ദ ആചരിക്കേണ്ടതുമാണ്. തുഹ്ഫ:8-16.

ഈ അടിസ്ഥാനത്തിൽ ചോദ്യത്തിൽ പറഞ്ഞ സ്ത്രീയുടെ വിവാഹബന്ധം വേർപ്പെട്ടിട്ടുണ്ടെന്നും ഇദ്ദ കഴിഞ്ഞത് അവൾ നിഷേധിക്കാത്തതുകൊണ്ട് അവളുടെ ഇദ്ദ കഴിഞ്ഞിട്ടുണ്ടെന്നും അയാൾ മരിച്ചാൽ രണ്ടാമതൊരു ഇദ്ദയുടെ ആവശ്യമില്ലെന്നും അയാളുടെ രോഗം സുഖപ്പെട്ട ശേഷം ഭാര്യപഥത്തിലേക്ക് അവളെ വിവാഹം ചെയ്തു കൂട്ടിയില്ലെങ്കിൽ ഭാര്യഭർത്താക്കളായി തുടരാൻ അവർക്ക് നിർവ്വാഹമില്ലെന്നും ഗ്രഹിക്കാമല്ലോ.

**730.ചോദ്യം:** ഹുക്മിയ്യുകൊണ്ട് നജസായ വസ്ത്രം എങ്ങനെ ശുദ്ധീകരിക്കണം? മൂത്രം പുരണ്ട വസ്ത്രം തൊട്ടിയിൽ ഇട്ടശേഷം വെള്ളം ഒഴിച്ചാൽ ആ വെള്ളത്തിന്റെയും വസ്ത്രത്തിന്റെയും വിധിയെന്ത്?

**ഉത്തരം:** ഒരു വസ്തുവിനോട് നജസ് ചേരുകയും അത് മനസ്സിലാക്കാൻ പറ്റുന്ന തടിയും വർണ്ണവും വാസനയും രുചിയും ആ നജസിന് ഇല്ലാതാകുകയും ചെയ്താൽ അതാണല്ലോ ഹുക്മിയായ നജസ്. മൂത്രം ചേർന്ന് വസ്ത്രം ഉണങ്ങുകയും ആ മൂത്രത്തിന്റെ വർണ്ണ-വാസന-രുചികൾ ഇല്ലാതാകുകയും ചെയ്താൽ ഇത് ഹുക്മിയായ നജസിന്റെ ഉദാഹരണമാണ്. ഹുക്മിയായ നജസ് കൊണ്ട് നജസായ വസ്തുവിൽ വെള്ളം ഒന്ന് ഒലിപ്പിച്ചാൽ മതിയാകുന്നതാണ്. തുഹ്ഫ:1-317.

മൂത്രംപുരണ്ട വസ്ത്രത്തിൽ മൂത്രം കാണുകയോ അതിന്റെ വാസനയോ വർണ്ണമോ രുചിയോ ഉണ്ടാകുകയോ ചെയ്തതോട് കൂടി അത്

തൊട്ടിയിലിട്ടു കുറഞ്ഞവെള്ളം വീഴ്ത്തിയാൽ ആ വെള്ളവും നജസാകു ന്നതാണ്. മൂത്രത്തിന്റെ യാതൊരു ഗുണവും അവശേഷിക്കുന്നില്ലാത്തതാ ണെങ്കിൽ അതിൽ വെള്ളം വീഴ്ത്തിയാൽ ശുദ്ധമാകുന്നതാണ്. തുഹ്ഫ:1 -89 നോക്കുക!

**731.ചോദ്യം:** രണ്ട് കൈവിരൽ ചെവിയിൽ വയ്ക്കലും ഇടവും വലവും മുഖം തിരിക്കലും ബാങ്ക് വിളിക്കുന്നവർക്ക് സുന്നത്താണല്ലോ. എന്നാൽ, ഇഖാമത്തിൽ അതു രണ്ടും സുന്നത്തുണ്ടോ?

**ഉത്തരം:** കൈവിരൽ ചെവിയിൽ വയ്ക്കൽ ബാങ്കിൽ മാത്രം സുന്ന ത്താണ്. ഇഖാമത്തിൽ സുന്നത്തില്ല. രണ്ട് ഹയ്യഅലകളിൽ വലഭാഗ ത്തേക്കും ഇടഭാഗത്തേക്കും മുഖം തിരിക്കൽ ബാങ്കിലും ഇഖാമത്തിലും സുന്നത്താണ്. തുഹ്ഫ:1-469.

**732.ചോദ്യം:** കൈകാലുകളുടെ നഖം മുറിക്കൽ സുന്നത്താണല്ലോ. എന്നാൽ, നഖം മുറിക്കുവാൻ ഏറ്റവും നല്ല ദിവസം ഏതാണ്? ഏത് വിരൽ മുതൽക്കാണ് മുറിക്കാൻ തുടങ്ങേണ്ടത്?

**ഉത്തരം:** വ്യാഴാഴ്ച പകലോ വെള്ളിയാഴ്ച രാവിലെയോ ആണ് നഖം മുറിക്കൽ സുന്നത്തായ ദിവസം. വലതുകയ്യിന്റെ ചൂണ്ടു വിരൽ മുതൽ തുടങ്ങി വഴിക്കു വഴിയായി ചെറുവിരലിലെത്തി അതും മുറിച്ചു ശേഷം തള്ളവിരലിന്റേതു മുറിക്കണം. ഇടതുകയ്യിന്റെ ചെറുവിരൽ മുതൽ തുടങ്ങി തള്ളവിരൽ വരെ ഇടവിടാതെയും ക്രമം തെറ്റാതെയും മുറിച്ചു തീർക്കണം. കാലിന്റെ നഖം മുറിക്കുമ്പോൾ വലത്തെ കാലിന്റെ ചെറുവി രൽ മുതൽ തുടങ്ങി ക്രമപ്രകാരം തള്ളവിരലി അവസാനിച്ച് ഇടത്തെ കാലിന്റെ തള്ളവിരൽ മുതൽ ആരംഭിച്ച് ചെറുവിരൽ വരെ മുറിച്ച് അവ സാനിപ്പിക്കണം. ഇതാണ് നഖം മുറിക്കുന്നതിന്റെ രൂപം. ഇതെല്ലാം തു ഹ്ഫ:2-476ൽ പ്രസ്താവിച്ചതാണ്.

**733.ചോദ്യം:** സിർറിയായ നമസ്കാരത്തിൽ ഇമാമിന് ഓത്തിന്റെ സുജൂദ് സുന്നത്തുണ്ടോ? ഉണ്ടെങ്കിൽ മഅ്മൂമീങ്ങൾ ആശയക്കുഴപ്പത്തിലാകുന്ന തിന് വല്ല പ്രതിവിധിയുമുണ്ടോ?

**ഉത്തരം:** സിർറിയായ (പതുക്കനെ ഓതുന്ന)നമസ്കാരത്തിലും ഇ മാം സജദയുടെ ആയത്ത് ഓതിയാൽ സുജൂദ് ചെയ്യൽ സുന്നത്തുണ്ട്. പ ക്ഷേ, ആ സുജൂദ് നമസ്കാരത്തിൽ നിന്ന് വിരമിക്കുന്നതുവരെ പിന്തി ക്കൽ ഇമാമിനു സുന്നത്താണ്. തുഹ്ഫ:2-214. ഇത് മഅ്മൂമീങ്ങൾ ആശ യക്കുഴപ്പത്തിലാകുന്നതിന്റെ പ്രതിവിധിയാണല്ലോ.

**734.ചോദ്യം:** ഫറളുനമസ്കാരം ഒഴിഞ്ഞുപോയാൽ സുന്നത്ത് നമസ്ക രിക്കൽ ഹറാമാണെന്ന് ഫത്ഹുൽമുഈനിൽ പറയുന്നുണ്ടല്ലോ. അതേ അവസരത്തിൽ നബികരീം(സ)അരുളിയ ഒരു ഹദീസിൽ ഇപ്രകാരവും പറയുന്നു: ഈ അടിമ വല്ല സുന്നത്ത് നമസ്കാരവും നിർവ്വഹിച്ചിട്ടുണ്ടോ?

ഉണ്ടെങ്കിൽ ആ സുന്നത്ത് കൊണ്ട് ഇയാളുടെ ഫറളുനമസ്കാരം പൂർത്തി യാക്കിയെടുക്കുക! എന്ന് ഫർളു നമസ്കാരഹാനി വരുത്തിയ ആളെ സംബന്ധിച്ച് അല്ലാഹു പറയുന്നതാണ്.....ഫറളുനമസ്കാരം ഒഴിവായ വർക്ക് തങ്ങളുടെ സുന്നത്ത് നമസ്കാരം പരിഹാരമാകുമെന്നല്ലേ ഈ പറഞ്ഞതിൽ നിന്ന് മനസ്സിലാകുന്നത്? ഹറാമുകൊണ്ട് ഫറളിനു പരിഹാ രമാകുമോ? ഇല്ലെങ്കിൽ ഹദീസിന്റെ ഉദ്ദേശ്യമെന്ത്?

**ഉത്തരം:** ചോദ്യത്തിൽ സൂചിപ്പിച്ചത് അബൂദാവൂദും മറ്റും റിപ്പോർട്ട് ചെയ്ത ഹദീസായിരിക്കാം. അതിപ്രകാരമാണ്. ഒരു അടിമയുടെ അമലു കളിൽ നിന്ന് ഒന്നാമതായി അന്ത്യനാളിൽ ചോദ്യം ചെയ്യപ്പെടുന്നത് അവന്റെ നമസ്കാരമായിരിക്കും. ആ നമസ്കാരം നന്നായി തീർന്നാൽ അവൻ വിജയിച്ചു. ഫാസിദായാൽ പരാജയപ്പെട്ടു. അവന്റെ ഫർളു നമ സ്കാരത്തിന് വല്ല ന്യൂനതകളുമുണ്ടെങ്കിൽ 'റബ്ബ്തആല' പറയുന്നതാ ണ്: ഈ അടിമക്ക് വല്ല സുന്നത്ത് നമസ്കാരവുമുണ്ടോ? ഉണ്ടെങ്കിൽ ആ സുന്നത്ത് കൊണ്ട് ഫറളിൽ സംഭവിച്ച ന്യൂനത തീർക്കപ്പെടുന്നതാണ്. (ഹദീസ്.ശ)

ഈ ഹദീസിൽ ഫറളു നമസ്കാരം ഒഴിവായവർക്ക് ഞങ്ങളുടെ സുന്നത്ത് നമസ്കാരം പരിഹാരമാകുമെന്ന് പറഞ്ഞിട്ടില്ല. അങ്ങനെ ഊഹി ക്കുവാനും നിർവ്വാഹമില്ല. കാരണം, നിർവ്വഹിച്ച ഫറളുനമസ്കാരത്തിന് വല്ല ന്യൂനതയും സംഭവിച്ചിട്ടുണ്ടെങ്കിൽ ആ ന്യൂനത സുന്നത്ത്കൊണ്ട് പരിഹരിക്കപ്പെടുമെന്നാണല്ലോ പറഞ്ഞത്. അതിനാൽ ഹറാമുകൊണ്ട് ഫറ ളിനു പരിഹാരമാകുന്ന പ്രശ്നമേ ഉത്ഭവിക്കുന്നില്ല. ഈ ഹദീസിന്റെ ഉദ്ദേ ശ്യം ഇബ്നു ഹജർ(റ)വിവരിച്ചതിപ്രകാരമാണ്. സുന്നത്ത് കൊണ്ട് പൂർണ്ണ മാക്കപ്പെടുന്നത് ചില്ലറ ന്യൂനതകളോടു കൂടി നിർവ്വഹിക്കപ്പെട്ട ഫറളുക ളാണ്. തീരെ ഉപേക്ഷിക്കപ്പെട്ട ഫറളുകളല്ല. തുഹ്ഫ:2-219.

**735.ചോദ്യം:** ബഹു.ഈസാ(അ)മസീഹ് എന്ന പേരിൽ അറിയപ്പെടുന്നു. അതേപോലെ ദജ്ജാലും മസീഹ് എന്ന പേരിൽ അറിയപ്പെടുന്നു. ഈ രണ്ടാളുകൾക്കും പറയപ്പെടുന്ന മസീഹ് ഒരേ അർത്ഥത്തിലുള്ളതോ? അതോ വ്യത്യസ്ത അർത്ഥത്തിലുള്ളതോ?

**ഉത്തരം:** ഈസാ(അ)ക്ക് മസീഹ് എന്നു പറയാൻ പല കാരണ ങ്ങളും പറഞ്ഞു കാണുന്നുണ്ട്. അതിൽ സ്വഹീഹുൽ ബുഖാരി ഉദ്ധരി ച്ചത് ഇപ്രകാരമാണ്. മസീഹ് എന്നാൽ സിദ്ദീഖ് എന്ന അർത്ഥമാണ്. (ബു ഖാരി)അതേപോലെ ദജ്ജാലിന് മസീഹ് എന്നു പറയുവാൻ പല കാര ണങ്ങളും പറഞ്ഞുകാണുന്നുണ്ട്. അതിൽ ഇബ്നുഹജർ(റ)പറഞ്ഞതിപ്ര കാരമാണ്. ദജ്ജാലിന് മസീഹ് എന്ന പേരു ലഭിക്കാൻ കാരണം അവൻ ഭൂമിയിൽ സഞ്ചരിക്കുന്നതുകൊണ്ടാണ്. (തുഹ്ഫ:2-88)അതിനാൽ ഈസാ(അ)നാമമായ മസീഹ് സത്യനിഷ്ഠൻ എന്ന അർത്ഥത്തിലും ദജ്ജാ

ലിന്റെ നാമമായ മസീഅ് അലഞ്ഞുതിരിഞ്ഞു നടക്കുന്നവർ എന്ന അർത്ഥത്തിലുമാണ്.

**736.ചോദ്യം:** ദുആ ഇരക്കുമ്പോൾ രണ്ടു കൈയ്യും ഉയർത്തി പിടിക്കുകയും അവസാനം കൈകൊണ്ട് മുഖം തടവുകയും ചെയ്യുന്നു. ഇതിന്റെ അടിസ്ഥാനമെന്ത്? ഖുനൂത്തിൽ കൈകൊണ്ട് മുഖം തടവാതിരിക്കുന്നതോ?

**ഉത്തരം:** ദുആ ഇരക്കുമ്പോൾ കൈ രണ്ടും ഉയർത്തിപ്പിടിക്കുകയും ദുആയുടെ അവസാനം മുഖം തടവുകയും ചെയ്യുന്നതിന്റെ അടിസ്ഥാനം ഇത്തിബാ ആണ്. റസൂൽ(അ)ന്റെ പ്രവർത്തിയാണ്. ശറഹ് ബാഫസൽ:1-264-65. റസൂൽ(സ)ദുആ ഇരക്കുവാൻ കൈ ഉയർത്തിയാൽ മുഖം തടവാതെ കൈരണ്ടും താഴ്ത്താറില്ല. എന്ന ഹദീസ് ഇമാം നവവി(റ) തന്റെ അദ്കാർ പേജ്:355ൽ ഉദ്ധരിച്ചിട്ടുണ്ട്. നമസ്കാരത്തിന്റെ പുറത്തുള്ള ദുആകളിൽ ഉയർത്തിയ കൈകൊണ്ട് മുഖം തടവൽ സുന്നത്താണ്. എന്നാൽ, അതുപോലെ ഖുനൂത്തിൽ മുഖം തടവാതിരിക്കുന്നതും അതു സുന്നത്തല്ലാതിരുന്നതും റസൂൽ(സ)അങ്ങനെ പ്രവർത്തിച്ചുവെന്ന് ഉദ്ധരിക്കപ്പെടാത്തതുകൊണ്ടാണ് എന്ന് തുഹ്ഫ:2-67ൽ പ്രസ്താവിച്ചിട്ടുണ്ട്.

**737.ചോദ്യം:** വേട്ടക്കുപയോഗിക്കുന്ന ആയുധം കൊണ്ട് വേട്ടയുടെ ഉദ്ദേശ്യത്തിൽ വേട്ട ജീവികളെ വേട്ടയാടിയാൽ അവയെ ഭക്ഷിക്കൽ അനുവദനീയമാകണമെങ്കിൽ അറുക്കേണ്ടതുണ്ടോ? അറുക്കേണ്ടതുണ്ടെങ്കിൽ അതിനു സാധിക്കാതെ ജീവൻ നഷ്ടപ്പെട്ടാൽ ഭക്ഷിക്കാമോ? ഭക്ഷിക്കാമെങ്കിൽ ഏത് ആയുധം കൊണ്ട് വേട്ടയാടിയാലും ഭക്ഷിക്കാമോ? അതോ ആയുധങ്ങൾക്ക് പ്രത്യേകം വല്ല ഉപാധികളുമുണ്ടോ? വെടിവച്ചു കൊന്ന ജീവികളെ ഭക്ഷിക്കുന്നതിന്റെ വിധിയെന്ത്?

**ഉത്തരം:** ആയുധം പ്രയോഗിച്ച വേട്ടയാടിയതിനാൽ പിടിയിലൊതുങ്ങിയ വേട്ടജീവിയിൽ ശരിയായ ജീവൻ (ഹയാത്ത് മുസ്തഖിർറത്ത്) ഉണ്ടെങ്കിൽ അതിനെ അറക്കുക തന്നെ വേണം. (ഫത്ഹുൽ മുഈൻ) ശരിയായ ജീവൻ ഉണ്ടായിട്ടും അറത്തില്ലെങ്കിൽ അതിനെ ഭക്ഷിക്കൽ അനുവദനീയമല്ല.

അതിനെ അറക്കുവാൻ സാധിച്ചില്ലെങ്കിൽ എന്തുകൊണ്ടാണ് സാധിക്കാതിരുന്നതെന്നു നോക്കണം.വേട്ടക്കാരന്റെ അനാസ്ഥ, കത്തി അവന്റെ കൈവശം ഇല്ലാതിരിക്കൽ പോലത്ത വീഴ്ച കൊണ്ടോ അതോ കൈയിൽ കിട്ടിയപ്പോളേക്ക് ജീവൻ അവസാനിച്ചതുകൊണ്ടോ എന്നു നോക്കണം. ഇയാളുടെ അനാസ്ഥകൊണ്ടും വീഴ്ചകൊണ്ടുമാണ്. അതിനെ അറക്കാൻ സാധിക്കാതെ വന്നതെങ്കിൽ അതിനെ ഭക്ഷിക്കൽ ഹറാമാണ്. (തുഹ്ഫ:9-321)കൈയിൽ കിട്ടിയപ്പോഴേക്ക് ജീവൻ നഷ്ടപ്പെട്ട് പോയതിനാലാണ് അറക്കാൻ സാധിക്കാതെ വന്നതെങ്കിൽ വേട്ടക്കുപയോഗിച്ച

ആയുധം ഏത് ഇനത്തിൽ പെട്ടതാണെന്ന് നോക്കണം. അഥവാ മൂർച്ച
യുള്ളതോ ഇല്ലാത്തതോ എന്നു നോക്കണം. മൂർച്ചയുള്ള ഇനം ആയുധ
മാണെങ്കിൽ ഭക്ഷിക്കാവുന്നതാണ്. കൂർത്തമുനയുള്ള അമ്പ് കൂർത്ത
കുന്തം മുതലായ മൂർച്ചയുള്ള ആയുധംകൊണ്ട് വേട്ടയാടുകയും വേട്ടക്കാ
രന്റെ വീഴ്ചയൊന്നും ഇല്ലാതെ പിടിയിൽപെട്ടപ്പോളേക്ക് ജീവൻ നഷ്ട
പ്പെട്ട് പോയതിനാൽ അറക്കാൻ സാധിക്കാതിരിക്കുകയും ചെയ്താൽ
അതിനെ ഭക്ഷിക്കാവുന്നതാണ്. (തുഹ്ഫ:9-320)

ആകയാൽ എല്ലാ ആയുധം കൊണ്ടും വേട്ടയാടികൊന്നാൽ ഭക്ഷി
ക്കാൻ പറ്റുകയില്ല. ഭക്ഷിക്കാൻ പറ്റണമെങ്കിൽ ആയുധത്തിന് ചില ഉപാ
ധികളെല്ലാം ഉണ്ട്. ആയുധം മൂർച്ചയുള്ളതാകലും നഖം, പല്ല്, എല്ല് ഇവ
അല്ലാതിരിക്കലുമാണത്. മൂർച്ഛയില്ലാത്ത ആയുധം കൊണ്ടാണ് വേട്ടയാ
ടിയതെങ്കിൽ ഭക്ഷിക്കാൻ പറ്റുകയില്ല. ഇമാം ഇബ്നുഹജർ(റ)പറഞ്ഞതു
കാണുക! കൂർത്തമുനയില്ലാത്ത അമ്പ്, വടി, വെടിയുണ്ട മുതലായ മൂർച്ഛ
യില്ലാത്ത ആയുധംകൊണ്ട് വേട്ടയാടി കൊന്നാൽ അത് ഭക്ഷിക്കൽ ഹറാ
മാണ്. (തുഹ്ഫ:9-328)ശൈഖ് സൈനുദ്ദീൻ(റ)പറയുന്നു. വെടിയുണ്ട
പോലത്ത മൂർച്ഛയില്ലാത്ത വസ്തുക്കൾ തറച്ച് രക്തം ഒഴുകിയാലും അതു
കൊണ്ട് ജീവൻ പോയാൽ ഭക്ഷിക്കൽ ഹറാമാണ് (ഫത്ഹുൽമുഈൻ)പ
ല്ല്, എല്ല്, നഖം ഇവയല്ലാത്തതാകണം. ആയുധം എന്ന് ഫത്ഹുൽമുഈൻ,
തുഹ്ഫ: മുതലായ എല്ലാ ഫിഖ്ഹ് ഗ്രന്ഥങ്ങളും പ്രസ്താവിച്ചിട്ടുണ്ട്.

വെടിവച്ച ജീവികളെ അറക്കാൻ സാധിക്കാതെ അവയുടെ ജീവൻ
നഷ്ടപ്പെട്ടുപോയാൽ അവയെ ഭക്ഷിക്കൽ ഹറാം. എന്നാണു വിധിയെന്ന്
മേൽവിവരണത്തിൽ നിന്ന് ഏവർക്കും ഗ്രഹിക്കാമല്ലോ. ഈ കാര്യത്തിൽ
ഇന്നു പ്രയോഗത്തിലുള്ള തോക്കും, റൈഫിളും, എയർഗണും എല്ലാ സമ
മാണ്. ഇവയിൽ നിന്നെല്ലാം ഉരുവിൽ തറക്കുന്നത് മൂർച്ഛയില്ലാത്ത ഉരുണ്ട
വസ്തുക്കളാണല്ലോ. അതിനാൽ വെടിയേറ്റ് കൊല്ലപ്പെട്ട ജീവികളും കല്ലു
കൊണ്ട് എറിഞ്ഞും വടികൊണ്ട് അടിച്ചും കൊല്ലപ്പെട്ട ജീവികളും ഒരു
പോലെയാണ്.

മൂർച്ഛയുള്ള ഭാഗവും മൂർച്ഛയില്ലാത്ത ഭാഗവും ഉള്ള വസ്തുക്കൾ
കൊണ്ട് കൊല്ലപ്പെട്ട വേട്ടജീവിയെ സംബന്ധിച്ച് റസൂൽ(സ)നോട് ചോദി
ക്കപ്പെട്ടപ്പോൾ അവിടന്ന് പറഞ്ഞു: മൂർച്ഛയുള്ള ഭാഗം ഏറ്റ് കൊല്ലപ്പെട്ടത്
ഭക്ഷിക്കാവുന്നതും മൂർച്ഛയില്ലാത്ത ഭാഗം ഏറ്റ് കൊല്ലപ്പെട്ടത് വടികൊണ്ട്
അടിച്ചു കൊന്നതുമണ്. (ബുഖാരി)ഇബ്നുഉമർ(റ)പറയുന്നു: ഉണ്ട കൊണ്ട്
കൊല്ലപ്പെട്ടത് അടിച്ചു കൊല്ലപ്പെട്ടത് തന്നെയാണ്. (ബുഖാരി) അടിച്ചു
കൊല്ലപ്പെട്ടത് ഭക്ഷിക്കൽ ഹറാമാണെന്ന് വിശുദ്ധ ഖുർആൻ വ്യക്തമായ
ഭാഷയിൽ പ്രഖ്യാപിച്ചതുമാണ്. കല്ല്, വെടിയുണ്ട മുതലായ മൂർച്ഛയില്ലാത്ത
വസ്തുക്കൾ കൊണ്ട് കൊല്ലപ്പെട്ട ജീവികളെ ഭക്ഷിക്കൽ ഹറാമാണെന്ന്

ഇമാമുകൾ പ്രഖ്യാപിച്ചത് ഇത്തരം തെളിവുകളുടെയും മറ്റുമടിസ്ഥാനത്തിലാണ്.

മൂർച്ചയില്ലാത്ത വെടിയുണ്ടപോലത്ത വസ്തുക്കൾ കൊണ്ട് കൊല്ലപ്പെട്ടത് അടിച്ചു കൊന്നത് പോലതന്നെ ഹറാമായതിനെ സംബന്ധിച്ച് ഇമാം ഇബ്നു ഹജറിനിൽ അസ്ഖലാനി(റ)സ്വഹീഹുൽ ബുഖാരിയുടെ വ്യാഖ്യാനത്തിൽ പറയുന്നത് ഇപ്രകാരമാണ്. ആ കൊല്ലപ്പെട്ടത് ആയുധത്തിന്റെ മൂർച്ചകൊണ്ടല്ലാത്തതിനാലും വേട്ടക്കാരന്റെ (ആയുധത്തിന്റെ) ശക്തി കൊണ്ടായതിനാലുമാണിത്. ഫത്ഹുൽബാരി:2-26.

ഇന്ന് പ്രയോഗത്തിലുള്ളതും തിയ്യിന്റെ സഹായത്താൽ പ്രവർത്തിക്കുന്നതുമായ വെടിയുണ്ട പ്രയോഗിച്ച് വെടിവയ്ക്കൽ തന്നെ ഹറാമാണ്. തിയ്യിന്റെ സഹായ കൂടാതെ പ്രവർത്തിച്ചിരുന്നതും മുൻകാലങ്ങളിൽ നടപ്പുണ്ടായിരുന്നതുമായ ഉണ്ട ഉപയോഗിക്കൽ അനുവദനീയവുമാണ്. (ഫത്ഹുൽമുഈൻ)

